# SACRED HYMNS

COMPILED BY

T. P. VERGHESE

M. A. B. PAED (TORONTO) L. T.

REVISED EDITION 10000 COPIES

# വിശുദ്ധ ഗീതങ്ങൾ

പരിഷ്കരിച്ച പതിപ്പ് ൧൦,൦൦൦ പ്രതികൾ

"എന്റെ ആയുഷ്ക്കാലമൊക്കെയും ഞാൻ യഹോവാക്കു പാടും;
ഞാൻ ഉള്ള കാലത്തോളം എന്റെ ദൈവത്തിനു
കീർത്തനം പാടും."

പ്രസാധകൻ

ററി. പി. വറുഗീസ്സ്

എം. എ., ബി. പെയിഡ് (ടോറൊൻടൊ) എൽ. ടി.

PRINTED AT THE
A. R. P. PRESS, KUNNAMKULAM.

1113/1938.

വില: ശീലബൈണ്ടു് 10-ണ] [കടലാസ് ബൈണ്ടു് 8-ണ

# മുഖവുര.

മാർത്തോമ്മാ സമുദായത്തിനു സ്വന്തമായി ഒരു കീർത്തനാഗാനഗ്രന്ഥം ഇല്ലാത്തതിനാലുണ്ടായിക്കൊണ്ടിരിക്കുന്ന അസ്വാസ്ഥതയും ന്യൂനതയും താല്ക്കാലികമായിട്ടെങ്കിലും പരിഹരിക്കണമെന്നുള്ള പരമബോധം മാത്രമാണ് ഈ ലഘുകൃതിയുടെ പ്രസാധനത്തിനു എന്നെ പ്രേരിപ്പിച്ചിട്ടുള്ളതു്. ആരാധനകളിലും യോഗങ്ങളിലും സംഗീതത്തിന്റെ സ്ഥാനം വ്യവസ്ഥിതമാക്കി തൽഫലം അനുഭവിച്ചിട്ടുള്ളവരായ നമുക്ക് അതിന്റെ വർദ്ധമാനമായ ആവശ്യത്തെ ഒട്ടുംതന്നെ അവഗണിക്കാവുന്നതല്ലല്ലോ. ഉൽകൃഷ്ടാശയങ്ങളാൽ ഉത്ഭാസിതങ്ങളും കർണ്ണാമൃതങ്ങളുമായ ഗീതങ്ങൾ, ആരാധനയിൽ ചിത്തൈകാഗ്ര്യം ഉണ്ടാക്കുന്നതിനും ഉത്തമങ്ങളായ മനോവ്യാപാരങ്ങളെ ഉണർത്തി ബലിഷ്ഠങ്ങളാക്കുന്നതിനും അത്യന്താപേക്ഷിതങ്ങളാ

പ്രകൃതഗ്രന്ഥത്തിൽ, കേരള ക്രൈസ്തവലോകത്തിൽ പ്രസിദ്ധി സിദ്ധിച്ചിട്ടുള്ള അനേകം പാട്ടുകൾ, മിക്ക സന്ദർഭങ്ങളിലും ഉപയോഗിക്കത്തക്കവണ്ണം കൂട്ടിച്ചേർത്തിട്ടുണ്ടു്. വിശിഷ്യാ, കുട്ടികൾക്കു പാടുന്നതിനുള്ള ഒട്ടുവളരെ പാട്ടുകൾ ഈ പുസ്തകത്തിൽ വേർതിരിച്ചു ചേർത്തിരിക്കുന്നു. മാത്രമല്ല, "മധുരഗായകനായ" സാങ്കിയുടെ ഹൃദയംഗമങ്ങളായ പല കീർത്തനങ്ങളും ഇതിനെ അലങ്കരിക്കുന്നുണ്ടു്.

ഈ ഉദ്യമത്തെ ശ്ലാഘിച്ചു കല്പന അയച്ചു എന്നെ പ്രോത്സാഹിപ്പിച്ചിട്ടുള്ള നിതാന്തവന്ദ്യദിവ്യശ്രീ തീത്തൂസ് ദ്വിതീയൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനിയോടും, എന്റെ ഈ നിസ്സാരമായ ശ്രമഫലത്തെ സദയം പരിശോധിച്ചു പ്രൗഢമായ ഒരു അവതാരിക എഴുതി ഇതിനെ ആശീർവ്വദിച്ച റൈ. റെ. റെ. ബി. എബ്രഹാം മാർത്തോമ്മാ സഫ്രഗൻ മെത്രാപ്പോലീത്താ തിരുമേനിയോടും, എനിക്കുള്ള നിഷ്കളങ്കമായ ഭക്തിയും അകൈതവമായ കൃതജ്ഞതയും രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ഗ്രന്ഥത്തിൽ സങ്കലനം ചെയ്തിട്ടുള്ള മിക്ക പാട്ടുകൾക്കും, അതതിന്റെ ഉടമസ്ഥന്മാരിൽ നിന്നോ കമ്മറ്റിയിൽ നിന്നോ പ്രസിദ്ധീകരണത്തിനു അനുമതി ലഭിച്ചിട്ടുണ്ടു്. അതിനും പുറമെ, പരേതനായ മിസ്റ്റർ പി. വി. തൊമ്മി രചിച്ചിട്ടുള്ള സർവ്വ പാട്ടുകളുടേയും പകർപ്പവകാശം എനിക്കു സിദ്ധിച്ചിട്ടുള്ളതുമാകുന്നു. ആ മാന്യ സുഹൃത്തുക്കളോടും എന്റെ ഹൃദയപൂർവ്വമായ കൃതജ്ഞതയെ ഈ അവസരത്തിൽ പ്രകടിപ്പിച്ചുകൊള്ളട്ടെ.

എല്ലാം മാന്യ വൈദികന്മാരുടേയും സഹപ്രവൎത്തനം ഈ സംരംഭത്തെ വിജയപൂൎണ്ണമാക്കുമെന്നാണ് എന്റെ പ്രതീക്ഷ. പൊതുജനങ്ങളുടെ ഉദാരമായ ആനുകൂല്യത്തേയും ഞാൻ അഭ്യൎത്ഥിച്ചുകൊള്ളുന്നു. അനേക ജനങ്ങളുടെ ആത്മീയമായ അഭിവൃദ്ധിക്കും സ്ഥിരതയ്ക്കും, യോഗങ്ങളുടേയും ആരാധനകളുടേയും ഐകരൂപ്യത്തിനും, അനുഗ്രഹത്തിനും പ്രയോജനപ്രദമായിത്തീരണമെന്നുള്ള പ്രത്യേക പ്രാൎത്ഥനയോടെ ഈ ബലഹീനപ്രയത്നത്തെ സൎവ്വശക്തനായ ദൈവത്തിൽ സമൎപ്പിച്ചുകൊള്ളുന്നു.

ഹിന്ദുസ്ഥാൻ, പാൎസി, കൎണ്ണാടകം എന്നീ അഭിനവരീതികളെ അനുകരിച്ചു വിരചിതങ്ങളായ ചില ക്രൈസ്തവഗീതങ്ങൾ അനുബന്ധമായി ചേൎത്തിട്ടുണ്ട്.

തൃശ്ശിവപേരൂർ,
26-5-1104

എന്ന്,
ററി. പി. വറുഗീസ്.

# അവതാരിക.

"വിശുദ്ധഗീതങ്ങൾ" എന്ന അഭിധാനത്തിൽ നമ്മുടെ മാന്യസ്നേഹിതൻ മിസ്റ്റർ റ്റി. പി. വറുഗീസ് കൂട്ടിച്ചേർത്തിട്ടുള്ള പാട്ടുപുസ്തകത്തിന്റെ കയ്യെഴുത്തു പ്രതി വായിച്ചുനോക്കിയതിൽ എനിക്ക് അമിതമായ സന്തോഷത്തിനും ചാരിതാൎത്ഥ്യത്തിനും ഇടയായിത്തീൎന്നിരിക്കുന്നു എന്നുള്ളതു പ്രസ്താവിക്കാതിരിപ്പാൻ നിവൃത്തിയില്ല. പൊതുവിൽ സകല ക്രൈസ്തവസഹോദരങ്ങൾക്കും ഉപയോഗയോഗ്യമായ ഒരു പാട്ടുപുസ്തകം ഇല്ലെന്നുള്ള ന്യൂനതയും തജ്ജന്യമായ ക്ലേശവും താല്ക്കാലികമായെങ്കിലും പ്രസ്തുത ഗ്രന്ഥത്താൽ പരിഹരിക്കപ്പെടുന്നതിനു സാധിക്കുമെന്നു ഞാൻ പ്രതീക്ഷിക്കയും, ഇതിനു സൎവ്വവിജയങ്ങളും ആശംസിക്കയും ചെയ്തുകൊള്ളുന്നു.

പരസ്യാരാധനകളിലും പ്രാൎത്ഥനാക്കൂട്ടങ്ങളിലും പൊതുവെ ഉപയോഗിക്കുന്നതിനുള്ളതായ ഒരു പാട്ടുപുസ്തകം അത്യന്താപേക്ഷിതമാണെന്ന് ഏവൎക്കും അറിവുള്ളതാണല്ലോ. യോഗങ്ങളും കുടുംബാരാധനകളും അംഗീകൃതങ്ങളായിത്തീരുന്നതിനു സന്ദൎഭോചിതങ്ങളായ ഗീതങ്ങൾ യോഗ്യമായും ഭക്തികരമായും പാടാവുന്ന രീതിയിൽ രചിച്ചിട്ടുള്ളവയായി സാധാരണ പുസ്തകങ്ങളിൽ വളരെ കുറച്ചുമാത്രമേ കാണാറുള്ളു. എന്നാൽ മിസ്റ്റർ വറുഗീസു സങ്കലനം ചെയ്തിട്ടുള്ള ഈ പ്രാൎത്ഥനാപരമായ ലഘുകൃതിയിൽ, പൊതുവെ പ്രസിദ്ധി സിദ്ധിച്ചിട്ടുള്ള പാട്ടുപുസ്തകങ്ങളിലെ ഏററവും ഉൽകൃഷ്ടങ്ങളായ എല്ലാ പാട്ടുകളും ഊഹിക്കാവുന്ന മിക്ക സന്ദൎഭങ്ങളിലേക്കും ഉപയോഗിക്കത്തക്കവണ്ണം കൂട്ടിച്ചേൎത്തിരിക്കുന്നുവെന്നുള്ളതു് പ്രസ്താവയോഗ്യംതന്നെ.

യോഗങ്ങളുടെ ഐകരൂപ്യത്തിന്നും ഉൽകൃഷ്ടങ്ങളായ ആശയങ്ങളിൽ അഭിനിവേശം ജനിക്കുന്നതിന്നും, ആരാധനയിലെ സംഗീതത്തിന്റെ സ്ഥാനത്തെ നിയന്ത്രണം ചെയ്യുന്നതിനും മിസ്റ്റർ വറുഗീസിന്റെ പരിശ്രമം ഏററവും പ്രയോജനപ്പെടുമെന്നു ഞാൻ ആശിക്കുന്നു.

മിസ്റ്റർ വറുഗീസ് തന്റെ ബഹുവിധമായ ജോലിത്തിരക്കിന്നുള്ളിൽ ക്രൈസ്തവസമുദായത്തിന്റെ ആത്മീയഭാവിനന്മയെ ലാക്കാക്കി ഇത്രയും പ്രവൃത്തിക്കുന്നതിനു മനസ്സുവെച്ചതിൽ ഞാൻ അദ്ദേഹത്തെ അഭിനന്ദിക്കുകയും, അദ്ദേഹത്തിന്റെ ഈ ശ്രമം അനുഗ്രഹകരമായി തീരുന്നതിനു ഹൃദയപൂൎവ്വം പ്രാൎത്ഥിക്കുകയും ചെയ്തുകൊള്ളുന്നു.

Tiruvella,
2nd Kanni' 104.

Sd.
Abraham Mar Thoma, Malabar
Suffragan Metropolitan.

# പരിഷ്കരിച്ച പതിപ്പ്.



ഈ പരിഷ്കരിച്ച പതിപ്പിൽ പ്രായോഗികദൃഷ്ട്യാ ഉപയോഗശൂന്യവും വിഷയസംഘടനാരഹിതവുമായിത്തീർന്നിരിക്കുന്ന പലേ പഴയ പാട്ടുകളും തിരസ്കരിക്കപ്പെട്ടിട്ടുണ്ടെങ്കിലും ആശയശുദ്ധി, അർത്ഥപുഷ്ടി, ഭാഷാസാരള്യം, രചനാമാധുര്യം, ഗാനയോഗ്യത എന്നിത്യാദി ഗുണങ്ങളെ ആസ്പദമാക്കി രചിച്ചിട്ടുള്ള വളരെ പുതിയ ഗീതങ്ങളെ ഇതിൽ കൂട്ടിച്ചേർത്തിട്ടുണ്ട് എന്ന സംഗതി ആദ്യമായി പ്രസ്താവിച്ചുകൊള്ളട്ടെ. മുൻ പതിപ്പിലെ അച്ചടിപ്പിശകുകളും മററു പല ന്യൂനതകളും പരിഹരിച്ചിരിക്കുന്നതിനും പുറമെ നൂതന വിഷയങ്ങൾക്കും സന്ദർഭങ്ങൾക്കും പററിയ ഹൃദയാവർജ്ജകങ്ങളായ അനവധി കീർത്തനങ്ങൾ ഇതിൽ ഉൾപ്പെടുത്തിയിട്ടും ഉണ്ട്.

ആത്മീയമായ എൻെറ ഈ ഉദ്യമത്തെ വിജയപ്രദമാക്കുവാൻ വേണ്ടി തങ്ങളുടെ വിലയേറിയ സമയത്തിൽ വളരെ ഭാഗം വിനിയോഗിച്ചു ഹൃദയപൂർവ്വം എന്നെ സഹായിച്ചിട്ടുള്ള എൻെറ ക്രിസ്തീയ സുഹൃത്തുക്കളായ ശ്രീമാന്മാരായ ററി. ഡി. ജോർജ്ജ് ബി. എ, പി. ജെ. ജോർജ്ജുഭാഗവതർ എന്നീ സംഗീതസാഹിത്യ കലാനിപുണന്മാരുടെ പേരിൽ എനിക്കുള്ള അകൈതവമായ സ്നേഹബഹുമാനങ്ങളെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

തങ്ങളുടെ കൃതികളെ ഈ ഗ്രന്ഥത്തിൽ വീണ്ടും ചേർക്കുവാൻ അനുമതി നല്കിയ ഗാനകർത്താക്കളോടും കമ്മററിക്കാരോടും എനിക്കുള്ള നിർവ്യാജമായ കൃതജ്ഞതയേയും ഇവിടെ പ്രകാശിപ്പിച്ചുകൊള്ളട്ടെ.

പ്രസാധകൻ.

# പൊരുളടക്കം.

# പല്ലവി അകാരാദി.



176

# SACRED HYMNS.



## MORNING HYMNS.

## പ്രഭാതകീർത്തനങ്ങൾ.



ഫ. ചെഞ്ചുരുട്ടി ഏകതാളം 1.

പല്ലവി.

വന്ദനം പൊന്നേശു നാഥാ! നിൻറെ കൃപക്കായ്—എന്നുമേ.

ചരണങ്ങൾ.

1. ഇന്നുഷസ്സിൻ—പ്രഭ—കാണ്മതിന്നായ്
തന്ന കൃപയ്ക്കു നിത്യം—വന്ദനം— വന്ദനം
2. പോയ രാവിൽ—എന്നെ—കാവൽചെയ്ത
നായകനേ! നന്ദിയായ്—വന്ദനം— വന്ദനം
3. ഇന്നലേക്കാൾ—ഇന്നു—നിന്നോടേറ്റം
ചേർന്നു ജീവിക്കേണം ഞാൻ—വന്ദനം— വന്ദനം
4. ഇന്നു നിന്റെ—ആത്മ—ശക്തിമൂലം
എന്നെ മുറ്റും കാക്കുക—വന്ദനം— വന്ദനം
5. നിൻമുഖത്തിലുള്ള—ദിവ്യകാന്തി
എന്മേൽ ശോഭിക്കേണമേ—വന്ദനം— വന്ദനം
6. അഴിയാത്ത—ജീവ—ശക്തിയെന്നിൽ
ഒഴിയാതെ പാർക്കേണം—വന്ദനം— വന്ദനം



വ. ഹിന്ദുസ്ഥാൻ കാപ്പി ആദിതാളം 2.

പല്ലവി.

എന്നിലുദിക്കേണമേ—ക്രിസ്തുദേവാ!
എൻ നീതിയിൻ സൂര്യനേ!

ചരണങ്ങൾ.

1. എൻദേഹം ദേഹിയും—നിഷ്കളങ്കമായിടാൻ
നിൻസ്നേഹജ്വാലയാൽ ഞാൻ—എരിഞ്ഞീടാൻ-
എന്മേൽ ശോഭിക്കേണമേ— എന്നി

2. ജീവപ്രകാശമേ!—എൻജീവശക്തിയേ!
ദൈവത്തിൻ തേജസ്സിനാൽ—മിന്നീടുന്നോർ-
ഉദയനക്ഷത്രവുമേ!— എന്നി

3. മേഘങ്ങളിൻപിമ്പിൽ—നീ മറയാതിന്നു
ഏകമായ് കാക്കേണമേ—എൻ മാനസം-
നിന്മേലുള്ളോർ നോട്ടത്തിൽ— എന്നി

4. നിന്നുടെ സൌന്ദര്യം—എന്നിൽ വിളങ്ങുവാൻ
ഇന്നും കളങ്കംവിനാ—നീ സൂക്ഷിച്ചാൽ-
എൻ ആനന്ദം പൂർണ്ണമാം— എന്നി

5. മരണനിഴലതിൻ—താഴ്‌വരയിങ്കലും
ശരണം നീയാകയാൽ ഈ—വിശ്വാസിക്കു-
ഒന്നുമില്ലെ പേടിപ്പാൻ— എന്നി

6. എൻ ആത്മസുന്ദരൻ—എൻ ആത്മമാധുര്യൻ
എൻ ആത്മ വാഞ്ഛിതനും—ഇന്നും എന്നും
ദൈവകുമാരനേ! നീ— എന്നി

7. സകല ഭൂഗോളവും—മൂടീടും രാത്രിയെ
പകലായി മാറേണമേ—നിൻ ശോഭയാൽ-
എല്ലാം പ്രകാശിക്കുവാൻ— എന്നി

---

## ൩. ഹുസേനി — രൂപകം 3.

ഖണ്ഡങ്ങൾ.

അതിരാവിലെ—തിരുസന്നിധി-
അണയുന്നൊരു—സമയേ
അതിയായ് നിന്നെ-സ്തുതിപ്പാൻകൃപ-
അരുൾക യേശു—പരനേ!

1. രജനിയതി—ലടിയാനെ നീ-
സുഖമായ് കാത്ത—കൃപയ്ക്കായ്
രജനിയമാം—തിരുനാമത്തി-
ന്നനന്തം സ്തുതി—മഹത്വം— (അതി

2. എവിടെയെല്ലാം—നിശയിൽ ഭീതി-
നടന്നിട്ടുണ്ടു—പരനേ!
അവയിന്നെന്നെ—പരിപാലിച്ച-
കൃപയ്ക്കായ് സ്തുതി—നിനക്കേ— (അതി

3. നെടുവീർപ്പിട്ടു—കരഞ്ഞീടുന്നു-
പലമർത്യരീ—സമയെ
അടിയനുള്ളിൽ—[illegible]കം തന്ന-
കൃപയ്ക്കായ് സ്തുതി—നിനക്കേ—(അതി

4. കിടക്കയിൽ വെ—ച്ചുരിയാം സാത്താ-
നടുക്കാതിരി—പ്പതിന്നെൻ
അടുക്കൽ ദൂത—ഗണത്തെ കാവ-
ലണെച്ച കൃപ—യനല്പം— (അതി

5. ഉറക്കത്തിനു—സുഖവും തന്നെ-
ന്നരികെ നിന്നു—കൃപയാൽ
ഉറങ്ങാതെന്നെ—ബലമായ് കാത്ത
തിരുമേനിക്കു—മഹത്വം— (അതി

6. അരുണൻ ഉദി—ച്ചുയന്നി[illegible]തി-
ദ്യുതിയാൽ വിള—ങ്ങീടുംപോൾ
പരനേ! യെന്റെ—യകമേ വെളി-
വരുൾക തിരു—കൃപയാൽ— (അതി

## ൪. ശങ്കരാഭരണം ഏകതാളം 4.

ഖണ്ഡങ്ങൾ.

1. കരുണാസനമഹതം—വിഭോ! തിരു—നാമത്തെ വാഴ്ത്തീടുവാൻ
അരുണോദയസമയേ—ഉണർന്നെഴു—ന്നേററിതാ നിന്നടിയൻ.
2. ഒരുദോഷവുമെടുക്കാ—തെന്നെ കഴി—ഞ്ഞൊരു രാവിൽ ദയവായ്
പരിപാലനംചെയ്ത നാ—ഥനേ! തിരു—നാമത്തിന്നു മഹത്വം.
3. അരുണോദയ കിരണ—ങ്ങളീധര—യിൽ വിലസീടുന്നപോൽ
തിരുതേജസ്സിൻ കതിരെൻ—ഹൃദി തിള—ങ്ങീടേണമേ നിറവായ്.
4. മരുഭൂമിയിൽ ഇസ്രയേ—ലിനെ നിത്യം—മന്നായാൽ പോററിയോനേ
കരുണേശനേ! യെനിക്കും—തരികനിൻ—ജീവമന്നാ സദയം.
5. പരമാവിയിൻഭരണ—മതിന്നൻ—വാസരം കീഴടങ്ങി
യിരിക്കേണമെൻവചനം—ചിന്തകൾ—മെന്നിവകൾ സമസ്തം.
6. പകലുള്ളപ്പോൾ പിതൃവേ—ലയേയത്യു—ത്സാഹമായ് ചെയ്യുവനെ!
പകലിൽപരിശ്രമിപ്പാൻ—എനിക്കും നീ—നൽകണമെ കൃപയെ.
7. വിലയേറിയ സമയം—വൃഥാ ചില—വാക്കീടാതെയടിയൻ
നലമോടതുസതതം—പ്രയോജന—മാക്കുവാൻ നീ തുണെക്ക.

---

## ൫. ഹുസേനി രൂപകം 5.

ഖണ്ഡങ്ങൾ.

1. ഉഷഃകാലം നാം—എഴുന്നേല്ക്കുക—പരനേശുവെ—സ്തുതിപ്പാൻ
ഉഷഃകാലമെ—ന്താനന്ദം നമ്മൾ—പ്രിയനോടടു—ത്തീടുകിൽ
2. ഇതുപോലെയെ—ന്നുദയം നമു—ക്കടുത്തീടുന്നു—മനമേ!
ഹാ! എന്താനന്ദം—നമ്മൾ പ്രിയനാം—ശോഭസൂര്യനായ്—വരുന്നാൾ
3. നന്ദിയാലുള്ളം—തുടിച്ചീടുന്നു—തള്ളയാമേശു—കാരുണ്യം
ഓരോരോന്നോരോന്നായ്—ധ്യാനിപ്പാനിതു—നല്ല സന്ദർഭ—മാകുന്നു
4. ഇന്നലെ ഭൂവിൽ—പാർത്തിരുന്നവ—രെത്രപേർ ലോകം—വിട്ടുപോയ്
എന്നാലോ നമു—ക്കൊരു നാൾകൂടെ—പ്രിയനെ പാടി—സ്തുതിക്കാം
5. നഗ്നനായി ഞാൻ—ലോകത്തിൽ വന്നു—നഗ്നനായിത്തന്നെ—പോകുമേ
ലോകത്തിലിനി—ക്കില്ല യാതൊന്നും—എന്റെ കൂടന്നു—പോരുവാൻ
6. ഹാ! എൻപ്രിയന്റെ—പ്രേമത്തെ ഓർത്തി—ട്ടാനന്ദം പര—മാനന്ദം
ഹാ! എൻപ്രിയനാ—പുതുവാനഭൂ—ദാനംചെയ്യുതെ—ന്താനന്ദം
7. മരുവിൽനിന്നു—പ്രിയന്മേൽ ചാരി—വരുന്നോരിവൾ—ആരുപോൽ
വനത്തിൽ കൂടെ—പോകുന്നേ ഞാനും—സ്വന്തരാജ്യത്തിൽ—ചെല്ലുവാൻ
8. കൊടുങ്കാററുണ്ട്—വനദേശത്തോൻ—പ്രിയനേ! എന്നെ—വിടല്ലേ
കൊതിയോടു ഞാൻ—വരുന്ന—എന്റെ—സങ്കടമങ്ങു തീർക്കണേ.

---

## ൬. കുരഞ്ജി ആദിതാളം 6.

ഖണ്ഡങ്ങൾ.

1. ദൈവമേ! ഞാനിന്നു—രാവിലെ നിൻനാമം—പാടി സ്തുതിപ്പതിന്നു—നിന്റെ
ആവിയിൻശക്തിയെ—നല്കിയെന്നുള്ളത്തെ—ജീവിപ്പിച്ചീടേണമേ
2. രാത്രിയിലെന്നെ അ—ത്യുത്തമമായ് തിരു—ഹസ്തമതിൽ കിടത്തി—ക്കൊണ്ടു
അത്തലില്ലാതെയു—റക്കിയുണർത്തിയ—തോർത്തു കൃതജ്ഞതയാൽ
3. രാത്രികഴിഞ്ഞു പ—കൽ അടുത്തായതി—നോർത്തിടുമ്പോളെനിക്കു—എന്റെ
കർത്തനുടെ പുന—രാഗമനോദയം—ഓർത്തു പ്രത്യാശയോടെ
4. ദൈവവചനമീ—രാവിലെ ഞാൻ വിശു—ദ്ധാവിയിനാൽ പഠിച്ചു—കൊണ്ടു
ഭാവിയിൽ ഞാൻ ജീവി—ച്ചീടുവതിന്നുള്ള—ഭാവുകം നൽകേണമേ.

---

## ൭. ഖരഹരപ്രിയ ഏകതാളം 7.

ഖണ്ഡങ്ങൾ.

1. നിദ്രയിൽ ഞാനായനേരം—ഭദ്രമായെന്നെ പാലിച്ച
സത്യദൈവമാം നിനക്കു സ്തോത്രം—ചെയ്യുന്നനന്തം
2. ചാവിൻനിദ്രയിൽനിന്നു ഞാൻ—ജീവിച്ചു തുറന്നെൻകൺകൾ
ദൈവമേ! നിൻനിത്യപ്രകാശത്തെ—കാണ്മാൻ തുണെക്കു
3. എന്നുടെ പാപമഖിലം—സൂര്യനാൽ മഞ്ഞെന്നപോലെ
നന്നേ നശിപ്പിക്കയെൻ കർത്താവെ!—കാരുണ്യരാശേ!
4. എൻനിനവുമിച്ഛകളും—നിൻപുണ്യഹിതാനുരൂപം
പൂർണ്ണമായ് പാലിക്ക നിന്നാത്മാവാൽ—എന്നെ നിറച്ച്
5. ഇന്നത്തെ എൻക്രിയകളും—വാങ്മനോഭാവങ്ങളെല്ലാം
നിന്ദ്യമെന്യെ നിൻഹിതത്തിൽത്തന്നെ—ഭരിക്കേണമെ
6. സർവ്വാനുഗ്രഹം നൽകുന്ന—സർവ്വേശ്വരനെ സ്തുതിക്ക
ഉർവ്വിനിവാസികൾ സകലരും—ഉല്ലാസമോടെ.

---

## ൮. ശങ്കരാഭരണം ഏകതാളം 8.

ഖണ്ഡങ്ങൾ.

1 ഇന്നുഷസ്സിൻപ്രഭയെ—കാണ്മാൻ കൃപ—തന്ന മഹോന്നതനേ!
നന്ദിയോടെ അടിയൻ—അനവധി—വന്ദനംചെയ്തീടുന്നേൻ
2. രാത്രിയിൽ മാസുഖമായ്—അടിയാനെ—കാത്തുസൂക്ഷിച്ചതിനെ
ഓർത്തതിമോദമോടെ—തിരുനാമം—വാഴ്ത്തിപുകഴ്ത്തിടുന്നേ
3. രാവിലെ നിൻമുഖത്തിൻ—മാശോഭയാം—ദിവ്യതേജസ്സു കണ്ടീ
രാവിലെ ഞാനധികം—കൃതജ്ഞനായ്—സേവചെയ്തീടുവാനായ്

4. നീതിയിൻസൂൎയ്യനെ! നിൻ—മനോഹര—ജ്യോതിസ്സുകളെന്നുടെ
ചേതസ്സിങ്കൽ കടന്നെൻ—അന്ധതമ—സ്സാകെ നീക്കീടണമേ
5. ഇന്നുപകൽമുഴവൻ—വെളിച്ചത്തിൽ—തന്നെ ജീവിച്ചിടുവാൻ
നിന്നുടെ ആത്മശക്തി—അധികമായ്—തന്നരുളീടണമേ
6. ചിത്തകൌതുഹലത്തോ—ടീവാസര—മെത്രയും ശക്തിമത്തായ്
കൎത്തനേ! ഞാൻ കഴിപ്പാം—നാത്മീയമാം—ശക്തി നല്കീടണമേ.

---

## ൯. സൂൎയ്യകാന്തം — രൂപകം — 9.

ഖണ്ഡങ്ങൾ.

1. അരുണോദയ—സമയെ തിരു—ചരണം പണി—യുന്നേൻ
പരിപാലയ—കരുണാകര!—പരമേശ! ദ—യാലോ!
2. ഇരുൾ മാറിയി—ധരയിൽ പുതു—പ്രഭയേറിട്ടു—ന്നതുപോൽ
തരികെന്നുടെ—ഹൃദയേ പുതു—പ്രഭയെ തവ—കൃപയാൽ
3. ക്ഷിതിവാസമി—ന്നടിയാനൊരു—പുതുവാസര—മായ് നിൻ
പദതാരിണ—തുടർന്നേററവും—കുതുകാൽ നട—ന്നിടുവാൻ
4. മതികേടുക—ളണയാതെയി—ന്നതിസൂക്ഷ്മസു—ബോധാൽ
പുതുജീവനിൽ—സ്ഥിതിചെയ്വതി—ന്നധികം—കൃപ ചൊരിവാൻ
5. പുതുവാസര—മിതിൽ നിന്നുടെ—മധുരാമൃത—വചനം
അതികൌതുക—മോടുമേ ഹൃദി—പതിവാൻ കൃപ—ചൊരിവാൻ
6. അരിസഞ്ചയ—മെരുപോൽ ശര—നിരകൾ ചൊരി—ഞ്ഞിടുമ്പോൾ
കരുണാകര!—തിരുമാൎവ്വിലീ—കൃമിയെ മറ—ച്ചിടുവാൻ.

---

## ൧൦. "Awake, my Soul and with the Sun" 10.

1. ആദിത്യനോടുണരുക
ആലസ്യമാകെ പോക്കുക
ഉഷസ്സിൻഗാനം പാടിടാൻ
ഉച്ചത്തിൽ ദൈവത്തിന്നു ഞാൻ.
2. സുഖിച്ചുറങ്ങും സമയേ
പാലിച്ചോനു വന്ദനമെ;
ഞാൻ ഉയിൎത്തെഴുന്നീല്ക്കുമ്പോൾ
നിൻരൂപത്തോടുണൎത്തിക്കോൾ.
3. പ്രഭാതമഞ്ഞിനൊത്തിഹ
എൻപാപം നീക്കിക്കളക,
മനസ്സിൽ ശുദ്ധതേന്നൽ താ,
നിന്നെ അകം നിറച്ചു താ.
4. ഞാൻ ചൊല്ലി ചെയ്യുതൊക്കെയും
വരുത്തിയും നടത്തിയും
ഇന്നോരോരോ വ്യാപാരങ്ങൾ
നിൻതേജസ്സേ വളൎത്തരുൾ.
5. സൎവ്വാനുഗ്രഹതാതനെ
വാഴ്ത്തീൻ സൎവ്വ ഭൂലോകരേ!
വാഴ്ത്തീൻ സ്വൎഗ്ഗസൈന്യവൃമേ!
വാഴ്ത്തീൻ പിതാപുത്രാത്മാവെ.

---

# EVENING HYMNS.

# സന്ധ്യാകീൎത്തനങ്ങൾ.

## ൧൧. ബിലഹരി ആദിതാളം 11.

1. ഇന്നു പകലിലെന്നെ-
നന്നായനുഗ്രഹിച്ച
മന്നവാ! സ്തുതിനിന-
ക്കെന്നേക്കും ചെയ്തിടുന്നേൻ

2. സൎവ്വശക്തിയുള്ള നിൻ-
ചിറകിൻകീഴടിയനെ
സൎവ്വനേരവും രാജ-
രാജനേ! കാത്തുകൊൾക.

3. ഈ ദിവസം ഞാൻ ചെയ്ത-
ദോഷമാകവെ നിന്റെ
പ്രീതിയേറും മകനെ-
ഓൎത്തു ക്ഷമിക്കദേവാ!

4. ഇന്നു ഞാനുറങ്ങും മു-
മ്പന്യൂന മനസ്സാക്ഷി
നിന്നോടും ജനത്തോടും-
ഉണ്ടാവാൻ തുണെക്കനീ.

5. മരണം നിൎമ്മലശയ്യാ-
ശയനം നിൎഭയമായി
സാദരം തോന്നുമാറെൻ-
ദൈവമേ! പഠിപ്പിക്ക.

6. കാഹളധ്വനി കേട്ടു
വേഗം നിൻ മഹത്വത്തെ
കാണ്മാൻ ഞാൻ കൊതിക്കുന്നു
കരുണാവാരിധേ! ദേവാ!

## ൧൨. ശങ്കരാഭരണം ഏകതാളം 12.

ഖണ്ഡങ്ങൾ.

1. ഇന്നു പകൽ മുഴുവൻ-
കരുണയോ—ടെന്നെ സൂക്ഷിച്ചവനേ!
നന്ദിയോടെ തിരുനാമ—ത്തിനു സദാ-
വന്ദനം ചെയ്തിടുന്നേൻ.

2. അന്നവസ്ത്രാദികളും-
സുഖം ബല—മെന്നിവകൾ സമസ്തം
തന്നടിയനെ നിത്യം-
പോററിടുന്ന—ഉന്നതൻ നീ പരനേ!— ഇ

3. മന്നിടം തന്നിലിന്നും-
പലജനം—ഖിന്നരായ്വീടുമ്പോൾ
നിന്നടിയാനു സുഖം-
തന്ന കൃപ—വന്ദനീയം പരനേ!— ഇ

4. തെററുകുററങ്ങളെന്നിൽ-
വന്നതെല്ലാ—വററ നിന്റെ കൃപയാൽ

മുററും ക്ഷമിക്കേണമേ-
അടിയനെ—ഉററു സ്നേഹിപ്പവനേ!— ഇ
5. എൻ കരുണേശനുടെ-
ബലമെഴും—തിരുനാമമെനിക്കു
സങ്കേത പട്ടണമാം-
അതിലഹം—ശങ്കയെന്യേ വസിക്കും— ഇ
6. വല്ലഭൻ നീയുറങ്ങാ—തെ നിന്നെന്നെ-
നല്ലപോൽ കാത്തീടുമ്പോൾ
ഇല്ല രിപുഗണങ്ങൾ-
ക്കധികാര—മല്പൽ പെടുത്തീടുവാൻ— ഇ
7. ശാന്തതയോടുകർത്താ—തിരു
മുമ്പിൽ—ശാന്തമായിന്നുറങ്ങി
സന്തോഷമോടുണരേ—ണം
ഞാൻ തിരു—കാന്തികണ്ടുല്ലസിപ്പാൻ— ഇ

---

## ൧൩. സൂര്യകാന്തം — രൂപകം 13.

ഖണ്ഡങ്ങൾ.

കർത്തനേയിപ്പ—കലിലെന്നെനീ-
കാവൽചെയ്യുതി—മോദമായ്
ചേർത്തണച്ചു നിൻ—പാദത്തിലായ-
തോർത്തടിപണി—യുന്നു ഞാൻ.

ചരണങ്ങൾ.

1. പക്ഷികൾ കൂട—ണഞ്ഞുകൊണ്ടവ-
നിർഭയമായ് വ—സിക്കും പോൽ
പക്ഷമോടെന്റെ—രക്ഷകാ! തവ-
വക്ഷസ്സിലണ—ഞ്ഞീടുന്നേൻ— (ക
2. ഭൂതലേയുദി—ച്ചുയർന്നസൂര്യ-
ശോഭപോയ്മറ—ഞ്ഞീടുന്നു
നീതിസൂര്യനേ!—മോദമോടക-
താരിൽനീയുദി—ക്കേണമേ— (ക
3. കേശാദിപാദം—സർവ്വവും ഭരി-
ച്ചീടേണം പരി—ശുദ്ധാത്മനേ!
ദാസൻനിൻതിരു-സന്നിധിയിൽപ്ര-
കാശത്തിൽ വസി—ച്ചീടുവാൻ— (ക
4. നിദ്രയിൽനിൻ ചി-റകിൻകീഴെന്നെ
ഭദ്രമായ്മറ—യ്ക്കേണമേ
രാത്രിമുഴുവ—നാവിയാലെന്നെ-
ശത്രുവിൽനിന്നു—കാക്കുകേ— (ക
5. രാത്രിഞാനെൻകി—ടക്കയിൽപ്രാണ-
നാഥനേ!—വേദവാക്യങ്ങൾ
ഓർത്തുധ്യാനിച്ചു-മോദമായ്പ്രാർത്ഥി-
ച്ചീടുവാൻ കൃപ—നല്കുകേ— (ക
5. പ്രാണനായക—നേതാവേ! നീയീ-
രാത്രിയിൽ എഴു—ന്നെള്ളിയാൽ
ആനന്ദത്തോടെ—ദാസനും എതി-
രേല്പുവാൻ തുണ—യ്ക്കേണമേ— (ക
7. ഇന്നു രാത്രിയിൽ—എന്റെ ജീവനെ-
നീയെടുത്തീടു—കിൽ വിഭോ!
നിന്നിൽഞാൻനിദ്ര-കൊണ്ടുവിശ്രമി
ച്ചീടുവാൻ കൃപ—നല്കുകേ— (ക

---

## ൧൪. കാപ്പി ചാപ്പു് താളം 14.

പല്ലവി.

വന്ദനം ചെയ്തീടുന്നു—ശ്രീയേശുവേ! നന്ദിയോടെനിനക്കു

അനുപല്ലവി.

ഇന്നുപകലെല്ലാം—മെന്നെ സൂക്ഷിച്ചുനിൻ
സന്നിധിയിൽ ചേർത്ത—പൊന്നുമഹേശനേ!— വന്ദനം

ചരണങ്ങൾ.

1. ഇന്നാടിയാനിൽവന്ന—കുറവുക—ളെല്ലാം ക്ഷമിക്കേണമേ
നിന്നുടെ രക്തമ—തൊന്നൊഴികെയിനി-
ക്കന്യശരണമി—ല്ലേകരക്ഷാകരാ!— വന്ദനം

2. രാവുംപകലുമെല്ലാം—നിനക്കൊരു—പോലെയാകുന്നതിനാൽ
രാവിൻ ഭയമെന്നിൽ—മേവിടാതെയെന്നെ
കാവൽചെയ്തീടണം—ദേവകുമാരനേ!— വന്ദനം

3. നീതിസമാധാനവും—വിശുദ്ധാത്മ—സന്തോഷവും തരിക
വ്യാധികളാധിമ—ഹാ വിപത്തും സർവ്വ
ഭീതിയുംപോക്കിസം—പ്രീതിയായ് കാക്കുകെ— വന്ദനം

4. നിൻചിറകിൻ മറവിൽ—ഈ രാത്രിയിൽ—തഞ്ചമായ് ഞാൻ ഉറങ്ങി
പുഞ്ചിരിയുള്ളനിൻ—തങ്കമുഖം കാണ്മാൻ
വാഞ്ചയോടെയതി—കാലെ ഉണരേണം— വന്ദനം

---

## ൧൫. "Sun of my Soul" 15.

### L. M.

1. എൻ ആത്മാവിൻ ആദിത്യനേ!
എൻപ്രിയ രക്ഷാകരനേ!
നീ വസിക്കിൽ എൻസമീപെ
രാത്രി പകൽപോലാകുമേ.

2. ഭൂജാതമാം മേഘമതാൽ
മറെപ്പാൻ നിന്നിൽനിന്നെന്നെ
ഇടയാക്കരുതെ രാവിൽ
കാക്കണെ സർവ്വശക്തനേ!

3. കൺമയങ്ങിഞാൻ നിദ്രയിൽ
കിടക്കുമ്പോൾ ക്ഷീണതയിൽ
നിൻമടിയിൽ എൻ രക്ഷകാ!
വിശ്രമിക്കുന്നെന്നോർപ്പിക്ക.

4. നിന്നെ കൂടാതെ ജീവിപ്പാൻ
പാത്രമല്ലെ ഒന്നിനാലും
സന്ധ്യയിൽകൂടെ മരിപ്പാൻ
ഉഷസ്സേയമാം നീ വന്നാലും.

5. ഇല്ലാതാകാൻ ഭയം ലേശം
രാവിന്നിതുമതിനാലും
എൻസമീപെ വേണം വാസം
കൈവിടല്ലെ ഒരിക്കലും.

6 തെററി അലഞ്ഞീടുന്നോരും
മത്സരിപ്പോരും സർവ്വരും

പാപനിദ്ര ചെയ്തീടാതേ
കൃപാവേല തുടർന്നാൾ
7. ദുഃഖിതന്നു കാവൽ നീയേ,
അഗതിക്കുധനം നീയേ;
കരയുന്നവൻെറ നിദ്ര
ശിശുവിൻസമമാക്കുക.
8. ഉണരും സമയം വന്നു്
വാഗ്ദത്തം അരികെനിന്നു്
രാജ്യംചേരുംവരെസ്നേഹം
തന്നിൽ വഴി നടത്തേണം.

---

# SONGS OF PRAISE.

# സ്തോത്രഗീതങ്ങൾ.

---

## ൧൬. സൌരാഷ്ട്രം—ആദിതാളം. 16.

പല്ലവി.

ദേവദേവന്നു മംഗളം—മഹോന്നതനാം
ദേവദേവന്നു മംഗളം.

ചരണങ്ങൾ.

1. ദേവദൂതരാകാശെ—ദിവ്യഗീതങ്ങൾ പാടി
കേവലാനന്ദത്തോടു—മേവി സ്തുതി ചെയ്യുന്ന— ദേ
2. സകല ലോകങ്ങളിലെ—സർവ്വ ഗണങ്ങളേയും
സുഖമുടനെ പടച്ചു—സകലനാളും പാലിക്കും— ദേ
3. നരഗണങ്ങളിന്നതി—ദുരിതമൊഴിപ്പാനായി
തിരുമകനെ നരനായ്—ധരണിയിങ്കലയച്ച— ദേ
4. പാപബോധം വരുത്തി—പാപിയെ ശുദ്ധമാക്കാൻ
പാവനാത്മാവെ നല്കും—ജീവജലാശയമാം— ദേ
5. ആദരവോടുതൻെറ—വേദവെളിവുമന്യ-
ജാതികൾക്കരുളിയ—ആദിനാഥനാകുന്ന— ദേ

---

## ൧൭. മുഖാരി ആദിതാളം 17.

പല്ലവി.

നിത്യവന്ദനം നിനക്കു—സത്യദൈവമേ!
സ്തോത്രവും ജയവും യോഗ്യം—അത്യുന്നതനേ!

ചരണങ്ങൾ.

1. മർത്യകുലത്തിൻസ്രഷ്ടാവേ!—നിത്യപിതാവേ!
സത്യവിശ്വാസികൾ ചെയ്യും—സ്തോത്രം നിനക്കേ— നിത്യ

2. എത്രയോ മനോഹരം നിൻ—കൃത്യങ്ങളെല്ലാം
ചിത്രമതിചിത്രമവ—എത്രയോ ശ്രേഷ്ഠം— നിത്യ
3. ഖെറുബുകൾ മദ്ധ്യേ വസിക്കും—സർവ്വശക്തനേ!
ഉർവ്വിയെങ്ങും വ്യാപിച്ചീടും—നിനക്കെന്നും സ്തോത്രം— നിത്യ
4. മാനവകുലത്തിൻപാപം—മോചനം ചെയ്യാൻ
ഹീനമായ്കുരിശിൽ ശാപം—തീർത്ത പരനേ!— നിത്യ
5. നിന്നിൽവിശ്വസിക്കുന്നവ—നെന്നേക്കും മോക്ഷം
തന്നരുളാനന്നത്തിൽ—ചേർന്ന പരനേ!— നിത്യ
6. സർവ്വ ബഹുമാനം സർവ്വ—മഹത്വം സ്തുതിയും
സർവ്വേശ്വരനായ യഹോവാക്കുതാൻ ആമേൻ— നിത്യ

---

## ൧൮. സുറിയാനി—ഏകതാളം. 18.

1. സേനകളിൽ—പരൻ യഹോവ
പരിശുദ്ധൻ—പരിശുദ്ധൻ
പരിശുദ്ധൻ—ആമേൻ
തിരുമഹത്വം—നിറഞ്ഞീടുന്നു
പാരിലെങ്ങും—ഹാലേലൂയ.

2. സർവ്വശക്തൻ—പരൻ യഹോവ
പരിശുദ്ധൻ—പരിശുദ്ധൻ
പരിശുദ്ധൻ—ആമേൻ
ഇരുന്നവൻതാൻ—ഇരിക്കുന്നവൻ
വരുന്നവൻതാൻ—ഹാലേലൂയാ.

---

## ൧൯. കല്യാണി ആദിതാളം. 19.

പല്ലവി

ജയജഗദീശ! മാമരിസൂനൊ!
ജയ ജഗദീശ! നമൊ

അനുപല്ലവി

നരകുലനായക!—ദുരിതഹര!പര!
വരമൊരുപാലക!—വരമേകുക... ജയ

ചരണങ്ങൾ

1.
നരസുരസേവിത—നിരന്തരസ്നേഹിത!
പരമകളേബര—പരമേശ്വര!...

2.
അനഘഗുണാലയ!—അനുദിനംപാലയ
അനന്തമാംനിൻദയ—എന്തതിശയം...

3.
ശരണമടിയനു—മരണംവരെയെന്നും
ചരണയിണയെന്നു—കരുതീടുന്നേൻ...

---

## ൨൦. സാവേരി രൂപകം. 20.

1. ആടുകൾക്കു വേണ്ടി ജീവ-നേകുവെടിഞ്ഞതാം—ദേ-
വാട്ടിൻകുട്ടിയേ! നിന-ക്കനന്ത വന്ദനം.
2. കാട്ടു നീളെ ഓടി ആട-ലോടുഴന്നീടും—കു-
ഞ്ഞാടുകൾക്കഭയമാം നിൻ-പാദം വന്ദനം.

3. ഭീതിപോക്കി ആട്ടുകൾക്കു-മുൻനടന്നു—സം-
പ്രീതിയായ്നടത്തീടും കൃപയ്ക്കു വന്ദനം
4. പച്ചമേച്ചിലും പ്രശാന്ത-തോയവുംസദാ—നീ-
വീഴ്ചയെന്നിയെ തരുന്ന-തോർത്തു വന്ദനം.
5. താതപുത്രനാം ത്രി-യേക ദൈവമേ!—സ-
ർവ്വോത്തമനാം നിനക്കനന്ത-കീർത്തനം സദാ.

---

### ൨൧. മുഖാരി അടതാളചാപ്പ് 21.

പല്ലവി

പാടുംഞാനേശുവിനു-ജീവൻപോമളവും-നന്ദിയോടെ

ചരണങ്ങൾ

1. പാടുംഞാനെന്നകതാരിലനുദിനം-വാഴും ശ്രീയേശുവിനു-ഒരു
കേടുംകൂടാതെന്നെ-പ്പാലിക്കുംനാഥനെ പാടിസ്തുതിക്കുമെന്നും— പാ
2. സ്വന്തജനമാം യൂദന്മാരെതള്ളി-അന്ധതയിൽകിടന്നു-ബഹു
സന്താപത്തോടുഴ-ന്നീടും പുറജാതി-സന്തതിയെ വീണ്ടോനെ— പാ
3. കാട്ടൊലിവുമരമായിരുന്നയെന്നിൽ-നല്ലഫലം നിറപ്പാൻ-അവൻ
വെട്ടിയിണച്ചെന്നെ-നല്ലൊലിവിൻതരു-വോടതുചിതിച്ചെന്നും—
4. കണ്മണിപോലെന്നെ-ഭദ്രമായ്നിത്യവും-കാവൽചെയ്യീടാമെന്നും-തന്റെ
കണ്ണുകൊണ്ടെന്നെന-ടത്തീടാമെന്നതും-ഓർത്തതിമോദമോടെ— പാ
5. കാന്തനിവനതി-മോദമോടെമേഘ-വാഹനത്തിൽ കയറി-തന്റെ
കാന്തയോടുല്ലസി-ച്ചാനന്ദിപ്പാനുഴ-ന്നെണ്ണുന്നതോർത്തുകൊണ്ടും—പാ.

---

### ൨൨. ഹിന്ദുസ്ഥാൻകാപ്പി ആദിതാളം, 22.

പല്ലവി.

പരമദയാലോ!പാദം വന്ദനമേ
പാലയദേവാ!പാദം വന്ദനമേ

ചരണങ്ങൾ

1. പാദാരവിന്ദമേ!-പരനേ!ഗതിയേ
പാലയമാം പരമേശ കുമാരാ!—
2. ലോകരക്ഷാകരാ!ശോകനിവാരണ!
ആകുലമാകവെ-പോക്കുക സർവ്വേശ!
3. ആധാര-മാരാപ-ക്കരുണാമയമേ!
ആനന്ദ ചന്ദ്രിത-ദേവ!മനോവലം—
4. നീതിയിൻ സൂര്യനേ കരുണാകരനേ!
ആദിയനാദിയാം-താതനും നീയേ!—
5. താതസുതാത്മനേ!-പരികീർത്തനമേ
പാദമതിൽപണി-യുന്നഹം ആമേൻ

---

൨൩. കാപ്പി ചാപ്പുതാളം. 23.

പല്ലവി

പാടിസ്തുതി മനമേ!-പരനെക്കൊണ്ടാടിസ്തുതി ദിനമേ

അനുപല്ലവി

ആട്ടുകൾക്കായ് തിരു-ജീവൻ വെടിഞ്ഞൊരു
കേടില്ലാ ദേവകുഞ്ഞാടിനെ വാഴ്ത്തി നീ— പാടി

ചരണങ്ങൾ

1. അന്തമില്ലാദയവാ-നവനുടെ-സന്തതികൾക്കു മോദാൽ
ചിന്തിയതാം തിരു-രക്തത്തിനാലവൻ
സന്താപം നീക്കി സ-ന്തോഷം നൽകുന്നിതു— പാടി
2. മൃത്യുവിനെ ജയിച്ചു-നിസ്തുല്യനാം-കർത്താധികർത്താവിവൻ
മർത്ത്യർക്കമർത്ത്യത-നല്കി പ്രമോദമായ്
സത്യാത്മദാനം ചെ-യ്യുന്നോരു ദയാലുവെ— പാടി
3. സ്വർഗ്ഗീയ ഗാത്രധരൻ-നരർക്കു സ-ന്മാർഗ്ഗം തുറന്നപരൻ
ദുഃഖങ്ങളാകെയ-കറ്റും സർവ്വേശപരൻ
സ്വർഗ്ഗമീ ഭൂമിയി-ലാക്കിയ നാഥനെ— പാടി

---

൨൪. ശങ്കരാഭരണം രൂപകതാളം 24.

പല്ലവി

സ്തുതിതിങ്ങിയ-പരമണ്ഡല-സുവിശേഷക-നാമം
ശുഭമംഗല-മതിസംഭ്രമ-സുഖശോഭന-ക്ഷേമം

ചരണങ്ങൾ

1. കരുണാകര-തിരുമാർവ്വിനു-വരഭൂഷണ-ദേവൻ
ധരണീനര-നയിരാൽ ഉയി-രതുളും നര-ജീവൻ... സ്തുതി
2. അതിസുന്ദര-ശുഭശോഭന-മഹിമാമുടി-ചൂടൻ
ക്ഷിതിമണ്ഡല-ദുരിതം പ്രതി-വനമുൾമുടി-ചൂടൻ... സ്തുതി
3. ഭുവനങ്ങളെ-ഞൊടികൊണ്ടുള-വതളും ബല-മുടയോൻ
ഭുവനെതല-അടവാൻഇട-കിടയാതവൻ-ആയോൻ... സ്തുതി
4. പരിശുദ്ധത-കൃപസത്യസു-ഭാഗ്യാദിവിധ-മൂലം
മരണത്തിനു-വിധിപെട്ടവ-നയിരാകിയ-കോലം... സ്തുതി
5. പുണ്യമനുജർ-ദൂതരോടുപു-കഴ്ത്തും ഉന്നതവാഹനൻ
പുണ്യഹീനരോ-ശാനപാടിഗ-മിച്ച ഗർദ്ദഭ-വാഹനൻ... സ്തുതി
6. ബലിവൃഷക—മഖിലങ്ങടെ—പ്രതിരൂപൻ അ—രൂപൻ
കലുഷം നര—നൊഴിവാൻ നര—ബലി മർത്ത്യസ്വ—രൂപൻ— സ്തുതി

---

## ൨൫. ഹിന്തുസ്ഥാൻ പിഹാക്—ഏകതാളം. 25.

പല്ലവി

ഹാലേലൂയ്യാ! ഹാലേലൂയ്യാ!
ഹാലേലൂയ്യാ! ആമേൻ

ചരണങ്ങൾ

1. അൻപുതിങ്ങീടും നൽ
അനന്ത പിതാവേ!—ഹാലെലൂയ്യാ!

2. കൃപ നിറഞ്ഞീടും നൽ
ക്രിസ്തു കൎത്താവേ!—ഹാലെലൂയ്യാ!

3. വിശുദ്ധി നല്കീടും നൽ
പരിശുദ്ധാത്മാവേ!—ഹാലെലൂയ്യാ!

4. താത സുതാത്മാവാം
ദൈവ ത്രിയേക!—ഹാലെലൂയ്യാ!

---

## ൨൬. ചിന്തുതരു ആദിതാളം 26.

1. ആദിത്യ ച—ന്ദ്രാദികളെ—ചമച്ചവനു—സ്തോത്രം
ബോധിച്ചതെല്ലാം ക്ഷണത്തിൽ—തികച്ചവനു—സ്തോത്രം
ഏദൻകാവിൽ—ആദാംഹവ്വാ—യോടു പല—വൃന്ദം
മോദമുടൻ—സൃഷ്ടിചെയ്ത—നാഥനെന്നും—സ്തോത്രം

2. ആദിമാനു—ഷൻ ചതിവിൽ—ആയതിനെ—കണ്ടു
ഭീതിഭുവ—നത്തിൽനിന്നു—പോവതിനാ—യ്ക്കൊണ്ടു
വേദപരൻ—നീതിതിക—വാവതിനാ—യുണ്ടു
ഖേദമൊഴിപ്പാൻ മരണം—ജയിച്ചവനു—സ്തോത്രം

3. ബാലഗണ—മേ! വരുവിൻ—ശീലമുടൻ—കൂടി
കോലാഹല—വാണികളാ—ലലെലൂയ്യാ—പാടി
ചേലൊടു പാ—ദം വണങ്ങാൻ—ഗീതഗണം—തേടി
ഏലോഹിം പി—താസുതനാ—ത്മാവിനെയും—സ്തുതിപ്പിൻ

4. ഭൂതരെല്ലാം—മോദമുടൻ—നാഥനെക്കൊ—ണ്ടാടി
സാദരംതൻ—ആസനത്തിൻ—നാലുചുറ്റും—കൂടി
താതസുതാ—ത്മാക്കൾക്കു നൽ—ഗീതങ്ങളെ—പാടി
ശ്വേതവസ്ത്ര—ങ്ങൾ ധരിച്ചു—കൂടുന്നതു—മോടി

5. ശക്തിയാൽ ച—രാചരങ്ങൾ—ഒക്കെയും ഉ—ണ്ടാക്കി
യുക്തിയാൽ ത—രതരത്തിൽ—എത്രയും ന—ന്നാക്കി
ഭക്തിയായ് ന—ടപ്പതിന്നു—മാൎഗ്ഗമൊന്നു—ണ്ടാക്കി
മുക്തിയിൽ ന—ടത്തുന്നത്രി—യേകനെന്നും—സ്തോത്രം.

---

## ൨൭. 27.

പല്ലവി.

യേശുവി—നെ സ്തുതി—നീ എൻ—മനമേ!
യേശുവി—നെ സ്തുതി—നീ—ക്രിസ്തു

ചരണങ്ങൾ.

1. നാശമി—ല്ലാ സ്വൎഗ്ഗ—വാസിയാം—ദൈവ-
നന്ദന—നാം പര—മേശ്വര—നായ— യേശു
2. നാകഭൂ—നരകത്രി—ലോക സ്ര—ഷ്ടാ നര
ദേഹികൾ—ക്കൊരു നവ—ലോകമു—ണ്ടാക്കാം— യേശു
3. ബേതലെ—ജനിച്ചുന—സ്രേതലേ—വളൎന്നു
യറുശലേ—മരിച്ചുയിർ—ശ്രേയസ്സോടു—ധരിച്ചു— യേശു
4. പാപികൾ—ക്കരുൾ തരു—വാനിഹ—വസിച്ചു
ദീപവ—ഴിയെ നര—ൎക്കായിഹ—തെളിച്ചു— യേശു
5. ബോധിച്ചു—സകലവും—സാധിച്ചി—ടാനും
മോദിച്ചു—രക്ഷസം—പാദിച്ചി—ടാനും— യേശു
6. വേദവ—ചനപ്പൊരുൾ—ബോധമാ—വാനും
ബാധക—വൈരിനി—പാതനം—വാനും— യേശു

---

## ൨൮. കാപ്പി ആദിതാളം 28.

പല്ലവി

പരിശുദ്ധപരനേ! സ്തുതി നിനക്കു—സ്വ
ലോകം വിട്ടവനേ! സ്തുതി നിനക്കു

അനുപല്ലവി

തിരുമനസ്സാലീ—ധരയിൽ വന്നോനേ!
കരുണാക്കടലേ!—സ്തുതി നിനക്കു— പരി

ചരണങ്ങൾ

1. പെരിയ ശത്രുവിനാൽ—നരഗണമാകെ
കരകണ്ടീടുവതി—ന്നറിയാതെ
തിരിഞ്ഞു വഴിവെടിഞ്ഞു—നടന്നു വലഞ്ഞീടുന്ന
തറിഞ്ഞു നിൻ തിരുമനം—കനിഞ്ഞോനേ!— പരി
2. നീതിയിൻസൂൎയ്യാ! നിഖിലേശാ! നിൻതൃ-
പ്പാദമല്ലാതൊരു—ഗതിയേതു്?
ഭൂതലദുരിതങ്ങ—ളഖിലവും ശിരസ്സിൽനീ
ചുമന്നൊഴിച്ചതിനെ ഞാൻ—മറവേനോ? പരി
3. പാപിയിൻ ബലമേ! മനുവേലാ!—നിന്നിൽ
ചാരിടുന്നവരോ—ടനുകൂലം!
കോപത്തീയതിൽവീണു—മുഴുകാതെ—എന്നെ
കാവൽ ചെയ്തീടുക—ദിനംതോറും— പരി

4. പെരിയ ശത്രുവിനാൽ—നരകാഗ്നി—ക്കിര
യാവതിന്നിടയായ്—വന്നിടാതെ
അമരരക്ഷകനേ!—തിരുകൃപയാലെന്നെ
പരിശുദ്ധനാക്കിനിൻ—ഇടം ചേർക്ക്— പരി

---

൨൯. ഹിന്ദുസ്ഥാൻ പിഹാഗ് ആദിതാളം 29.

1. നാഥനേ! എൻ യേശുവേ!
ഹല്ലേലുയ്യാ—ആമേൻ
2. താതനാം എൻ ദൈവമേ!
ഹല്ലേലുയ്യാ—ആമേൻ
3. മാ പരിശുദ്ധാത്മാവേ!
ഹല്ലേലുയ്യാ—ആമേൻ
4. ദൈവമേ ത്രിയേകനേ!
ഹല്ലേലുയ്യാ—ആമേൻ.

---

"പരനേ തിരുമുഖ" എന്നപോലെ

൩൦. തോടി രൂപകം 30.

1. പരനേ!തവ അതിരററതു—കൃപയാലിതുവരെയീ
ധരണീതലെ അടിയാനനി പരിപാലനമരുളി
2. തിരുമുൻ വരുവതിനും മമ—ഗതിയില്ലൊരുവിധവും
നരരക്ഷക പരനേശുവിൻ—തിരുരക്തമെൻശരണം
3. തവനന്മകൾ തുകയററവ—കൃപയിൻ ജലനിധിയേ!
നവമായ് അവദിവസംപ്രതി—പൊഴിയുന്നുഷഃകാലേ
4. അധരങ്ങളിൻഫലമാംസ്തുതി—ഹൃദയെനിന്നു ബലിയായ്
സതതംകഴിപ്പതിന്നായ് കൃപ—തരണം അനുദിനമെ
5. പരിശുദ്ധതയതിന്നംശിയാം—യ്ത്തീരുവാൻ പലവിധംനിൻ
പരിശോധനകളിൻപേക്കേന്നും—സ്തുതിചെയ്യുതിന്നരുൾക
6. തിരുസ്നേഹത്തിന്നടയാളമാം—പലപീഡകളെന്മേൽ
വരുന്നേരമെൻപ്രിയരക്ഷക—ന്നരികിൽ അണയണംഞാൻ
7. സകലത്തിലും സ്തുതിചെയ്യുന്നു—ദിനം ജീവിതംകഴിപ്പാൻ
സദയംതവ കൃപതന്നരുൾ—സതതം മമ പരനേ!

---

൩൧. ഹിന്ദുസ്ഥാൻ തോഡി രൂപകതാളം 31

പല്ലവി

ജീവനേ! എൻജീവനേ! നമോ! നമോ!

അനുപല്ലവി

പാപികൾക്കമിതാനന്ദപ്രദ—നാം കൃപാകരാ!—നീ
വാ—വാ—വാനോർ വാഴ്ത്തും നായകാ!— ജീവ

ചരണങ്ങൾ

1. പാപനാശ കാരണ! നമോ! നമോ!
പാരിതിൽ നരനായുദിച്ച പ—രാപരപ്പൊരുളേ!—നീ
വാ—വാ—വാനോർ വാഴ്ത്തും നായകാ!— ജീവ
2. സർവ്വലോക നായകാ! നമോ! നമോ!
ജീവനററവരിൽകനിഞ്ഞനി—രാമയാവരദാ!—നീ
വാ—വാ—വാനോർ വാഴ്ത്തും നായകാ!— ജീവ
3. ജീവജാലപാലകാ! നമോ നമോ!
ദിവ്യകാന്തിയിൽ വ്യാപിച്ചന്ധത—മാററും ഭാസ്കരാ!—നീ
വാ—വാ—വാനോർ വാഴ്ത്തും നായകാ!— ജീവ
4. മന്നവേന്ദ്ര! സാദരം നമോ നമോ!
മനുകുലത്തിനീ—വലിയരക്ഷനൽ—കിയ ദയാപാരാ!—നീ
വാ—വാ—വാനോർവാഴ്ത്തും നായകാ— ജീവ

---

## ൩൨. ഹിന്ദുസ്ഥാൻ കാപ്പി ആദിതാളം 32.

പല്ലവി

ദേവകുമാരാ! വാഴ്കനീ വാഴ്ക
വാഴ്കനീവാഴ്ക! വാഴ്കനീവാഴ്ക!

ചരണങ്ങൾ

1. വാനുലകാധിപാ!—ഗാന സമ്മോദിതാ!
സാനന്ദംഞാൻ സ്തുതി—പാടും നിൻപാദേ— ദേവ
2. ആദിമമാനുഷ—പാതകഹേതുവാൽ
ഭൂതലത്തിൽ മനു—വായ സുരേശാ!— ദേവ
3. സങ്കേതമററവർ—സങ്കടം തീർക്കുവാൻ
വൻകുരിശിൽ മൃത്യു—വേററ മഹേശാ!— ദേവ
4. ശ്രീമനുവേലനേ! ഭീമകൃപാർണ്ണവാ!
മാമക പാപവി—മോചകനായ— ദേവ
5. ജീവജലാശയാ! കേവലമാശയാ
താവകമാം തിരു—നാമം ഞാൻ വാഴ്ത്തും— ദേവ

---

## ൩൩. ആനന്ദഭൈരവി ആദിതാളം 33.

പല്ലവി

സ്തുതിപ്പിൻ! സ്തുതിപ്പിൻ! യേശുദേവനേ—ഹല്ലേലൂയ്യപാടി
സ്തുതിപ്പിൻ! സ്തുതിപ്പിൻ! യേശുദേവനേ

അനുപല്ലവി

സ്തുതിപ്പിൻലോകത്തിൻ—പാപത്തെ നീക്കുവാൻ
അധിപനായ്‌വന്ന—ദൈവകുഞ്ഞാടിനെ— സ്തുതി

ചരണങ്ങൾ

1. കരുണനിറഞ്ഞ കണ്ണുള്ളോനവൻ—തൻജനത്തിൻകരച്ചിൽ
കരളലിഞ്ഞുകേൾക്കും കാതുള്ളോൻ—ലോകപാപച്ചുമടിനെ
ശിരസ്സുകൊണ്ടുചു—മന്നൊഴിപ്പതിന്നു
കുരിശെടുത്തുഗോൽ—ഗോഥ്‌ത്താവിൽപോയോനേ— സ്തുതി

2 വഴിയുംസത്യവും ജീവനുമിവനെ—അവനരികിൽവരുവിൻ
വഴിയുമാശ്വാസമേകുമേയവൻ—പാപച്ചുമടൊഴിച്ചുവൻ
മഴയുംമഞ്ഞുംപെ—യ്യുമ്പോളുള്ളിൽകൃപ
പൊഴിയുമെ മേഘ—ത്തുണിൽനിന്നുപാടി സ്തുതി

3. മരിച്ചവരിൽനിന്നാദ്യംജനിച്ചവൻ—ഭൂമിരാജാക്കന്മാരെ
ഭരിച്ചുവാഴമേകനായകൻ—നമ്മെസ്നേഹിച്ചവൻതിരു-
ച്ചോരയിൽകഴുകി—നമ്മെയെല്ലാംശുദ്ധീ-
കരിച്ചവിശ്വസ്ത—സാക്ഷിയെ നിനെച്ചു— സ്തുതി

4. ഏഴുപൊൻനിലവിളക്കുകളുള്ളിൽ—നിലയങ്കിധരിച്ചും
ഏഴുനക്ഷത്രം വലങ്കയ്യിലുംമാറ്റിൽ—പൊൻകച്ചപൂണ്ടും
വായിലിരുമുന—വാളുമഗ്നിജ്വാല
പോലെകണ്ണുമുള്ള—മാനവമകനെ— സ്തുതി

5. കാലുകളുലയിൽകാച്ചിപ്പഴുപ്പിച്ച—നല്ലവിച്ചളയ്ക്കൊത്തതും
ചേലൊട്ടുമുഖഭാവമാദിത്യൻ—ശക്തിയോടുപ്രകാശിക്കും
പോലെയുംതലമു—ടിധവളപ്പഞ്ഞി
പോലെയുമിരിക്കു—ന്ന ദൈവപുത്രനെ— സ്തുതി

6. വളരെവെള്ളത്തിന്നിരച്ചിലിനൊത്തതും—ശവക്കല്ലറയിൽനിന്നു
വെളിയെ മരിച്ചേതരയിത്തുവരുവനായ്—തക്കവെല്ലഭമുള്ളതും
എളിയജനംചെ—വിക്കൊൾവതുമായ
വലിയഗംഭീര—ശബ്ദവുമുള്ളോനെ— സ്തുതി

7. വലിയദൈവദൂതൻെറശബ്ദവും—ദൈവകാഹളവുംതൻെറ
വിളിയോടിടകലർന്നുമുഴങ്ങവേ—വാനലോകത്തിൽനിന്നേശു
ജ്വലിക്കുമഗ്നിമേ—ഘത്തിൽവെളിപ്പെട്ടും
കലങ്ങുംദുഷ്ടർ,ത—ന്മക്കളാനന്ദിക്കും— സ്തുതി

8. മന്നവമന്നനാകുന്ന മശിഹായേ,—മഹാസേനയിൻകർത്തനെ
മണ്ണുംവിണ്ണുംപടച്ചവനെമനുവേലെ—മനുനന്ദനനെപര
നന്ദനനെമരി—നന്ദനനെരാജ-
നന്ദനനെനിങ്ങൾ—നന്ദിയോടുപാടി സ്തുതി

9. ഹല്ലേലൂയ്യാംപാടിസ്തുതിപ്പിനേശുവെ—യേശുനാമത്തിന്നുജയം
അല്ലലെല്ലാമവനകലെക്കളയുമെ—യേശുരാജാവിന്നോശന്നാ
നല്ലവനാമേശു—രാജൻവരുംസത്വ
വല്ലഭാ!യേശുവേ!—വേഗംവരേണമേ— സ്തുതി

---

ന൪. ചെഞ്ചുരുട്ടി ആദിതാളം 34.

പല്ലവി

സ്തോത്രം ശ്രീമനോവലനേ!—മമജീവനേ! മഹേശനേ!

ചരണങ്ങൾ

1. പാർത്തലത്തിൻ—പരിശ്രയമായ്—പാരിൽവന്നനാഥനേ!
മമജീവനേ!—മഹേശനേ!— സ്തോത്രം
2. ആദിപിതാ—വോതിയതാ—മാദിവേദനാദമേ!— മമ
3. മാനവസ—മ്മാനിതനേ!—മാനനീയരൂപനേ!— മമ
4. സാദരമാ—ദൂതഗണം—ഗീതംപാടിവാഴ്ത്തിടും— മമ
5. ജീവകൃപാ—ജലംചൊരിയും—ജീവസാരമേഘമേ!— മമ
6. സ്വന്തരക്തം—ചിന്തിയെന്നെ—ഹന്തവീണ്ടെടുത്തതാൽ— മമ
7. മർത്ത്യജനാം—ഭൃത്യനനിൻ—നിത്യജീവനേകിയ— മമ
8. രാജസുതാ—പൂജിതനേ! രാജരാജനേശുവേ!— മമ
9. താവകമാം—നാമമഹോ—ഭാവനീയമാംസദാ— മമ

---

## 'പാടിസ്തുതി മനമേ'

നഠ. മാഞ്ചി ഏകതാളം 35.

പല്ലവി

സ്തോത്രംസദാപരനേ!—തിരുനാമം—വാഴ്ത്തിപുകഴ്ത്തീടുംഞാൻ

അനുപല്ലവി

ധാത്രിയിലെമർത്ത്യ—ഗോത്രമശേഷമായ്
കീർത്തിക്കുംനിന്നുടെ—കീർത്തിയെഴുംനാമം— സ്തോത്രം

ചരണങ്ങൾ

1. സംഖ്യയില്ലാഗണങ്ങൾ—സദാതവ—സന്നിധിതന്നിൽനിന്നു
ശങ്കകൂടാതെനിൽ—തങ്കനാമംവാഴ്ത്തി
സങ്കടമെന്യേസം—സേവചെയ്യുന്നവർ— സ്തോത്രം
2. ജീവനറ്റോരുലക—മതിന്നുതൻ—ജീവനിന്നംശമേകാൻ
ചാവിൻവിഷംരുചി—ച്ചവർക്കാമാജീവൻ
ദാനംചെയ്യാൻനിജ—സൂനുവെനൽകിനീ— സ്തോത്രം

3. വിശ്വസൂനായക! നി—ന്നത്യന്തമാ—മൈശ്വൎയ്യകാരുണ്യങ്ങൾ
ക്രിസ്തുവിൽ വ്യാപരി—പ്പിച്ചവണ്ണം നിജ
ദത്തവകാശത്തിൽ—പുത്രൎക്കും നൽകി നീ— സ്തോത്രം
4. സ്വൎഗ്ഗഭൂമീതലങ്ങ-ളവയിലെ-വൎഗ്ഗമെല്ലാം പിന്നെയും
ക്രിസ്തുവിലൈക്യപ്പെ—ടുത്തും വ്യവസ്ഥ നിൻ
ശുദ്ധിമാന്മാൎക്കറി—യിച്ചു കൊടുത്തു നീ— സ്തോത്രം
5. സ്വൎല്ലോകസംബന്ധമാ—മാശിസ്സുക—ളെല്ലാററിനാലും ഭവാൻ
ചൊല്ലെഴും പുത്രനി—ലാശീൎവ്വദിച്ച നിൻ
നല്ല നാമമെന്നും—ചൊല്ലി വാഴ്ത്തീടുവേൻ— സ്തോത്രം

---

## ൩൬. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 36.

പല്ലവി.

സ്തോത്രമെന്നേശ്വരാ!—നിൻ നാമത്തെ
മാത്രം പുകഴ്ത്തുന്നു ഞാൻ.

ചരണങ്ങൾ.

1. ആൎത്തികൾ തീൎത്തെന്നെ—ചേൎത്തീടുവാനായി
പാൎത്തലം തന്നിൽ വന്ന—കൎത്താവിനെ—മാത്രം പുകഴ്ത്തുന്നു ഞാൻ
2. ജീവനെനിക്കേകി—ക്കായ് വെടിഞ്ഞെന്നുടെ
ജീവനെ വീണ്ടതിനെ—നിനച്ചു നിൻ—നാമം പുകഴ്ത്തുന്നു ഞാൻ
3. പാവനലോകെയെൻ—ജീവനേയും കൊണ്ടു
രാപ്പകൽ വാണീടുന്ന—സൎവ്വേശാ! നിൻ—നാമം പുകഴ്ത്തുന്നു ഞാൻ
4. ജീവനെ നീയെന്നിൽ—രാപ്പകൽ നൽകി നിൻ
ആവിയിൽ കാത്തീടുന്ന—കൃപാലോ! നിൻ—നാമം പുകഴ്ത്തുന്നു ഞാൻ
5. താതസുതാത്മന്ന-നാരതവും സ്തുതി
നീതിയിൻ സൂൎയ്യനേ! നീ—പ്രകാശമായ്—വാണീടുകെന്നിൽ സദാ.

---

## ൩൭. ബിഹാഗ് ആദിതാളം 37

പല്ലവി.

സന്തതം സ്തുതി തവ—ചെയ്യേണേ ഞാൻ
നിന്തിരുകൃപയോ—സാന്ത്വനകരമെ

ചരണങ്ങൾ

1

ചന്തം ചിന്തും—നിന്നടിമലരെൻ
ചിന്താഭാരം—നീക്കീടുന്നതിനാൽ—

2

ദുരിതം പെരുതായ്—പെരുകീയെന്നിൽ
ഭരണം ചെയ്യുന്നു—മറവിയില്ലിഹമേ—

3

അന്നാളിൽ നി—ന്നാശയമുരുകി
വന്നെൻ പേൎക്കായ്-ക്രൂശിൽ നീ കയറി—

4

ഒരുനാളും തവ കൃപ—തെളിവായ് വന്നു
കരളുരുകുന്നു—കരുതിഞാനന്നു—

5

എത്താദൃസ്നേഹം—കരുതിനീയെന്റെ
ചിത്താമോദം—വരുത്തിനീ തനിയെ—

6

എന്തേകും ഞാൻ—പകരമിതിന്നു
ചിന്തിച്ചാലെ—ഗതിയേതുമില്ലമെ—

7

എൻനാളെല്ലാം—നിന്നുടെ ശേഷക്കായ്
മന്നിൽനില്പാൻ—കരുണനീചൊരിക—

---

നവ്യ. കാപ്പി ചാപ്പുതാളം 38.

പല്ലവി.

സ്തോത്രംചെയ്യും ഞാനെന്നും—രക്ഷിതാവേ
മാത്രംവാഴ്ത്തുംഞാനിന്നും

അനുപല്ലവി.

പാത്രഹീനനാമീ—ചെള്ളാമടിയനെ
പാർത്തിവനേ!എന്നെ—ചേർത്ത കൃപയ്ക്കായി— സ്തോത്രം

ചരണങ്ങൾ.

1. മന്നൻദാവീദിൻ സൂനൊ!—വന്നുദിച്ച—മന്നനാം മാനുവേലാ!
സന്നാഹമോടെന്നും—സന്നിധൌ പാടുവാൻ
ഉന്നതനേ!യെന്നെ—നിന്നിലായ് കാക്കേണം— സ്തോത്രം

2. അതിശയമുള്ളവനേ!—അതിരററ—അനുഗ്രഹവാരിധിയേ!
അധിപനാം യേശുവേ!—അഖിലേശനന്ദനാ!
അഖിലർനായകനേ!—അഖിലാണ്ഡകർത്തനെ!— സ്തോത്രം

3. അടിയനെ വീണ്ടവനേ!—അടിമയെ—മോടിയിൽ തീർത്തവനേ!
ജഡത്തിൽ കടികൊള്ളും—അടിയാനെ നിന്നുടെ
കൊടിക്കീഴിൽ നാൾതോറും—ജയത്തോടു കാക്കേണം— സ്തോത്രം

---

നൻ. "Miles Lane 7s." 39

1. വാഴ്ത്തുവിൻ യഹോവായെ—കീർത്തിപ്പിൻ തൻ നാമത്തെ
നിത്യം തന്റെ കാരുണ്യം—സത്യം തന്റെ വാഗ്ദത്തം.

2. തൻ വിശുദ്ധവചനം—അന്ധത്തിൽ ഓർ വെളിച്ചം— നി

3. പേയിൻവാഴ്ച നീക്കുവാൻ—സ്ത്രീയിൻസന്തതിവന്നോൻ— നി

4. ചേററിൽനിന്നുയർത്തുന്നോൻ—തീററിപോററി കാക്കുന്നോൻ— നി

5. ഇസ്രായേലിൻകൂടെനാം—ക്രിസ്തുൻസ്വന്ത വംശമാം— നി

6. കഷ്ടനഷ്ടങ്ങളിലും—രോഗശോകങ്ങളിലും— നി

7. യേശുവീണ്ടും വന്നീടും—ക്ലേശമാകെ മാററീടും— നി

8. കേൾപ്പിൻ ചെറിയവരേ—ചൊല്ലിൻ വലിയവരേ— നി

9. സൎവ്വശക്തൻ ഭക്തനേ!—ധൈൎയ്യമോടെ പാടുകെ— നി
10. വന്ദിക്ക എൻ ആത്മാവെ!—നന്ദിയോടീദൈവത്തെ— നി
11. താതപുത്രനാത്മാവാം—യഹോവെക്കെൻ വന്ദനം— നി

---

## 'യേശുവിനെ സ്തുതി'

൪൦. ഈശമനോഹരി ആദിതാളം 40.

പല്ലവി.

വാഴ്ത്തുകനീ മനമേ!—എൻ പരനെ!
വാഴ്ത്തുക നീ മനമേ!

ചരണങ്ങൾ.

1. വാഴ്ത്തുക തൻ ശുദ്ധ—നാമത്തെപ്പേൎത്തു
പാൎത്ഥിവൻതന്നുപ—കാരത്തെയോൎത്തു— വാഴ്ത്തുക
2. നിന്നകൃത്യം പര—നൊക്കെയും പോക്കി
തിണ്ണമായ് രോഗങ്ങൾ—നീക്കിനന്നാക്കി— വാഴ്ത്തുക
3. നന്മയാൽ വായ്ക്കവൻ—തൃപ്തിയെ തന്നു
നവ്യമാക്കുന്നു നിൻ—യൌവ്വനമിന്നു— വാഴ്ത്തുക
4. മക്കളിൽ കാരുണ്യം—താതനെന്നോണം
ഭക്തരിൽ വാത്സല്യ—വാനവൻ നൂനം— വാഴ്ത്തുക
5. പുല്ലിനു തുല്യമീ—ജീവിതം വയലിൽ
പൂവെന്നപോലിതു—പോകുന്നുഉലവിൽ— വാഴ്ത്തുക
6. തൻനിയമങ്ങളെ—കാത്തിടുന്നോൎക്കും
തന്നുടെ ദാസൎക്കും—താൻ ദയ കാക്കും— വാഴ്ത്തുക
7. നിത്യരാജാവിവ—നോൎക്കുകിൽ സൎവ്വ-
സൃഷ്ടികളുംസ്തുതി—ക്കുന്ന യഹോവാ— വാഴ്ത്തുക

---

൪൧. ബംഗാള ആദിതാളം 41.

പല്ലവി.

വന്ദനംവന്ദനംനാഥാ!
നിൻെറ രക്ഷയ്ക്കായ്— വന്ദനം

ചരണങ്ങൾ.

1

ഉന്നതത്തിൽ—നിന്നു എന്നെപ്രതി
മന്നിൽ വന്ന നാഥനേ!—വന്ദനം—

2

നന്ദിയോടെ—ഇന്നു നിൻെറ ദാസർ
വന്ദിക്കുന്നു മന്നനേ!—വന്ദനം—

3

ശത്രുവായ—എന്നെയോൎത്തു നിൻെറ
പുത്രനാക്കിതീൎത്തതാൽ—വന്ദനം—

4

എൻെറ നാമം—ജീവപുസ്തകത്തിൽ
ചേൎത്തതിനെയോൎത്തിതാ—വന്ദനം—

5

എന്തുമോദം—എൻെറ അന്തരംഗേ
സന്തതം വിലസീടുന്നു—വന്ദനം—

## ർവ. ഹിന്തുസ്ഥാൻ കാപ്പി ഏകതാളം 42.

പല്ലവി

രക്ഷകനേ! നിനക്കു കീർത്തനം—അനന്തം

ചരണങ്ങൾ

1. തിരുരക്തം ചൊരിച്ചു-തിന്മപെട്ട എന്നെ നീ
പരന്നു വീണ്ടെടുത്തമാ-പക്ഷ കൃപകൾ ക്ഷമേ— രക്ഷ
2. മരിച്ചു ഞാൻ കിടന്നേൻ-നാറി ഉരുവഴിഞ്ഞവൻ
തിരിച്ചുയിർ ശക്തി സുഖം-തന്ന പ്രിയനേ ഗുരുവേ!— രക്ഷ
3. കടനായിരുന്നേൻ-തൊട്ടു കടം തന്നു നീ
നിറഞ്ഞ കഷ്ടപാപത്തെ-നീക്കി ശുദ്ധി നല്കിനീ— രക്ഷ
4. നീതി ശുദ്ധി ബോധം-നിരവധി തന്നൽ രൂപം
ചേതസ്സിൽ കല്പിച്ചുതന്ന-ദിവ്യ കൃപക്കടലാം— രക്ഷ
5. തിരുരക്തത്താലെൻ-തിന്മ കുററം മായിച്ചു
പരമജീവ പുസ്തക-ത്തെഴുതി എൻ നാമം നീ— രക്ഷ
6. ഇനി പിഴെക്കാതെ-എന്നും നടന്നീടാൻ
കനിഞ്ഞു നിന്നാവി നിത്യം-കൂടെ വസിച്ചീടണം— രക്ഷ

---

## ർന. ചെഞ്ചുരുട്ടി രൂപകം 43.

പല്ലവി

യേശുനാഥ! നിൻകൃപയ്ക്കായ്-സ്തോത്രമെന്നേക്കും

അനുപല്ലവി

ഈശനെ!നിൻ-നാമമെന്റെ-ക്ലേശമകററും

ചരണങ്ങൾ

1. നാശമയ-നായനായെന്നിൽ-ജീവനതുള്ളാൻ-വൻ-
കുരിശിനെവ-ഹിച്ചപമാ-നം സഹിച്ചോരു— യേശു
2 പാവനമാം -നീതിയിൽഞാ-നെന്നുമിരിപ്പാൻ-നിന്റെ
ജീവനിലെംശമെനി-ക്കേകിയതിനാൽ— യേശു
3. എൻജനന-ത്തിനുമുൻപാ-നാദികാലത്തിൽ-നീ
നിൻഹൃദയം-തന്നിലെന്നെ-മുൻകുറിച്ചല്ലോ— യേശു
4. നിവിരുശ-രീരമര-ണംനിമിത്തമായ്-നീ
നിൻപിതാവോ-ടെന്നെ നിരപ്പിച്ചതുമൂലം— യേശു
5. എത്രകാലം-നിൻകൃപയെ-വ്യർത്ഥമാക്കിഞാൻ-നീ
അന്ധതനീ-ക്കിയെനിക്കു-തന്നുപ്രകാശം— യേശു
6. ജീവലത-യായനിന്നിൽ-ഞാൻനിലനില്പാൻ-നിന്റെ
ജീവരസ-മെന്നിലെന്നും-തന്നുപാലിക്ക— യേശു

7. വിശ്രമദേശത്തിലിങ്ങും-നേതൃവരേക്കും-നിന്റെ
വിശ്രുതകൃപയെന്നെ-പിൻതുടരേണം.— യേശു

---

## ൪൪. Tune "Lucy Grey" 44.

പല്ലവി

യേശുമഹോന്നതനേ! നിനക്കു-സ്തോത്രമുണ്ടാക-യെന്നേക്കുമാമെൻ

ചരണങ്ങൾ

1. നീചരാം ഞങ്ങളെ-വീണ്ടിടുവാൻ-വാനലോകംവെടി-ഞ്ഞോടിവന്നു
താണനരാകൃതി-പൂണ്ടതിനെ-കാണുവാൻനീ കൃപ-ചെയ്യണമേ— യേ
2. വാനസേനാധിപ-ന്മാർ സ്തുതിയും-ആനന്ദമാം സ്വർഗ്ഗ-ഭാഗ്യമതും
ഹീനരായിട്ടമീ-ഞങ്ങളുടെ-ഊനമകററുവാ-നായ്‌വെടിഞ്ഞോ?— യേ
3. ഭൂതലം ചുററിനീ-സഞ്ചരിച്ചു-പാപികളെയരി-കെ വിളിച്ചു
നീതിയിൻമാർഗ്ഗമെ-ല്ലാമുരച്ചു-വേദനയേററവും-നീസഹിച്ചു— യേ
4. പാപനിവാരണ-നായ നിർമ്മൽ-പാപമശേഷവു-മേററുകൊണ്ടു
പാപബലിക്കുനിൻ-ദേഹം ചൊരിഞ്ഞി-പാരിൻമദ്ധ്യമതിൽമരിച്ചു-യേ
5. ഇത്യുപകാരമെ-ന്റെമനസ്സിൽ-സൽപ്രകാശമേകുന്നി-ദാനാടണഞ്ഞു
ലോകയിമ്പങ്ങളെ-തള്ളിടുവാൻ-നീകൃപചെയ്കദി-നംപ്രതിദമേ— യേ

---

## ൪൫. ഹരികാംബോജി ചാപ്പുതാളം 45.

പല്ലവി

രക്ഷകനേ! നിനക്കു-ദിനവും-സ്തോത്രമുണ്ടാക!

ചരണങ്ങൾ

1. ക്ഷിതിപരിപാലാ!-രക്ഷകാ! മനുവേലാ!
മോക്ഷദായകനേ! നി-ർമ്മലനേ!-നിനക്കു-ദിനവും— സ്തോ
2. ക്ഷീണരെ തുണപ്പാനായ്-കാണിയുമിളവെന്യേ
പാണിനീട്ടു നമ്പരെൻ-ഗുണവാ!-കരുണാ-കരനേ!— സ്തോ
3. ഭാരത്താൽ വലയുന്നോർ-ചാരത്തു വരുവാനായ്
ആദരോടുരചെയ്ത-നവദ്യനേ!-നിനക്കു-ദിനവും— സ്തോ
4. ഭീരുവായിടുമെന്റെ-ഭാരമിനിയിതന്നെന്നിൽ
ധൈര്യം തന്നീടേണമെൻ-പരനേ!-നിനക്കു-അനന്തം— സ്തോ

---

## ൪൬. ചെഞ്ചുരുട്ടി രൂപകതാളം 46.

പല്ലവി

മനുവേലാ! വണങ്ങിനിന്നെ കൈ-തൊഴുതിടുന്നു ഞാൻ-പരനേ!

അനുപല്ലവി

മനസ്സലിഞ്ഞെന്നി—ലിറങ്ങിവന്നുകൊ—ണ്ടിണങ്ങിവാഴുന്നപ്രിയനേ!

ചരണങ്ങൾ

1. കഴിഞ്ഞപിഴകൾ-കണക്കിടാതെന്നിൽ-കനിഞ്ഞെൻസങ്കടംതീർത്തു-ഉടൻ
ഒഴിച്ചു-മാംശാപമഴിച്ചു എന്നെനീ-അണച്ചുകൊണ്ടതു-മോർത്തു— (മന

2. അഖിലജനത്തി-ന്നനന്തഭാഗ്യത്തെ-അരുളുന്നജീവ-നുറവേ!-സർവ്വ
അമലലോകരു-മണഞ്ഞുകുമ്പിട്ടു-മത്ഭുതദേവന്റെ-നിറവേ!— (മന

3. അമൃതുതൂകുംനിൻ-അധരങ്ങളിലെ-മധുരരസംഞാൻ-നുകർന്നു-സ്വാമി!
അഭയമോടിതാ-യടിമലരിണ-ഗതിയിനിക്കെന്നു-തൊഴുന്നു— (മന

4. ശരണംനിന്തിരു-വടിയല്ലാതിനി-ക്കൊരുവരുമില്ല-പരനേ!-എന്റെ
മരണനേരത്തും-കരുണചെയ്യുന്ന-മരണം ജയിച്ചനരനേ!— (മന

---

## ൪൬. മുഖാരി — രൂപകം — 47.

1. മനുവേലനെ—സ്തുതിനീയനു—ദിനവുംമമ—മനമേ!
ഘനമാന്നനിൻ—ദുരിതംതിരു—ത്തലയിൽചുമ—ന്നിവൻതാൻ

2. നിനക്കായിവൻ—മരിച്ചുനിത്യ—മരണംഉടൻ—തകർത്തു
വാനലോകത്തിൽ—കടപ്പാനുള്ള—ജീവപാഥയെ—തുറന്നു— മനു

3. ജഡത്തെയുടൻ—പിളർന്നുപുതു—വഴിയേററവും—തെളിച്ചു
ജഡസന്തതി—ക്കഖിലംസ്വർഗ്ഗം—കടപ്പാനിട—ലഭിച്ചു— മനു

4. പൊടിയിൽനിന്നു—നരരേത്തിരു—ക്കരംനാലിവൻ—പിടിച്ചാൻ
കോടിസൂര്യനു—സമനാമിവ—നോടുതുല്യരാ—ക്കീട്ടുവാൻ— മനു

5. ജഡത്തിന്നുടെ—ക്രിയകളുടൻ—മുടിച്ചെന്നക—തടത്തിൽ
കുടികൊണ്ടിട്ടു—ന്നതിനാൽപ്രഭ—കൂട്ടുന്നെന്നുടെ—ഹൃദയേ— മനു

6. പുതുജീവനെ—ത്തരുന്നു—ദിനം—കുതുകംവള—ർത്തിടുന്നു
അതിസുന്ദര—നിവനെന്നുടെ—പുരുഷോത്തമ—പ്രിയനെ— മനു

7. മലത്താഴ്വര—യതിലുള്ളൊരു—ലിലിയിൻമല—രിവനെ
ഉലകിന്നധി—പതിയുംവാനി—ന്നഖിലേശനു—മിവനെ— മനു

---

## ൪൭. ചെഞ്ചുരുട്ടി — രൂപകം — 48.

പല്ലവി.

മനുവേലാ! നിനക്കു വന്ദനം—അനന്തകീർത്തനം—പരനേ!

അനുപല്ലവി.

കനിഞ്ഞു നിൻമന—മുരുകിയെന്നെവീ—ണ്ടെടുത്തനിൻകൃപ—യോർത്തു— മനു

ചരണങ്ങൾ.

1. ഒരിക്കലും നിന്നെ-പിരിഞ്ഞിരിപ്പതി-ന്നിനിക്കു സംഗതി-യരുതേ-നിന്റെ
തിരുമുഖം കണ്ടെന്നകമലരല-ഞ്ഞിടുന്നു നീതിയിൻ-കതിരേ!— മനു

2. മരണവിഷത്തെ-രുചിച്ചു നീയെന്നെ-മരണത്തിൽനിന്നു-വിടുത്തി-നിന്റെ
പരമനീതിയി-നാവകാശംതന്നി-ട്ടമരലോകത്തിൽ-കടത്തി— മന
3. എതിരിയിൻനുക-ത്തടിയൊടിച്ചുടൻ-നീതിസ്വാതന്ത്ര്യവും-നൽകി-നിന്റെ
പുതുമനസ്സിനെ-ധരിച്ചു സതതം-വസിപ്പാൻ വരിച്ച-തോത്രം— മന
4. കരുണനിറഞ്ഞ-കരത്താലെന്നെനിൻ-കരളിനോടേററം-മണച്ചു-നിത്യം
അരിഗണങ്ങളിൻ-ശരനിരകളെ-യകററി ആശ്ലേഷി-ച്ചിടുന്ന— മന

---

## ൪൯. "All hail the power of Jesus' Name" 49.

### C. M. P.

1. എല്ലാരും യേശുനാമത്തെ
എന്നേക്കും വാഴ്ത്തീടിൻ,
മന്നനായ്വാഴിപ്പിൻ ദൂതർ
നാം വാഴ്ത്തിൻ, വാഴ്ത്തിൻ, വാഴ്ത്തിൻ,
വാഴ്ത്തിൻ യേശുവെ.

2. യാഗപീഠത്തിൻകീഴുള്ള
തൻരക്തസാക്ഷികൾ
പുകഴ്ത്തീശായിൻമുളയെ
നാം വാഴ്ത്തിൻ......

3. വീണ്ടെടുത്തോർ യിസ്രായേലിൻ
വീഴ്ചയിൽ മുക്തരെ
തൻകൃപയാൽ രക്ഷിപ്പോനെ
നാം വാഴ്ത്തിൻ......

4. ഭൂജാതിഗോത്രം എവരും
ഭൂപനെ കീർത്തിപ്പിൻ
ബഹുലപ്രഭാവൻതന്നെ
നാം വാഴ്ത്തിൻ......

5. സ്വർഗ്ഗസൈന്യത്തോടൊന്നായ് നാം
സാഷ്ടാംഗം വീണീടാം
നിത്യഗീതത്തിൽ യോജിച്ചു
നാം വാഴ്ത്തിൻ......

---

## ൫൦. ശങ്കരാഭരണം ത്ര്യശ്രരൂപകം 50.

പല്ലവി.

ഹാ! കൂടി നാമെ—ല്ലാരും ചേർന്നു
പുകൾ കൊണ്ടാടണം—സ്വർഗ്ഗ
വാതിലാകും—യേശുനാഥനെ
വാഴ്ത്തിപ്പാടണം.

ചരണങ്ങൾ.

1. വേദനപ്പെട്ടും—ഏഴകൾക്ക—ഴലു തീരുവാൻ—വന്നു
മേദിനിയതിൽ—മനുഷ്യാവ—താരൻ ആയിതാ— ഹാ!
2. വാനവർ വാ—ഴ്ത്തിപ്പാടുന്ന—കർത്തനായ താൻ—ദുഷ്ട
മാനവർ ഈ—ടേറുവാൻ ഒ—രടിമയായിതാ— ഹാ!
3. ആദരവ—ററു—ഭൂമിയിൽ വെ—റിയരാം നരർ—മര
ണാധികളെല്ലാം—ഒഴിവതിന്നു—താണു ദേവനും— ഹാ!

4. സേനകളിൻ—അധിപതി അ—വനെന്നാകിലും—നര
ജീവനെ മീ—ളാൻ അവൻ ത—ന്നുയിരിനെ വിട്ടാൻ— ഹാ.
5. ദാരുണമര—ണാധിയെ മ—രിച്ചമത്തിനാൻ—ഭൂ
മണ്ഡലത്തിൽ—നിന്നുയിത്തു—വിണ്ണിലെത്തിനാൻ— ഹാ!
6. പാപികൾക്ക പി—താവിനോടി—രന്നു മോ—ചനം—നിജ
പാദസേവ—കജനങ്ങളെ—രക്ഷചെയ്യുന്നാൻ— ഹാ!

---

൫൧. നവരോജ് ആദിതാളം 51.

1. എന്നോടുള്ളനിൻ സവ്വ—നന്മകൾക്കായി ഞാൻ
എന്തുചെയ്യേണ്ടു നിന—ക്കേശുപരാ!—ഇപ്പോൾ
2. നന്ദികൊണ്ടെന്റെയുള്ളം—നന്നെ നിറയുന്ന
സന്തോഷമോടെ സ്തുതി—പാടീടുന്നേൻ—ദേവാ!
3. പാപത്തിൽനിന്നു എന്നെ—ഘോരിയെയുദ്ധാരനായ്
ശാപശിക്ഷയേറെ—ദേവാത്മജാ!—ഹാ
4. എന്നെയൻപോടുദിനം—തോറും നടത്തുന്ന
പൊന്നിടയനന്നന്തം—വന്ദനമേ—ദേവാ!
5. അന്ത്യംവരെയുമെന്നെ—പരിപാൽചെയ്തീടുവാൻ
അന്തികെയുള്ളമഹൽ—ശക്തി നീയേ—നാഥാ!
6. താതൻസന്നിധിയിലെൻ—പേക്ക സദാ പക്ഷ-
വാദംചെയ്യുന്ന മമ—ജീവനാഥാ!—പക്ഷ-
7. കററംകൂടാതെയെന്നെ—തേജസ്സിൻമുമ്പാകെ
മുററും നിറുത്താൻ കഴി—വുള്ളവനേ!—എന്നെ
8. മന്നിടത്തിലടിയൻ—ജീവിക്കും നാളെന്നാം
വന്ദനംചെയ്യും തിരു—നാമത്തിനു—ദേവാ.

---

൫൨. ക്യാൽ ത്രിപുടതാളം 52.

പല്ലവി.

യേശുദേവ! യേശുദേവ!—ത്രിലോകരാജനേ!
ഹോശന്നാ—സപ്ലോകരാജ—ന്നാശ്ചര്യം—

ചരണങ്ങൾ.

1. നാശമോ സന്താപമോ നി—ഴലിടാതെ നിൻ—മഹി-
മാസനെ സദാ ഭരിക്കും—നിത്യരാജനേ!— യേശു
2. കോടികോടി ദൂതർ ഗീതം—പാടിവാഴ്ത്തീടും—എന്നും
മോടിയായ്നിൻപാദെ ദാസർ—കൂടിമോദിച്ചീടും— യേശു

3. മൂഢരാം നരക്ക് മോചനം—തേടിയ പുരാൻ—ബാലർ
പാട്ടുവാൻ രക്ഷാസന്തോഷം—നേടിയ മഹാൻ— യേശു
4. ആദിയും അനാദിയും നീ—മേഘ്യം നിർമ്മലമഹത്വ
ജാതികളെല്ലാരും വന്നാ—രാധനം ചെയ്യും— യേശു
5. ഭൂതങ്ങൾ ലോകങ്ങൾ സൃഷ്ടി—മാനുഷമക്കൾ—സർവ്വ
ഭൂതരും സ്വർലോകരെല്ലാം—വാഴ്ത്തിടുമെന്നാം— യേശു

---

## ൫൩. I feel like singing Sankey No. 350 53.

1. കർത്താവിനെ നാം സ്തുതിക്ക—രക്ഷ ദൈവമക്കളേ!
സന്തോഷത്തിൽ നാം അർപ്പിക്ക—സ്തോത്രത്തിൻ ബലിയെ
നാം സ്തോത്രം—സ്തോത്രം—സ്തോത്രം കഴിക്ക
സ്തോത്രം—സ്തോത്രം—നാം സ്തോത്രം കഴിക്ക
2. വിശുദ്ധസ്നേഹബന്ധത്താൽ—ഏക ശരീരമായ്
നാം ചേർക്കപ്പെട്ടതാകയാൽ—ഗുരുവിൻ സ്തുതിക്കായ്— നാം
3. പിതാവു ഏകജാതനെ—നമുക്ക തന്നല്ലോ
ഹാ സ്നേഹത്തിൻ അഗാധമേ!—നിന്നെ ആരളന്നമോ?— നാം
4. നാം പ്രിയപ്പെട്ട മക്കളായ്—വിളിച്ചു ചേർപ്പാൻ
തൻ ആത്മാവെ അച്ചാരമായ്—നമുക്ക നൽകിതാൻ— നാം
5. ഓർ ഏദൻതോട്ടം പോലിതാ—തൻവചനങ്ങൾ ആം
വിശിഷ്ടഫലം സർവ്വദാ—ഇഷ്ടംപോൽ ഭക്ഷിക്കാം— നാം
6. ഈലോകത്തിൻ ചിന്താകുലം—ദൈവാശ്രിതർക്കില്ല
തൻ പൈതങ്ങളിൻ ആവശ്യം—താൻ കരുതും സദാ— നാം
7. കർത്താവിൻ നാമം നിമിത്തം—അനേക കഷ്ടവും
നേരിടുമ്പോഴും ധന്യരാം—ഇല്ലൊരു നഷ്ടവും— നാം
8. ഈ വിതക്കുന്ന കാലം നാം—ചിലപ്പോൾ കരയും
പിതാവോ കണ്ണുനീരെല്ലാം—തുടച്ചുകളയും— നാം
9. തൻ നിത്യരാജ്യം നൽകുവാൻ—പിതാവിന്നിഷ്ടമായ്
തൻ മുഖത്തിൻ മുമ്പാകെ താൻ—നിത്യം തൻ സ്തുതിക്കായ്— നാം

---

## ൫൪. "Glory be to Jesus' Name" 54.

1.
പാപത്തിൻ മാ വിഷത്തെയൊഴിപ്പാൻ
സാത്താൻ തന്നുടെ ബലമഴിപ്പാൻ
രക്ഷകൻ ക്ഷിതിയിൽ വന്നാൻ:
യേശുവിന്നു മഹത്വം;

യേശുവിന്നു മഹത്വം മഹത്വം,
യേശുവിന്നു മഹത്വം,
കുരിശിലവൻ മരിച്ചെൻ പാപക്കായ്
യേശുവിന്നു മഹത്വം—

2.

ആശയറെറൻ സ്ഥിതി താനറിഞ്ഞു;
ഈശകോപാഗ്നിയിൽവീണെരിഞ്ഞു:
വിശ്രുധനിണം വിയപ്പായ്തിരിഞ്ഞു;
യേശുവിന്നു മഹത്വം—

3.

തൻമുഖപങ്കജ മതിലിടിച്ചു;
മുൾമുടി തലയിൽ വെച്ചാഞ്ഞടിച്ചു:
മുതുകിനെ ഉഴതുപോൽപൊടിച്ചു:
യേശുവിന്നു മഹത്വം—

4.

ക്രൂശിൽ കൈകാൽകളെ താൻവിരിച്ചു
ക്രൂരന്മാർ ആണികൊണ്ടതിൽ തറച്ചു:
കൊടിയ വേദനയെനിക്കായ്സഹി (ച്ചു:
യേശുവിന്നു മഹത്വം—

5.

ചൊരിഞ്ഞുതൻരുധിരംഎൻയാഗമായ്
നുറുങ്ങിയെൻപാപത്താലേശുവിൻമെ
തകൻതൻഹൃദയംഎൻപേക്കായ് (യ്
യേശുവിന്നു മഹത്വം—

6.

ജീവനെ യേശുവിന്നപ്പിച്ചേൻ
സൎവ്വുമവന്നായേല്പിച്ചേൻ
പാവനജീവിതമാകെണമെൻ
യേശുവിന്നു മഹത്വം—

7.

മരണം നേരിട്ടുമളവിൽ താൻ
ശരണം; തന്നുടെ മാൎവ്വിൽ ഞാൻ
വിരവോടതുളം കൃപയണെവാൻ
യേശുവിന്നു മഹത്വം—

---

## ൫൫. ഹിന്തുസ്ഥാൻ "എല്ലാരും" ആദിതാളം 55.

പല്ലവി.

എന്നാളും സ്തുതിക്കണം നാം—നാഥനേ
എന്നാളും സ്തുതിക്കണം നാം

അനുപല്ലവി.

വന്ദനംപാടി—മന്നൻ മുൻകൂട്ടി
മന്ദതയകന്നു തിരു—മുന്നിലഭയമിരന്നു— എന്നാ

ചരണങ്ങൾ.

1. മോദമായ് കൂടുകനാം—പരന്നു ബഹു—നാദമായ് പാടുകനാം
ഗീതഗണംതേടി—നാഥന്നു നാം പാടി
നാഥനാമവന്റെ തിരു—നാമമെ ഗതിയായ്നേടി— എന്നാ
2. ശ്രേഷ്ഠതയിൻനായകൻ—അവൻ നിനയ്ക്കിൽ—ശിഷ്ടഗുണദായകൻ
സ്പഷ്ടം തിരുദാസ—ൎക്കിഷ്ടമതുളവോൻ
കഷ്ടതയിൽനിന്നവരെ—ധൃഷ്ടനായുദ്ധരിപ്പവൻ— എന്നാ
3. തന്നെ സ്തുതിച്ചീടുന്നു—ജനങ്ങൾ പദം—തന്നിൽ പതിച്ചീടുന്നു
മന്നവമന്നന്മാർ—സന്നരായ്ത്താഴ്ത്തുന്നു
നന്ദിയോടവരേവരു—മുന്നതനെ വണങ്ങുന്നു— എന്നാ
4. ജീവികളിൻനാഥനേ!—ജയം പെരുകും—ദേവകളിൻതാതനേ!
ജീവനുറവയാം—ജീവലോകേശനേ!
ജീവനിയലുവാൻ സ്വന്ത—സൂനുവെ കൊടുത്തവനെ— എന്നാ

5. തന്നാമകീർത്തനം നാം—തുടർന്നു ചെയ്കിലെന്നും ദിവ്യാനന്ദമാം
ഉന്നതൻതന്നുടെ—സന്നിധൌനിന്നു നാം
മന്നവനെ പുതുഗാന—വന്ദനങ്ങളോടനിശം— എന്നാ

---

൫൬. ഹിന്ദുസ്ഥാൻ ബിഹാക് ഏകതാളം 56.

(അമാറെ നബി എന്ന മട്ട്).

പല്ലവി.
പരാപരനേ-ഭജേ-പാദാരവിന്ദംതേ

അനുപല്ലവി.
പാദാരവിന്ദംതേ-പരാപരനേ-ഭജേ—

ചരണങ്ങൾ.

1.
ആദ്യന്തഹീനനാം-ത്രിയേകദേവാ!
സകലജ്ഞ! രാജാധി-രാജ സർവ്വേശാ!—

2.
ക്രൂശിലെ ദൈന്യമാം-കാരുണ്യരൂപം
പരഭക്തർചൂഴും-സിംഹാസനരൂപം—

3.
ഗോഗുൽഗോഥാമതാം-കേവലരൂപം
പരഗതികാട്ടിയ-കൈവല്യരൂപം—

4.
മാനവരെന്നുമേ-ധ്യാനിപ്പാനീശോ!
ദയയങ്കുരിക്ക-യണയ്ക്കുക സ്വർഗ്ഗേ—

---

൫൭. ശുദ്ധസാവേരി രൂപകതാളം 57.

പല്ലവി.
ശാപഹരണ!—മുക്തിദായക!—മശിഹെ! നമൊ.

അനുപല്ലവി.
പാപഹരണ!—സത്യസ്വരൂപാ!
ജീവകാരു—ണ്യാലയനെ!......... ശാപ

ചരണങ്ങൾ.
1. കോടികോടി—ദൂതസംഘം
മോടിയായ് വാഴ്ത്തും—ദേവദേവൻ നീ
നേടിനീയെന്നെ—രക്ഷിച്ചതിനെ
പാടി നന്ദി—യായ് സ്തുതിപ്പേൻ......... ശാപ
2. പാപതാപാ—രിഷ്ടതകൾ
ബാധിക്കുന്നേരം—ഏകന്നാശപാസം
ആപത്തിലെൻസ—ങ്കേതം സഹായം
ആയിടുന്ന—താൽ സ്തുതിപ്പേൻ......... ശാപ
3. എണ്ണമില്ലാ—വൻ കൃപകൾ
എന്മേൽ ചൊരിഞ്ഞ—ൻപായ് പാലിക്കുന്നെ

കണ്മണി തുല്യം ഉണ്മയായ് നിത്യം
നന്നായ് കാക്ക—യാൽ സ്തുതിപ്പേൻ......... ശാപ

4. പിന്തുടരും—നിൻ നന്മകൾ
അന്ത്യം വരെയും—എന്നെ നാൾക്കുനാൾ
നിത്യതയിലും—നിൻ പുകഴ്ചകൾ
ചന്തമോടെ—ന്നും സ്തുതിപ്പേൻ......... ശാപ.

---

൫൮. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 58.

പല്ലവി.

പദമെ—ഗതിമെ—പരമ—ശരണെ!
വരമേ—കണമെ—മമ സ്വാമിൻ!

ചരണങ്ങൾ.

1. സ്തുതിപ്പാൻ—നമിപ്പാൻ—കരുണകൾ—ലഭിപ്പാൻ
വരുന്നേൻ—തൊഴുന്നേൻ—സുരനരവടിവെ!...... വരമേ

2. സ്തുതിപ്പേൻ—സ്തുതിപ്പേൻ—സ്തുതിക്കധി—പതിയെ!
സതതം—ഭജിപ്പേൻ—നരരക്ഷാപതിയെ!...... വരമേ

3. വരണം—വരണം—വരമരു—തരണം
പരമേ—ശ്വരനെ—ഭജിച്ചിട്ടു—വതിനു...... വരമേ

4. അറിവാൻ—പറവാൻ—തിരുമൊഴി—നിറവാൻ
അറിവെ!—നിറവെ!—അടിമലർ—തുണയെ...... വരമേ

5. ശരണം—ശരണം—മരണമ—തണയും
തരുണം—വരെയും—തിരുവരുൾ—തുണയും...... വരമേ

---

൫൯. ബേഗട രൂപകതാളം 59.

പല്ലവി.

കരുണാകര!—മാനവഭാവനാമീശ്വര!
കനകതലമതിലെഴും—വചന!

അനുപല്ലവി.

ധാമ്മികശന!—വിനനാശന!
തിരുപാണികളും—ലതുൾതാ—മരിസുതം! ജയ ജയ!

ചരണം.

പാപഹരണ! പര—മാലയ ഗുണഗണ!
പാലയ നവഭുവ—ന
സ്കൂ—ദ ജനപതെ!
പദമെ-ഗതിമെ-സതതം—സദാസുരാദിസേവിത!......

---

൬൰. ഹംസധ്വനി ഏകതാളം 60.

പല്ലവി.

ചന്തമോടോത്തു—വന്ദനം പാടി
സന്തോഷിച്ചീടുക—നാം—ഇന്നീ
പുതുദിനം തന്നിൽ—ദേവേശൻ തന്നുടെ
സ്തുതികൾ കീർത്തിക്കനാം.

ചരണങ്ങൾ.

1. തന്നുപകാരങ്ങൾ—നന്ദിയോടോത്തു നാം
ഇന്നു പുകഴ്ത്തീടണം—എന്നും
തൻസ്നേഹകാരുണ്യം—ചിന്തിച്ചോരോന്നിനും
തൻനാമം വാഴ്ത്തീടണം......... ചന്തമോ

2. തന്മഹത്വത്തിന്നായ്—ഈമഹീതലത്തിൽ
നന്മകൾ വർഷിപ്പിക്കും—സർവ്വ
തിന്മകളകററി—നമ്മെ നിത്യം പോററി
ചെമ്മെ പാലിപ്പതിന്നായ്......... ചന്തമോ

3. ശോധനകൾ പാരം—വർദ്ധിച്ചാലും സദാ
ഭീതികൾ പോക്കി മുദാ—യേശു
കർത്തൻതന്നെയനു—ഗമിപ്പാനായ് കൃപ
സാദരം നൽകുന്നതാൽ......... ചന്തമോ

4. തന്തിരുവചനം—ഹൃത്തിൽ നിത്യം ധ്യാനം
ചെയ്തുജീവിപ്പതിന്നും—ദൈവ
ഹിതം ഗ്രഹിച്ചീടാൻ—സന്തതം പ്രാർത്ഥിപ്പാൻ
സത്യാത്മദാനത്തിന്നും......... ചന്തമോ

---

# CHRISTMAS LYRICS.

# ക്രിസ്തുമസ്സ് ഗീതങ്ങൾ.

൬൧. "Hark, the Herald Angles sing" 61.

D. 7s.

1. കേൾക്ക ദൂത സൽസ്വരം
ക്രിസ്തുജാത ഘോഷണം
ഭൂമൌ സാമ സന്തോഷം
ആമീൻ പാടിൻ ഉണ്ടായി
ആനന്ദിപ്പിൻ മർത്യരേ!
വാനദൂതർ യോഗമായ്
യേശു ഇന്നു ഭൂജാതൻ
എന്നു ലോകം ആർക്കുന്നു
കേൾക്ക ദൂത സൽസ്വരം
ക്രിസ്തുജാത ഘോഷണം

2. വാഗ്ദാന ദൂതരാൽ എന്നും
മാന്യനാം ഈ ക്രിസ്തീശൻ
പാത്തലെ കന്യകയിൽ
മൂർത്തിയായി ജനിച്ചു
മാനമായിപ്പാടുവിൻ
മാനവാവതാരത്തെ
ക്ലേശം തീർത്തു രക്ഷിക്കും
ഈശനാം ഇമ്മാനുവേൽ—കേൾക്ക
3. ശാലേമിൻ പ്രഭോ! വാഴ്ക!
വാഴ്ക! നീതി സൂര്യനേ!
ശോഭജീവൻ നല്കും താൻ
രോഗശാന്തി സർവ്വർക്കും
മാനമാകെ വിട്ടഹോ
മർത്ത്യഭാഗം തേടുവാൻ
മൃത്യുഹാരം ചെയ്യുവാൻ
ജാതനായി പാരിടെ—കേൾക്ക
4. യേശു ലോകമോഹിതാ!
വാസമാക ചേതസി
വേഗം ഏക നൽവരം
നാഗശക്തി പോക്കുവാൻ
ശാപദോഷം തീർത്തു നീ
വാഴ്ക വാഴ്ക മാനസേ
പൂർണ്ണമായ വിശ്വാസം
ദാനംചെയ്ക സർവ്വദാ—കേൾക്ക.

---

## "യേശുവിൻെറ ജനനം"

൬൨. ഖമാശ് ആദിതാളം 62.

പല്ലവി

ജഡമായി തീർന്നാൻ വചനം—ഭൃശതരമിഹ ഭുവി
ജഡമായി തീർന്നാൻ വചനം

ചരണങ്ങൾ

1. പരമപിതാവിന്നുടെ—തിരുമടിയതിൽ സദാ
പാരം പ്രീതിയോടു—മേവിടും അവനൊരു— ജഡം
2. നരകുലമഖിലവും—ദുരിതസാഗരമതിൽ
പാരമാധിയോടു—നീന്തിടുമതു കണ്ടു— ജഡം
3. പരമപാവനമായ—തിരുനിണമതുകൊണ്ടു
ഘോരമായ ദൈവ—കോപമതൊഴിച്ചീടാൻ— ജഡം

---

൬൩. ഹിന്ദുസ്ഥാൻ ബിഹാഗ് ഏകതാളം 63.

പല്ലവി.

അതിമംഗലകാരണനേ!—സ്തുതി
തിങ്ങിയ പൂരണനേ! —നരർ

അനുപല്ലവി.

വാഴുവാൻ വിൺതുറ—ന്നൂഴിയിൽ പിറന്ന
വല്ലഭതാരകമേ!—

ചരണങ്ങൾ.

1. മതിമങ്ങിയ ഞങ്ങളേയും—വിധിതിങ്ങിയോർ തങ്ങളേയും—നിൻെറ
മാമഹത്വം ദിവ്യ—ശ്രീത്വവും കാട്ടുവാൻ—വന്നോ പുംഗവനേ!— അ

2. മുടിമന്നവർ മേടയേയും—മഹാ ഉന്നതവീടിനേയും—വിട്ടു
മാട്ടിടയിൽപിറ—ന്നാട്ടിടയർതൊഴാൻ—വന്നുവോ ഇത്തറയിൽ— (അ
3. തങ്കക്കട്ടിലുകളും വെടിഞ്ഞു—പശുതൊട്ടിയതിൽകിടന്നു—ബഹു
കാററുമഞ്ഞിൻ കഠി—നത്തിലുംപെട്ടുമാം—കഷ്ടം സഹിച്ചുവോ നീ— (അ
4. ഋഷിപ്രായഗണം ഓട്ടുവാനും—ശിഷ്യർവായ്ഗണം പാട്ടുവാനും—നിന്നെ
പിന്തുടരുന്നവർ—ഇമ്പമെന്യേ വാഴാൻ—ഏററം നിൻകോലമിതോ— (അ
5. എല്ലാ പാപങ്ങളുമകലാൻ—ജീവദേവവരം ലഭിപ്പാൻ—ഇന്നിൻ
പാങ്ങെന്യേ വേറൊന്നും പുംഗവാ! നിന്തിരു-മേനിക്കകണ്ടീലയോ— (അ

---

## ൬൰൪. "Oh Come, all ye faithful" 64.

1. വിശ്വാസികളേ! വാ—ഇഷ്ടമാനസർ ആയ്
വന്നീടുക; വാ, നിങ്ങൾ—ബേത്ത്ലഹേമിൽ
വാ വന്നുകാണ്മിൻ—ത്രിവിഷ്ടപരാജൻ
ഹാ! വേഗം വന്നുപാടി—ഹാ! വേഗം വന്നുവാഴ്ത്തിൻ
വാ വേഗം വന്നുവാഴ്ത്തിൻ—കർത്താവെ
2. ദേവാദിമാദേവൻ—ശ്രീയേശുകർത്താവു
ഈലോകേ വന്നുദിച്ചു—കന്യയിൽ
രാജാധിരാജൻ—സൃഷ്ടിയല്ല ജാതൻ— ഹാ! വേഗം
3. മാലാഖമാരോടു—ഒരുമിച്ചുംകൂടി പാടിൻ
സ്വർല്ലോകനിവാസിക—ളേ പാടിൻ
മഹോന്നതത്തിൽ—ദൈവത്തിന്നു സ്തോത്രം— ഹാ! വേഗം
4. ഈ ഭൂമിയിൽ ജാതൻ—പ്രഭയേറും രാജൻ
ഈശോതമ്പുരാന്നു സ്തോ—ത്രം പാടിൻ
പാരിലുള്ളോരേ!—വന്ദനം കരേററിൻ— ഹാ! വേഗം

---

## ൬൰൫. ഇംഗ്ലീഷ് തിശ്രം 65.

പല്ലവി.

മാട്ടിൻതൊഴുത്തിൽ പിറന്നിന്നാൾ
മഹത്വം നിറഞ്ഞ ജഗത്തിന്നധിപൻ—

അനുപല്ലവി

ബേതലേം പുരത്തിൽ സ്വന്ത
രത്തെ ത്യജിച്ചിട്ടുടമ്പും ധരിച്ചു—

ചരണങ്ങൾ.

1.

സ്വന്തമഹത്വം-വെടിഞ്ഞിട്ടു
ക്ഷയിച്ചനരക്ക-പ്പടച്ചപരന്തൻ
ചങ്കിന്നരുക്ക—പ്പെരുക്കത്തെ
മരുക്കപ്പെടത്താൽ—ധരിപ്പിപ്പതിനും
ഹന്ത! പരം വി-ട്ടിറങ്ങിവ-
ന്നവതരിച്ചു നാൽ-അതിശയം പര-
നുന്നതങ്ങളിൽ-മഹത്വവും
നിറപ്പും ജഗത്തിൽ-മഹത്വം പരന്നും
തിണ്ണം മാ-നവർക്കും ബന്ധം
വേർപ്പിച്ചിഹത്തിൽ-പരന്നും നട്ടക്ക-
പ്പെണ്ണൻപേ-യുരഗദന്തം
സമസ്തംഇടിച്ചു-ങ്ങടത്തിപൊടിപ്പാൻ-

2.

ആട്ടിൻകാവലി-ട്ടിരുന്നിരു-
ന്നിടത്തിലിടയ-ക്കുദിച്ച വെളിച്ചം
കണ്ടുനിന്നവർ-ഭയന്നപ്പോൾ
തെളിഞ്ഞമഹത്വ-സുരൻ സമ്മോദിച്ച
ചൊന്നഗിരത്തിൻ പൊരുളെന്തെ-
ന്നെളുപ്പം തിരഞ്ഞ-പ്പുരത്തിൽ കടന്നി-
ട്ടുണ്ണിയേം നമി-ച്ചവർ തമ്മിൽ
പുതഞ്ഞുള്ള വസ്ത്ര-പ്പഴക്കത്തെ കണ്ടു
ചിന്തിച്ചാർ-സുരന്റെ ചൊല്ലും
കുറിയും പൊരുത്തു-വിചിത്രം കിരസ്തു
വേന്തൻ ദാ-വീദിന്റെ ജന്മ-
മിടത്തിലുദിച്ചെ-ന്നുറച്ചുഘോഷിച്ചാർ-

3.

പുല്ലതിൽകിട-ന്നുറങ്ങിയെം-
മ്മാനുവേൽ തൊഴുത്തിൽ-തനിക്കുള്ള
ഉള്ളം മദിച്ചു-പിഴച്ചിട്ടു (ജങ്ങൾ
അലഞ്ഞും വലഞ്ഞും-ഉഴലുന്നേരത്തിൽ
നല്ല ഇടയൻ-കനിഞ്ഞിട്ടു
അഘത്താലിരുട്ടി-ച്ചിരിക്കും ജഗത്തിൽ
നല്ല മനസ്സോ-ടുദിച്ചിതാ
തൊഴുത്തിൽ തനിക്കു-ള്ളജത്തെ വരു
ട്ടല്ലലും-ഹനിച്ചിട്ടിഷ്ടം (ത്തീ-
പൊരുത്ത കുലത്തെ-പരത്തിലിരുത്താൻ
ഹല്ലെലൂ-തനിക്കു നിത്യം
പുകഴ്ച മഹത്വം-നമസ്സും ഇരിക്കും-

---

## ൬൬. നാട്ട ചാപ്പുതാളം 66.

1.

ആലെലൂയ്യാ-ആലെലൂയ്യാ-പാടി
ആകാശമൊക്കെ മുഴക്കി ദൂതർ
വേലയാരം-ഭിച്ചനേരം-പരൻ
ആജ്ഞകൊടുത്തപോൽ ആയകാലം—

2.

ആലെലൂയ്യാ-ആലെലൂയ്യാ-കൊണ്ടു
വാനവർ വാനം ഞടുക്കി മുന്നം
സാലേമിൻപ്രഭു-ഭുവനെ-വന്നു
മാനുഷനായി പിറന്നനേരം

3.

ആലെലൂയ്യാ-ആലെലൂയ്യാ-സ്വരം
ആകാശംതന്നിൽ എഴുന്നുമുന്നം
ചാലവെയ-ടിമയാക്കി-യടി-
മയെപ്പരൻ നടത്തിയനേരം

4.

ആലെലൂയ്യാ-ആലെലൂയ്യാ-സ്തുതി
ആധിക്യമായിട്ടിരിക്കുമെന്നു
ഈലോകാലോ-കങ്ങളെല്ലാം-വെറും
നീറായി വെന്തൊഴിയുന്ന നാളിൽ

5

ആലെലൂയ്യാ-ആലെലൂയ്യാ-ഗീതം
ആനന്ദമായി വർത്തിക്കുമന്നു
ഈലോകാലോ-കങ്ങൾ രണ്ടും-നവ-
ലോകങ്ങളാക്കി പാർത്തീടും അന്നു.

6.

ആലെലൂയ്യാ-ആലെലൂയ്യാ-പാടി
ആനന്ദം വാഴും പരിശുദ്ധന്മാർ
ചേലോടെ പ-റിച്ചിഹത്തിൽ-പിന്നെ
നിത്യതയിൽ നീണ്ടുനീണ്ടിരിക്കെ.

---

## ൬൭. ദ്വിജാവന്തി ആദിതാളം 67.

പല്ലവി

വന്നുമോദഗീതം പാടുവിൻ! പൊന്നേശുരാജൻ
ഇന്നവതരിച്ചു ബേതലേ

അനുപല്ലവി

മന്നവമന്നനേശു—മന്നിടരെ രക്ഷചെയ്യാൻ
മന്നിലവതാരം ചെയ്തു—തിന്നു സമമെന്തുമോദം— വന്നു

ചരണങ്ങൾ

1. ആദംഹവ്വാ ചെയ്ത പാതകം—തീപ്പതിന്നിതു
ഏദൻകാവിൽ തന്നവാഗ്ദത്തം
ആദിമുതലനവധി—നീതിമാന്മാരിതു കാണ്മാൻ
ഖേദമെന്യേ കാത്തിരുന്നു—മോദമോടെ കണ്ടു ചിലർ— വന്നു
2. അന്നുരാത്രി ആട്ടിടയന്മാർ—വെളിയിൽ പാർത്തി-
രുന്നുകൂട്ടം കാവൽ ചെയ്യുവാൻ
വന്നവിടെ ദൈവദൂതൻ—നിന്നു കർത്താവിൻമഹത്വം
മിന്നിയപ്പോളവരോടു—ചൊന്നിതു ഭയപ്പെടേണ്ട— വന്നു
3. ഇന്നു സർവ്വ ജനങ്ങൾക്കുമായ്—മഹാസന്തോഷം
വന്നു സുവിശേഷിക്കുന്നു ഞാൻ
മന്നൻ ദാവീദിൻപുരത്തിൽ—തന്നെ കർത്താവായ ക്രിസ്തു
എന്ന രക്ഷിതാവുള്ളതാ—ഇന്നു നിങ്ങൾക്കായ് ജനിച്ചു— വന്നു
4. കീററുശീലയിൽ പൊതിഞ്ഞിതാ—കിടക്കുന്നൊരു
മാററമില്ലാ ദേവനന്ദനൻ
കാററുവെയിൽ ശീതമുഷ്ണം—ഏററുമാതാവോടണഞ്ഞു
മാട്ടിൻശാലയിൽ കിടക്ക—ന്നേററവും വിനീതനായി വന്നു
5. ഉന്നതത്തിൽ സർവ്വശക്തനു—സർവ്വ മഹത്വം
മന്നിടത്തിൽ ദൈവഭക്തർക്കു
വന്നിടട്ടെ സമാധാന—മെന്നു ദൂതഗണമൊത്തു
നിന്നുപാടുന്നതുമോദ—മൊന്നുമില്ലതിന്നുതുല്യം വന്നു

---

## നവ്യ. ചെഞ്ചുരുട്ടി ആദിതാളം 68.

1. നരർ രക്ഷപ്പെട്ടുവാൻ—തിരുജീവൻ വെടിവാൻ
ധരണിയിൽ യേശുദേവൻ—വന്നാൻ വന്നാൻ—നെഞ്ചേ!
2. വാനത്തിൻ രാജൻ—സേനകൾക്കീശൻ
ജ്ഞാനസൽഗുരുനാഥൻ—വന്നാൻ വന്നാൻ—നെഞ്ചേ!
3. ദൈവപിതാവിൻ—ദിവ്യകുമാരൻ
ഭൂവിൽതൻ ഹിതം ചൊല്ലാൻ—വന്നാൻ വന്നാൻ—നെഞ്ചേ!
4. മൃത്യു ഇല്ലാത്തോൻ—നിത്യനും ആയോൻ
മർത്യനായ് പാരിടത്തിൽ—വന്നാൻ വന്നാൻ—നെഞ്ചേ!

5. ശാപങ്ങൾ തീപ്പാൻ—വാഴ്‌വെങ്ങും ചേപ്പാൻ
ദേവൻ മനുഷ്യനായി—വന്നാൻ വന്നാൻ—നെഞ്ചെ!
6. ആശയ്ക്കു യോഗ്യൻ—യേശു എൻ പ്രിയൻ
മോശനാശങ്ങൾ തീപ്പാൻ—വന്നാൻ വന്നാൻ—നെഞ്ചെ!

---

## ൬൯. പുന്നാഗവരാളി ആദിതാളം 69.

പല്ലവി

രാജരാജ ദൈവജാതൻ—യേശുമഹാരാജൻതാൻ
നീചനീചമാനുഷരിൽ—ജാതനായ്ഭവിച്ചിന്നാൾ

ചരണങ്ങൾ

1. രാജനാം ദാവീദുവംശെ—ജാതയായ്കന്യകയിൽ
ദാസവേഷമോടുവന്നു—ജാതിപാലനംചെയ്യാൻ—
2. ഭീതിമാനുഷക്കകന്നു—മോദവൃത്തിയാകുവാൻ
നീതിമാൻ മശിഹാവന്നു—മേദനിയിൽ ബേത്‌ളഹേ—
3. കാനനത്തിലാടുമേച്ചു—ജ്ഞാനമററിടയരോടു
വാനസേന കൂടിവന്നു—ഗാനമൊത്തുപാടുവാൻ
4. താരകാതൽശോഭകണ്ടു—ദൂരദേശ രാജരും
മൂരു പൊന്നു കുന്തുരുക്കം—കാഴ്ചവെച്ചുകാണുവാൻ—
5. നാരിയിൽ പിറന്നദേവ—നേറെ വേദന സഹിച്ചു
പാരിടത്തിൽ വന്നുചത്തു—യിത്ത വിസ്മയം വരം!......

---

## ൭൦. "യേശുവിൻ തിരു"—എന്നപോലെ. 70

1. യേശുവിൻ ജനനത്തെ നാം—പാടി സന്തോഷിക്ക
ആശയോടു തൻ ദാസർ നാം—ആനന്ദിച്ചീടുക.
യേശുവിന്നവതാരം—തീർത്തുപേയധികാരം
കൂടുക നാം—പാടുക നാം—ബഹു സന്തോഷമേ!
2. വാനസേനകൾക്കീശൻ താൻ—മർത്യരെ സ്നേഹിച്ചു
സേനഗാനമോദങ്ങൾ താൻ—ആകെയുപേക്ഷിച്ചു
ഹീനമാനുഷവേഷം—പൂണ്ടുവന്നു സന്തോഷം— കൂടുക
3. പൂർണ്ണമനുഷ്യസൂനുവായ്—ഗോകുലശാലയിൽ
ജീർണ്ണവസ്ത്രമണിഞ്ഞോനായ്—മാതൃമടി തന്നിൽ
കാണും ശിശുവിനെ നാം—താണു വണങ്ങിടേണം— കൂടുക
4. മർത്യരെയെല്ലാം പാപത്തിൽ—നിന്നു—രക്ഷിക്കുവാൻ
സത്യവചനം ലോകത്തിൽ—മർത്യനായ്‌വന്നതാൽ
ഭൂതഗണങ്ങൾ കൂട്ടം—ഭീതിപൂണ്ടവരോട്ടം— കൂടുക



൭൧. സൈന്ധവി ഏകതാളം 71.

1. യേശുദേവയെൻ പ്രാണനാഥാ! നിനക്കനന്തം സ്തോത്രം
നാശമൊഴിപ്പാനിഹത്തിൽ—ജനിച്ചവന്നു സ്തോത്രം
ആശയില്ലാതിരുന്ന നിൻെറ—ദാസരിന്മേൽ കനിഞ്ഞു
ദാസവേഷമെടുത്ത ദേവ—നന്ദനന്നു സ്തോത്രം

2. വാനസേനഗാനമോദം—ആകെയും വെടിഞ്ഞു
വാനപിതാവിൻകനക—മാർവ്വും വെടിഞ്ഞു
ഊനമെന്നിയെ നരരെ—രക്ഷ ചെയ്യുതിന്നു
ഹീനരിൽ കരളലിഞ്ഞ—നാഥനെന്നും സ്തോത്രം

3. നാരിമേരിയാളുദരെ—നാഥനേശുരാജൻ
പാരിലെഴുന്നെള്ളിനര—ശോകം തീർപ്പാനായി
ആരിവൻ ദാവീദു വംശ—സർപ്പതല പിളപ്പാൻ
നാരിയിൻ വിത്തായുദിന്ന—രാജരാജൻ തന്നെ

4. കീറുശീലയാൽ പൊതിഞ്ഞു—മാട്ടിൻശാല തന്നിൽ
കാററുവെയിൽ ശീതമുഷ്ണം—ഒക്കെയും സഹിച്ചു
ഏററവും വിനീതനായ് കി—ടന്നതോർത്തെൻ ചിത്തേ
മുററും വളരുന്നു സ്നേഹം—ഹല്ലേലൂയ്യാ സ്തോത്രം

5. ഹല്ലേലൂയ്യാ ഹാലേലൂയ്യാ—നാഥനെന്നും സ്തോത്രം
അല്ലലെല്ലാമൊഴിച്ച ദൈവ—ജാതനെന്നും സ്തോത്രം
വല്ലഭ! ഈ സ്നേഹമെൻെറ—ഉള്ളകത്തിൽ ദിനവും
നല്ലപോൽ നിറയ്ക്കണമേ—ഹല്ലേലൂയ്യാ ആമേൻ.

---

൭൨. "Jesus my Saviour to Bethlehem Came." 72.

1
യേശു എൻ രക്ഷകൻ മാനുഷനായ്
ബേത്ലഹേം പുൽക്കൂടതിൽ ജാതനായ്
അത്ഭുതസ്നേഹത്തെ സ്തുതിക്കും ഞാൻ
തേടിവന്നാൽ എന്നെ.

2
യേശു എൻ രക്ഷകൻ കാൽവറിയിൽ
വീട്ടിയെൻ കടം തന്നു വിട്ടതൽ
അത്ഭുതം എന്നെ താൻ രക്ഷിക്കയിൽ
ഉയിരതും വിട്ടാൻ

3
യേശുഎൻ രക്ഷകൻ അന്നെന്നപോൽ
പാതവിട്ടു ഞാനലഞ്ഞീടുകിൽ
വാദിക്കന്നെ താൻ ശാന്തസ്വരത്തിൽ
വിളിക്കന്നെ എന്നെ

4
യേശു എൻ രക്ഷകൻ വന്നിടുമേ
തൻതിരുമൊഴിയെൻ ആശ്രയമെ
തേജസ്സിൽ വരുമ്പോൾ ഞാൻ കാണുമെ
കൈക്കൊള്ളും താൻ എന്നെ.

# THE PASSION.

# കഷ്ടാനുഭവം.

**൭൩.** ഉശേനി ആദിതാളം **73.**

1. മറുദിവസം മറിയമകൻ—യറുശലേമിൽ വരുന്നുണ്ടെന്നു
അറിഞ്ഞു ബഹുജനാവലി—എതിരേല്പാൻ പുറപ്പെട്ടുപോയ്.
2. ഈത്തപ്പന കുരുത്തോലകളും—ഏന്തി കയ്യിൽ എതിരേറ്റു
ചീർത്ത മോദം പൂണ്ടവരെല്ലാം—പാടി മഹാനന്ദത്തോടെ
3. മന്നവനാം ദാവീദിന്റെ—നന്ദനനു ഹോശാനാ!
ഉന്നതങ്ങളിൽ ഹോശാനാ!—എന്നട്ടഹസിച്ചു ചൊല്ലി
4. കർത്താവിന്റെ തിരുനാമത്തിൽ—വരുമിസ്രായേലിൻ രാജാവു
വാഴ്ത്തപ്പെട്ടോനാകയെന്നു—ആർത്തവർ കീർത്തിച്ചീടിനാർ
5. കഴുതക്കുട്ടി കണ്ടിട്ടുത്തു—കയറിയതിന്മേലിരുന്നു
അരുളുദയം നിനക്കും—പരമസീയോൻ മലമകളേ!
6. കണ്ടാലും! നിൻമഹീപൻ—കഴുതക്കുട്ടി പുറത്തു കേറി-
ക്കൊണ്ടുവരുന്നെന്നെഴുതീട്ടുണ്ടല്ലോ പോൽ നിവൃത്തിവന്നു
7. അരിശംപൂണ്ടു പരീശർ തമ്മിൽ—പറഞ്ഞു നമുക്കൊരു ഫലവും
വരുന്നില്ലെന്നു കണ്ടോ ലോകം—അവന്റെ പാടിതാ ചേർന്നുപോയി
8. അഴകിയൊരു മണവാളൻ!—കഴലിണയെ കരുതിവന്ന
അഴകിനാരുമില്ലുഴലിയോളേ—അഴകി നിന്റെ കാന്തയാക.

---

**൭൪.** ഇംഗ്ലീഷ്നോട്ട് ആദിതാളം **74.**

പല്ലവി.

ഹോശന്നാ! മഹോന്നതനാം—യേശുമഹാ—രാജനെന്നും
ഹോശന്നാ!—കർത്തനുടെ
വിശുദ്ധ നാമത്തിൽ വരുന്നവനു സദാ

ചരണങ്ങൾ.

1. യെറുശലേം—നഗരിയതിൽ—വരുന്നു മഹാ—രാജനെന്നു
അറിഞ്ഞതിനാൽ—ബഹുജനങ്ങൾ
തിങ്ങിവന്നരചനെ—എതിരേല്പാൻ— ഹോശന്നാ
2. ആൺകഴുത—ക്കുട്ടിയിലവൻ—ആടകളെ—വിരിച്ചു ശിഷ്യർ
ആണ്ടവനെ—ഇരുത്തിക്കൊണ്ടു
ഓടിപ്പാടി സ്തുതിച്ചവർ—നടന്നീടുന്നു— ഹോശന്നാ
3. അത്യുന്നതങ്ങളിലെ—വാഴ്ത്തിവന്നു—ഹോശന്നാ
ആർത്തുകൂവി—ച്ചിടുന്നു യൂദർ
അത്യുച്ചത്തിലധിപതി—നായകനു— ഹോശന്നാ

4. കൂട്ടമായ്ക്രിസ്തന്നു—നാമെല്ലാരും—ഇന്നു
പാട്ടുകൾ പാടണം തന്റെ—കരുണകൊണ്ടു
കൊട്ടണം തംബുരുവോടു—താളങ്ങളും—വഴി
കാട്ടണം പലരും തന്നെ—സ്തുതിച്ചീടുവാൻ— ശാലേ

---

## ൭൬. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 76.

പല്ലവി.

ഹാ! എന്തിപ്പാടയ്യോ! ഞാൻ
എന്തുതരുവേൻ ഇതിനീടയ്യോ!

അനുപല്ലവി.

ആനന്ദക്കാതലേ! പിഴ-
യാളികൾക്കു മോക്ഷവാതിലേ!—

ചരണങ്ങൾ.

1.

ഗത്ത്ശമനസ്ഥലെ പോവതും-അതിൻ
കുളുകവൃക്ഷാവനേ മേവതും
അത്ഭുതനേ മനം നോവതും-ഉള്ളിൽ
അളവില്ലാ ദുഃഖം അതാവതും—

2.

മുഴങ്കാൽ കുത്തിനിന്നു താണതും-മുമ്മ-
ടങ്ങുമുഖം താഴ്ത്തി വീണതും
നുറുങ്ങി മനം നൊന്തുകേണതും-മനം
കലങ്ങി തപിച്ചേററം വാണതും—

3.

അബ്ബാ! പിതാവേ! വിളിച്ചതും-ക്ലേശം
അകലെച്ചെയ്യെന്നപേക്ഷിച്ചതും
അപ്പിതാവിഷ്ടം ഉരച്ചതും-ഒരു
സ്വപ്നമാൻ ആശ്വാസിപ്പിച്ചതും—

4.

രക്തം പരിക്ലേശം കൊണ്ടതും-ചോര-
യ്യൊടൊപ്പം വിയർപ്പുടൻ പൂണ്ടതും
ശാസ്ത്രം തികച്ചെല്ലാമാണ്ടതും-തന്റെ
ദാസർ വിശ്വാസം കൈക്കൊണ്ടതും—

---

## ൭൭. ആഹരി ആദിതാളം 77.

പല്ലവി.

എങ്ങോ ചുമന്നുപോകുന്നു?—കുരിശുമരം
എങ്ങോ ചുമന്നുപോകുന്നു?

ചരണങ്ങൾ.

1. എങ്ങോ ചുമന്നുപോകു—ന്നിങ്ങീകാനലിൽ നിന്റെ
അംഗം മുഴുവൻ തളൎ—ന്നയ്യോ! എൻരക്ഷനാഥാ— എങ്ങോ
2. പാപികളാലെ വന്ന—ഭാരച്ചുമടോ? ഇതു
ദേവാ നിൻതോളിലേററു—വലപ്പെടുന്നതും നീ— എങ്ങോ
3. ഭാരം വഹിപ്പാനേതും—കായബലമില്ലാതെ
പാരംപരിശ്രമപ്പെ—ട്ടായാസത്തോടുകൂടെ— എങ്ങോ
4. കൈകാൽ തളൎന്നും ഇരു—കണ്കൾ ഇരുണ്ടും നിന്റെ
മെയ്യാന്തിവാടി ഏററം—നാവും വരണ്ടും അയ്യോ!— എങ്ങോ

5. കഷ്ടമീദ്രോഹികളാൽ—കഷ്ടപ്പെട്ടതു കണ്ടാൽ
പൊട്ടും മനം എൻദോഷം—കൂടെ എടുത്തുംകൊണ്ടു— എങ്ങോ
6. വെച്ചും വിറച്ചും അടി—വെച്ചും പോകവെ ഒരു
വീഴ്ചകൂടാതെ ശീമോൻ—താനും പിന്തുടൎന്നുകൊണ്ടു് എങ്ങോ
7. മാതാവാതുതാ തന്റെ—ജാതി ജനങ്ങളോടും
മായമില്ലാതെ നാരി—കൂട്ടം വിലാപമാടും— എങ്ങോ
8. കൊല്ലാനോ നിൻദേഹത്തെ?—വെല്ലാനോ മരണത്തെ?
എല്ലാ പാപങ്ങളേയും—ഇല്ലാതെ ആക്കുവാനോ— എങ്ങോ
9. കള്ളക്കള്ളർനടുവിൽ—കൊണ്ടേ തൂക്കിടുവാനോ?
ശണ്ഠാളന്മാരെ തൂക്കം—തലയോട്ടിൻമേട്ടിന്നോ? എങ്ങോ
10. നാശവിനാശനാ! സ—ൎവ്വേശൻ യേശുവേ! നിന്റെ
ദാസർ നാശം ഒഴിവാൻ—ഈ ചുമട്ടും എടുത്തു— എങ്ങോ

---

## വ്യ. ആനന്ദഭൈരവി ആദിതാളം 78.

പല്ലവി.

ദേവദേവനന്ദനൻ—കുരിശെടുത്തു
പോവതു കാണ്മിൻ—പ്രിയരേ!

അനുപല്ലവി.

കാവിലുണ്ടായ ശാപം—പോവാനിഹത്തിൽവന്നു
നോവേററു തളൎന്നയ്യോ!—ചാവാനായ്ഗോൽഗോത്താവിൽ—ദേവ

ചരണങ്ങൾ.

1. പരമപിതാവിനുടെ—തിരുമാൎവ്വിലിരുന്നവൻ
പരമഗീതങ്ങൾ സദാ—പരിചിൽ കേട്ടിരുന്നവൻ
പരമദ്രോഹികളാകും—നരരിൽ കരളലിഞ്ഞു
സൎവ്വ മഹിമയും വി—ട്ടുൎവ്വിയിങ്കൽവന്നയ്യോ!— ദേവ
2. കുററമററവൻ കനി—വററ പാതകനാലെ
ഒററപ്പെട്ടു ദുഷ്ടരാൽ—കെട്ടിവരിയപ്പെട്ടു
ദുഷ്ടകൈകളാലടി—പെട്ടുഴതനിലംപോൽ
കഷ്ടം! തൻതിരുമേനി—മുററും ഉഴന്നുവാടി— ദേവ
3. തിരുമുഖാംബുജമിതാ—അടികളാൽ വാടിടുന്നു
തിരുമേനിയാകെ ചോര—തുടുതുട ഒലിക്കുന്നു
അരികളിന്നരിശമോ—കുറയുന്നില്ലല്പവുമേ
കുരിശിൽ തറയ്ക്കയെന്നു—തെരുതെരെ വിളിക്കുന്നു— ദേവ
4. കരുണതെല്ലുമില്ലാതെ—അരികൾ ചുഴന്നുകൊണ്ടു
ശിരസ്സിൽ മുൾമുടിവെച്ചു—തിരുമുഖം തുപ്പി ഭാര-

ക്കരിശങ്ങെടുപ്പിച്ചയ്യോ!—കരയററിട്ടന്നിതം കാൽ-
വറി മലയിങ്കൽത്തന്നെ—കരിശേച്ചിട്ടുവാനായി— ദേവ
5. കററമററവൻ പാപ—ത്തെപ്പട്ടവൻപോൽ പോകുന്നു
ദുഷ്ടർക്കൂട്ടർ ചുഴന്നു—ഏററം പങ്കം ചെയ്യുന്നു
പെററമാതാവങ്ങയ്യോ!—പൊട്ടിക്കരഞ്ഞീടുന്നു
ഉററ നാരിമാർക്കൂട്ടം—ഏത്രയുമലറുന്നു— ദേവ
6. ഏത്രയും കനിവുള്ള—കർത്താവേ! കർത്താവേ! ഈ
ചത്തചെള്ളാം പാപിമേ—ലെത്രസ്നേഹം നിനക്ക
കർത്താവേ! നീ നിന്റെ രാ—ജ്യത്തിങ്കൽ വരുമ്പോളീ
ഭൃത്യനേയും കൂടെയ—ങ്ങോർത്തുകൊണ്ടീടേണമേ— ദേവ

---

൭൯. കർണ്ണാടകം ആദിതാളം 79.

1. ദൈവമേ! എൻ ദൈവമേ!—എന്നെ നീ കൈവിട്ടതു
എന്തിനെന്നിമ്മാനുവേൽ—സന്താപാൽ വിളിച്ചിതു
2. സൂര്യശോഭ മാറിപ്പോയ്—രാത്രിപോൽ മദ്ധ്യാഹ്നമായ്
ക്രിസ്തുനാഥൻ പാപികൾക്കായ്—ക്രൂശിൽ തൂങ്ങുന്നയ്യയ്യോ!
3. നന്മചെയ്തോരടിയ—നാഥാ! നിൻതൃപ്പാദങ്ങളും
വന്മുറിവുകൊണ്ടൊരാണി—യിൽ പതിഞ്ഞുതൂങ്ങുന്നു
4. സ്വസ്ഥം തന്ന യേശുവിൻ—തൃക്കൈകളും രണ്ടാണിയാൽ
മർത്ത്യപാപത്തിന്നിമിത്തം—ചേർത്തറഞ്ഞു തൂങ്ങുന്നു
5. പാറകളും പിളർക്കുന്നു—പാരിടം കുലുങ്ങുന്നു
കീറി തിരശ്ശീലയും—മേലിൽനിന്നു കീഴററം
6. പാപിയേ! നിൻപാപഭാരം—പുണ്യനാഥൻ യേശുതാൻ
പാരിന്നും പരത്തിനും മ—ദ്ധ്യേ മരത്തിൽ തൂങ്ങുന്നു
7. നിന്റെ പേർക്കു ചാകുവാൻ—നിൽക്കുന്നോത ക്രൂശിന്മേൽ
തന്റെ ശോഭ കാൺക പാപി!—ാഷ്ഠയുള്ളോരാട്ടുപോൽ
8. നമ്മുടെ സ്രഷ്ടാവിവൻ—സർവ്വലോകാധിപൻതാൻ
നമ്മുടെ പാപം ചുമന്നു—നിൽക്കുന്നയ്യോ! ക്രൂശിന്മേൽ
9. മന്നവാ! എൻ യേശുവേ! എന്നെ ഓർത്തുകൊള്ളുക
നിന്റെ പുണ്യത്തിലൊരംശം—എന്റെ രക്ഷയാകുക.

---

൮൦. ഇംഗ്ലീഷുനോട്ട് ആദിതാളം 80.

പല്ലവി

ദേവശാ! യേശുപരാ! ജീവൻ നിനക്കായ് വെടിഞ്ഞോ?
ജീവനററ പാപികൾക്ക
തിരുജീവൻ കൊടുപ്പാനായ്—നീ മരിച്ചോ?

വ്വവ. പാർസി തോഡി ഏകതാളം 82.

പല്ലവി

കാൽവരി മലമേൽ മഹാ കാഴ്ച
കാണുന്നേൻ ഞാൻ ഹല്ലേലൂയ്യാ!

ചരണങ്ങൾ

1. വാനം ഭൂമി പാതാളം സ്ഥിതി
മാറുന്നേ എന്തൊരത്ഭുതം— കാൽ
2. ലോകപാപത്തിൻ ശാപത്തെ പര
ലോകനാഥൻ ഏററീടുന്നേ!— കാൽ
3 ദിവ്യശക്തികൾ നീക്കി വല്ലഭൻ
തിരുബലി ചെയ്തു തൂങ്ങുന്നേ!— കാൽ
4. മരത്തിനാൽവന്ന പാപശാപത്തെ
മരത്തിൽ തൂങ്ങിയകററുന്നേ!— കാൽ
5. പുണ്യവാൻ നീ നരുങ്ങിലോകക്കു
പൂർണ്ണമോചനം നേടുന്നേ!— കാൽ
6. നീതി കാരുണ്യത്തേയും യേശുതാൻ
നിലകളിൽ നിറുത്തീടുന്നേ!— കാൽ
7. അഭയം പ്രാപിച്ച അഗതികൾ രക്ഷ
അനുഭവിച്ചീടുന്നേ! എന്നും —കാൽ

---

വ്വന. ആഹരി ആദിതാളം 83.

പല്ലവി

കണ്ടോ! കുരിശുമരത്തിൽ—മശിഹാതൂങ്ങി
കൊണ്ടു മരിച്ചു നിലത്തിൽ—

ചരണങ്ങൾ

1. അക്രമത്താൽ നരകം—ഒക്കയും വീഴുമെന്നു
ദുഃഖം മനസ്സിൽ തിങ്ങി—മെയ്യും മുറിവാലേററു— കണ്ടോ!
2. സകലഭുവനമൊരു—ശകല പ്രമാണമുള്ളോൻ
അഖിലവാസികൾക്കൊരു—ഗതി വരുത്തീടാനിന്നു— കണ്ടോ!
3. നാവും വരണ്ടു ദാഹം—നോവും കൊണ്ടുടൽ തള—
ന്നാകാശഭൂമദ്ധ്യേനി—രാധാരം തൂങ്ങുന്നതും— കണ്ടോ!
4. ജ്യോതിർമ്മയനവന്റെ—വേദനസഹിയാഞ്ഞോ
ആദിത്യനും വിറച്ചു—ഖേദം പൂണ്ടിരുളുന്നു— കണ്ടോ!
5. തമ്പുരാന്റെ മുറിവിൽ നി—ന്നിന്നിലത്തിൽ ചൊരിഞ്ഞ
പൊൻകുരുതി ജലത്തി—ന്നെന്തു പകരമുണ്ടു?— കണ്ടോ!
6. എൻ ആത്മസ്നേഹിതാ! നീ—നിൻപുണ്യത്താചടിയ-
ന്നെൻ പാപത്തിൻ മോചനം—തന്നനുഗ്രഹിച്ചാലും— കണ്ടോ!

---

വ്വർ. തോടി ആദിതാളം 84.

പല്ലവി

വീണാൾ സീയോൻ കുമാരി—താണാളുഴലാഴിയിൽ
പ്രാണനാഥന്റെതിരു...മേനിക്രൂശിന്മേൽ കണ്ടു— വീണാൾ

അനുപല്ലവി

കാണുന്നിതാരയ്യോ? എൻ - പ്രാണനാഥനോ! ക്രൂശിൽ
ആണിമേൽ തൂങ്ങുന്നിതെ—ന്താനന്ദമോ?
ഞാനിനി പോകുന്നിതെങ്ങോ?—ഇടം
കാണുന്നില്ലെനിക്കയ്യോ!—കാണുന്നില്ല
മാനുവേലനേ! യെന്നെ—താനേ വിട്ടു നീ പോയോ?
മാനസത്തിങ്കലിടി—വീണേയെന്നങ്ങലറി— വീണാൾ

ചരണങ്ങൾ

1. മന്നാ! കൃപാക്കടലേ!—എന്നുള്ളുരുകുന്നേ
എന്നെയൻപോടു നോക്കി—ട്ടുന്നതാലെ
എന്നിൽ പ്രേമത്തീയയ്യോ!—നന്നായ് ജ്വലിപ്പിക്കും തൂ-
ക്കണ്ണെന്നയ്യോ തിരുമുൻ—വന്നു നിന്നും
ഒന്നു പോലും നോക്കാതെ—നന്നായ് യടച്ചിരിക്ക
ന്നെന്നങ്ങവൾ ചൊല്ലീയും—കണ്ണീർ ചൊരിഞ്ഞും കൊണ്ടു— വീണാൾ

2. അരുമയോടെന്നെ മുത്തും—തിരുവായിൽ നിന്നൊഴുകി-
വരുന്ന തേനും പാലുമാം—പരമഭോജ്യം
പരിപൂർണ്ണമായ് വൈദാഹം—വിരവോടൊഴിച്ചെന്നുള്ളിൽ
പരമാനന്ദം തരുമെ—പരമ കാന്താ!
അരുമകാന്തായുൾവെന്തു—തിരുമുന്നിതാ നിന്നു നിൻ
തിരുവായടഞ്ഞതെന്തെ—ന്നലറിയലറിക്കൊണ്ടു— വീണാൾ

8. എന്നിൽ വെച്ചിട്ടുള്ളൊരു—നിന്നുള്ളിലെ പ്രിയത്താൽ
കണ്ണേ! പ്രിയേ! എൻ പ്രാവേ!—എന്നു ചൊല്ലി
എന്തിരുകന്നങ്ങളിൽ—വന്നു ചുംബനം ചെയ്യു
എന്നുള്ളെല്ലാം കവരും—വണ്ണമയ്യോ!
എന്നെത്താങ്ങിത്തഴുകും—പൊന്നിൻ കരങ്ങളയ്യോ!
പൊന്നേ! ക്രൂശിൽ വിരിപ്പാൻ - വന്നോ? സംഗതിയെന്നു— വീണാൾ

---

വൃ. ഹുസേനി ആദിതാളം. 85.

പല്ലവി

വന്നേൻ കാൽവരി കുരിശ-തിൻ അരികെ—നോക്കി
നിന്നേൻ എൻ പാപ ബലി-യായവനേ

ചരണങ്ങൾ

1. എന്നെ പ്രതി മുറിഞ്ഞ കാൽകരങ്ങൾ—ക്ഷീണം
ഏറെ സഹിച്ച തിരു അരുമ ജഡം
തന്നിൽ തന്നെ വ്യസനം അടക്കിയതും—പ്രാണൻ
താനായി വിട്ട ദിവ്യ നിലയേയും ഞാൻ-കണ്ടു— വന്നേ

2. കണ്ടേനൊന്നാമതു തിരുസ്നേഹ ബലം-തിരു
കരുണ നീതിയും ഒന്നായ് ചേൎന്ന വിധം
പണ്ടേ യാഗത്തെ പാപത്തിൻനിമിത്തം ചെയ്വാൻ
പറുദീസായിൽ നിയോഗിച്ചതിൻ നിവൃത്തി-കണ്ടു— വന്നേ

3. എൻ പേൎക്കുകൊണ്ട അടി മുറിവുകളും-കായം
എങ്ങും നുറുങ്ങി രക്തം ഓടിയതും
എൻപേൎക്കുവിട്ട ദീൎഘശ്വാസങ്ങളും-എല്ലാം
ഇപ്പാപി എന്നും ധ്യാനിച്ചിഹ വസിപ്പാൻ-താണു— വന്നേ

4. അയ്യോ! പാപത്തിൻശിക്ഷ ഭയങ്കരമേ!-ഇനി
അടിയൻ എൻ ഈശോ! നിനക്കായിരിപ്പേൻ
മെയ്യായെൻ ദേഹം ദേഹി ആത്മാവും-സമലാൽ
വിനയത്തോടെ നിനക്കായ് ചിലവിട്ടുവേൻ-പാപി— വന്നേ

---

വൃന്ദ. ഹിന്ദുസ്ഥാൻ തോഡി ആദിതാളം 86.

## "സ്നേഹിതന്മാരെ വരുവിൻ"—എന്നപോലെ.

ഖണ്ഡങ്ങൾ.

1. യേശുവേയെൻ ജീവനാഥാ!—ക്രൂശിൻകീഴെ വന്നടിയൻ
ദാസനെ തൃക്കൺ തുറന്നു—നോക്കാതെ കിടപ്പതെന്തു്
2. കാണുന്നേൻ ആകാശമദ്ധ്യേ—പ്രാണനാഥാ! നിൻശരീരം
താണു താണു പോകുന്നെന്റെ—കണ്കളയ്യോ യെന്തു ചെയ്വൂ?-യേ
3. കാൽവറി മലയിൽനിന്റെ—കാൽകരം ക്രൂശോടുചേൎന്നോ?
കാൽകരത്തിൽനിന്നു രക്തം—ചിന്നിയൊഴുകീടുന്നല്ലോ— യേ
4. സ്വന്തമേനിയാകെനിന്റെ—രക്തവൎണ്ണമായില്ലയോ?
വെന്തുരുകുന്നെന്റെ മനം—കരുണനേ! ഇപ്പാടുകണ്ടു— യേ
5. നിൻവിലാവിൽനിന്നു ജലം—രക്തമിവ പാഞ്ഞീടുന്ന-
തെൻവിലാപം തീൎപ്പതിന്നാ—യല്ലയോ? മൽപ്രാണനാഥാ!— യേ
6. ഒന്നും നീയാശ്വാസത്തിന്നായ്—ചൊല്ലുന്നില്ലയോ?യെൻപ്രിയ
പൊന്നുമേനി കണ്ടെൻ മന—മാകെയഴലായിടുന്നു— യേ
7. ഇപ്രകാരമെല്ലാമെല്ലാൻ—ഇപ്പുഴവിൻ പാപമല്ലോ?
തത്പര! മിതെന്നുമെന്നും—ഓൎപ്പാൻ കൃപ ചെയ്യേണമേ— യേ

---

വൃ. നാഥനാമക്രിയ ആദിതാളം 87.

1 പ്രാണനാഥാ! നിന്റെമേനി-ക്രൂശിലിതാ കാണുന്നേ ഞാൻ
എന്റെ പ്രാണൻ വീണ്ടുകൊൾവാൻ—നിന്റെജീവൻ വിട്ടിടുന്നോ?

2. ശിരസ്സിൽ മുൾമുടിവെച്ചും—കൊരടാവാലടിയേറ്റും
തിരുവിലാവിൽ കുന്തത്താൽ—കുത്തുമേറ്റൊ? പ്രാണനാഥാ!
3. തങ്കരുധിരമെനിക്കായ്—ചിന്തിയൊ? എൻ സ്നേഹനാഥാ!
നിൻ കരുണകളീദാസൻ—മറന്നിടരുതിവലോക്കം ഹാ
4. പാപിയാമെൻ രക്ഷയ്ക്കായി—പാരിൽ വന്ന പ്രാണനാഥാ!
താപമെല്ലാം നീക്കി ദാ—പാലിക്കേണമേശുദേവാ!
5. ഇത്രയും മഹാസ്നേഹം ഞാൻ—ധാത്രിയിൽ മറന്നീടുമോ?
നിത്യവുംനിന്നെസ്തുതിപ്പാൻ—കർത്തനെ! തുണെയ്ക്കയെന്നും.

---

വൃവ. മുഖാരി ചാപ്പുതാളം 88.

പല്ലവി.

അയ്യോ! എൻ പ്രാണനാഥ! തിരു
മെയ്യീവിധം ചമഞ്ഞോ?

ചരണങ്ങൾ.

1. സ്വർഗ്ഗലോകെ പിതൃ—മാർവ്വിലുല്ലാസമായ്
ചേർന്നിരുന്ന സുതൻ നീ—ഈ
ദുർമ്മാർഗ്ഗിയാമെന്നെ—രക്ഷിച്ചിടാൻ ഭ്രമൈ
ഇവ്വിധമായ് ചമഞ്ഞോ?— അയ്യോ!
2. സിംഹംപോലെ ദുഷ്ട—യൂദഗണം നിന്റെ
ചുററിലും നില്ക്കുന്നല്ലോ—നാഥാ!
മോഹംകൊണ്ടു പാരം—നീ തളർന്നനേരം
കൈപ്പല്ലോ തന്നതവർ— അയ്യോ!
3. അസ്ഥികൾ ഓരോന്നായ്—എണ്ണാമവയെല്ലാം
ബന്ധംവിട്ടല്ലോ പരം!—ദയ
നാസ്തിയായ് ക്രൂരന്മാ—രീവണ്ണം ചെയ്യതി
നൊട്ടും മടിച്ചില്ലയോ?— അയ്യോ!
4. പാണി രണ്ടും ഇരു—മ്പാണികളാൽ തറ-
ച്ചീടും ശബ്ദം കേൾക്കുമ്പോൾ—അയ്യോ!
ക്ഷീണതയോടെ ഞാൻ—വീണിട്ടുന്നെൻ ദേഹ
മാകെ വിറച്ചീടുന്നേ— അയ്യോ!
5. പെട്ടെന്നൊരു മഹാ—ശബ്ദം ക്രൂശിൽ നിന്നു
തട്ടുന്നെൻ കാതിലിപ്പോൾ—ജീവൻ
വിട്ടല്ലോ ക്രൂശിലെൻ—പ്രാണനാഥനേശു
ഞാനെങ്ങിനെ സഹിക്കും?— അയ്യോ!

6. തീരാതെയുള്ളോരു—സന്താപമേ ക്രൂശിൽ
യേശുവിനെ കാണുമ്പോൾ—അവൻ
തീരെശത്രുവായി—രുന്ന യെൻ പേൎക്കു തൻ
ജീവൻ കൊടുത്തുവല്ലോ— അയ്യോ!

7. എൻപേൎക്കിവയെല്ലാം—ഇമ്പമേറടെയേററ
അൻപേറും ജീവനാഥാ! ഇപ്പോൾ
നിൻപേൎക്കു ഞാനെന്തു—ചെയ്യേണ്ടു നാഥനേ!
നിൻപാദം വന്ദിക്കുന്നേൻ— അയ്യോ!

---

## വ്യൻ. പിഹാക് ആദിതാളം 89.

1
മനസ്സോടെ ശാപ—മരത്തിൽ തൂങ്ങിയ
മനുവേലേ ദൈവ—ജാതാ!
നിനക്കീ വേദന—വരുത്തിവെച്ചതി
നീചൻ ഞാന—യ്യോ!

2
പരമനീതി എൻ—ദുരിതത്താലെന്നെ
അരിവാൻ നിന്നൊരു—നേരം
പരമൻ നീഅതാൽ-അരിയപ്പെട്ടിടാൻ
ഇറങ്ങി വന്ന—ല്ലോ!

3
മലപോലെ ശാപം—ജ്വലിച്ചിറങ്ങിയ
നിലത്തിൻ പാതകം—മൂലം
അലിഞ്ഞു നീ കോപം—തലയിൽ (കൊണ്ടിടാൻ
വലിമ വിട്ട—ല്ലോ!

4
നന്ദികെട്ട ഈ—നരരെ നരക
അഗ്നിയിൽനിന്നു—നേടാൻ
മന്നവാ! തിരു—പൊൻ കുരുതി നീ
ചിന്നിനിന്ന—ല്ലോ!

5
ദൈവകോപത്തിൻ—ദൎശനം വിട്ടു
പാപിഞാനൊളി—ച്ചീടാൻ
സൎവ്വലോകത്തിൻ—നായകം നിൻവി-
ലാവും വിണ്ട—ല്ലൊ!

6
മരിച്ചവൎക്കു—തായ് നിൻ ദേഹത്തെ
നുറുക്കിയോ? ജീവ—നാഥാ!
മുറിഞ്ഞുടഞ്ഞ നിൻ—തിരുമെയ്യിൻ രക്തം
ചൊരിഞ്ഞല്ലോ പാ—രിൽ!

7
അരിഷ്ടപാപിനിൻ—തിരുപുണ്യങ്ങ
ശരണംവെച്ചുവ—ന്നയ്യോ (ളിൽ
തിരുപ്രതിമയാ—ക്കടിയനെ കൃപ
നിറഞ്ഞ കൎത്താ—വേ!

---

## ൻം. ശങ്കരാഭരണം മുറിയടന്ത 90.

പല്ലവി.

എന്തോരൻ പിതപ്പനേ!—ഈ പാപിമേൽ
എന്തോരൻ പിതപ്പനേ!

അനുപല്ലവി.

അണ്ടർകോനേ! നീയി—ച്ചണ്ഡാളദ്രോഹിയിൽ
കൊണ്ടോരൻപു പറ—യേണ്ടുന്നതെങ്ങിനെ— എന്തോ

## ചാരണങ്ങൾ.

1. അമ്മോലുംതമ്പുരാനേ!—നിന്റെ മഹാ—അൻപുള്ളോരു മകനെ
ഇമ്പം നിറഞ്ഞുള്ള—നിന്മടിയിൽ നിന്നു
തുമ്പം നിറഞ്ഞ പാ—രിങ്കലയച്ചതു— എന്തോ

2. കൺമണിയാം നിന്മകൻ—പൂങ്കാവിങ്കൽ—മണ്ണിൽവീണിരുന്നതും
പൊന്നിൻതിരുമേനി—തന്നിൽ നിന്നു ചോര
മണ്ണിൽ വീണതും നിൻ—കണ്ണുകളിതിനെ കണ്ടു- എന്തോ

3. കരുണയററയൂദന്മാർ-നിന്മകന്റെ-തിരുമേനിയാകെനാഥാ!
കൊരടാവുകൊണ്ടടി-ച്ചുഴുതനിലമാക്കി
കുരിശിപ്പതിന്നായ്ക്കു-രിശെടുപ്പിക്കുന്നു- എന്തോ

4. ദാഹം വിശപ്പുകൊണ്ടു-തളർന്നു കൈ-കാൽകൾ കുഴഞ്ഞീടുന്നു
ദേഹമലയുന്നു—ദേഹിയുഴലുന്നു
സ്നേഹം പെരുകുന്നീ-പാതകനോടയ്യോ!- എന്തോ

5. ശത്രുക്കൾ മദ്ധ്യേക്കൂടെ-പോകുന്നിതാ-കുററമററ കുഞ്ഞാടു
കഷ്ടമെരുശലേം—പുത്രികൾ കണ്ടുമാ-
റത്തടിച്ചയ്യോവാ-വിട്ടലറീടുന്നു- എന്തോ

6. കരുണനിറഞ്ഞവൻതൻ-കൈകാൽകളെ-കുരിശിൽ വിരിച്ചിടുന്നു
കരുണയററ ദുഷ്ടർ-ക്രൂരകൈകളാലെ
കുരിശോടുചേർത്താണി—വെച്ചിടുന്നയ്യയ്യോ!- എന്തോ

7. ആകാശഭൂമിമദ്ധ്യേ—നിന്റെ മകൻ-ഹാ! ഹാ! തൂങ്ങിടുന്നയ്യോ!
കാൽകരങ്ങളൂടെ-ചോരയൊഴുകുന്നു
വേകുന്നു നിൻകോപ-ത്തീയ്യിങ്കൽ വീണവൻ- എന്തോ

8. ദൈവമേ! എൻ ദൈവമേ! എന്തുകൊണ്ടു കൈവെടിഞ്ഞതെന്നെന്നീ
ഏവമിതാനിന്റെ-ഏക മകൻ തന്റെ
വാവിട്ടലറുന്ന-നീ കേൾക്കുന്നില്ലൊട്ടും— എന്തോ

9. ചങ്കുതുറന്നൊഴുകി-യതാം രക്ത—ത്തിങ്കലെന്നെകഴുകി
പൊൻകരംകൊണ്ടു ന-ടത്തിപ്പുതുസാലേ-
മിങ്കൽചേർക്കയേശു-സങ്കേതമേ!യെന്നെ- എന്തോ

10. ഇപ്പുഴുവിനെയിത്ര-സ്നേഹിപ്പതി-നപ്പനേ! എന്തുള്ളു ഞാൻ
ഇപ്പുണ്യത്തിന്നടി-യാനെന്തുചെയ്യേണ്ടു?
അയ്യോ! പിതാവേ! മ-ഹത്വം നിനക്കെന്നും- എന്തോ

———

## ൯൧. 'There is a fountain' 91.

C. M.

1. ഇമ്മാനുവേൽ തൻ ചങ്കതിൽ
നിന്നൊഴുകും രക്തം
പാപക്കറ നീക്കും അതിൽ
മുങ്ങിതീൎന്നാൽ ആരും
എൻപേൎക്കും മരിച്ചെന്നു
ഞാൻ വിശ്വസിക്കുന്നു
പാപം എന്നിൽനിന്നു നീക്കാൻ
രക്തം ചിന്തിയേശു

2. കള്ളൻക്രൂശിന്നുറവയിൽ
കണ്ടു പാപശാന്തി
അവനെപോൽ ഞാനും ദോഷി
കണ്ടേൻ പ്രതിശാന്തി— എൻ

3. കുഞ്ഞാട്ടിൻവില ഏറിയ
രുധിരത്തിൻശക്തി
വീണ്ടുകൊള്ളും ദൈവസഭ
ആകെ വിശേഷമായ്— എൻ

4. തൻമുറിവിൻ രക്തനദി
ഞാൻ കണ്ടതിൻശേഷം
വീണ്ടെടുപ്പിൻസ്നേഹം ഹൃദി
ചിന്ത ഇന്നും എന്നും— എൻ

5. വിക്കുള്ളതാം എന്റെ നാവു
ശവക്കുഴിക്കുള്ളിൽ
മൌനം ആയാൽ എൻആത്മാവു
പാടും ഉന്നതത്തിൽ— എൻ

---

## ൯൨. ബലഹരി ആദിതാളം 92.

പല്ലവി.

ശക്തി അത്യത്ഭുതമെ!—യേശുവിൻതിരു-
രക്തമതിനെന്നുമെ!

ചരണങ്ങൾ.

1. കൊടിയപാപം നീക്കി—വിട്ടുതൽ പൂൎണ്ണമാക്കി-
ഉടൻ വിശ്വസിക്കു ശുദ്ധി—വടിവോടേകീടുന്നോരു......
2. കമ്പംവരുത്തുമോരോ—ഡംഭ്രാഗാദികെല്ലാം
അന്തം വരുത്തി ജയത്തിൻ—സന്തോഷം നൽകീടുന്നോരു......
3. നീക്കും പാപക്കറകൾ—പോക്കും ശാപദോഷങ്ങൾ
തീൎക്കും ഹിമതുല്യനാക്കി—കാക്കും അവസാനംവരെ......

---

## ൯൩. ഭൈരവി രൂപകം. 93.

പല്ലവി

എന്റെപേൎക്കു പരമരക്ഷകൻ- ഈ ഭൂവിൽ ഏററ
സങ്കടങ്ങൾ- അവൎണ്ണ്യം നാവിനാൽ

അനുപല്ലവി

അനന്ത ദൂതഗണങ്ങൾ വാഴ്ത്തി-സതതം സ്തുതിക്കും അഖിലനാഥൻ
മനുജപുഴുവാം എനിക്കുവേണ്ടി- മരണംസഹിച്ചു പ്രാണവത്സലൻ- എന്നെ

ചരണങ്ങൾ

1. ദിവ്യമഹത്വമാകെ വിട്ടുതാൻ-മാനവക്കായി
ഭുവിലിറങ്ങി എന്തൊരത്ഭുതം!
മനുഷ്യവേഷം ധരിച്ചുപൂണ്ണ-നരനായ് ചരിച്ചു ധരണി തന്നിൽ;
മരണത്തോളം താഴ്ത്തി തന്നെ-കുരിശിന്മേലെ മരണത്തോളമവ്വം-

2. താൻസഹിച്ചഘോരസങ്കടം-വിവരിപ്പതിന്നു
മാനവക്കൊരുനാളും സാധിക്കാ
ഗതസമനയിൽ വിയത്തുരുധിരം-വ്യസനഭാരം അസഹ്യമാകയാൽ
ഇറങ്ങിട്ടുതൻ വിയത്തിൽനിന്നു-പരനെ താങ്ങീടുന്നതിന്നപ്പോൾ-

3. പടയാളികളും ചതിയൻയൂദയും-തോട്ടത്തിൽ വന്നു
വടി വാളാദിയാം ആയുധങ്ങളുമായ്,
പിടിച്ചുകരങ്ങൾ-പിറകിൽകെട്ടി കൊടുത്താരടികൾ-വിശുദ്ധ മേനിയിൽ
തള്ളിനിടികളാൽതിരുമെയ് നീചർ-കമലമുഖത്ത് തുപ്പി കഷ്ടമെ!-

4. പീലാത്തോസുതൻമുമ്പിൽതന്നുടെ-വിസ്താര ശേഷം
മാലില്ലാത്തവൻ സഹിച്ച കഷ്ടത!
ശിരസ്സിൽമുൾമുടിധരിച്ചുരക്ഷകൻ-കരത്തിൽ ചെങ്കോൽ അരികൾഏന്തി
വടിയാൽതലയിൽ കൂടിയ മുള്ളുകൾ-അടിച്ചുതാഴ്ത്തി കൊടുത്തവേദന-

5. കൊരടാവാലുള്ള ഘോരയടികളാൽ-വൈരിഗണങ്ങൾ
തിരുമുതുകിനെ ഉഴുതുടച്ചഹോ!
കുരിശുവഹിച്ചെന്നരുമരക്ഷകൻ-തിരുമെയ്തളൻ-ധരയിൽ വീണതാൽ
പിറകിൽ നടന്നു-തുണയേകിടുവാൻ-കുറേന്യ ശീമോനേയുംപിടിച്ചവർ-

6. കുരിശിലവൻെറ ക്രൂരവേദന-വർണ്ണിപ്പതിന്നു
നരനൊ ദൂതനൊ സാദ്ധ്യമായിടാ.
പെരിയ ആണിയാൽ-തറച്ചു ഭടർതൻ കരപാദങ്ങൾ നിഷ്ഠുരണം ക്രൂശിൽ
ശിരസ്സുമുതൽതൻ ചരണംവരെയും-ഞെരിഞ്ഞുതകർന്നുതിരുശരീരവും-

7. മനസ്സിൽസഹിച്ച കൊടിയ ദണ്ഡനം-അതിൻസ്വഭാവം
നിനക്കുന്നതിനശക്യം ദൂതർക്കും;
അഖിലലോകത്തിൻ-സകല ശിക്ഷയും വഹിച്ചു രക്ഷകൻ-മഹൽ
സ്നേഹത്തിനാൽ
നരനുംദൈവവുംമറന്നുതന്നെയി-അഗതിയെ അവൻ-കൈവിട്ടില്ലഹോ!-

8. എവിടെക്കാണും സ്നേഹമീവിധം?-കേൾവിയിൽപോലും
ഉൾവ്വീതലത്തിൽ എങ്ങും നഹി നഹി!
അധരസേവയാം ഭക്തിയല്ലയെൻ ഹൃദയംതന്നുടെ പ്രേമനിറവും
അരുമക്കണവന്നഖിലംനല്കി മരണംവരെയും-സേവിച്ചിടുവേൻ-

———

൯൪. ഈശമനോഹരി ചാപ്പുതാളം. 94.

1. ക്രൂശിന്മേൽ ക്രൂശിന്മേൽ കാണുന്നതാരിതാ?
പ്രാണനാഥൻ പ്രാണനാഥൻ എൻപേക്കായി ചാകുന്നു
2. ആത്മാവെ! പാപത്തിൻകാഴ്ച നീ കാണുക
ദൈവത്തിൻപുത്ര നീ ശാപത്തിലായല്ലോ
3. ഇത്ര മാ സ്നേഹത്തെ എത്രനാൾ തള്ളി ഞാൻ
ഈ മഹാപാപത്തെ ദൈവമേ! ഓക്കല്ലേ.
4. പാപത്തെ സ്നേഹിപ്പാൻ ഞാനിനിപോകുമോ?
ദൈവത്തിൻപൈതലായ് ജീവിക്കും ഞാനിനി
5. കഷ്ടങ്ങൾവന്നാലും നഷ്ടങ്ങൾവന്നാലും
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തെ ഓക്കും ഞാൻ
6. ശത്രുക്കൾ നിന്ദയും ദൂഷ്യവും ചൊല്ലുമ്പോൾ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തെ ഓക്കും ഞാൻ
7. പാപത്തിൻശോധന കേമമായ് വരുമ്പോൾ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തെ ഓക്കും ഞാൻ
8. ആപത്തിൻഓളങ്ങൾ സാധുവെ തള്ളുമ്പോൾ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തെ ഓക്കും ഞാൻ
9. ശത്രുത്വം വർദ്ധിച്ചാൽ പീഡകൾ കൂടിയാൽ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തെ ഓക്കും ഞാൻ
10. ആത്മാവേ! ഓക്കനീ ഈ മഹാസ്നേഹത്തെ
ദൈവത്തിൻപുത്രാ! നീ സാധുവെ സ്നേഹിച്ചു.

---

൯൫. മുഖാരി രൂപകതാളം 95.

പല്ലവി

അകത്തും പുറത്തും വേദന—യോടു കുരിശിൽ—തൂങ്ങി
അടിയാനെ രക്ഷിച്ച ക്രിസ്തോ!—നിനക്കെന്നും—സ്തോത്രം

ചരണങ്ങൾ

1. മഹിമയുള്ള സ്വർഗ്ഗംവിട്ടു—താണവനാനേ!—പാപ
വലയിലടിയാൻ കുടുങ്ങി—നശിച്ചു പോയെന്നേ—എന്നാൽ— അ
2. സൂര്യനേക്കാൾ ശോഭവാനേ!—ജഡം ധരിച്ചോനേ!—മഹാ
ദോഷകഷ്ടം പിടിച്ചടിയാൻ—മരിച്ചുപോയെനെ—എന്നാൽ— അ
3. കോടി ദൂതസേവവിട്ടു—തനിച്ചു വന്നോനേ!—പേയിൻ
കൂടെനടന്നടിയാൻ പട്ടു—കുഴിയിൽ വീണനെ—എന്നാൽ— അ
4. ഖേരമ്പുകൾ മേലെഴുന്നവൻനീ—നടകൊണ്ടില്ലെന്നാൽ—കാട്ടു
കയറിഞാൻ മാ-ക്രൂരസാത്താ—ന്നിരയായ്ത്തീന്നേനെ-എന്നാൽ— അ

5. മുൾമുടി നിൻശിരസ്സതിങ്കൽ-ധരിച്ചപൊന്നീശോ!—തിരു
മുഖത്തിൽമുൻ ഞാൻ വീണുനമ—സ്കാരം ചെയ്യുന്നേൻ—സ്വാമീ!— ആ
6. വൻകരിന്തുടതോളിൽഏറ്റോ-നേ!നമസ്കാരം—മണ്ണിൽ
മറിഞ്ഞുവീണ ചതഞ്ഞ മുട്ടോ—ളും നമസ്കാരം—സ്വാമീ!— ആ
7. ആണി തുളപ്പാൻ തുക്കെകൈ—ളെ-വിടൎത്തോനേ!—തിരു
അരുമയുള്ള പാദെ വീണു—ബഹു നമസ്കാരം—സ്വാമീ!— ആ
8. വിരിഞ്ഞുപൊട്ടി കരുതി ചിന്താൻ—ഹൃദയം തുറന്നതാൽ—ബഹു
വിനയനമസ്കാരം രക്ഷ—ചെയ്ക കൎത്താവേ!—സ്വാമീ!— ആ

---

# THE RESSURRECTION.

# ഉയിൎത്തെഴുന്നേല്പ്.

## ൯൬. "Halleluiah! He is risen" 96.

1. ജയം ജയം യേശുവിന്നു—ദിവ്യരക്ഷകൻ ഇതാ!
ചാവിൻ കല്ലറയിൽനിന്നു—ഉയിൎത്തു ഹല്ലേലൂയ്യാ!
ജയം ജയം ഹല്ലേലൂയ്യാ! വാഴ്ക ജീവനായകാ!
ജയം ജയം ഹല്ലേലൂയ്യാ! വാഴ്ക ജീവനായകാ!
2. ചത്ത കൎമ്മങ്ങളിൽനിന്നു—യേശു നമ്മെ രക്ഷിച്ചു
നമ്മിൽ ജീവിക്കുന്നതിന്നു—തന്നെത്താൻ പ്രതിഷ്ഠിച്ചു— ജയം
3. മൃത്യുവിൻ ഭയങ്കരങ്ങൾ—നീങ്ങിതൻ ഉയിൎപ്പിനാൽ
നിത്യജീവന്റെ ഇമ്പങ്ങൾ—വന്നു സുവിശേഷത്താൽ— ജയം
4. മൺമയമാം ഈ ശരീരം—ആത്മമയമാകുവാൻ
കാഹളം ധ്വനിക്കുന്നേരം—കല്പിച്ചീടും രക്ഷകൻ— ജയം
5. നെടുവീൎപ്പും കണ്ണുനീരും—ദുഃഖവും വിലാപവും
നൊടിനേരം കൊണ്ടുതീരും—പിന്നെയില്ലോൎശാപവും ജയം
6. ജീവനുള്ള രക്ഷിതാവിൻ—കൂടെ നാമും ജീവിക്കും
എന്നെന്നേക്കും തൻപിതാവിൻ—രാജ്യത്തിലാനന്ദിക്കും— ജയം

## ൯൭. ശങ്കരാഭരണം ആദിതാളം 97.

പല്ലവി

യേശുക്രിസ്തു ജീവിക്കുന്നു—ഹല്ലേലൂയ്യാ!
ഘോഷിപ്പിൻജയംജയം—ഹല്ലേലൂയ്യാ!

ചരണങ്ങൾ

1.

ജീവന്റെ നായകനായ്-വാഴുവാനായ്
ചാവിനെ ജയിച്ചോൻ-ഹല്ലേലൂയ്യാ!—

2.

ദൈവത്തിൻപുത്രനവ—നെന്നറിവാൻ
ഏവനുംകഴിവിപ്പോൾ-ഹല്ലേലൂയ്യാ!—

3.

താഴുവാൻ കരിശോളം—വന്നവൻതാൻ
വാഴുന്നു ഹൃദയത്തിൽ—ഹല്ലേലൂയ്യാ!—

ചരണങ്ങൾ.

1. ശാലോമിയാ-ദിസ്ത്രീകളും-സുപ്രതാലങ്കാ-രം കരുതി
ചാലവെ സു-ഗന്ധവൎഗ്ഗ-ജാലമോടണഞ്ഞീടുന്നു— ഉണ
2. മഗ്ദലാമ-റിയം കണ്ണീരിൽ-മഗ്നയായി-പാൎത്തീടുന്നു
ഭക്തിഭയ-സ്നേഹം പൂണ്ട-പ്പോസ്തലർ ഉ-ഴന്നീടുന്നു— ഉണ
3. പാടുപെട്ടു-മരിച്ചടക്ക-പ്പെട്ടനാൾമൂ-ന്നായിതല്ലോ
ഏടുകെട്ടിൽ മുന്നോർചൊന്ന-താകെ നിറ-വേറിയല്ലോ— ഉണ
4. മുദ്രയുംകാ-വലും കുഴി-മൂടിയ ക-ല്ലതും നീങ്ങി
ശത്രുജന-ങ്ങളും പേടി-ച്ചോടിമ-നം കലങ്ങി— ഉണ
5. സൎപ്പതല-ചതെപെടട്ടെ-തൃപ്തിയ-ടിപെടട്ടെ
ദുൎഗ്ഗതിമൂ-ടപ്പെടട്ടെ-സ്വൎഗ്ഗവാതിൽ-ഉൾപ്പെടട്ടെ— ഉണ
6. ക്രിസ്തുതാൻഉയി-ൎത്തെഴുന്ന-വാൎത്ത ഈലോക-ത്തിലെല്ലാം
സത്യസംഘ-ങ്ങളിൽ നിത്യം-കീൎത്തനം ചെ-യ്യീടവേണം— ഉണ

---

# ASCENSION.

# സ്വൎഗ്ഗാരോഹണം.

൧൦൦. മദ്ധ്യമാവതി ആദിതാളം 100.

പല്ലവി.

വാനലോകത്തെഴുന്നെള്ളിനാൻ—ശ്രീയെശുനാഥൻ
വാനലോകത്തെഴുന്നെള്ളിനാൻ

അനുപല്ലവി.

വാനലോകത്തെഴുന്നെള്ളി—നാനൊലിവുമലയിൽനി-
ന്നാനന്ദമുയൎത്തിശിഷ്യർ—വാനിൽ നോക്കിനിന്നീടവെ— വാന

ചരണങ്ങൾ.

1. വിണ്ണുലകത്തിൽനിന്നിറങ്ങി—മനുജനായി
വന്നു മാൎഗ്ഗതവാഴ്ത്തിളങ്ങി
ചൊന്നു ശിഷ്യരോടുപദേശം—നന്മചെയ്തുന-
ടന്നറിയിച്ചു സുവിശേഷം
മന്നിടത്തുള്ളോൎക്കു ചോര—ചിന്നി മരിച്ചു മരണം
വെന്നുയിൎത്തു നാല്പതാംനാ—ളിന്നിലംവിട്ടു ജയമായ്— വാന
2. മെല്ക്കീസദെക്കിന്റെ ക്രമത്തിൽ—പുരോഹിതവെ-
ലെക്ക തന്റെ സ്വന്തരക്തത്തെ
തൃക്കരത്തങ്കത്തളികയി—ലേന്തിയതിങ്കൽ
മുക്കിയ വിരലുള്ളവനായ്

ഇക്കലപാപമൊക്കെക്കും—തക്കപരിഹാരം ചെയ്വാൻ
സ്വൎഗ്ഗമാം വിശുദ്ധസ്ഥലം—നോക്കി മഹാപുരോഹിതൻ— വാന
3. തന്നിൽ വിശ്വസിക്കുന്നോൎക്കായി—ട്ടഴിവില്ലാത്ത
മന്ദിരമൊരുക്കുവാനായി
എന്നുമവരോടിരിപ്പാനായ്—സത്യാത്മാവെ പ-
കൻവൎക്കു കൊടുപ്പാനായി
ഉന്നതൻ വലഭാഗത്തി-രുന്നു പക്ഷവാദം ചെയ്വു
തന്നടിയോൎക്കു മോചനം—തന്നു രക്ഷിപ്പതിന്നായി— വാന
4. സേനയിൻകൎത്തൻ പരിശുദ്ധൻ—എന്നു സ്വൎഗ്ഗീയ
സേനകൾ സ്തുതിച്ചുപാടവെ
വാനമാൎന്ന ശിഷ്യർ മുഖത്തേൽ—തിരുകടാക്ഷം
വീണവിടൻ വിളങ്ങവെ
വാനവർ സാക്ഷിനല്കവെ—മാനവർ പാപം നീങ്ങവെ
കാണികൾ കാഴ്ചയിൽനിന്നു—വാനമേഘത്തിൽ മാഞ്ഞു— വാന

---

ഫംഫ. ഇംഗ്ലീഷ് തിശ്രം **101.**

പല്ലവി.

മഹി—മാപതി മശിഹാ—മേഘ
വാഹനമതിന്മേൽ
ജയ പ്രാഭവത്തോടഹോ
സ്വൎഗ്ഗലോകത്തിന്നെഴുന്നാൻ

അനുപല്ലവി.

ബഹുദൂതസൈന്യങ്ങൾ—ജയഗീതം പാടുന്നു മഹി

ചരണങ്ങൾ.

1. മഹസ്സരനഭോതലങ്ങൾ—മേഘ-
വാഹനം കടന്നു
ബഹുനിര ദൂതഗണങ്ങൾ—പുണ്യ-
പാദം കുമ്പിടുന്നു
മഹത്വത്തിൻരാജന്നു—തുറന്നു സ്വൎദ്വാരങ്ങൾ മഹി
2. എതിരേറ്റു ദൂതസംഘം—മോടി-
ഏറും വിൺപതിയെ
അതിഘോഷസേവചെയ്തു—കീൎത്തി
ആൎത്തു പാടിനിന്നു
പരമണ്ഡലങ്ങളിൽ—പലരാഗം കേൾക്കുന്നു— മഹി
3. നരലോകരക്ഷകനായ്—ദേഹം
നാഥൻ പൂണ്ടിരുന്നു

കരിശിൽതന്നെ ബലിയായ്—നല്കി
ഘോഷത്തോടുയിർത്തു
മരണത്തെ പാപത്തെ—സാത്താനെയും വെന്നു— മഹി
4. ഇഹലോകത്തിൽ പരത്തിൽ—എങ്ങും
ഏകഭാ നിറഞ്ഞു
മഹിമാസനത്തിലങ്ങു—വിണ്ണിൽ
വാഴുന്നശ്രുരാജൻ
ഗ്രഹിപ്പാനത്യത്ഭുതം!—ജഡം പൂണ്ട ദൈവതാം മഹി
5. ജയിക്കുന്നു രക്ഷകർത്തൻ—പാരിൽ
ജാതികളഖിലം
മയക്കങ്ങളും വിട്ടുതന്നെ—വാഴ്ത്തി
വന്ദിച്ചീടുവോളം
വിയത്തിന്നുമേൽ അങ്ങു—വിളങ്ങുന്നു നായകൻ മഹി

---

# EXHORTATION AND WARNING.
# പ്രബോധനം.

൧൦൨. സാവേരി രൂപകം 102.

പല്ലവി.

പുല്ലിനും പൂകളും തുല്യമായ മർത്ത്യനേ!—നീ
പുല്ലിൻപൂസമം പൊഴിഞ്ഞുവീഴും ശീഘ്രമേ

ചരണങ്ങൾ.

1. നല്ല ശക്തനായിഹത്തിൽ ജീവിച്ചീടുന്ന—നീ
തെല്ലുനേരത്തിന്നകം മൃതി അടയുമെ. പുല്ലി
2. ഭാഗ്യസന്തോഷാദികളാലാനന്ദിക്കും നീ—നിർ
ഭാഗ്യവാനായ്തീരുമല്പനാഴികയ്ക്കകം— പുല്ലി
3. അല്പനേരത്തിന്നുൾമാറിപ്പോകുമാവിപോൽ—നിൻ
സ്വല്പജീവൻ നിന്നിൽനിന്നകന്നുപോകുമെ— പുല്ലി
4. നാൽവിരലിൻനീളമെ നിന്നായുസ്സാകവെ—നിൻ
കാലിന്നടുക്കൽ മരണം കാത്തുനില്ക്കുന്നേ— പുല്ലി
5. കല്ലുപോൽ കടുത്തുപോം നിന്നുള്ളം സ്നേഹിതാ!—നീ
നല്ല രക്ഷകൻെറ ദൂതുതള്ളിപോകുന്നോ പുല്ലി
6. മൃത്യുവെ ജയിച്ചുയിർത്ത കർത്തനേശുവെ—നീ
ചിത്തെ വിശ്വസിക്ക നിത്യജീവൻ ലഭ്യമാം പുല്ലി

---

# Salvation through Blood alone.

## ൧൦൩. ചെഞ്ചുരുട്ടി രൂപകം 103.

ഖണ്ഡങ്ങൾ.

1. ലോകധനമാന—വീൎയ്യപരാക്രമ
ശക്തികളാൽ സ്വൎഗ്ഗ—രാജ്യത്തിലെത്തുമൊ?
നിശ്ചയമില്ലെന്നു നി—നെക്കാതെ പോകമെ
ശോകം പിടിപെട്ടീടും—വേഗം നശിച്ചീടുമെ— ഹേ! മന

2. പുണ്യകൎമ്മക്രിയ—ദാനങ്ങൾകൊണ്ടു നീ
പുണ്യലോകത്തെ ക—വൎന്നു പിടിക്കുമൊ?
ക്രിസ്തുനാഥന്റെ—രക്തംകൂടാതെ നീ
സ്വസ്ഥാനംകണ്ടെത്തുമൊ?—ദുഃഖാപഹംവന്നെത്തുമൊ?— ഹേ! മന

3. നാനാവിധാചാര—ജാതിഭേദങ്ങളെ
കാൽവറിക്കുന്നേൽ ത—കൎത്തില്ല ക്രിസ്തുതാൻ?
പുണ്യരക്തമൊഴി—ച്ചില്ലെ സൎവ്വൎക്കായും?
കാൽകരംതറച്ചില്ലെ?—കുരിശിന്മേൽമരിച്ചില്ലെ?— ഹേ! മന

4. കള്ളക്കഥകളാൽ—ഉള്ളമറിച്ചു വൻ-
കള്ള സമാധാനം—കൊണ്ടു നിൻജീവനെ
പൊള്ളിച്ചു കൊല്ലുന്ന—കള്ളപ്പിശാചിനെ
ഉള്ളിൽനിന്നകറ്റീടുക—ചെല്ലുക യേശു അരികതിൽ— ഹേ! മന

5. ആദിമുതലവർ—ആളെക്കൊല്ലിയെന്നു
ആദിനാഥൻ ക്രിസ്തു—താൻ ചൊന്നതോൎക്കെടൊ
ആദം പിഴപെട്ട—നാളതൊട്ടിന്നോളം
അലഞ്ഞുംകൊണ്ടുലകത്തിൽ—ചലനംചെയ്യുന്നിതും— ഹേ! മന

6. ആശുനീ സൂക്ഷിച്ചു—വെക്കാതെ നിൻപാപം
യേശുക്രിസ്തുവിന്നോ—ടേററു ചൊൽകയെല്ലാം
പുണ്യതിരുരക്തമാം—തീൎത്ഥം കുളിച്ചെന്നാകിൽ
വന്നുപോം മുക്തിയും—ശക്തിയും ഇതു സത്യം— ഹേ! മന

---

## ൧൦൪. കമാസ് ആദിതാളം 104.

പല്ലവി.

നോക്കിക്കൊൾ ദേവവേഷമാം? സ്നേഹിതാ!
കാലം നിഴൽപോലെ പോകുന്നിതാ— നോക്കി

ചരണങ്ങൾ.

1. ലോകം പല നാശം ചെയ്യും—ദോഷക്കരരാകെവീഴും
ദോഷതുല്യനാകാതേശു—പാദത്തിങ്കൽ വാ

വേഷമാം തിരശ്ശീലയെ—ഈശനെന്നിയെ ചീന്തിടും
വേഷമായ് ജീവിപ്പതിനോ—യേശു തൻ രക്തം ചൊരിഞ്ഞു— മനം

2. ദൈവജനമെന്നപോലെ—ദൈവമുമ്പിൽ വന്നിരുന്നു
ദൈവവചനം ശ്രദ്ധയായ്—കേട്ടിടുകിലും
ജീവനില്ലാതെ ദിനവും—ദമയിടുന്നതെന്തു ഫലം?
ജീവശക്തിയിൻ വാക്യം നിൻ—ജീവമാകുമോ നിനക്ക്? — മനം

3. വെള്ളയാം ശവക്കല്ലറ—കണ്ണിലുള്ള ശുദ്ധിപോലെ
കള്ളം നിന്നുള്ളിൽ നിറഞ്ഞു—വളർന്നിടുന്നോ?
തള്ളയാമേശുവിൻ ജീവ—നുള്ള വചനങ്ങൾ നിന്റെ
ഉള്ളിൽ കൈക്കൊള്ളാതെ എല്ലാം—തള്ളിനീക്കി ജീവിക്കാമോ?—

4. ഭക്തിവേഷമെടുത്തതിൻ—ശക്തി തള്ളുന്ന നിസ്സ്വ
ശക്തനാം ക്രിസ്തുനാഥൻ—വചനം വാക്കിൽ
ഭക്തിയെ ശോധനചെയ്തു—വ്യക്തമായ് തിരുവചനം
ഭക്തിലക്ഷ്യമാകമെനിൻ—നഗ്നത വെളിപ്പെടുമേ— മനം

---

## Repentance.

൧൦൫. ജയനാരായണി ആദിതാളം 105.

പല്ലവി.

മനം തിരിഞ്ഞീടുക—നീ—മനം തിരിഞ്ഞീടുക
മരിക്കുന്നതെന്തിനു—നീ—മനം തിരിഞ്ഞീടുക

അനുപല്ലവി.

വൻകൃപയായി—നിൻഗുണം തേടിയ
അൻപേറും ദൈവവിളി—കേൾക്ക നീ പാപിയേ!— മനം

ചരണങ്ങൾ.

1. പക്ഷമോടെ വിളിക്കുന്നേ—രക്ഷകൻ നിന്നെ
നിസ്സാരമാക്കീടാതെ—സംശയം അതതെ
പരിതാപമോടെ കൈക്കൊൾക—വരുന്നവരെ വരേയും
ഒരുത്തനില്ലന്നേരത്താൻ—വരികെന്നരികിൽ നീ— മനം

2. വഞ്ചിക്കപ്പെട്ടുഴലാതെ—ശങ്കകൂടാതെ
തഞ്ചമനന്തപാപമോടെ—യേശുതൻ പാദെ
നെഞ്ചതിൻ കാഠിന്യം—അന്ധതയെന്നീ പാപ-
ബന്ധനം തകർത്തുതാൻ—ചഞ്ചലമെന്യെയിന്നു— മനം

3. അരിഷ്ടനായ് ജീവിച്ചാൽ നിൻ—പാരിൽ വാസം പിൻ
മരിപ്പതാൽ നരകാഗ്നി—ക്കിരയായീടാതാൻ

കരിശതിൽ നിൻപാപ—പരിഹാരയാഗമായ്
പരിശുദ്ധനിണമേശു—ചൊരിഞ്ഞതോൎത്തു നന്ദിയായ്— മനം
4. നാശപാതയില്കൂടെ—ക്ലേശമത്രതാനെ
അശുദ്ധരായ്ഗമിപ്പോരെ—ആശയറേറാരെ
യേശുമൂലം രക്ഷിക്കും—ഈശൻ കൃപാകാരുണ്യം
ലേശവും താമസിയാ—താത്തുനീ തേടിയിന്നേ മനം

---

ഥന്നു. കമാസ് ആദിതാളം 106.

പല്ലവി.

കേട്ടുകൊൾവിതക്കുന്നവന്നുപമ—പാരം
സാരമുണ്ടതിനാൽ ഓൎത്തു—കേട്ടുകൊൾ

ചരണങ്ങൾ

1. പാരം അദ്ധ്വാനങ്ങൾചെയ്തു—വിതക്കാരൻ വിതെറിഞ്ഞു
പാതയോരെ പതിച്ചിത—ങ്ങതിൽ ചിലതു
പാറിവാനത്തുടെ പോകും—പക്ഷിഗണം കണ്ടിറങ്ങി
നേരമേറെച്ചെല്ലുംമുമ്പെ—ഒക്കെകൊത്തിതിന്നുതീൎത്തു— കേട്ടു
1. വേറെ ചില വിത്തുചെന്നി—ട്ടേറെ മണ്ണില്ലാത്തകടും
പാറനിലം തന്നിൽവീണു—വേഗം മുളച്ചു
ഘോരശക്തിയോടുവെയിൽ—പാരെങ്ങുംപരന്നനേരം
വേരില്ലാമുളവെയിൽകൊ—ണ്ടീറമില്ലാതെ കരിഞ്ഞു— കേട്ടു
3. നല്ലവിത്തെങ്കിലുംനിലം—നന്നല്ലാഞ്ഞാൽ എന്തു ചെയ്യും
മുള്ളുള്ളിടങ്ങളിൽ കുറെ—വീണുകിടന്നു
മെല്ലെ മുളവന്നോരവി—രിഞ്ഞെങ്കിലും ക്രൂരമേറും
മുള്ളുകൾ വളൎന്നു കൃഷി—കൊള്ളരുതാതാക്കികഷ്ടം!— കേട്ടു
4. നല്ലനിലങ്ങളിൽ വീണ—തെല്ലാംമുളപൊട്ടിക്കൊണ്ടു
നാമ്പുയൎന്നു ക്രമ്പുവന്നി—ട്ടോല വിടൎന്നു
നീണ്ടുപൊങ്ങിടുങ്ങുമതിൽ—ഉണ്ടുകതിരിൽ മണികൾ
നിറഞ്ഞുതുങ്ങി നൂറുമ—റുപതോടുമുപ്പതുമായ്— കേട്ടു
5. എത്രയുംമഹത്തായുള്ള—തത്രേ ഇതിന്നൎത്ഥമതും
ഓൎത്തുനിങ്ങൾകേട്ടുകൊൾവിൻ—ക്രൂട്ടരെയിപ്പോൾ
മൎത്ത്യഗണങ്ങൾക്കുള്ളതാം—ചിത്തംതന്നെ വയൽഭൂമി
വിത്തുദൈവമൊഴിമനു—പുത്രനത്രേ വിതയ്ക്കുന്നോൻ— കേട്ടു
6. ഉത്തമവചനം കേട്ടു—സത്തറിവാതിരിക്കുന്ന
ചിത്തമുള്ളമൎത്ത്യൻ വെറും—വഴിക്കുസമൻ
സൂത്രക്കാരനായദുഷ്ടു—സാത്താനടുത്തെടുത്തുടൻ
സത്യമൊക്കെ നീക്കിവിടും—കേട്ടതുംമറക്കമവൻ— കേട്ടു

7. പാറനിലമെന്നുള്ളതിൻ—സാരംകേൾപ്പിൻ അത്തരക്കാർ
സാരമില്ലെങ്കിലും വേദം—കേൾക്കും സരസം
പാരംരുചികാട്ടും അവർ—പീഢഉപദ്രവം വന്നാൽ
തീരെവിട്ടും സത്യവും പിൻ—മാറും മനം കട്ടത്തീടും— കേട്ടു
8. മുള്ളുള്ളനിലമെന്നതി—നുള്ളപൊരുൾ കേൾക്കയവൻ
നല്ലവേദം കേട്ടിട്ടെല്ലാം—മാരംഭിക്കലും
വല്ലാതുള്ള ലോകബന്ധം—മോഹ ചിന്ത എന്നിത്യാദി
എല്ലാംകൂടി വന്നയന്നി—ട്ടുള്ളഗുണങ്ങൾ കെട്ടുപോം— കേട്ടു
9. ഉത്തമനാം മർത്യൻവേദ— സത്യം കേട്ടാൽ ഗ്രഹിച്ചിട്ടും
സുസ്ഥിരനായ് നില്ക്കും നല്ല—ഫലവും തരും
കാററുവെയിൽ മഴയെന്നീ—ഊററമേറും പരീക്ഷകൾ
അത്രയുംസഹിച്ചുഫല—മെത്രയും ധാരാളംതരും— കേട്ടു

---

൧൦൭. ഖമാശ് രൂപകതാളം 107.

പല്ലവി.

മാനസാന്തരപ്പെടേണം—ദൈവം കൽപിച്ചീടുന്നെ

അനുപല്ലവി.

മോചനം തന്നീടുമെ താൻ—ദിവ്യവേദം ചൊല്ലുന്നെ... മാന

ചരണങ്ങൾ.

1. അറിയാമ്മയിൻ കാലങ്ങൾ —ലക്ഷ്യമാക്കാതെയിരുപ്പാൾ
അറിഞ്ഞെവരും തിരിവാൻ—പക്ഷമോടോതീടുന്നെ... മാന
2. അതിരററ സ്നേഹമോടെ—നിങ്ങളെ ക്ഷണിക്കുന്നെ
ഏതുമെ മടിച്ചിടാതെ—രക്ഷപ്രാപിപ്പാൻ ഇന്നെ... മാന
3. ദീർഘമായ് ക്ഷമിച്ചുദൈവ—ദയയെ അഗണ്യമായ്
തള്ളിടാതെ വേഗം വന്നു—അനുതാപമോടിരുപ്പാൾ... മാന
4. നിൻെറ പേക്കായേശുദേവൻ—തിരുപുണ്യയാഗത്താൽ
നിവൃത്തിച്ച രക്ഷയതിൽ—മാത്രം വിശ്വസിച്ചിരിപ്പാൾ... മാന
5. ചിന്തയററ ജീവിതത്തിൻ—അന്തം എന്തെ ! നാക്കുവിൻ
സന്താപത്താൽ വെന്തുനിത്യം—നൊന്തിടാതിരിക്കുവാൻ... മാന

---

൧൦൮. ആഹിരി ആദിതാളം 108.

പല്ലവി.

മൃത്യുവന്നണയും നിനക്ക—നിൻവീട്ടുകാര്യം
കൃത്യമായൊരുക്കുക വേഗം

അനുപല്ലവി.

മൃത്യുവന്നണയുമയ്യോ!—കർത്തനറയിൽനിന്നുമൺ-
കട്ടയാം ശരീരമിതാ!—വെട്ടുവാൻ വാളൂരീടുന്നു— മൃത്യു

ചരണങ്ങൾ.

1. ഉന്നത ദേവവചനമാ—മിതുനിനക്ക
ഇന്നറിയിച്ചീടുന്നയ്യോ നീ
മന്നർ മന്നനാം മശീഹാ—സന്നിധിയിൽ നിന്മരണം
വന്നപിൻ നില്ക്കേണ്ടതന്നു—ഉന്നിയുണർന്നീഴുന്നേല്ക്ക— മൃത്യു
2. വെട്ടുവാൻവാൾമിന്നുകന്നയ്യോ!—നിൻകണ്ഠമതിൽ
തിട്ടമായ് വന്നു വീണിട്ടുമെ
എത്രയും നിൻനല്ലദേഹമി—യത്രയും വേഗം പുഴുത്തു
കഷ്ടമഴിയുന്നതിന്ന—ട്ടത്തിരിക്കുന്നയ്യോ!കാലം— മൃത്യു
3. മെത്തയിൽ കിടന്നനിൻദേഹം—അയ്യോ! നാളെ
വെട്ടിയോർ കുഴിയിൽ കിടക്കും
ചത്തനിന്മേനിയെതിന്നു—തൃപ്തിവരുത്തുവതിന്നാ-
യ്ക്കാത്തിരിക്കുന്നു പുഴുക്കൾ—ഉററു ചിന്തചെയ്യുമർത്ത്യാ— മൃത്യു
4. പുത്രകളത്രങ്ങളും നിന്റെ—മിത്രവർഗ്ഗവും
ചുററിനിന്നു കണ്ണീർ തൂകവെ
കെട്ടിവലിച്ചിട്ടും കണ്ഠം—വട്ടമായുരുട്ടും കണ്ണും
വിട്ടകന്നു നിന്നിൽനിന്നു—തിട്ടമായ്പോയീടും ജീവൻ— മൃത്യു

---

## Where will you be?

൧൦൯. ഖരഹരപ്രിയ ആദിതാളം 109.

പല്ലവി.

ചേരുവതിടം ഏതു? സോദരാ
ചേരുവതിടം ഏതു?

അനുപല്ലവി

ചിന്തചെയ്ജീവിതത്തിൻ-അന്തം അണയുന്നേരം... ചേരു

ചരണങ്ങൾ.

1. ചാവിൻനിഴൽ പരന്നു—ജീവൻ ഉടൻ പറന്നു
ആയുസ്സിൻ അസ്തമനം—ആയപിൻനിന്റെ അന്ത്യം... ചേരു
2. ലോകം കടന്നുപോകും—ശോകം മാത്രം ശേഷിക്കും
ന്യായവിധി അടുക്കും—ഭീതിയേറും അന്നാളിൽ... ചേരു
3. കർത്തൻ വെളിപ്പെട്ടുമ്പോൾ—കാഹളം ധ്വനിക്കുമ്പോൾ
മാതേജോമയനപ്പോൾ—മേഘങ്ങളിൽ വരുമ്പോൾ... ചേരു

4. ഓടിരക്ഷകനിടം—തേടി പാപമോചനം
നേടി രക്ഷയിൻ ഭാഗ്യം—പാടി ജീവിച്ചീടാഞ്ഞിൽ... ചേര

---

൧൧൦. സൌരാഷ്ട്രം ഏകതാളം 110.

പല്ലവി.

ദേഹംമണ്ണാകും മുമ്പെ—തേടിക്കൊൾ ദൈവകൃപ

അനുപല്ലവി.

ലോകവാഞ്ഛ ഒടുങ്ങും—കാലം വാഴുവാൻ
ഏകരക്ഷാകരനാം—യേശുവെ ചേർന്നുകൊൾകാ— ദേഹം

ചരണങ്ങൾ.

1. ബാലതകോമളത്വം—വാടും പൂവോടുതുല്യം
ബലവും രക്തത്തിളപ്പും—സൌഖ്യവുമെല്ലാം
പാരിൽ ആർക്കും ഉറെപ്പാൻ—പാടുള്ളതല്ലയല്ലോ— ദേഹം
2. രോഗങ്ങൾ അങ്ങുമിങ്ങും—ദേഹത്തിൽ പാർത്തീടുന്നു
ഏകൻ കല്പിച്ചീടുമ്പോൾ—ഏകമായവ
വേഗം കൂടിഞെരുങ്ങും—പോകും ജീവൻ അതിനാൽ— ദേഹം
3. ചുററിലും ആപത്തുകൾ—ഉണ്ടുബഹുവായിങ്ങുണ്ടേ
തെററി നില്പാൻ നിനക്കു—ശേഷിയില്ലല്ലോ
പററിക്കൊൾനീപരനെ—ചേർന്നുകൊൾനേരമെല്ലാം— ദേഹം
4. കാഴ്ചമങ്ങീടും മുമ്പെ—കാതടച്ചീടും മുമ്പെ
കായമെങ്ങുംതരിച്ചു—മരവിക്കും മുമ്പെ
ബോധം നീങ്ങിടും മുമ്പെ—ഭയങ്കരംപിടിക്കും മുമ്പെ— ദേഹം
5. ക്രൂരപ്പേക്കൂട്ടംവന്നു—കൊണ്ടുപോയിടും മുമ്പെ
ഘോരപാതാളത്തീയിൽ—വീണുപോം മുമ്പെ
കാരുണ്യകർത്തനേശു—നാഥനെ ചേർന്നുകൊൾക— ദേഹം

---

## Hasten Sinner!

൧൧൧. ചെഞ്ചുരുട്ടി ആദിതാളം 111.

പല്ലവി.

കൃപാദിനം വേഗമി—താ പോയിടുന്നേ!—അയ്യോ
കോപദിനം വേഗം—അണഞ്ഞീടുന്നേ!

ചരണങ്ങൾ.

1. നിൻ ദൈവവുമായിന്നു—നിരന്നുകൊൾ നീയെന്നു
സ്നേഹമോടിതാ ഞങ്ങൾ—ക്ഷണിച്ചീടുന്നെ........ കൃപാ

2. കേൾക്ക പാപി ഇന്നേരം—രക്ഷകന്നുടെ സ്വരം
കൈക്കൊള്ളുമേവരെയും—ഭേദമെന്നിയെ......... കൃപ
3. നിത്യമതാം വേർപാടും—വന്നിടുമതിൻമുന്നം
സത്യമാം രക്ഷാവഴി—തേടി ഓടുക......... കൃപ
4. സ്വീകരിക്ക നിന്നുടെ—ഏക രക്ഷകൻ തന്നെ
നീക്കുക സംശയം തൻ—വാക്ക കേട്ടുവാ......... കൃപ
5. ശിക്ഷ വിട്ടൊഴിഞ്ഞിടാൻ—രക്ഷയിൻ കാലമിതിൽ
പക്ഷമായ് വിളിക്കുന്നെ—ഇക്ഷണം നീ വാ......... കൃപാ

---

## ൧൧൨. ആനന്ദഭൈരവി — അടതാളം — 112.

പല്ലവി.

രക്ഷപെടാൻ ഇതേ കാലം!
നല്ല കാലം നല്ല കാലം!

അനുപല്ലവി.

രക്ഷണ്യസുവിശേഷ—വചനമിതാമെ......... രക്ഷ

ചരണങ്ങൾ.

1. പാരിൻ മാ—യ ഇമ്പ—ത്തിന്നായി—യേശു
പരനിൻ മാ—കൃപയെ ഉ—പേക്ഷിച്ചീ—ടായ്കിൻ......... രക്ഷ
2. ഇഹലോക—സ്നേഹം വി—നാശം—ഇതിൽ
ഇണങ്ങാതെ—മോക്ഷത്തെ—കരുതുവിൻ—വേഗം......... രക്ഷ
3. ഭയവും സ—ന്ദേഹവും—നീക്കിൻ—യേശു
പരൻ രക്ഷി—പ്പാൻ ശക്തി—മാൻ കൃപാ—പൂർണ്ണൻ......... രക്ഷ
4. നരവരൻ—താനായി—വന്നു—യേശു
നരപാപ—ത്തിന്നു യാഗം—ചെയ്യുതീ—ർന്നല്ലോ......... രക്ഷ
5. തിരുരക്തം—നിൻ പാപ—ത്തെയും—നീക്കും
ക്ഷണം തിരു—പുണ്യത്തിൽ—ശരണം വെച്ചിടുകിൽ......... രക്ഷ
6. കൃപയാൽ അ—ല്ലാതാർക്കും—മോക്ഷം—കിട്ടാൻ
കഴിവില്ല,—തിരുകൃപ—തേടിക്കൊൾ—വേഗം......... രക്ഷ

---

## ൧൧൩. നാഥനാമക്രിയ — ചാപ്പുതാളം — 113.

പല്ലവി.

മറന്നുപോകാതെ നീ മനമേ!—ജീവൻ
പറന്നുപോകും വേഗം ജഡം മണ്ണായിടുമേ— മറന്നു

ചരണങ്ങൾ.

1. പിറന്നനേരം മുതൽ നിന്നെ—എപ്പോഴും
മുറിച്ചീടാമെയെന്നു മരണം നില്ക്കുന്നേ

കാറങ്ങോന്നും താമസമെന്ന്യെ—നിന്നെ
മറുലോകത്താക്കീടുവാനൊരുങ്ങുന്നേ— മറന്നു

2. ശക്തിസുഖംധനം എല്ലാം—സര്വ്വ
ശക്തൻ നിന്നെ വിളിച്ചീടുന്ന കാലം
മന്ത്രനേരം ജപം ചൊല്ലാൻ—കൂടെ
ചേൎത്തീടുമോ ഇല്ല ഇല്ല ഇതെല്ലാം— മറന്നു

3. മൃത്യുവന്നീടുന്ന കാലം—ബാല്യ
വൃദ്ധശിശുത്വബല യൌവ്വനത്തോ
രാത്രിയിലോ പകലത്തോ—എന്തോ
മൎത്ത്യരറിയുന്നില്ലന്ത്യ കാലത്തെ— മറന്നു

4. വീട്ടിൽ വെച്ചോ കാട്ടിൽ വെച്ചോ—അതി
കോഷ്ഠമുള്ള സമുദ്രത്തിങ്കൽ വെച്ചോ
കട്ടിൽ കിടക്കയിൽവെച്ചോ—മൃത്യു
വെട്ടുവാൻ മൂച്ച് കൂട്ടുന്നെങ്ങുവെച്ചോ— മറന്നു

5. രോഗം ക്ഷാമം ശണ്ഠകൊണ്ടോ—വിഷ
നാഗം ദുഷ്ടമൃഗം മിന്നിടികൊണ്ടോ
വേറെവിപത്തുകൾ കൊണ്ടോ—ജീവൻ
മാറും കായം മണ്ണായ്ത്തീരും നീകാണ്ടോ— മറന്നു

6. ഇപ്പോഴൊരുങ്ങേണം നെഞ്ചേ! ഇനി
പില്ലാടാകട്ടെന്നു വെക്കാതെ നെഞ്ചേ!
തല്ലരന്നേല്പിക്ക നിന്നെ—എന്നാൽ
സ്വൎഗ്ഗപുരത്തിൽ എന്നും വാണീടാം പിന്നെ— മറന്നു

---

ഫഫർ. ഭൈരവി ആദിതാളം 114.

പല്ലവി.

നമ്പവേണ്ടാ—ഉലകം നമ്പവേണ്ടാ

അനുപല്ലവി.

നമ്പിടേണ്ടാ ഈയുലകം—എല്ലാം മായയെന്നു ശ്ലോമോൻ
നല്ലപോൽ അറിഞ്ഞുചൊന്നാൻ—ഈ ഭുവി അലഞ്ഞുഴന്നു— നമ്പ

ചരണങ്ങൾ.

1. നന്മ ചെയ്യല്ലാതെ വേറെ—ഒന്നുമുതകാ നിനക്ക
ഇന്നോ എന്നോ മൃത്യുവരും—എന്നതിനാൽ ധ്രുവസ്ഥിരം— നമ്പ

2. മന്നർ മഹത്തുക്കൾ ബാലർ—ധന്യരുമോർ നിമിഷത്തിൽ
ഇന്നിലം വിട്ടൊഴിഞ്ഞുപോം—പിന്നെ വഴക്കൊന്നുമില്ല— നമ്പ

3. കായമതു ജീവൻ വിട്ടു—മാറിയൊരുനാൾ കിടന്നാൽ
മാതാമക്കൾ ഭാൎയ്യ ബന്ധു—വായവരകന്നു നില്ക്കും— നമ്പ

4. പിള്ള കല്ലറവരെയും—പെൺകൊടി വാതിൽ വരെയും
ഉള്ളിട്ടും രോഗർ പൊരുമ കൈ—ക്കുള്ളവരെയുള്ള—നീയും— നമ്പ
5. ആശയായ്നിന്റെ സ്വാന്തത്തിൽ—യേശുവെപ്പതിച്ചുനിത്യം
ഓശയായ് ജപം തുടർന്നാൽ—നാശമില്ലാ വേറൊന്നും നീ— നമ്പ

---

# INVITATION TO CHRIST.

# ക്രിസ്തുവിങ്കലേക്കുള്ള ക്ഷണനം.

൧൧൫. യമുനാകല്യാണി ചാപ്പുതാളം 115.

പല്ലവി

യേശുവിന്നരികിവാ—പാപി

അനുപല്ലവി

ഈശൻനിൻ ദുരിതങ്ങൾ—മോചിക്കും വേഗം— യേശു

ചരണങ്ങൾ

1. പാപത്തിൽകിടന്നുനീ—നരകത്തീയതിൽവീണു
എരിയാതീ നിമിഷംനീ—വരിക വൈകാതെ— യേശു
2. നിൻപാപമഖിലവും—തൻകണ്ണിന്നുമുമ്പാകെ
കാണുന്നായതിനാലെ—താണുനീ വേഗം— യേശു
3. പാപിക്കാശ്രയമായി—താനല്ലാതെയില്ലാരും
പാദേ ചേന്നിടുന്നോരെ—പാലിക്കുന്നോരു— യേശു
4. ആണിപ്പാടുകളുള്ള—പാണിനീട്ടിയും കൊണ്ടു
ക്ഷീണരെ വിളിക്കുന്നു—കാണുന്നില്ലേനീ— യേശു
5. ഒന്നുകൊണ്ടുമെൻ ചാരെ—വന്നീടുംനരരെഞാൻ
നിന്ദിച്ചു ത്യജിക്കയി—ല്ലെന്നു ചൊന്നോരു— യേശു
6. നിന്നെനോക്കിയുംകൊണ്ടു—കണ്ണുനീർ ചൊരിയുന്ന
പിന്നെയെന്നുനീ ചിത്തേ—ചിന്തിച്ചിടാതെ— യേശു
7. ഉന്നതൻവിളികേട്ടു—പിന്നാലെ വരികെന്നാൽ
പൊന്നു ലോകത്തിലെന്നും—സാമോദം വാഴാം— യേശു

---

൧൧൬. ആഹരി അടതാളം 116.

പാപീ! ഗോൽഗോഥാ മലമുകളിൽ
പ്രിയനാഥൻ—യേശുക്രിസ്തൻ
പാപികളുടെ പേക്കായ്
ചാകുന്നിതാ പ്രിയനാഥൻ

ചരണങ്ങൾ.

1. ഭൂവിലുള്ള മൎത്ത്യരാകെ—ചെയ്തു
പാപം ബഹുതരമാകെ—ദൈവ
കോപവും തീ സമമാകെ—ജ്വലി-
ച്ചീവിശ്വവും ഭസ്മമാകെ.
ഏവം ആവതിനെ—യേശു ദൈവസുതൻ
കണ്ടു—തീവ്രമോടിവന്നു കോപം ശമിപ്പിപ്പാൻ— പാപി

2. കല്പനകൾ പത്തിനേയും—മൎത്ത്യർ
സ്വല്പംപോലും ഭയമെന്യേ—ലംഘി-
ച്ചല്പവും നന്മചെയ്യാതെ—നിത്യം
കീഴ്പ്പോട്ടിറങ്ങുക മൂലം
പേയിൻകൂപമതിൽ—കോടാകോടിവൎഷം
ആധി—യോടെരിവാൻ വിധി നേടുന്നതു നീക്കാൻ— പാപി

3. കാലും കയ്യും ശിരം ദേഹം—അടി-
യാലശേഷം മുറിവായി—ഭീതി-
യാലുള്ളിലെ ക്രമം മാറി—നീതി-
യാലെ മാ ശാപങ്ങളേറു
ഇരിമ്പാലും കരം—മുഷ്ടിയാലും അടി
ഇടി—യാലും പരൻ കൊണ്ടുംവേദനയേല്ക്കുന്നു— പാപി

4. സൎവ്വശക്തൻ മുഴുശക്തി—തന്മേൽ
നിൎവ്വാഹഭാരത്തെ ചേൎത്തു—ദിവ്യ
ഗൎവ്വഭരത്തിൻ കീഴ് വീണു—ക്രിസ്തു
സൎവ്വഭാരം തന്മേൽ ചേൎത്തു
തിരുപൂൎവ്വശക്തി—യേശു ഏറെ നീക്കി
നര—ദേഹശക്തിയോടതൊക്കെ ചുമക്കുന്നു— പാപി

5. പാറകൾ തെറിക്കുന്നേ—ഭൂമി
പാരം ഞെട്ടിവിറയ്ക്കുന്നേ—സൂൎയ്യൻ
കാരുടുപ്പിട്ടൊളിക്കുന്നേ—തിര
കീറി വഴിതുറക്കുന്നേ-
കരുണാകരനിൻ—തിരുപുണ്യരക്തം
പര—നോടു നമ്മെ ഒരുമപ്പെടുത്തുന്നിതാ— പാപി

---

൧൧൭. ഹംസധ്വനി ഏകതാളം 117.

പല്ലവി

യേശു രാജനുടെ സന്നിധിയിൽ
ആശു വന്നീടുവിൻ സ്നേഹിതരേ!

ലേശംപോലും—ലേശംപോലും—നിങ്ങൾ
ആശങ്കകൂടാതെ വന്നീടുവിൻ

ചരണങ്ങൾ

1. തേജസ്സേഴുന്നൊരു ജീവമന്നാ—ഭോജനപ്പന്തിയിലുണ്ടു ദാഹം
സൌജന്യമായ്—സൌജന്യമായ്—ഇതു
രാജസുതൻ ഇന്നു നൽകീടുമെ— യേശു
2. ജീവവെള്ളംഒഴുകീടുന്നിതാ—ഏവരും പാനം ചെയ്യീടുവാനായ്
പാവനമാം—പാവനമാം—ഇതു
ജീവൻ സമൃദ്ധിയായ്നൽകീടുമെ— യേശു
3. ദാഹിക്കുന്ന നരരെയഖിലം—സ്നേഹത്തോടേറ്റു വിളിച്ചിടുന്നു
ദാഹിക്കുന്ന—ദാഹിക്കുന്ന—നിങ്ങൾ
വേഗംവന്നു ദാഹം തീർത്തുകൊൾവിൻ— യേശു
4. തന്നിൽ വിശ്വസിച്ചിടുന്നജന-ത്തിന്റെ ഉള്ളിൽനിന്നു ജീവജലം
വൻനദികൾ—വൻനദികൾ—പോലെ
നന്നെ നിറഞ്ഞു കവിഞ്ഞൊഴുകും— യേശു
4. എല്ലാകാലങ്ങളും ജീവരണ്ടു—ഭാഗ്യവും ജീവവസ്ത്രാതിരിക്കിൽ
വല്ലഭന്റെ—വല്ലഭന്റെ—ദിവ്യ
ചൊല്ലിനാലിന്നുയിർ നൽകീടുമെ— യേശു
6. ഹല്ലെലുയ്യാഗീതംപാടീടുവാ—നല്ലവരെല്ലാം പാടിക്കൊണ്ടുവരീൻ
ഹല്ലെലുയ്യാ—ഹല്ലെലുയ്യാ—പാടി
എല്ലാവരും തന്നെ വാഴ്ത്തീടട്ടെ— യേശു

---

## ഹവ്വ. ധീരമതി ഏകതാളം. 118.

1. വന്നീടിൻ പാപികളേ! യേശു—ക്രിസ്തുവിൻ പാദത്തിങ്കൽ
വരുവിൻ,വരുവിൻ,വരുവിൻ,ഇപ്പോൾ—വാങ്ങുവിൻ പാപക്ഷമ
2. പാപത്തെ കണ്ടുണർന്നു ഉടൻ—ദുഃഖിക്കും പാപികൾക്ക
പുണ്യ-മായ-രക്ത-ത്തിനാൽ-പാപക്ഷമ ലഭിക്കും
3. കാൽവറി മലയിന്മേൽ ഉള്ള—കുരിശിങ്കൽ യേശുവിനെ
നോക്ക-നോക്ക-നോക്ക-ഇപ്പോൾ-പാപിയെ നിനക്കായി
4. പഞ്ചമുറിവുകളെ കർത്തൻ—അഞ്ചാതെയേറ്റതുക്ക
പഞ്ച-പാപി-യായ-ദോഷി—നിനക്കും കൂടെയല്ലോ
5. കാലതാമസമെന്ന്യെ യേശു—കർത്തന്റെ മാർവ്വിടത്തിൽ
വരുവിൻ-വരുവിൻ-വരുവിൻ-ഇപ്പോൾ-ശോകമെല്ലാം നീങ്ങിപ്പോം

---

## ൧൧൯. "Precious promise God has given" 119.
## S. S. & S. 128.

1. ഖേദിക്കുന്ന മാനവക്ക്—ഭൂതലെ യഥാൎത്ഥമാം
ഭാഗ്യമെങ്ങുപ്രാപിച്ചീടാം?—ശാശ്വതമാം സ്വസ്ഥത.
മോക്ഷഭാഗ്യം-മോക്ഷഭാഗ്യം-മോക്ഷഭാഗ്യം-യേശുവിൻ
സന്നിധി പ്രദാനംചെയ്യും—മന്നിലും പിൻ വിണ്ണിലും
2. ക്രൂശിന്മേൽ അൎപ്പിച്ചതായ—യേശുവിൻ യാഗമതിൽ
വിശ്വസിക്കുന്നവൎക്കും താൻ—മോചനമേകും ഉടൻ— മോ
3. മാനസാന്തരമവൎക്ക്—ദാനം ചെയ്തീടുന്നഹോ!
തൻവിശുദ്ധാത്മാവുമൂലം—ഏവൎക്കും കൃപാകരൻ— മോ
4. ശുദ്ധതയിൽ നാളിൽ നാളിൽ—വൎദ്ധിച്ചുവരാൻസ്വയം
ക്രിസ്തുവോടൊന്നിച്ചെപ്പോഴും—ക്രൂശിന്മേലിരിക്കണം മോ
5. ദൈവപ്രസാദം ലഭിപ്പാൻ—സൎവ്വദാനീ ജീവിച്ചു;
ദിവ്യസംസൎഗ്ഗമതുനിൻ—ജീവശ്വാസമാകുകിൽ— മോ
6. എത്രനല്ല രക്ഷിതാവിൻ—ചിത്രം സുവിശേഷത്തിൻ!
എണ്ണമററ ശുദ്ധിമാന്മാർ—ഇന്നും പ്രഭുവിൻ സാക്ഷികൾ— മോ
7. സൽഗുണസമ്പൂൎണ്ണനേശു—രക്ഷകൻ കൃപാനിധി,
സൌമ്യവാൻ-സ്വൎഗ്ഗ-പ്രേമരൂപൻ—സുന്ദരൻ-മനോഹരൻ—മോ

---

## ൧൨൦. നവരോജ് ഏകതാളം 120.

പല്ലവി.

സ്നേഹിതന്മാരേ! പ്രിയ കൂട്ടരേ!
നാശമാൎഗ്ഗം വിട്ടുനിങ്ങൾ വരികയില്ലയോ?

ചരണങ്ങൾ.

1. പാപജീവിതം—നരക മാൎഗ്ഗമേ
പാപമാകെ വിട്ടുവന്നാൽ—രക്ഷ പ്രാപിക്കാം— സ്നേ
2. പാപമാകവെ—ഇന്നേററുചൊല്ലുകിൽ
പാപമോചനം തന്നീടു—മേശുരക്ഷകൻ— സ്നേ
3. ശുദ്ധജീവിതം—മോക്ഷമാൎഗ്ഗമേ
ശുദ്ധിക്കായിന്നേശു പാദേ—വന്നുചേരുവിൻ— സ്നേ
4. പാദേ ചേരുന്ന—പാതകൎക്കുതാൻ
ഭീതിപോക്കി മോദമേകും—ഭേദമെന്നിയെ— സ്നേ
5. സാത്താൻ ഓടുന്നു—ക്രിസ്തുർ പാടുന്നു
ശീഘ്രമായ്പുറപ്പെട്ടുവിൻ—മാറിപ്പോകാതെ— സ്നേ
6. മദ്യപാനത്തിൽ—അടിമപ്പെട്ടോരെ!
മഹത്വദേവനേശുരാജ—ന്നടിമയായിവാ— സ്നേ

---

## ൧൨൧. Tune "Jesus is tenderly Calling" 121.

1

മേൽവീട്ടിലേക്കു ആർദ്രതയായ്
വിളിക്കുന്നു—വിളിക്കുന്നു
സ്നേഹപ്രകാശം വിട്ടകന്നോനായ്
ദൂരെപോകുന്നതെന്തു്?
നീ ഇന്നുവാ—നീ ഇന്നുവാ
യേശുതാൻ സ്നേഹമായ് വിളിക്കുന്നു
—ഇന്നുവാ.

2

ക്ഷീണിച്ചോനെ യേശു സ്വസ്ഥമാക്കാൻ
വിളിക്കുന്നു—വിളിക്കുന്നു
പാപഭാരം കൊണ്ടു വന്നീടുക
തള്ളുകയില്ല നിന്നെ— നീ ഇന്നുവാ

3

കാത്തുനില്ക്കുന്നു നീ ഇന്നുവാ
നില്ക്കുന്നിതാ—കാത്തു നിന്നെ
പാപവും കൊണ്ടു തൃപ്പാദത്തിങ്കൽ
താമസിക്കാതെ നീ വാ— നീ ഇന്നുവാ

4

ശുദ്ധിക്കേശുവിൻ മദ്ധ്യസ്ഥശബ്ദം
ശുദ്ധിക്ക നീ ശുദ്ധിക്കിന്നു
വിശ്വസിപ്പോർക്കേശു നല്കും മോദം
തൽക്ഷണം ചേൎന്നുകൊൾക—നീ ഇന്നുവാ

---

## ൧൨൨. ആനന്ദഭൈരവി ചാപ്പുതാളം 122.

പല്ലവി.

ഇനിയും സ്ഥലമുണ്ടേ പാപീ! സ്ഥലമുണ്ടാഹാ
വന്നു പ്രവേശിക്ക വേഗത്തിൽ

അനുപല്ലവി.

ദൈവകുഞ്ഞാടായ ക്രിസ്തു—ദേവദേവനപ്രമേയൻ
ജീവദേവനാകുമീശൻ—മംഗലപ്രദ ധാരാളം— ഇനി

ചരണങ്ങൾ.

1. സ്തോത്രഗീതവാദ്യഘോഷക്കാർ—ക്രിസ്തുവിൻമുമ്പിൽ
ഒത്തൊരുമിച്ചാർത്തീടുന്നഹോ!
ഉത്തമശാലേംപുരത്തിൽ—നിത്യവും വസിച്ചീടുവാൻ
കർത്തനാംക്രിസ്തേശുവിളി—ക്കുന്നു ഹേ പാപീ! ശീഘ്രം വാ— ഇനി
2. നാളെയാകട്ടെന്നു ചൊല്ലാതെ—വേഗം വരിക
നാളുകൾ ചുരുക്കമല്ലയോ?
ആളുകളെക്കൊണ്ടു ശീഘ്രം—ശാല നിറഞ്ഞീടുന്നു നീ
ചേലോടെ വന്നു ചേൎന്നു സ—ന്തോഷമായിരുന്നിടാമേ— ഇനി
3. വരിക പാപത്തോടെ നീയും—സ്നേഹത്തിൻ വാതിൽ
തുറന്നുതന്നെ കിടക്കുന്നു
പുരുഷാരം വന്നുശാല—നിറഞ്ഞു നിറഞ്ഞീടുന്നു
വരിക സംശയം വേണ്ടാ—വരിക വേഗം വരിക— ഇനി
4. സ്നേഹപാത്രം സ്വാതന്ത്ര്യമാത്രം—വന്നു കുടിക്ക
സ്നേഹിതാ! കടന്നു വരിക

ഭാഗ്യസന്തോഷാദികളാൽ—പൂർണ്ണമാം സ്വർഗ്ഗത്തിൻ നിത്യം
ദാഹവും ഖേദവുമില്ല—വേഗമങ്ങോർക നീയും— ഇനി

5. എത്രയും മധുരസ്വരമാം—സ്നേഹവിളിയിൻ
ശബ്ദമങ്ങയൻ കേൾക്കുന്നു
ഉത്തമ ദേവദൂതതം—കർത്തനം വിളിച്ചിടുന്നു
ചിത്തത്തിൽ സംശയംവേണ്ട—ബുദ്ധിയോടാലോചിക്കനീ— ഇനി

6. ഇല്ല സ്ഥലമെന്നു കേട്ടീടും—രാത്രൌകതക
മെല്ലാവ പൂട്ടീടും സമയേ
ചൊല്ലുവാൻ പണി ഖേദത്തെ—വാതിലിൻപുറത്തായ്നിന്നാൽ
നല്ലസമയം ഇതിനെ—ലാഭമാക്കി വാ! വരിക! ഇനി

---

## ൧൨൩. യമുനാകല്യാണി ചാപ്പുതാളം 123.

പല്ലവി.

അന്തികെ വരിക നീ—പാപി!
ചിന്തിയെന്നുടെ ചോര—നിൻ പാപം തീർപ്പാൻ

ചരണങ്ങൾ.

1. സന്താപക്കടലിൽ നീ—നീന്തിയന്തമില്ലാതെ
വെന്തിടുമിതിനെ നീ—ചിന്തിച്ചു വേഗം— അന്തി

2. ഇഷ്ടകാലമിതിനെ—നഷ്ടമാക്കിടാതെ നീ
ദുഷ്ടമാർഗ്ഗങ്ങളെല്ലാം—വിട്ടു വിട്ടോടി— അന്തി

3. കഷ്ടകാലമിതിൻ പിൻ—പെട്ടെന്നു വരുമപ്പോൾ
പൊട്ടിനീ മുറയിട്ടാ—ലൊട്ടും കേട്ടീടാ— അന്തി

4. ആദിഭൂതങ്ങളെല്ലാം—ചൂടാലഞ്ഞുരുകീടും
ആ നേരം നിനക്ക ന-ല്ലാനന്ദമാവാൻ— അന്തി

---

## ൧൨൪. Tune "I left it all with Jesus". 124

1. ഹാ! യേശു മുമ്പിൽ നീ വാ—സോദരാ!—(രീ)
ആശയം മുഴവൻ ചൊല്ലുക;
നിൻെറ പാപഭാരം ഒക്കെയും
തൻെറ മേൽ ഇന്നേരം വെയ്ക്കുക
നൽകുമെയവൻ തൻ—മോചനം—തൽക്ഷണം

2. ക്രൂശിന്മേൽ നിന്നുതൻ വിളിയെ കേൾ
യേശു തുണ്ടുന്നു നിൻ പേക്കിതാ;
ഈവിധമുള്ളൊരു സ്നേഹത്തെ
ഭൂവിലെങ്ങും കേട്ടിട്ടില്ലഹോ

തുല്യമില്ലിതിന്നു—മണ്ണിലും—വിണ്ണിലും
3. വാത്സല്യമേറും രക്ഷകനവൻ;
താമസംവിനാ തൻ മുന്നിൽ വാ
യേശു സ്നേഹമോടെ നിന്നുടെ
ക്ലേശം സൎവ്വം മാററി നിന്നെത്തൻ
മാൎവ്വിൽ ചേൎക്കും; ഇല്ല-സംശയം—ലേശവും
4. നിന്നാത്മദേഹി ദേഹം പൂൎണ്ണമായ്
എന്നും ജീവനുള്ള യാഗമായ്
അൎപ്പിച്ചിട്ടുവാൻ ദിനംപ്രതി
ഏല്പിക്കിൽ ദൈവാത്മ ശക്തിയാൽ
ആയ്ഭവിക്കും നിൻെറ—ജീവിതം—ശോഭിതം
5. ഈ സ്നേഹമുള്ള രക്ഷകനുമായ്
സംസൎഗ്ഗമേതററം മാധുൎയ്യം
ഉൎവ്വിയിൽ തൻ മാൎവ്വിൽ ചാരിനീ
ജീവിക്കിൽ മഹൽ പ്രമോദമേ;
ഇല്ലിതിലും ഭാഗ്യം—ഭുവിലും ദ്യോവിലും.

---

൧൨൫. പിഹാക് ഏകതാളം 125.

പല്ലവി.

അഞ്ചാതെ വാ! പാപിയേ!
കെഞ്ചും ശ്രീയേശു പാദത്തിൽ

ചരണങ്ങൾ.

1. യേശുവിൻ പാദം തഞ്ചമെ—വിശ്വാസിക്കെന്നു പഞ്ചമെ
ദോഷമോഹധാംഭവാഞ്ച ന—ലേശമില്ലാതാക്കും നാഥൻ താൻ— അ
2. യേശുവിൻ രക്തം വൻനദി—ദൂഷലാകെ നീക്കും സൽനദി
ആശ്വാസമായുള്ള സൽഗതി—വിശ്വാസം നല്കുന്ന സൽതിഥി— അ
3. ദുഃഖമെല്ലാററെയും തീൎത്തിടും—തൎക്കമെന്ന്യെ നിന്നെ ചേൎത്തിടും
അൎക്കനാം യേശു കൈ തൂക്കിടും—സ്വൎഗ്ഗഭാഗ്യമതിൽ ചേൎത്തിടും— അ
4. കേൾക്കുക ഇതുനേരത്തിൽ—ഓൎക്ക ഈ അന്ധകാരത്തിൽ
കാക്കുക ഇതുദൂരത്തിൽ—നോക്കുക യേശു പാദത്തിൽ— അ
5. അല്പതാമസമില്ലാതെ—തല്പരനേശുവെ ചേൎന്നിടിൽ
അത്ഭുതംതൻനിത്യജീവനാൽ—സ്വൎപ്പുരംതന്നിൽ വാണിടാം— അ

---

൧൨൬. തോഡി ആദിതാളം 126.

പല്ലവി.

പാപി! പരന്നരികിൽ വരിക നീ
നിൻെറ ദുരിതമകററുമവൻ—പാപി

അനുപല്ലവി.

ദീനരിൽ മനസ്സലിവുടയവനാമിവനെ (നീ)
താണുകേണപിഴ—യേററു പറഞ്ഞീടുക— പാപി

ചരണങ്ങൾ.

1. മഹത്വസിംഹാസനത്തെ—വെടിഞ്ഞു നിൻ പേൎക്കു
ബഹുത്വസേനകളുടെ—സ്തുതികൾ മറന്നു
ഇഹത്തിൽ നരവടിവു—ധരിച്ചെളിയവനായ്
മഹത്വം നിനക്കു വരു—ത്തുവതിന്നിതു നിനച്ചു— പാപി
2. തലചായിച്ചിട്ടുവതി—ന്നിടം കിടയാതെ
അലഞ്ഞു നിന്നുടെ പാപ—വല യറുപ്പാനായ്
വലിയ ദൈവം നിന്നോടു—ബലമായ്വാദിച്ചിടുന്ന
തലിവുകൊണ്ടല്ലയോ നിൻ—മലിനത നീക്കുമവൻ— പാപി
3. അലഞ്ഞു വഴി വെടിഞ്ഞു—നടന്നുലഞ്ഞോരോ-
ടണഞ്ഞു വരുവതിന്നു—പറഞ്ഞു വൈകാതെ
നിറഞ്ഞ കരുണയോടു—പറഞ്ഞീടുന്നിപ്പോഴും നീ
മറഞ്ഞീടാതോടി വാനിൽ—നിറഞ്ഞ പാപമകററും— പാപി
4. പെരിയ പാടുകളേററു—കരുണയെ കാട്ടി
തിരുനിണം ചൊരിഞ്ഞു നി—ന്നുടെ കടം വീട്ടി
അരികിൽ വരുന്നവരെ—യണപ്പാൻ തൃക്കരം നീട്ടി
മരുവുന്നോരഖിലേശന്നരികിൽ വാതിൽ വിട്ടു— പാപി
5. എളിയവരോടു ബഹു—അനുകമ്പയോടെ
തെളിയിച്ചു വിശുദ്ധ വ—ഴിയിന്നുപദേശം
കളിയല്ലിന്നിതു നിന്റെ—മനതളിരിൽ പതിക്കി-
ലഴിയാ ഭാഗ്യം ലഭിക്കു മതിന്നു സംശയം നഹി— പാപി

---

## ൮൭. മണിരംഗു ആദിതാളം 127

1. യേശു അല്ലാതെ വേറൊരു രക്ഷകൻ
ഇഹത്തിലുണ്ടോ പറവാൻ?—മനമേ!—തന്നിൽ
ആശ്രയിച്ചിട്ടുന്നവരേവരും—തിരുകൃപ
അനുഭവിച്ചിടുന്നുവല്ലോ—മനമേ!
2. വല്ലഭ പരൻതാൻ പരിശുദ്ധ പരൻതാൻ
മഹത്വ പരാപരൻതാൻ—മനമേ!—പാപം
ഇല്ല സ്വല്പവും നരദേവനാം—യേശുവിൽ
ഇവനല്ലോ നമുക്കു ഗുരു—മനമേ!
3. തിരുമൊഴി അനുസരിച്ചീടുന്നതെല്ലാം ശുഭം,
തിരുനടപ്പതി ശ്രേഷ്ഠം—മനമേ!—തന്റെ

തിരുവടി പിന്തുടൎന്നീടുന്നവ—രേവരും
ചേരും മോക്ഷാനന്ദമേ—മനമേ!

4. ദയകെട്ട പേയിങ്ങു നരരെ പാതാളത്തിൽ
ചതിച്ചുകൊണ്ടോടുന്നതു—മനമേ!—കണ്ടു
ദയ, കൃപ, സ്നേഹവും നിറഞ്ഞ പ—രൻവന്നു
സത്യവേദം അരുളാൻ—മനമേ!

5. പാപികളെ എല്ലാം നാശം ചെയ്തീടുവാൻ
വല്ലഭ നീതിനിക്കില്ലേ—മനമേ!—പരി
താപത്തോടെ അവതാരംചെ—യ്താൻ പരൻ
ശാപംതന്മേൽ ചുമപ്പാൻ—മനമേ!

6. നരൎക്കെല്ലാം വേണ്ടിതൻ പരിശുദ്ധ ദേഹം രക്തം
ജീവനും ബലികഴിച്ചാൻ—മനമേ!—ചത്തു
തിരിച്ചുയിൎത്തെഴുന്നതൻ തിരുകൃപ—തേടുന്നോർ
ചേരും മോക്ഷാനന്ദത്തിൽ—മനമേ!

---

ഫവ്യ: ചെഞ്ചുരുട്ടി ആദിതാളം 128.

പല്ലവി

യേശുവെപ്പോലൊരു രക്ഷകൻ—മറ്റെങ്ങുമില്ല
യേശുവെപ്പോലൊരു രക്ഷകൻ

ചരണങ്ങൾ.

1. എന്മഹാപാപങ്ങളും—തിന്മദുഃഖങ്ങളെല്ലാം
തന്മേൽ വഹിച്ചെനിക്കാശ്വാസം—തരുന്നോരു — യേശു
2. കൎത്തൃസന്നിധിയിലെൻ—ഭാരച്ചുമടുകളെ
പ്രാൎത്ഥന മൂലം വയ്പതി—ന്നനുവദിക്കും— — യേശു
3. എൻപരീക്ഷകളെല്ലാം—തൻപാദേ കൊണ്ടുചെന്നാൽ
അൻപോടുടനെനിക്കവയിൽ—ജയം നൽകും— — യേശു
4. ആലസ്യമുള്ള ഭാര—വാഹിയേ! നീ വരിക
പാലിക്കും നിന്നെയുമവൻ—അരുമയോടെ— — യേശു
5. ഉത്തമസ്നേഹിതൻ—വിശ്വസ്ത വഴികാട്ടി
സത്യത്തിൽ നടത്തീടും നിന്നെ—യെന്നുമവൻ— — യേശു
6. അൻപുള്ള പുരോഹിതൻ—കാരുണ്യവാനിടയൻ
ഇമ്പമായ് പഠിപ്പിക്കും നല്ല—ഗുരുനാഥൻ— — യേശു
7. സ്നേഹസ്വരൂപനാകും—ഉത്തമവല്ലഭൻ മുമ്പിൽ
ദാഹത്തോടെയണഞ്ഞുവ—ന്നീടുക വേഗം— — യേശു
8. സന്തോഷമോടെയവൻ—തന്തിരുക്കരങ്ങളിൽ
ഏറ്റിടും നിന്നെ വരികിൽ—അരികിലഹോ!— — യേശു

9. തന്നുടെ മാർവ്വിലവൻ—നിന്നെയണച്ചുകൊള്ളും
പിന്നെ സുഖം നിനക്കന—ന്ത ഭാഗ്യമല്ലോ— യേശു

---

## ൧൨൯. ആനന്ദഭൈരവി ആദിതാളം 129.

പല്ലവി.

മാനസാന്തരപ്പെടേണം നീ—സ്വർഗ്ഗരാജ്യം സ-
മീപമായി വന്നണഞ്ഞതാൽ

അനുപല്ലവി.

മാനസാന്തരപ്പെടേണം—മേദിനിയിലെങ്ങുമുള്ള
മാനവകുലത്തിൻ സർവ്വ—മാനജാതി ഭാഷക്കാരും— മാന

ചരണങ്ങൾ.

1. അറിയായ്മയുടെ കാലങ്ങൾ—സർവ്വവും പരൻ
കുറിക്കൊള്ളാതിരുന്നിട്ടിപ്പോൾ
ധരണിയിലെങ്ങുമുള്ള—നരരെല്ലാവരും മനം
തിരിയേണമെന്നുതന്നെ—പരൻ കല്പിക്കുന്നതിനാൽ— മാന

2. മാനസാന്തരപ്പെടാതിരു—ന്നീടുന്ന ജന-
മാകെ നശിച്ചീടും നിശ്ചയം
വാനവന്റെ കല്പനയെ—മാനസത്തിൽ നീ ത്യജിച്ചു
സാനന്ദം ജീവിപ്പതുമാ—ജ്ഞാനമെന്നോ നടിക്കുന്നു?— മാന

3. ഇന്നു ദിവ്യദൂതു കേട്ടുനീ—പിന്നെയാകട്ടെ
എന്നു നിനച്ചിടരുതയ്യോ!
ഇന്നു സുപ്രസാദകാലം!—ഇന്നു രക്ഷാദിവസമേ!
ഇന്നു നീ ശിക്ഷാവിധിയിൽ—നിന്നു രക്ഷപെട്ടിടാൻ— മാന

4. ഇന്നുവരെ മന്നിടത്തിൽ താൻ—കരുണയോടെ
നിന്നെ വെച്ചിരിക്കുന്നതിനാൽ
ഉന്നതന്റെ ദയനിന്നെ—മാനസാന്തരത്തിലേക്കു
ഉന്നി നടത്തുന്നതിനെ—ഇന്നു നീയറിഞ്ഞുണർന്നു— മാന

5. കർത്തനുടെ ദിവ്യകൃപയെ—വെറുത്തു തന്റെ
ശത്രുവായ് നീ ജീവിച്ചീടുകിൽ
കർത്തൻ കരുണയിൻവാതിൽ—ഭദ്രമായടച്ചീടുന്ന
മാത്രയിൽ സ്നേഹിതാ! നിന—ക്കെന്തുപരിതാപമയ്യോ!— മാന

---

## ൧൩൦. ഹരികാംബോധി അടതാളചാപ്പുതാളം 130.

പല്ലവി.

മനമേ! മനമേ!—യേശുവെ നോക്കു

അനുപല്ലവി.

ഇവനല്ലോ നിനക്കുള്ള—ദുരിതത്തെ ചുമന്നവൻ— മന

ചരണങ്ങൾ.

1. ഓമനത്തിരുമുഖം—വാടി നിന്റെ പേൎക്കായി
ആമോദം നിനക്കെന്നും—തരുവാനല്ലയോ പാൎത്താൽ— മന
2. തിരുമേനിയൊരുപോലെ—മുറിവേററു പരനേറ്റു
തിരുനിണം ചൊരിഞ്ഞുനിൻ—ദുരിതം മാററി നിൎവ്യാജം— മന
3. ശിരസ്സിൽ മുൾമുടിയുംതൻ—കരമതിലൊരുകോലും
പരിഹാസാൎത്ഥമയ്യയ്യോ!—പരനേററതാൽ നന്ദിയായ്— മന
4. തെരുവെ കൊണ്ടുപോകുന്നു—അരിയ കള്ളനെപ്പോലെ
പെരിയോരു കുരിശും തൻ—ചുമലതിൽ ധരിച്ചോനായ്— മന
5. ഇരുമോഷ്ടാക്കളിൻമദ്ധ്യേ—പരനൊരു കുരിശിന്മേൽ
പരമവേദനയേററു—മരിച്ചു നിത്യരക്ഷയ്ക്കായ്— മന
6. രുധിരംകൊണ്ടു നിൻപാപം—കഴുകി നിന്നെ വീണ്ടൊരു
പരനെ നിന്മനതാരി—ലൊരുനാളും മറക്കാതെ— മന

---

## ൧൩൧. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 131.

പല്ലവി.

പാപപക്ഷമലഭിപ്പാൻ—സമയമിതേ—അയ്യോ!
കോപാഗ്നിയിൻനാൾ കൊടുതാമേ.

ചരണങ്ങൾ.

1. ക്ഷണത്തിൽ ഈലോകവും—അതിലുള്ള വസ്തുക്കളും
നീക്കമെന്ന്യേ വെന്തുപോകുമേ—പോകുമേ— പാപ
2. ആസ്തിസ്ഥാനമാനങ്ങൾ—നാസ്തിയായിടുമയ്യോ!
ക്രിസ്തുവിൻപാദം ചേരു നീ—ചേരു നീ— പാപ
3. ജീവന്റെ ക്രൂട്ട മണ്ണായ്—തീരും മുന്നിതറിഞ്ഞു
തിരിഞ്ഞു രക്ഷയ്ക്കായ് വരിക—വരിക പാപ
4. ഫലംതരാമരങ്ങളെ—മുറിപ്പാൻ കോടാലി തന്റെ
കരത്തിലിരിക്കുന്നയ്യയ്യോ!—അയ്യയ്യോ!— പാപ

---

## ൧൩൨. ആനന്ദഭൈരവി ആദിതാളം 132.

പല്ലവി.

പുത്രനിൽവിശ്വസിക്കുന്നെല്ലാവനും—നിത്യജീവനുണ്ടു
പുത്രനിൽവിശ്വസിക്കുന്നെല്ലാവനും.

അനുപല്ലവി.

സത്യമാം ദൈവത്തിൻവചനം കേൾക്കുവിൻ
മർത്യരാം നിങ്ങളെല്ലാവരും ശ്രദ്ധിപ്പിൻ— പുത്ര

ചരണങ്ങൾ.

1. വിശ്വസിക്കുന്നവൻ പാപത്തിൻശാപത്താൽ—അഗ്നികടലിൽ വീണു
നശിച്ചുപോകാതെ എന്നും ജീവിപ്പാൻ—ദൈവം സ്നേഹിച്ചു ലോകത്തെ
രക്ഷിപ്പതിന്നായ്തൻ പുത്രനെ, അയച്ചു
ശിക്ഷിച്ചു പാപത്തെ അവന്റെ ജഡത്തിൽ— പുത്ര

2. മരണനിഴലിൽകിടക്കും ഭൂമിമേൽ—ഒരു വെളിച്ചവുമൊരു
കരയും കണ്ടിടാതുള്ള മനുഷ്യർ—വീണ്ടും ആശ്വസിപ്പതിന്നായ്
പരമതാതാവു ജീവന്റെ വെളിച്ചം
കരുണാപൂണ്ടിട്ടുദിപ്പിച്ചു നമുക്കു— പുത്ര

3. ഏകമനുഷ്യനാൽ ലോകത്തിൽ പാപവും—പാപഫലമായാം മൃത്യുവും
ഏകവെ പകൻ എന്നപോലിതാ—പൂർണ്ണയനുസരണത്തിൽ
ഏകനാമേശുവിൻ വിശുദ്ധ കരിശിൻ
യാഗത്താൽ തുറന്നു ജീവന്റെ വഴിയെ— പുത്ര

4. വനത്തിൽമോശ ഉയർത്തിവിച്ചുള്ള സർപ്പത്തെ—ഉയർത്തിയതുപോലെ
മനുഷ്യപുത്രനും ഉയർത്തപ്പെട്ടിതാ—ക്രൂശിൽനോക്കി വിശ്വാസത്താൽ
അനുസരിച്ചീടും നേരത്തിൽ ഉടനെ
അനുഭവിച്ചീടും ആത്മീകജീവനെ— പുത്ര

5. കല്ലറയിൽനിന്നുയിർത്ത യേശുദേവ—നിൻ ഉയിർപ്പിനാൽ എത്ര
നല്ലോർ പ്രത്യാശ ഉദിച്ചു എനിക്കു—നീ ജീവിക്കുന്നതിനാൽ നാനും
വല്ലഭമുള്ളനിൻ വാഗ്ദത്തത്താൽ ഞാനും
അല്ലലില്ലാതെ നിൻഅരികിൽ ജീവിക്കും— പുത്ര

6. ദൈവത്തിൻസ്നേഹംതൻ പുത്രനിൽ വെളിപ്പെട്ടു—അതിൽനിന്നു വേർപ്പെട്ടു
ഏവൻവന്നാലും ഇല്ലൊരു സാദ്ധ്യവും ഈ ഭൂമിയിൽ നേരിടും (ത്താൻ
ചാവതും ആപത്തും കഷ്ടവും നഷ്ടവും
സേവയെ ചെയ്യുന്നു നന്മക്കായ് മക്കൾക്കു— പുത്ര

7. മരണമെ നിന്നെ പേടിക്കുന്നില്ല ഞാൻ—നിന്നെ ജയിച്ചു യേശു
ശരണം എനിക്കും ഹരണം നിനക്കും—അവൻ എനിക്കു ജീവൻ
തരുവാൻ ദൈവത്തിൻ വലത്തുഭാഗത്തു
ഭരണംചെയ്യുന്നു സർവ്വാധികാരിയായ്— പുത്ര

---

## Eternal Life by Faith in Christ.

ന്നമ്പ്ര. ബിലഹരി രൂപകതാളം 133.

പല്ലവി

വിശ്വാസം യാതൊരുവനുണ്ടോ ക്രിസ്തുവിൽ
നിത്യായുസ്സവനുണ്ടു സത്യം

അനുപല്ലവി

ഭൂലോകൎക്കേശുതാൻ—രക്ഷിപ്പാൻ മുററും
പാപശാപങ്ങൾ—പോക്കുമവൻ—

ചരണങ്ങൾ

1

ലോകനമ്പഷം—ഇല്ലാതാക്കീടും
തെല്ലുംശങ്കിക്കാ—താശ്രയിച്ചാൽ
സംശയംകൂടാതെ—വന്നീടുവിൻ
നിശ്ചയംകൎത്തൻവാ—ക്കിന്നില്ലഭേദം—

2

ശിക്ഷാവിധിയിൽ—നിന്നുപൂൎണ്ണമായ്
രക്ഷിച്ചുതരും—സ്വാതന്ത്ര്യം താൻ
പുത്രനിൽവിശ്വസി—ച്ചീടുന്നവർ
അത്രയുംനിത്യജീ—വൻപ്രാപിച്ചീടും—

3

പാപി!നീഅനു—താപമോടിപ്പോൾ
ശാപഹരനോ—ടണയുക
മോചനംതന്നീടും—നിശ്ചയമായ്
മോക്ഷരാജ്യമതിൽ—വാണീടാം നിത്യം

4

ഇപ്പോൾവരിക—ദൈവത്തിൻവിളി
കേൾപ്പിൻസോദരാ!—ഇക്ഷണത്തിൽ
നിന്നെനിൻപാപംക-ണ്ടെത്തുംമുൻപെ
പിന്നെദൈവകൃപപോയീടും നൂനം-

---

ന്നമ്പർ. സൌരാഷ്ട്രം ആദിതാളം. 134.

പല്ലവി

പാപി! ഉണൎന്നുകൊൾകനീ—നിദ്രയിൽനിന്നു
പാപി! ഉണൎന്നു കൊൾകനീ

ചരണങ്ങൾ

1. വലിയനാശംവന്നീടും—കളിപ്പാൻ സമയമല്ല
ചിലവുചെയ്യരുതേനീ—വിലയില്ലാത്തതിന്നായി— പാപി
2. കടലിൻഇരച്ചിൽപോലെ—ഇടിമുഴക്കംപോലെയും
വിധിനാളിൻഭയങ്കരം—അടുത്തടുത്തുവരുന്നു— പാപി
3. നിൻറവഴികളെയും—അന്തൎഭാഗങ്ങളെയും
തൻറ തുലാസ്സിൽദൈവം—സന്തതം തൂക്കീടുന്നു— പാപി
4. സത്യമാൎഗ്ഗത്തിലേക്കും—നിത്യരക്ഷയിലേക്കും
മൎത്ത്യനാകുന്ന നിന്നെ—കൎത്തൻ വിളിച്ചീടുന്നു— പാപി
5. നരകാഗ്നിയിൻജ്വാലക്കു—ഇരയായ്പോകാതിരിപ്പാൻ
പരനോടുയോജിക്കുക—കരുണകണ്ടെത്തുവാനായ്— പാപി
6. ഉറക്കംതൂക്കരുതിനി—ഉറക്കവേഗംനിൻകൺകൾ
വെറുതെകളയരുതേ—ചുരുക്കമാം രക്ഷാകാലം— പാപി

---

## ൧൩൫. S. S. & S. 355. "Say, are you Ready" 135.

1. മൃത്യുവിൻദൂതൻ—നിന്നെവിളിക്കിൽ,
രാത്രിയിൻ മൌനതയിൽ,
പോംവഴുത്തും ഇതിലേക്കോ?
രാഗ്യപുരത്തിലേക്കോ?
നീഒരുങ്ങിയോ?ചൊൽ,ഒരുങ്ങിയോ?
മൃത്യുദൂതൻ വിളിക്കിൽ,
നീഒരുങ്ങിയോ?ചൊൽ,ഒരുങ്ങിയോ?
കാത്തുനിൽക്കുന്നെ കൃപ

2. പോകുന്നനേകരാത്മാക്കൾ പിന്നരായ്
ദുഃഖശയററിടത്തേക്കായ്;
നാഴികതോറും വിധിയണയും;
പാപി! നീഒരുങ്ങിയോ?...

3. രക്ഷിതരും കയറുന്നനേകർ
ശോഭ മന്ദിരെയവർ;
മോക്ഷത്തിലേക്കു വാദിച്ചീടുന്നെ;
രക്ഷിപ്പാൻ ഇന്നു നിന്നെ...

---

## ൧൩൬. ബിഹാക് ഏകതാളം 136.

പല്ലവി.

നില്ല! നില്ല! പാപിയേ! നോക്കുകനിൻ പാതയെ!

അനുപല്ലവി.

വെക്കരുതെ—പാദം ഇനി—തക്കവഴി—കാണുംമുമ്പെ— നില്ല

ചരണങ്ങൾ

1. മൂർഖനാംപാപി—ശാചുശത്രു—ശീഘ്രം കൈവി—ട്ടീടുമേ
തക്കവഴി—യല്ലനാശ—വക്കിലല്ലോ—നിൻെറ നില— നില്ല
2. നാളെയോ ഇ—ന്നോ എന്നോ—കാലം ഒട്ടു—ണ്ടും എന്നു
വേളയറി—യാതുള്ളനീ—പാഴിലഴി—ക്കല്ലെ ഇന്നു— നില്ല
3. കാലിന്നടു—ത്തല്ലയോ കോ—ടാലിയാം മ—രണവും
കാലമുള്ള—കാലം ഭക്തി—കാലിലണി—ഞ്ഞുനടക്ക— നില്ല
4. പെട്ടന്നുമ—രണം നിന്നെ—വെട്ടുവാൻവ—ന്നീടുമ്പോൾ
ദുഷ്ടനായാൽ—നിൻെറ മുമ്പിൽ—കാട്ടുമെനിൻ—പാപമല്ലോ— നില്ല
5. അന്ത്യവിധി-നാളിൽലോകം-വെന്തുരുകി-പ്പോകുമ്പോൾ
എന്തരിഷ്ട—നായിട്ടുംനീ—സന്തരക്ഷ—നേടീടാഞ്ഞാൽ— നില്ല
6. നിത്യംഅഗ്നി—കൂപത്തിൽനീ—ചത്തിടാതെ—നീറുവാൻ
കർത്തനാംവി—ധിക്കമ്പോൾനീ—എത്രയോ-ഖേദിക്കുംപോകാൻ— നില്ല

---

## ൧൩൭. ചെഞ്ചുരുട്ടി രൂപകം 137.

പല്ലവി

പാപി! പാപി! എന്തിൻനീ—നാശമാകുന്നു?—നിൻ
പാപമെല്ലാം മോചനം ചെ—യ്തീടാമിന്നു ഞാൻ

ചരണങ്ങൾ

1. ഓർക്കയില്ലാനിൻകഠിന—പാപമൊന്നും ഞാൻ—നിൻ
പേർക്കുഞാനെൻജീവൻവെച്ചു—പാപിയോടിവാ!— പാ

2. രക്താംബരംപോലെ നിൻപാപം ചുവന്നാലും—എൻ
രക്തത്തിനാൽ വെണ്മയാക്കാം—പാപിയോടിവാ!— പാ
3. ക്രൂശിൽ നിനക്കായ് ചൊരിഞ്ഞ—ജീവ രക്തത്തെ—നീ
ലേശവും നിഷേധിക്കാതെ—പാപിയോടിവാ!— പാ
4. ഇഷ്ടകാലമാമിതിനെ—നഷ്ടമാക്കിയാൽ—മാ
കഷ്ടകാലം പിൻവരുന്നു—പാപിയോടിവാ!— പാ

---

൧൩൮. നാഥനാമക്രിയ ചാപ്പുതാളം 138.

പല്ലവി.

ഓൎക്കനീ മനമെ! ശ്രീയേശുനിൻ—പേൎക്കു ചാവതിനെ

അനുപല്ലവി.

അടികൊണ്ടു തിരുമേനി—അതിമാത്രം മുറിഞ്ഞല്ലൊ
ഇടക്കൂടാതൊലിക്കുന്നു—നിജരക്തമുടലൂടെ— ഓൎക്ക

ചരണങ്ങൾ.

1. ഭള്ളുപറഞ്ഞും—ബലാൽ തന്റെ—ചെള്ളയ്ക്കടിച്ചും
മുള്ളിൻമുടി വെച്ചവർ—തല്ലി ശിരസ്സിന്മേൽ
അല്ലലെല്ലാമവ—നേററില്ലേ നിൻ പേൎക്കി—ട്ടോൎക്ക
2. ഉഗ്രതയോടെ—മുറിച്ചവർ—ഗാത്രം സുശീഘ്രം
പിടിച്ചും തള്ളിയുംകൊണ്ടു—യേശുവിനെ തെരുവൂടെ
ഭാരമേറും കുരിശേന്തി—ട്ടടിവെപ്പാനരുതാതെ—ന്നോൎക്ക
3. കാൽവറി മലയിൽ—കള്ളരോടെണ്ണ—പ്പെട്ടുവതിനൊരുങ്ങി
കരം കാലും കുരിശിന്മേൽ—തറച്ചു നിന്നുടെ പേൎക്കു
പരനേവം ദുഃഖമേററു—നരരെ വീണ്ടെടുത്തെന്ന—തോൎക്ക
4. കുരിശിന്മേൽ കിടന്നും—വേദനയേററും—ക്ഷമയോടെ സഹിച്ചും
അറിയാതിന്നിവർ ചെയ്യുന്നവയെല്ലാം പൊറുക്കാനായ്
പരമാൎത്ഥ്യം നിനക്കായും—പരനോടന്നിരന്നോനെ—
5. തികഞ്ഞെന്നുരച്ചും—തന്നുടെ ജീവൻ—പിതൃകയ്യിൽ കൊടുത്തും
ചതിയനാം പിശാചിന്റെ—തലയേററം ചതച്ചേവം
പരസ്യമാക്കിവച്ച തി—ന്നതി സൈഥൎയ്യം നിനക്കൊൻ—

---

൧൩൯. Tune "To pardon a rebel like me". 139

1

പാപത്തിൻ ഭാരമതാൽ ഞെരുങ്ങും—അനു
താപമുള്ളോരെ! നിങ്ങൾ
രക്ഷകനേശുവിന്റെ ക്ഷണനസ്വരം
ഇക്ഷണം കേട്ടുകൊൾവിൻ

പ്രിയരക്ഷകൻതന്നരികിൽ-അരികിൽ
പ്രിയരക്ഷകൻതന്നരികിൽ-അരികിൽ
വരുംഅഗതിയായൊരു-പാപിയും ന
പ്രിയ രക്ഷകൻ തന്നരികിൽ (ശിക്ഷ

2

നല്ല രക്ഷാകരൻ യേശുവിന്നു സമൻ
ഇല്ലിഹ ഭൂതലത്തിൽ
ഒന്നുമേ സംശയമെന്നിയെ വാ തന്റെ
മുന്നിൽ നീ ഈ സമയം— പ്രിയ

3

തന്നുടെ സന്നിധൌവന്നിടുമാരേയും
ഒന്നുകൊണ്ടും അകലെ
തള്ളുകയില്ലൊരുനാളുംമഹാകനി-
വുള്ളൊരു രക്ഷകൻ താൻ— പ്രിയ

4

വാനവും ഭൂമിയുംമാറിപ്പോയീടിലും
മാനുവേലേശ്വരൻ
താനുരചെയ്യൊരു വാക്കിനുണ്ടായിടാ
ഊനമൊരിക്കലുമേ— പ്രിയ

5

പുത്രനിൽ വിശ്വസിക്കുന്നവനുണ്ടിഹ
നിത്യമാം ജീവൻ, അവൻ
പാർത്തലജീവിതംതീർത്തുപിൻചേരും മ-
ഹത്വപുരത്തിലഹോ— പ്രിയ

---

## ൧൪൦. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 140.

പല്ലവി.

വിലയേറിയ കാലം—അഴിക്കരുതേ— വില

1. വലിയ ധനത്തേക്കാളും—മഹിമ കീർത്തിയെക്കാളും
പല ഭാഗ്യങ്ങളെക്കാളും—പാരിൽ എല്ലാറ്റെക്കാളും— വില
2. വിൺകൃപ നേടുവാനും—വിനയം സമ്പാദിപ്പാനും
വിൺപ്രസാദം ലഭിച്ചു—വിളങ്ങി ശോഭിച്ചീടാനും— വില
3. മോചനം നീതിമനോ—സ്വസ്ഥത വിശുദ്ധിയും
നീചപാപിലഭിച്ചു—നിരന്തം പ്രകാശിപ്പാനും— വില
4. ഉള്ളും പുറവും മാറി—ഉന്നത ദിവ്യശോഭ
തെല്ലും സന്ദേഹമെന്യേ—തെളിഞ്ഞു വിളങ്ങുവാനും— വില

---

## ൧൪൧. "There is life for a look". 141.

1. ജീവനുണ്ടാം ഏക നോട്ടത്താൽ ക്രൂശിങ്കൽ
ജീവനുണ്ടാം ഇപ്പോൾ നിനക്കു
പാപി! നോക്കി നീ രക്ഷ പ്രാപിക്കുക
ജീവനെ തന്നൊരു യേശുവിൽ
നോ—ക്കി—ജീവിക്ക
ജീവനുണ്ടാം ഏക നോട്ടത്താൽ ക്രൂശിങ്കൽ
ജീവനുണ്ടാം ഇപ്പോൾ നിനക്കു.
2. യേശുതാൻ നിൻപാപം വഹിച്ചിട്ടില്ലായ്കിൽ
എന്തിന്നു പാപവാഹകനായി?
തൻ മൃത്യുനിൻകടം വീട്ടായ്കിലെന്തിന്നു
പാപനാശരക്തമൊഴുകി?— നോക്കി

3. പ്രാർത്ഥന കണ്ണീരും ആത്മാവെ രക്ഷിക്കാ
രക്തംതാൻ രക്ഷിക്കും ആത്മാവെ
രക്തത്തെ ചിന്തിയോരേശുവിൽ നിൻപാപം
സാദരം വെക്കുക നീ മുദാ— നോക്കി
4. ചെയ്യേണ്ടതായിനി ഒന്നുമില്ലെന്നീശൻ
ചൊന്നതാൽ സംശയം നീക്കുക,
കാലത്തികവിങ്കൽ പ്രത്യക്ഷനായവൻ
വേലയെ പൂർണ്ണമായ് തികച്ചു— നോക്കി
5. യേശുതാൻ നല്കുന്ന നിത്യമാം ജീവനെ
ആശുനീ സാമോദം വാങ്ങുക
നിന്നുടെ നീതിയാം യേശു ജീവിക്കയാൽ
വന്നിടാ മൃത്യു എന്നറിക— നോക്കി

---

## ൧൪൨. "ഹേ മൃത്യുവെ ഭയങ്കരങ്ങളിൻ" 142.

1. ഹാ! സോദരാ! (രീ!) നീ ചിന്തചെയ്യുക ഈദിനം—ഈദിനം
നിൻപേർക്കഹോ ചൊരിഞ്ഞു രക്ഷകൻ തൻനിണം—തൻനിണം
രക്ഷാദിനം ദൈവമൊഴി—കേട്ടുകൊൾക നീ ശവക്കുഴി:
നിൻദേഹത്തെ വിഴുങ്ങുവാൻ—കാത്തിരിക്കുന്നു കാൺ—
2. രക്ഷയിൻനാൾകടന്നെന്നെക്കുമായി പോകും മുൻ—പോകും മുൻ:
ഈ സുപ്രസാദകാലംതന്നിൽ നിൻരക്ഷകൻ—രക്ഷകൻ
ആണിപ്പഴുതുള്ള കരം—ഇതാ നീട്ടുന്നു സാദരം;
തന്നെ നീ കൈക്കൊണ്ടിക്ഷണം—വാങ്ങുക മോചനം—
3. വാതിൽ അടെച്ചശേഷം നിൻവിളി—തള്ളുംതാൻ—തള്ളുംതാൻ;
കൃപയിൻനാൾ നീ തള്ളുരുതവൻ—നീതിമാൻ—നീതിമാൻ—
എത്ര കണ്ണീർചൊരികിലും—ഹാ! നിഷ്ഫലംനിൻ വ്യാകുലം:
എന്നെക്കുമുള്ള ദണ്ഡനം—എത്ര ഭയങ്കരം!

---

## ൧൪൩. ഹിന്ദുസ്ഥാൻ കാപ്പി ഏകതാളം 143.

പല്ലവി

ആത്മാവിനാൽ ജനനം—ഉണ്ടാകവേണം—
ആത്മാവിനാൽ ജനനം

അനുപല്ലവി

ആദാം പിതാവിൽനിന്നു—ജാതരായ മർത്ത്യർ ദൈവ
താതൻെറ മക്കളായി—തൻെറ രാജ്യം കാണ്മതിനു്— ആ

കാരണങ്ങൾ

1. ആത്മീയ സത്യങ്ങളെ—ഉണ്മയായ് കാണുവാനും
സ്വർഗ്ഗീയ വാസ്തവങ്ങളെ—നീ ഗ്രഹിക്കുന്നതിനും— ആ
2. മർത്യാവസ്ഥയിൽനിന്ന്—വ്യത്യസ്തമായി ഭവിച്ചു
വാസ്തവ പാപബോധം—ചിത്തെയുണ്ടാവതിന്ന്— ആ
3. ക്രിസ്തുയേശു രക്ഷകൻ—ഗോൽഗോത്താവിൽചൊരിഞ്ഞ
ശുദ്ധമായരുധിരം—തന്നിൽ വിശ്വാസം മൂലം— ആ
4. മാനവക്കാത്മീയമാം—ജ്ഞാനാത്മകം വചനം
തേൻ മാധുര്യം കവിയും—പാനീയമായ്ഭവിപ്പാൻ— ആ
5. ദൈവ സംസർഗ്ഗമതിൽ—സർവ്വദാ സന്തോഷിച്ചു
നിൻ സ്വഭാവം ദിനവും—പാവനമായ്വരുവാൻ— ആ
6. സ്വാത്മമുപേക്ഷിച്ചു പ—രാർത്ഥം പ്രവൃത്തിപ്പാനും
മർത്യരഖിലം സ്വന്ത—സോദരരാകുവാനും— ആ
7. ശത്രുക്കളെ സ്നേഹിപ്പാൻ—ശക്തിലഭിച്ചു ദൈവ
പുത്രരായി സതതം—വർത്തിച്ചീടുന്നതിന്നു— ആ
8. ക്രിസ്തു രക്ഷാകരന്റെ—ദൃഷ്ടാന്തം പിന്തുടന്നു
നഷ്ടമായ ലോകത്തിൽ—രക്ഷയ്ക്കായ് യത്നിക്കുവാൻ— ആ
9. എന്തു കഷ്ടങ്ങളേയും—സന്തുഷ്ടരായ്സഹിച്ചു
കർത്താവിൽ സന്തോഷിച്ചു—നിത്യം ജീവിപ്പതിന്നു— ആ
10. ഭൂവിൽ വിശുദ്ധമായ—ജീവിതത്തിന്നു ശേഷം
ദൈവമുമ്പിൽ എന്നേക്കും—നീ വസിപ്പാൻനിനക്ക്— ആ
11. ഇന്നും ഈ ദിവ്യമാററം—നിന്നിൽ വന്നിട്ടില്ലെങ്കിൽ
ചെന്നീടുക യേശുവിൻ—സന്നിധൌ ഈ നിമിഷം ആ

---

## Regeneration.

൧൪൪. കാംബോധി ആദിതാളം 144.

പല്ലവി.

വീണ്ടും നീ ജനിച്ചീടെണം—പ്രിയ സോദര!
കണ്ടീടുവാനായ് സ്വർപുരം.

അനുപല്ലവി.

അകമെയുള്ള ശുദ്ധമെ—പുറമെ ചെയ്യും കർമ്മത്താൽ
ശകലം നീങ്ങുകയില്ലെ—ന്നോർക്ക നിൻ മനമതിൽ
സകല സൽക്രിയകളും—ജപതപങ്ങളും, പാപം
അകററി രക്ഷിപ്പതിന്നു—ഫലിക്കയില്ലൊട്ടും അതിന്നു...... വീണ്ടും

ചരണം.

കരുണാകരനാം ദൈവം—തിരു സുതനേശുമൂലം
അരുമയിയ തിരുഹിതം—കരുതി കേട്ടീടുവിൻ
പെരുതാം പാപത്തിൻ ഫലം—മരണമത്രെയെന്നാപ്പിൻ
നരക്കവേണ്ടും മോചനം—തരുന്നതും ദൈവദാനം
വെറുത്തൊററു പറഞ്ഞീടിൽ—പൊറുക്കും നിൻ സർവ്വപാപം
പരമനേശുവിൽ മാത്രം—ശരണം പൂർണ്ണമായ് വച്ചിൻ
ജീവിക്കും നീതിമാൻ എന്നും—തൻ വിശ്വാസമതാൽ ദാനം
ഭവിക്കും നിത്യ ജീവനും—ഭാഗ്യവും സംശയമെന്നിയെ...... വീണ്ടും

---

൧൪൫. കരഞ്ജി ആദിതാളം 145.

1. രക്ഷിതാ—വിനെ കാൺ—ക പാപി!
നിൻെറ പേ—ക്കുള്ളായം—ക്രൂശിന്മേൽ—തൂങ്ങുന്നു.
2. കാൽവറി—മലമേൽ—നോക്ക നീ
കാൽകരം—ചേർന്നിതാ—ആണിമേൽ—തൂങ്ങുന്നു.
3. ധ്യാനപീ—ഠമതിൽ—കയറി
ഉള്ളിലെ—കണ്ണുകളാം—കൊണ്ടു നീ—കാണുക
4. പാപത്തിൽ—ജീവിക്ക—ന്നവനേ!
നിൻെറപേ—ക്കുള്ളമാ—തൂങ്ങുന്നീ—രക്ഷകൻ
5. തള്ളുക—നിൻെറ പാ—പമെല്ലാം
കള്ളമെ—ന്നും നിന—യ്ക്കുണ്ടോ നി—ന്നുള്ളിൽ നീ
6. ഉള്ളം നീ—മുഴുവൻ—തുറന്നു
തള്ളയാ—മേശുവിൻ—കയ്യിലേ—ല്പിക്ക നീ.

---

൧൪൬. കാപി ആദിതാളം 146.

പല്ലവി.

കല്ലും അല്ലെടോ!—കായം—മല്ലും അല്ലെടോ! ജീവ

അനുപല്ലവി.

വെള്ളി പൊൻവിലമതിയാ—മുത്തും അ—ല്ലെടോ!—

ചരണങ്ങൾ.

1. വല്ലതും ചൊല്ലാതെ നമ്മെ—വരുവതറിയാ—അതാൽ
നല്ലവഴി തേടി ദേവ—നാമത്തെ ഓർക്ക— കല്ലും
2. സൃഷ്ടികൾ കണ്ടതെല്ലാം—മായ അല്ലയോ?—ശ്ലോമോൻ
കാഴ്ച ഇതു ചൊന്നതെ നീ—പാർത്തറിയായോ?— കല്ലും

3. കാററടിക്കും മേഘം പുക—യ്ക്കൊപ്പമായഹോ!—നരൻ
ഊററം എണ്ണീട്ടുന്ന ജീവൻ—പോയ്മറയുമേ— കല്ലും
4. വേഗമായൊഴുകും ആററിൻ—നീററിനൊപ്പമേ—മായം
ദേഹനരനാൾകളതി—ജവം കഴിയുമേ— കല്ലും
5. രാപ്പകലിരുൾവെളിവും—മാറുംവണ്ണമേ—അയ്യോ!
ഭൂപതികൾ വാഴ്ചകൾക്കും—മാറുപാട്ടുണ്ടേ— കല്ലും
6. പൂമലർച്ചൂടേറുപെട്ടാൽ—വാടി ഉതിരും—അതു
പോലെ ഈകായത്തിൻഭംഗി—മങ്ങിമായുമേ— കല്ലും
7. അല്പനാൾ ജയംനടിക്കും—സ്വല്പമാനുഷൻ—അവൻ
അല്പനോവെങ്കിൽകിടക്കും—കെല്പുകെട്ടവൻ— കല്ലും
8. മേലുകീഴാം കീഴുമേലാം—വണ്ടിയുരുൾപോൽ—നര
മേനിയും തൻപൌരുഷവും—മേലുകീഴാമേ— കല്ലും
9. മാനവും ഭൂവാഴ്‌വും എന്നാം—അതിദരിദ്രനും—സർവ്വ
മന്നനും ഭൂപാലനും ചാ—വൊപ്പം അല്ലെയോ? കല്ലും
10. ഓട്ടം ഓട്ടം ജീവൻ ഓട്ടം—സർവ്വവും ഓട്ടം—തിട്ടം
ഓട്ടം ഒടുങ്ങുമ്പോൾ ആത്മ—നേട്ടമേ ശിഷ്ടം— കല്ലും
11. ദുഷ്ടജീവാത്മാക്കൾ മരി—യാതെരിയും തീയിൽ—പിന്നെ
ശിഷ്ടനരാത്മാക്കൾ മരിയാ—തിരിക്കും മോക്ഷേ— കല്ലും

---

## ൧൪൭. ഹിന്തുസ്ഥാൻ തോഡി ആദിതാളം 147.

ഖണ്ഡങ്ങൾ.

1. സ്നേഹിതന്മാരേ! വരുവിൻ—സ്നേഹമാം വിരുന്നുണ്ടിതാ
സ്നേഹമായ ഭക്ഷണവും—ദാഹത്തിന്നു പാനീയവും
2. ഉണ്ടു നിങ്ങൾക്കൊരുവിരു—ന്നാദിനാഥൻ താനൊരുക്കി-
ട്ടുണ്ടുനിങ്ങൾക്കാവശ്യമായ്—കണ്ട സർവ്വവും തൻപക്കൽ
3. യേശുവിൻ ശബ്ദം നിൻ കാതിൽ—ജീവനാദമായ് കേൾക്കവെ
ലേശവും താമസിയാതെ—യേശുപാദെ ചേർന്നീടുക
4. കാൽവറി മലമുകളിൽ—പാപിയാം നിന്നെ രക്ഷിപ്പാൻ
ദേഹത്തിൽ താനേററമുറി—വേറ്റുംകാട്ടി വിളിക്കുന്നാൻ
5. നിന്നെകണ്ടിട്ടുള്ളുരുകി—കർത്തൻ കണ്ണീർ വാർത്തീടുന്നേ
നിന്നെ നേടുവാൻ സോദരാ! ജീവൻ നിൻെറപേക്കായ്തന്നേ
6. വെള്ളി പൊൻവിലമതിയാ—യേശുവിൻെറ ജീവരക്തം
കള്ളമെന്നുതള്ളാതെ നിൻ—ഉള്ളം ശുദ്ധിയാക്കീടുമെ.

---

ഫർവ്യ. ചെഞ്ചുരുട്ടി ആദിതാളം 148.

1. നരരേ വന്നീടുവിൻ—പരനോടു യോജിപ്പാൻ
മരണം സഹിച്ചതൻ—പുത്രനാൽ—ഇപ്പോൾ
2. ഗതിയില്ലാ മർത്ത്യർക്കായ്—ഉദിച്ചതരുണോദയം
അതിക്രമം നീക്കിയ—ക്രിസ്തുസൂര്യൻ—തന്നെ
3. ജപിച്ചാലും നാമങ്ങൾ—തപസ്സോടെ രാപ്പകൽ
ലഭിക്കയില്ലതാൽ—രക്ഷയെ—പാപി!
4. ഒരു നാമമേയുള്ളൂ—കരുണ കണ്ടെത്തുവാൻ
തിരുവേദസാക്ഷ്യങ്ങൾ—കേട്ടിട്ടില്ലേ—നിങ്ങൾ,
5. കുരിശിങ്കൽ നോക്കിയാൽ—ദുരിതങ്ങൾ നീങ്ങിപ്പോം
മുറിവേററ കുഞ്ഞാട്ടിൻ—രക്തത്താൽ—എല്ലാം.
6. ഹൃദയവിശുദ്ധിയും—കൃപയാലെ പ്രാപിക്കും
സദയം തൻ ആലയം—ആക്കീടും—ദൈവം
7. വസിക്കുവാൻ ദൈവത്തിൽ—രസിച്ചീടാൻ സത്യത്തിൽ
നശിക്കാത്തോർ ജീവനെ—നൽകും താൻ—ഉള്ളിൽ
8. മരണം വന്നീടുമ്പോൾ—ശരണം ഈ രക്ഷകൻ
പരദീസയിങ്കൽ താൻ ചേർത്തീടും—അപ്പോൾ
9. ഒടുവിൽ താൻ നീതിയിൽ—വിധിക്കും അതിൻമുമ്പിൽ
എടുപ്പിൻ തൻ സൌജന്യ—രക്ഷയെ—നിങ്ങൾ.

---

ഫർൻ. കുരഞ്ജി ആദിതാളം 149.

1

പരമാനന്ദമനുഭവിപ്പാൻ
വരുവിൻ-നരരേ!വിരഞ്ഞോ-ടിനിങ്ങൾ

2

പരമോന്നതനേശുവിതാ
അരികിൽ—വരുവാ—നരചെ—യ്യുന്നു

3

പരിശുദ്ധ മതീവചനം
ഒരുകാ—ലത്തിലും—വരികി—ല്ല ഭേദം

4

അരികിൽ വരുമാരെയുമേ
പിരിയാ—തെയെന്നും—കരുതീ—ടുമവൻ

5

പരമോന്നതവാക്യമിതാ
ശരിയായ്-നിന്നോടി-ന്നരചെ-യ്യുന്നു

6

വരിക തിരു സന്നിധിയിൽ
പരമാ—ർത്ഥമെല്ലാം—പറഞ്ഞീ—ടുക നീ

7

ഒരു മാത്രയും പാർത്തിടാതെ
വെറുത്തേ—റുരുപാ—ഞ്ഞൊഴിഞ്ഞീ—ടു (പാപം

8

തിരുച്ചോര കൊണ്ടാശു നിന്റെ
പെരിയോ—രു പാപം—കഴുകീ—ടുമവൻ

൧൫൦. കാപ്പി ആദിതാളം 150

പല്ലവി.

പാപികളേ! നിങ്ങൾ—യെശുവിന്റെ—തിരു
പാദത്തിൽ വന്നണെ-ഞ്ഞീടുകിപ്പോൾ

അനുപല്ലവി.

പാദത്തിലണയുന്ന—പാപികൾക്കു—അവൻ
പാപവിമോചനം—നൽകീടുമെ

ചരണങ്ങൾ.

1. പരമപിതാവിങ്കൽ—നരഗണത്തെ—നിത്യം
നിരപ്പിച്ചിട്ടുന്ന പുരു—ഷോത്തമനായ്
നരപരമേശനാം—യേശുവല്ലാതെയീ
ധരണിയിലൊരുവനു—മില്ലതിനാൽ— പാപി

2. പാപമില്ലാതെ—ജനിച്ചവനും—പരി
താപമശേഷമൊ—ഴിച്ചവനും
പാപികളനുഭവി—ക്കേണ്ടും ശിക്ഷകൾ സഹി-
ച്ചാപത്തൊഴിച്ചവനു—മിവൻ താനെ— പാപി

3. നല്ലാട്ടിടയനും—ആടുകൾക്കായ്—ഭയം
തെല്ലുമില്ലാതെ മ—രിച്ചവനും
കല്ലറയിൽ പതിഞ്ഞു—മൂന്നാം ദിവസമതി
വല്ലഭനായുയി—ർത്തവനുമിവൻ— പാപി

4. ലോകരക്ഷാകര—നേത്രു തന്നെ—സവ്വ
ശോകനിവാരണ—നുമിവനെ
ആകുലപ്പെടുന്നവ—ക്കാശ്വാസം നല്കിടുവാൻ
ലോകത്തിലിവനൊഴി—ഞ്ഞാരുമില്ലേ— പാപി

5. വാനപിതാവിൻ—വലമമന്നു—സദാ
മാനവക്കായ് ജപി—ച്ചീടുന്നവൻ
വാനിൽ നിന്നതുല പ്ര—ഭാവമോടെഴുന്നെള്ളി
സംനന്ദം വരും നിങ്ങ—ളൊരുങ്ങീടുവിൻ— പാപി

---

൧൫൧. മോഹനം ആദിതാളം 151

1. യേശുക്രിസ്തൻ തന്നെ—പാപിക്കു ശരണം—പാപിക്കു.........
2. മാമഹിമയെ അവൻ—മനുഷ്യനായ് മറന്നു—മനുഷ്യനായ്...
3. പാടുകൾ ഏററവൻ—കുരിശിൽതാൻമരിച്ചു—കുരിശിൽ......
4. പാതാളം പ്രാപിച്ചു—മരണത്തെ ജയിച്ചു—മരണത്തെ.........

5. ഇരിക്കുന്നു മഹിമയിൽ—താതന്റെ വലത്തു—താതന്റെ.........
6. വരുമേശുത്തപ്പോടെ—ലോകത്തെ വിധിപ്പാൻ—ലോകത്തെ...
7. യേശുവേ! അടിയാൾക്ക—ശരണമായ് വരിക—ശരണമായ്........

———

## ൧൫൨. "Who came down from Heaven" 152.

1. ഏകദൈവ പുത്രനാർ?—യേശുരക്ഷിതാവു
ഏകമദ്ധ്യസ്ഥനമാർ?—യേശുരക്ഷിതാവു

യേശുവിനെ തേടുവിൻ—യേശുവിനെ നേടുവിൻ
യേശുവെ പിഞ്ചെല്ലുവിൻ—യേശുരക്ഷിതാവു

2. സ്വർഗ്ഗംവിട്ടു വന്നതാർ? യേശുരക്ഷിതാവു
മർത്ത്യക്കായ് പിറന്നതാർ? ,, യേശു
3. സത്യമാർഗ്ഗ നായകൻ ,,
നിത്യജീവ ദായകൻ ,, യേശു
4. പാപം ക്രൂശിൽ വഹിച്ചോൻ ,,
ശാപമെല്ലാം സഹിച്ചോൻ ,, യേശു
5. കല്ലറയിൽ ഇറങ്ങി ,,
മല്ലൻവിഷം വിഴുങ്ങി ,, യേശു
6. ഉയിർത്തവൻ മൂന്നാംനാൾ ,,
ജയിച്ചവൻ ശ്രുദ്ധിയാൽ ,, യേശു
7. സ്വർഗ്ഗേകറി വീരനായ് ,,
പ്രാർത്ഥിക്കുന്നു ഭക്തക്കായ് ,, യേശു
8. തേജസ്സിൽ മടങ്ങിടും ,,
രാജാവായി വാണിടും ,, യേശു
9. രക്ഷയ്ക്കായിന്നാമമേ ,,
ശിക്ഷയ്ക്കായും വരുമേ ,, യേശു
10. എല്ലാനാവും ചൊല്ലിടും ,,
ഹല്ലേലൂയ്യാ നിത്യവും ,, യേശു

———

# SAVIOUR'S CALL.

# രക്ഷകന്റെ വിളി.

## ൧൫൩. ചെഞ്ചുരുട്ടി "മലയാലെൻ" ആദിതാളം 153.

പല്ലവി.

നിനക്കായെൻ ജീവനെ മര—ക്കുരിശിൽ വെടിഞ്ഞേൻ മകനേ!

അനുപല്ലവി.

ദിനവും ഇതിനെ മറന്നുഴുവിനീ—വസിപ്പതെന്തു കൺമണിയേ!—നിന

ചരണങ്ങൾ.

1. വെടിഞ്ഞു ഞാനെന്റെ—പരമമോദങ്ങളഖിലവും നിന്നെ—കരുതി-നിന്റെ-
കഠിനപാപത്തെ—ചുമന്നൊഴിപ്പതി-ന്നടിമവേഷം ഞാ—നെടുത്തു— നിന
2. പരമതാതന്റെ—തിരുമുമ്പാകെ നിൻ ദുരിതഭാരത്തെ ചുമന്നും—കൊണ്ടു
പരവശനായി തളർന്നെൻ വിയർപ്പു ദാഹത്തുള്ളി പോലെയൊഴുകി— നിന
3. പെരിയൊരു കുരിശെടുത്തുകൊണ്ടു ഞാൻ കയറി കാൽവറി മുകളിൽ-ഉടൻ
കരുത്തേറുന്നവർ പിടിച്ചിഴച്ചെന്നെ കിടത്തി വൻകുരിശതിന്മേൽ— നിന
4. വലിച്ചു കാൽ കരം പഴുതിണയാക്കി പിടിച്ചിരുമ്പാണി ചെലുത്തി—കട്ടം
ഒരലിവില്ലാ തടിച്ചിറ-ക്കിയെ രക്തം തെറിക്കുന്നെന്റെ-കൺ മണിയേ!—
5 പരമദാഹവും വിവശതയും കൊ—ണ്ടധികം തളർന്നയെന്റെ-നാവു
വരണ്ടു-വെള്ളത്തി-ന്നിരന്ന നേരത്തും—തരുന്ന-തെന്തു നീ? നോക്കു— നിന
6. കരുണയില്ലാത്ത പടയാളി-യൊരു—പെരിയ കുന്തമതെടുത്തു-കുത്തി
തുറന്നെൻ ചങ്കിനെ-യതിൽ നിന്നൊഴുകി—ജലവും രക്തവു-മുടനേ— നിന
7. ഒരിക്കലും എന്റെ പരമസ്നേഹത്തെ—മറക്കാമോ നിനക്കോർത്താൽ നി-ന്മേൽ
കരളലിഞ്ഞു-ഞാനിവ സകലവും—സഹിച്ചെൻ ജീവനെ വെടിഞ്ഞു— നിന

---

## ൧൫൪. ഹിന്തുസ്ഥാൻ തോടി ആദിതാളം 154.

ദ്വിപദങ്ങൾ

എന്റെ പ്രിയ! എന്റെ പ്രാവേ!—നീയെഴുന്നു വാ വരിക
നിന്റെമേലെൻ വാഞ്ഛയെല്ലാം—നീയെനിക്കു സ്വന്തമല്ലോ

ചരണങ്ങൾ.

1. നിത്യമായ സ്നേഹം കൊണ്ടു—നിന്നെ സ്നേഹിച്ചില്ലയോ ഞാൻ
പ്രീതിവാത്സല്യത്തോടിന്നും—ആകർഷിച്ചീടുന്നു നിന്നെ— എ
2. പാറയിൻ പിളർപ്പിലയ്യോ—കാണിയിൻ മറവിലും നീ
പാർത്തിടുന്നതെന്തു മൂലം—പ്രാണസഖെ! നീയിന്നേരം— എ

3. എന്നുയിർവെടിഞ്ഞുനിന്നെ—വീണ്ടെടുത്തോനല്ലയോഞാൻ?
നിന്നുയിരിൽ മേവുംവിഷം—നീരൊഴിച്ചതന്നില്ലയോ?— എ
4. നിൻെറനെററിതന്നിലെൻെറ—നാമംപതിഞ്ഞായതിനാൽ
നിൻെറമേലുള്ളെൻെറകൊടി—സ്നേഹംതന്നെആകുന്നല്ലോ— എ
5. എന്തുകൊണ്ടുനീയകന്നു—ദൂരെ മാറി മേവിടുന്നു?
അന്തികെ വരികനിൻെറ—സ്വന്തകാന്തനല്ലയോ ഞാൻ— എ

---

## ൧൫൫. "Hark! my soul, it is the Lord" 155.

7s.

1. കേൾക്ക എൻെറ ആത്മാവേ!
യേശു മനസ്സലിഞ്ഞു
ചോദിക്കുന്നു ഹേ! പാപീ!
സ്നേഹിക്കുന്നോ നീ എന്നെ?
2. ആദിയിങ്കൽ ഞാൻ തന്നെ
തിരഞ്ഞെടുത്തു നിന്നെ
ആദ്യം നിന്നെ സ്നേഹിച്ചു
പിന്നെ നിന്നെ രക്ഷിച്ചു
8. പെററതള്ള കുഞ്ഞിനെ
മറക്കുന്നതെങ്ങിനെ?
അവൾ മറന്നീടിലും
നിന്നെ എന്നും ഞാൻ ഓക്കും
4. നിന്നെ എൻെറ മഹത്വം,
വേഗത്തിൽ ഞാൻ കാണിക്കും.
എന്നാൽ ആയതിൻമുമ്പെ
നിന്നെ ശുദ്ധി ആക്കണം
5. എൻസിംഹാസനത്തിൻമേൽ
വേഗത്തിൽനീ ഇരിക്കും,
ഞാൻ വീണ്ടെടുത്ത പാപീ
സ്നേഹിച്ചീടുന്നോ എന്നെ?
6. എൻെറ സ്നേഹം കത്താവേ!
ഏതുമില്ലയെങ്കിലും
കൃപയാലതിനെ നീ
വദ്ധിപ്പിക്കുമാറാക.

---

## "അയ്യൊ എൻദൈവമെ"

൧൫൬. ചെഞ്ചുരുട്ടി ചാപ്പുതാളം 156.

1. എത്രകാലമായ്നിൻെറ—
ഹൃത്തിൻവാതിലിങ്കൽ ഞാൻ
മുട്ടി വിളിച്ചീടുന്നു?
2. നിന്മനസാക്ഷിമൂലം—
തിന്മബോധം വരുത്താൻ
ഞാൻപ്രയത്നിച്ചില്ലയോ?
3. വേദവചനം നിന്നെ—
ഏതുനേരവും നീതി
പാതകാണിച്ചില്ലയോ?
4. ദൈവദാസർ നിനക്കു—
ജീവവഴിയെപ്പല-
പ്രാവശ്യം കാട്ടിയല്ലോ
5. ശുദ്ധാത്മാവിൻെറ വാദം—
നിത്യംധിക്കരിച്ചുനീ
ശ്രദ്ധിച്ചില്ലൊട്ടും അതു
6. കഷ്ടതയയെച്ചിട്ടും—
വിട്ടുനീ തിരിഞ്ഞില്ലം
ദുഷ്ടമാൎഗ്ഗമൊന്നുമേ

7. മൃത്യുനിന്നരികത്തു—
എത്തിപലവട്ടവും
ഓൎത്തില്ല നീ നിൻമൃതി

8. എന്നിട്ടുമൊരിക്കലും—
തന്നിഷ്ടം വിടാതെ നീ
മുന്നോട്ടു പോയില്ലയോ?

9. മാനസാന്തരത്തിൻനാൾ—
ഞാനനുവദിച്ചല്ലോ
നിന്ദിച്ചുനീയെൻകൃപ

10. അന്തമെന്നിയെ തീയിൽ—
വെന്തുനീയുരുകീട്ടും
ചിന്തിച്ചു കൊൾകയിതു

11. ദൈവത്തെ എതിൎരല്ലാൻ—
സൎവ്വദാ ഒരുങ്ങിക്കൊൾ
ജീവനൊരാവിയഹോ!—

---

൧൫൭. കാപ്പി ആദിതാളം 157.

കണ്ണികൾ

1. എന്മകനെ ഞാൻ അയ്യോ! എങ്ങിനെ—നിന്നെ മറന്നമരും?
നിൎമ്മനമെങ്കൽനിന്നു തിരിവാ—നേതൊരു കാരണമോ?
2. മൺമയനായ നിന്നെയണച്ചി—ട്ടവനംചെയ്തു സദാ
കൺമണിപോലെ കാവൽചെയ്തു—വാസരം ഞാനതിനാൽ
3. എങ്ങിനെ നിന്നെ അറുമായെപ്പോൽ—ആക്കും മമ സുതനേ!
എങ്ങിനെ മന്നിൽ നിന്നെ സെബോയിം—പോലെ ഞാൻ നിറുത്തും?
4. പാറയിൻവിടവോകോണിയിൻ മറവോ—ഏതിഹ നിൻവസതി?
മാറിത്തിരിഞ്ഞു നീ പോകാതെന്നുടെ—മാൎവ്വിടം ചേൎന്നിടുക
5. നിൻമുഖം കാണ്മാൻ മാമകവാഞ്ഛ—അല്പമല്ല മകനേ!
നിൻവചനം മാ മാധുൎയ്യമേയതു—കേൾക്കണമെൻശ്രവണെ
6. രാജപുരോഹിതവംശജനാകിയ—സുന്ദരരൂപമതേ!
തേജസ്സെഴുന്ന മൽസന്നിധിയും പര—മാനന്ദവും മറന്നോ?
7. എന്നെ വെടിഞ്ഞു വൻകാനനമേറി ന—ടന്നുഴലും മകനേ!
നിന്നെ നിനച്ചഹോരാത്രമിരിപ്പതു—ഖിന്നതയോടിഹ ഞാൻ.

---

൧൫൮. ആനന്ദഭൈരവി ആദിതാളം 158.

പല്ലവി

അയ്യോ! പാപി! നീ എൻ—പാട്ടു കാണുക!

അനുപല്ലവി.

പാതകം നീ ചെയ്തതാൽ ഈ
പാട്ടു ഞാൻ പെട്ടേൻ— അയ്യോ!

ചരണങ്ങൾ

1. പരമാനന്ദം ഞാൻ—വിട്ടു നിന്മൃവം
പെരുംകാട്ടിന്നുൾ ഞാൻ—വന്നു നിന്മൃലം
കീറിയ വസ്ത്രം പുതച്ചേൻ—പാരിന്നുടയോൻ— അയ്യോ!

2. നരമാതാവിൻചൊൽ—ക്കീഴടങ്ങി ഞാൻ
ഒരു യാചകൻപോൽ—ജീവനം ചെയ്തേൻ
ഏറെവിശപ്പും ദാഹവും—ഏററു നിൻമൂലം— അയ്യോ!
3. ഇടികൊണ്ടെന്റെ മെയ്—നിന്റെ പാപത്താൽ
അടികൊണ്ടേറെ ഞാൻ—നിന്റെ ദോഷത്താൽ
കെട്ടുകൾ തൊഴികൾക്കുമോ—അററമില്ലല്ലോ— അയ്യോ!
4. ഇരിമ്പാണിയാൽ എൻ—കൈകൾ നോവുന്നേ!
ഇരുപാദങ്ങൾ ഓർ—ആണിമേലായേ!
കരളിലും കുന്തം കടന്നു—ചൊരിയുന്ന രക്തം— അയ്യോ!
5. നിന്റെ പാപത്താൽ ഞാൻ—തൂങ്ങുന്നീവണ്ണം
നിന്റെപേർക്കല്ലാ ഞാൻ—തൂങ്ങുന്നീവണ്ണം
നിന്റെ പാപത്തിനുവേണ്ടി—ഞാൻ അടികൊണ്ടേൻ— അയ്യോ!
6. പാറകൾപോലും എൻ—പാടു കാണുന്നേ
പാരം ഞെട്ടുന്നേ കൺ—നീരൊഴുക്കുന്നേ
ധീരനായ് നീ എന്നെനോക്കി—തല കുലുക്കാതെ— അയ്യോ!
7. കന്നൻപേരയോടെ നീ—രചനില്ലാതെ
എന്നെ ക്രൂശിന്മേൽ നീ—വീണ്ടും തൂക്കാതെ
നിന്നുടെപേർക്കുള്ള ശിക്ഷ—എന്നിലായിതാ അയ്യോ!

---

ഫൻ. സുരട്ടി ചാപ്പുതാളം 159.

പല്ലവി.

തനയാ നിന്നുടെപേർക്കായ്—ട്ടെന്നുടെ ചോര
ബലിചെയ്യായതിനെ ഓർക്ക!

അനുപല്ലവി

വിനയാൽ നീ നരകത്തി—ക്കനലിൽ വീഴവാറായി
മനസ്സാലെന്നുടെ ജീവൻ—നിനക്കായ്തന്നു വീണ്ടിടല്ലേ— തന

ചരണങ്ങൾ.

1. ഇതിനു തുല്യമായെന്തോ നീ—തന്നിടും പാപി?
കുതുകമോടിതു ചിന്തിക്ക!
അതിരററുള്ളൊരു മോദം—അകമേ തന്നതിന്നായി
പതിയാമെന്നുടെപാദേ—വരിക നീ മടിയാതെ— തന
2. ദുരിതം ഞാൻ പലതുമേററു—നിൻദുരിതങ്ങൾ
ശിരസ്സിൽ ഞാൻ ചുമന്നു തീർത്തു
കരുതുകിന്നിതിനെ നീ—അതിനു സംശയമേതും
വിടുതു വാങ്ങുവാനായ് നീ—കരിപ്പുംകൊണ്ടു ശീഘ്രം വാ— തന

3. വരുമേറെ ഞെരുക്കം ഭൂമൌ—നീയതിനാലെ
പരിതപിച്ചിരുന്നീടാതെ
മരണനാഴികയോളം—ഇരി നീ വിശ്വസ്തനായി
തരുവൻ ജീവകിരീട—മതിന്നു സംശയിക്കേണ്ട— തന

4. ദിനവും നീ മരിച്ചീടേണം—എന്നിൽ ജീവിപ്പാൻ
വിനയം നീ ധരിച്ചീടേണം
അകമേ ഞാൻ വളരേണം—പുറമേ നീ കുറയേണം
കുറയെ ഞാൻ കളയുമ്പോൾ—ഭ്രമിച്ചീടേണ്ട നീയേതും— തന



# THE HOLY SPIRIT.

# പരിശുദ്ധാത്മാവ്.



## ൧൬൦. Tune C. M. 160.

1. ശുദ്ധ ശുദ്ധ കർത്താ! ദേവാ! ജീവദായകനേ!
ചിത്തശുദ്ധി നല്കി എന്നെ രക്ഷിക്കിന്നേരമേ.
2. വാസം ചെയ്യെന്നുള്ളിൽ ദേവാ! പാപബോധത്തെതാ
നാശമാർഗ്ഗം കാണ്മാനെന്നെ—പാലിച്ചീടേണമേ.
3. സത്യാത്മാവേ! വന്നെന്നുള്ളിൽ—നിത്യവും നീ പാർക്ക
ക്രിസ്തുയേശുവിൻമുദ്രയെന്നിൽ—പതിക്ക നീ ഇപ്പോൾ.
4. സ്നേഹാദിഫലങ്ങൾ എന്നിൽ—ആവാനധികമായ്
സ്നേഹവാനേ! ഉണ്ടാക്കേണം—ഹീനപാപിയെന്മേൽ
5. താതസുതശുദ്ധാത്മാവേ! നാഥൻ ത്രിയേകനേ!
താ നിൻ കൃപാവരങ്ങളെ—നിൻസേവ ചെയ്തിടാൻ.



## ൧൬൧. ബിഹാഗ് ആദിതാളം 161.

പല്ലവി

വേഗമെന്നകമതിൽ—വാ! വിശുദ്ധാത്മനേ!
ബദ്ധനാം ഞാൻ നിന്നെ—പുറത്തുതള്ളിയല്ലോ!

ചരണങ്ങൾ

1. വന്നെന്നകമേ—കുടിപാർക്കണമേ
എന്നും സാന്നിദ്ധ്യം—നിറഞ്ഞു വിലസണം— വേഗ
2. ക്രൂശിൽ മരിച്ചു—ഈശനെ വഹിച്ചു
ആശുവന്നെന്നുള്ളിൽ—ആവസിക്കേണമേ— വേഗ

3. ഉയിൎത്തെഴുന്നേററ—പുരുഷോത്തമനേ!
ഉള്ളത്തിലെൻ ജീവ—ശക്തിയാക്കിടുക— വേഗ
4. മഹിമാസനത്തിൽ—വാഴും മഹേശൻ
മഹിമയോടെന്നുള്ളിൽ—വാണരുളീടണം— വേഗ
5. തേജോമയനാം—മന്നനന്ദനനേ.
ചേതസ്സിലെന്നും—പതിച്ചീടുവാനായ്— വേഗ
6. ദേവശുദ്ധാത്മനേ!—ആവസിക്ക എന്റെ
ജീവനിലേശുവിൻ—ഭംഗി വിളങ്ങുവാൻ— വേഗ
7. യേശുവിൻജീവൻ—മമ ജീവനതിൽ
എന്നും പ്രകാശിപ്പാൻ—തുണെക്കുക ദേവാ! വേഗ
8. പരിശുദ്ധനെന്നിൽ—വാസം ചെയ്തീടിലൊ
പാവനജീവിതം—സാദ്ധ്യമതാകുമേ— വേഗ
9. വാക്മനോകായം—ഒക്കെയൊന്നാകവെ
സാക്ഷിചൊല്ലീടണം—രക്ഷകനെ സദാ— വേഗ

---

## ൧൬൨. Come Holy Spirit S. S & S. 162.

1. വാ, വിശുദ്ധാത്മാ! പ്രാവുപോലെങ്ങൾ മേൽ
ആവസിക്ക, പ്രാൎത്ഥിക്കുന്നേരത്തിൽ;
ജീവനാം ക്രിസ്തൻ സ്നേഹ പൂൎണ്ണതയിൽ
നൽവെളിവായ് കാണിക്ക കൃപയാൽ
2. വാ, വിശുദ്ധാത്മാ! കാർമേഘങ്ങൾ നീങ്ങാൻ,
നാവുകൾ കൃപ സുവിശേഷിപ്പാൻ,
നൽവരം തന്നു യേശുമൂലമിന്നു
പാവനമോദാൽ നിറെഞ്ഞീടുവാൻ
3. വാ, വിശുദ്ധാത്മാ! താതനയച്ചോനെ!
ആപ്തൻ, വഴികാട്ടി, സഹായകൻ,
ദീപ്തിതന്നേശു കൂടെ നടന്നീടാൻ,
പ്രാപ്തരാവാൻ, നീ ചിത്തെ വസിപ്പാൻ.

---

## ൧൬൩. മുഖാരി ചാപ്പുതാളം 163.

പല്ലവി.

വിശുദ്ധാത്മാവേ! വരിക—ദോഷിയാം
എൻ നെഞ്ചിൽ വസിക്ക!

ചരണങ്ങൾ.

1. നിൻ ഹിതം എത്ര അ—റിഞ്ഞാലും പാപമെ
നിത്യം ചെയ്തീടുന്നു ഞാൻ—എന്മേൽ
നീ കടാക്ഷിക്കേണം—അല്ലെങ്കിൽ പാപി ഞാൻ
നിത്യ ചാവിന്നിരയാം— വിശു

2. പാപിയെന്റെ മൂലം—പാടുപെട്ടെൻ യേശു
പാരിൽ മരിച്ചതിനെ—പല
പ്രാവശ്യംപാപിമ—റന്നുമാപാപങ്ങൾ
പക്ഷമായ് ചെയ്തുപോയേൻ— വിശു

3. ജീവനുണ്ടെന്നൊരു—നാമമേ ഉള്ളെന്നിൽ
ജീവനില്ലേ പരനേ!—ഭവാൻ
കൈവിട്ടാൽ പാപി ഞാൻ—ചാവാനിടയാമേ
കോപിച്ചു പോകരുതേ— വിശു

4. നിന്നോടപേക്ഷിച്ചു—വന്ദനം ചെയ്വാനും
നിൻസത്യം കേൾപ്പതിന്നും—മന്ദം
എന്നിൽ പലപ്പോഴും—വന്നവെക്ക ക്ഷമ
തന്നു നീ വന്നീടുക— വിശു

5. ഈലോകമായയിൽ—കാലം കഴിച്ചു ഞാൻ
മേൽലോകത്തെ മറന്നേൻ—ഇനി
ആലോക കാര്യങ്ങൾ—ചിന്തിപ്പതിന്നു നീ
ആഗ്രഹം തന്നീടുക— വിശു

6. കല്ലുപോലുള്ള എൻ—വല്ലാത്ത നെഞ്ചിനെ
നല്ലവണ്ണം ഇളക്കി—ഉള്ള
വല്ലാത്ത ചിന്തകൾ—നീക്കി എന്നുള്ളിൽ നീ
പള്ളികൊണ്ടീടണമേ— വിശു

---

## ഫന്നർ. ശങ്കരാഭരണം ഏകതാളം 164.

വിശുകദൈവാത്മാവേ! സ്വർഗ്ഗീയമാം—ആവിയെ വീശണമേ
യേശുവിൻ രക്തത്താൽ ദാസന്മാർക്കവ—കാശമായ്തീർന്നവനേ!

ചരണങ്ങൾ.

1. ദൈവജ്ഞിൻ തോട്ടത്തിന്മേൽ വീശീടുക—ലാവണ്യനാദമോടെ
ജീവന്റെ വൃക്ഷങ്ങൾ പൂത്തു കായ്ക്കുവാൻ—ദൈവത്തിൻ പുകഴ്ചക്കായ്

2. സ്നേഹത്തിൻ പാലകനേ! നിൻ കാററിനാൽ—സ്നേഹാഗ്നി ജ്വലിപ്പിക്ക
ഇഹനിൻശിഷ്യരിൽ യേശുനാമത്തിൻ—മഹത്വം കണ്ടീടുവാൻ

3. പുതിയതാം വീഞ്ഞിനെ നിൻ ശുദ്ധന്മാർ—കുടിച്ചാഹ്ലാദിക്കട്ടെ
ഹൃദയം ആനന്ദംകൊണ്ടു നിറഞ്ഞു—സ്തുതിയാൽ കവിയുവാൻ

4. സ്ഥിരസമാധാനവും സമുദ്രത്തിൻ—തിരപോൽ വർദ്ധിച്ചിട്ടു
കരപ്രദേശങ്ങൾ ദാസർ വിട്ടെന്നും—ആഴത്തിൽ വാസം ചെയ്യാൽ
5. കാററിൻെറ ചിറകിന്മേൽ സുഗന്ധങ്ങൾ—നാട്ടിൽ പരന്നീടുമ്പോൾ
പാട്ടിലും വാക്കിലും ജീവവാസന—പൊങ്ങുവാൻ നല്കേണമേ
6. യേശുവിൻ വരവിന്നായ് ഒരുങ്ങിയ—വിശുദ്ധ കന്യകയായ്
ആശയോടിരിപ്പാൻ തന്നിടേണം തൻ—മേശയോടണയുവാൻ
7. വിശ്വസ്തകാര്യസ്ഥൻ നീ എന്നേക്കും ന—ല്ലാശ്വാസപ്രദനും നീ
ശിഷ്യരിൽ മഹത്വത്തിൻ രാജാവിൻെറ—ഇഷ്ടം തികെക്കേണമേ.

രണ്ടാം ഭാഗം.

1. സാത്താൻെറ വ്യാജങ്ങളെ അനേകർ കു—ഞ്ഞാടിനാൽ ജയിക്കുവാൻ
നാട്ടിലും കാട്ടിലും ദാസരെ സത്യ—സാക്ഷികൾ ആക്കീടുക
2. ചാവിൻെറ പുത്രന്മാരെ നിൻ ശ്വാസത്താൽ—ജീവിപ്പിച്ചുണർത്തുക
ദൈവത്തിൻ രാജ്യവും നീതിയും സത്യ—സേവയും തേടീടുവാൻ
3. യേശുവിൻ വചനവും തൻ വിശുദ്ധ—ക്രൂശിൻെറ രഹസ്യവും
വിശ്വസിച്ചേവനും ഉള്ളിൽ ഉടനെ—വിശ്രാമം കണ്ടെത്തുവാൻ
4. ശക്തിയിൻ ആത്മാവും നീ ദൈവീകമാം—ഭക്തിയിൻ ദാതാവും നീ
മുക്തി ഈ ഭൂമിയിൽ നൽകുന്നോൻ ക്രിസ്തൻ—രക്തത്തിൽ ആശ്രയിച്ചാൽ
5. വീശുകളൂവി എങ്ങും വരണ്ടതാം—ക്ലേശപ്രദേശത്തിലും
നാശത്തിൻപാശങ്ങളുംകെനീങ്ങി ദൈ—വാശിസ്സ് വാഴുംവരെ.



ഫന്ദ്രൗ. ഹിന്ദുസ്ഥാൻ കാപ്പി ഏകതാളം 165.

വാ വാ വിശുദ്ധാത്മാ! എൻ നെഞ്ചകത്തിൽ

ചരണങ്ങൾ.

1. വാ വാ കാരുണ്യവാനേ!—മഹത്വശക്തിയുള്ളോനേ!
നീവാ നീതിസത്യത്തിൻ—ബോധമിനിക്കു തരുവാൻ— വാ
2. പാപബോധവും അനു—താപവും ഉണ്ടാകാനും
കോപവിധിനാളിനെ—ക്കുറിച്ചുണർച്ച് നൽകാനും— വാ
3. ദൈവസ്നേഹം ഭയവും—കുടികൊണ്ടിരുന്നിടാനും
സർവ്വകാലവും ജപ—തല്പരനായിടാനും— വാ
4. പലവരദാനങ്ങൾ നീ—പണ്ടപേക്ഷിച്ചവർക്കു
നിലയായി നല്കിയതു—നിമിത്തം യാചിച്ചീടുന്നേൻ— വാ
5. എന്നുള്ളം ശുദ്ധമാക്കി—എന്നും വസിച്ചീടുവാൻ
എന്നേശുചൊന്നപോലെ—എഴുന്നരുളേണം സ്വാമീ— വാ

൧൬൬. ഭൈരവി ത്രിശ്രരൂപകം 166.

പല്ലവി.

വരികനൽവരങ്ങളെ നീ—
തരിക ആവിയേ!—ഗുണ
കരുണാവാപിയേ!—

ചരണങ്ങൾ.

1. തവമനാഭിഷേകത്തിൻസു—
ഗന്ധതൈലമേ!—ദിവ്യ
സ്നാനതൈലമേ!— വരിക
2. പ്രാവുപോലെയോ ദഹന—
ജ്വാലപോലെയോ—കതി
രൊളിവുപോലെയോ— വരിക
3. വാഴ്കമനസ്സിൻ ദുർവ്വിചാരം—
ആകെ മാറുവാൻ—ഗുണം
ഏറിത്തരുവാൻ— വരിക
4. പാപക്കടലിൻ ആഴംകണ്ടു—
പാപി ഞാനയ്യോ—എന്നിൽ
കോപിയാതയ്യോ— വരിക
5. ദോഷച്ചെളിയിൽ മുഴുകിവാഴും—
ദോഷിഞാനല്ലോ—ഗുണ
ദോഷിനീയല്ലോ— വരിക
6. പ്രകൃതികൊണ്ടു വികൃതമായ—
ഹൃദയം മാറുവാൻ—നവ
ഹൃദയം ആകുവാൻ വരിക
7. ഇരുൾ അകന്നങ്ങകം അതുങ്കൽ—
വെളിവണയുവാൻ—വേദ
തെളിവുണരുവാൻ— വരിക
8 സത്യധർമ്മനീതിമാർഗ്ഗ—
മുറകൾ ആകുവാൻ—കൃപ
വരരെ നൽകുവാൻ— വരിക

---

൧൬൭. നാഥനാമക്രിയ ആദിതാളം 167.

പല്ലവി.

വന്നാവസിക്ക! ദേവാത്മാവേ നീ
വന്നാവസിക്ക!

അനുപല്ലവി.

വന്നാവസിക്കവേഗം—നിന്നുടെ മംകൃപയാൽ
ഇന്നീയടിയാരിന്മേ—ലുന്നതത്തിങ്കൽനിന്നു— വന്നാ

ചരണങ്ങൾ.

1. കർത്താവിൻ ഭൃത്യർ പെന്തിക്കോസ്തുപ്പെരുനാളിങ്കൽ
ഒത്തൊരുമയോടെ—പ്രാർത്ഥിച്ചിരിക്കുന്നേരം
ഏററവും ശക്തിയുള്ള—കാററോട്ടം പോലവർമേൽ
എത്തി ആവസിച്ചപോ—ലിദ്ദാസരിലുമിന്നു— വന്നാ
2. കർത്താവരുളിച്ചെയ്ത—വാർത്തകളെല്ലാമവർ-
ക്കുൾക്കാമ്പിങ്കലോർമ്മവ—രുത്തിക്കൊടുത്തുനല്ല
ശക്തിയോടെവെ പ്ര—സിദ്ധപ്പെടുത്തുവാനായ്
അഗ്നിനാവാലവർമേ—ലന്നു വന്നപോലിന്നു— വന്നാ
3. അന്നാളിൽ മൂവായിര—മാത്മാക്കളിന്മേൽ ശക്തി
ഒന്നായ്ജ്വലിപ്പിച്ചെത്തു—തൻനാമത്തിങ്കൽചേർത്തു

പിന്നെയങ്ങയുമയിര—ത്തിമ്മേലുമെത്തുനാമതിൽ
ഒന്നായ്പ്രകാശിച്ചപോ—ലിന്നീയടിയർമേലും — വന്നാ

4. അക്കാലം തൊട്ടുദിവ്യ—ശക്തിയാൽ തിരുസഭ
ഉലകമ്പിൽ ഭക്തിയാലും—ലിക്കപ്പെട്ടുന്നതുപോ-
ലിക്കാലത്തിലും നിന്റെ—പ്രത്യേക ദീപ്തിമൂലം
ഇക്കൂട്ടത്തെയും പാലി—ച്ചീടുവാനായ്ക്കൊണ്ടിപ്പോൾ— വന്നാ

---

## ൧൬൮. സിന്ധുകന്നഡ ആദിതാളം 168.

പല്ലവി.

മാ പരിശുദ്ധാത്മാവേ!—ശക്തിയേറും ദൈവമേ!
വന്നു രക്ഷിച്ചീടേണമേ—വേഗമേ

ചരണങ്ങൾ.

1. പാപിയെന്നുള്ളിൽ ന്യായവാദം—വാദിച്ചുണർത്തീടുകയെൻ
പാപവഴികൾ തോന്നിക്കുക—വേഗമേ— മാ

2. പാപബോധം നല്കനീ—നീതിന്യായത്തീർപ്പിനെയും
പക്ഷമോടിങ്ങോർമ്മ നല്കുക—വേഗമേ— മാ

3. യേശുവോടു ചേരുവാനും—സത്യംഗ്രഹിച്ചീടുവാനും
എന്നെയാകർഷിച്ചുടപ്പിക്ക—വേഗമേ— മാ

4. നല്ലജീവവിശ്വാസവും—മോക്ഷയോഗ്യമുദ്രയതും
നൽകുക വീണ്ടുംജനനവും—വേഗമേ— മാ

5. പരിശുദ്ധനാക്കയെന്നെ—പഠിപ്പിക്ക ദൈവഇഷ്ടം
പരനേ! വഴിനടത്തെന്നെ—വേഗമേ— മാ

6. ബലഹീനത വരുമ്പോൾ—തുണെച്ചാശ്വസിപ്പിക്കെന്നെ
പരലോകാനന്ദം കാട്ടുക—വേഗമേ— മാ

---

## ൧൬൯. കുരഞ്ജി ആദിതാളം 169.

1. എന്നുള്ളിലെന്നും വ—സിച്ചീടുവാൻ സ്വർഗ്ഗ-
മണ്ഡപം വിട്ടിറങ്ങി—വന്ന
ഉന്നതനാം തങ്ക—പ്രാവേ! നീ വന്നെന്നിൽ
എന്നുമധിവസിക്ക.

2. തങ്കച്ചിറകടി—എത്രനാൾ കേട്ടിട്ടും
ശങ്ക കൂടാതെ നിന്നെ—തള്ളി
സങ്കേതം ഞാൻ കൊടു—ത്തന്യക്കെന്നാത്തിതാ
സങ്കടപ്പെട്ടീടുന്നു.

3. കൎത്തനേ! എത്ര അ—നുഗ്രഹങ്ങളയ്യോ!
നഷ്ടമാക്കി ഈ വിധം—ഇന്നും
കഷ്ടത തന്നിൽ വ—ലയുന്നു ഞാനിതാ
തട്ടിയുണൎത്തേണമേ.

4. ശൂന്യവും പാഴുമായ്—തള്ളിയതാം മീനിൻ
മന്ദിരം തന്നിലിന്നു—ദേവാ!
വന്നു പാൎത്തു ശുദ്ധി—ചെയ്തു നിൻ വീട്ടിൻെറ
നിന്ദയകറേറണമേ.

5. ജീവിതമിന്നും ശ—രിയായിട്ടില്ലയ്യോ!
ജീവിപ്പിക്കും കൎത്തനേ!—വന്നു
ജീവനും ശുദ്ധിയും—സ്നേഹവും തന്നെന്നെ
ജീവിപ്പിച്ചീടേണമേ.

6. ശക്തിയിൻ സിംഹാസ—ന മതിലേറിയാം
വസിക്കുന്നേശുരാജൻ—എന്നിൽ
ശക്തിയോടെ വന്നു—വാണീടും നേരത്തിൽ
ശക്തനായ് ജീവിക്കും ഞാൻ.

7. എന്നലങ്കാരവ—സ്ത്രം ധരിച്ചീടും ഞാൻ
ഇന്നുമുതൽ ദൈവമേ!—മേലാൽ
എന്നിലശുദ്ധനും—മേലയില്ലാത്തോനും
മേൽവരികയില്ലാ.

8. ഈ വിധത്തിൽ പരി—പാലിക്കപ്പെട്ടിടാൻ
ദൈവാത്മാവേ! വന്നെന്നിൽ—എന്നും
ആവസിച്ചു തവ—തേജസ്സാലെന്നുടെ
ജീവൻ പ്രശോഭിപ്പിക്ക.

---

## ൧൭൦. കാപ്പി ഏകതാളം 170.

പല്ലവി.

അഗ്നിജ്വാലപോലെ വാനിൽ—നിന്നു വന്ന വിശുദ്ധാത്മാ!
വന്നിറങ്ങി ആവസിക്ക—ഇന്നു നിൻെറ ദാസരിന്മേൽ

ചരണങ്ങൾ.

1. വിടൎന്നുള്ള നാവുപോലെ—ശിഷ്യന്മാൎക്കു പ്രത്യക്ഷമായ്
ഉടനെയവർമേൽ പതി—ഞ്ഞെന്നപോലിന്നേരമതിൽ— അ

2. അഗ്നിയാലും ആത്മാവാലും—എന്നെ സ്നാനം ചെയ്ക ദേവാ!
ഭഗ്നജീവിതമശേഷം—നീങ്ങി ജയം കൊള്ളുവാനായ്— അ

3. സ്വൎഗ്ഗീയമാം പുതു വീഞ്ഞാ—ലെന്നെ മത്തനാക്കീടുക
മുഗ്ദ്ധജീവിതം നീങ്ങി—സൽഗതി തുടൎന്നീടുവാൻ— അ

4. യോർദ്ദാനിൽ വെച്ചെൻറെ പ്രാണ—നാഥന്മേലിറങ്ങി വന്ന
ശുദ്ധമുള്ള തങ്കപ്രാവേ!—പാന്നാവസിക്കയെന്നിൽ— അ
5. ദൈവത്തിൻ സിംഹാസനത്തിൽ—നിന്നൊഴുകും ശുഭ്രമായ
ജീവവെള്ളത്തിൻ നദിയേ—എന്നിൽക്കൂടൊഴുകണമേ— അ
6. ശുദ്ധമുള്ള എണ്ണയാലെ—മാർദ്ദവമാക്കെൻ ശിരം നീ
ബുദ്ധിയോടെജീവിച്ചുനിൻ—വേല ചെയ്യാൻ സാഫല്യമായ്— അ

---

൧൭൧. ചെഞ്ചുരുട്ടി ആദിതാളം 171.

പല്ലവി.

പെന്തിക്കോസ്തിൻ വല്ലഭനേ!—എഴുന്നരുളുക

അനുപല്ലവി.

നിൻ ദാനം യാചിക്കുന്ന—നിൻ ദാസരിന്നുള്ളത്തിൽ
ചിന്തും തീജ്വാല ഒത്ത—തിരു പ്രസന്നതയോടെ— പെന്തി

ചരണങ്ങൾ.

1. വിശ്വാസം സ്നേഹം ആശയും—അഗതികൾക്കു
മേലിൽനിന്നയയ്ക്കണമേ
നിൻ ശ്വാസം ഇല്ല എങ്കിൽ—നിർജ്ജീവരൂപം ഞങ്ങൾ
നീ താമസം ചെയ്യല്ലേ—ശക്തി പകർന്നീടുവാൻ— പെന്തി
2. പേരല്ലാതൊന്നുമില്ലയ്യോ!—നിലമെല്ലാം
പിഴച്ചുപമാനമായയ്യോ!
ഓരോ മനസ്സുകളും—ഓരോ നിലതിരിഞ്ഞു
ഒരു മനമെന്ന ശക്തി—ഒഴിഞ്ഞുപോയല്ലോ സ്വാമി!— പെന്തി
3. കല്ലായനെഞ്ചുകളെല്ലാം—ഉടക്കേണമേ
കാടെല്ലാം വെട്ടിക്കളക
എല്ലാം വഞ്ചനകളും—ഇല്ലാതെയാക്കണമേ
ഏവർക്കും അനുതാപം—അനുഗ്രഹിച്ചീടണമേ— പെന്തി
4. പാപത്തിന്നുറവകളെ—അടെക്കണമേ
പരിശുദ്ധം ജനിപ്പിക്കുകെ
താല്പര്യത്തോടെ ഞങ്ങൾ—യേശുവേ പിന്തുടരാൻ
സത്യക്രിസ്തവരായി—കാക്കണം അടിയാരെ— പെന്തി

---

൧൭൨. മുഖാരി ചാപ്പുതാളം 172.

പല്ലവി.

ആത്മാവേ! വന്നീടുക—വിശുദ്ധാത്മാവേ! വന്നീടുക.

ചരണങ്ങൾ.

1. ആത്മാവേ വേഗം വ—ന്നെന്നതി പാപങ്ക-
ളാകെനീ യോപ്പിക്കുക—ഞാൻ

ആയവയൊന്നും ഞാ—നറിക്കരുവതി-
ന്നായി തുണച്ചീടുക— ആത്മാ
2. കേഫാവിൻ കണ്ണുനീ—രൊത്തപ്പോലൊഴുകുമെൻ
കണ്ണിൽനിന്നു ദൈവമേ!—നിൻ
തൃപ്പാദത്തിങ്കൽ വീ—ണിരപ്പാമപേക്ഷിക്ക-
ന്നിപ്പാപിയെ വിടൊല്ലേ— ആത്മാ
3. കല്ലാം മനസ്സിനെ—തല്ലിത്തകർക്ക നിൻ
ചൊല്ലാലെ വേഗമയ്യോ!—ദിനം
വെള്ളക്കുഴിയാക്കി—കൊള്ളുകയെന്നിരു
കണ്ണുകളെ വേഗം നീ— ആത്മാ
4. യേശു കുരിശിൽ മ—രിച്ച സ്വരൂപമെൻ
മാനസം തന്നിൽ ദിനം—പ്ര-
കാശിപ്പതിന്നു തു—ണെക്കുക ദൈവമേ!
ലേശവും താമസിയാ— ആത്മാ
5. നിന്നെയെത്ര തവ—ണ ദുഃഖിപ്പിച്ചിരി
ക്കുന്നു മഹാ പാപി ഞാൻ—നിന്റെ
പൊന്നാമുപദേശം—തള്ളിക്കളഞ്ഞു ഞാൻ
തന്നിഷ്ടനായ് നടന്നേൻ— ആത്മാ
6. നിഗളം ദുർമ്മോഹമ—വിശ്വാസം വഞ്ചന
പകയെന്നിവയൊഴിച്ചു—എ-
ന്നകമേ വിശ്വാസം പ്ര—ത്യാശ സ്നേഹങ്ങളെ
വേഗം തന്നീടുക നീ— ആത്മാ
7. അപ്പോസ്തലരിലി—റങ്ങിയ വണ്ണമി
പ്പോളുമാകാശം പിളർന്നു—നീ
ഇപ്പാപി മേലിറ—ങ്ങി ഹൃദയം തന്നി
ലെപ്പോഴും വാണീടുക— ആത്മാ
8. ജീവജലമേ! ക—നിഞ്ഞൻപോടെന്നിൽ നീ
മേവാതിരിക്കുമെങ്കിൽ—നിത്യ
ചാവിന്നിരയായി—ടും മഹാ പാപി ഞാൻ
ദൈവമേ! കൈ വിടൊല്ലാ— ആത്മാ
9. ചൊല്ലിക്കൂടാത്ത ഞ—രക്കങ്ങളോടതി
വല്ലഭൻ മുമ്പിലയ്യോ—ഈ
ചെള്ളാമിനിക്കായ—പേക്ഷിപ്പതിന്നു നീ
തെല്ലും താമസിക്കൊല്ലാ— ആത്മാ

———

## ൧൭൩. "Our blessed Redeemer'' 173.

1. ജീവനുടയോനാകുന്ന—ദൈവത്തിൻ ആത്മാവെ!
നിൻ മുമ്പിൽ ഞാൻ വണങ്ങുന്നു—ഈ നേരത്തിൽ.
2. എന്നെ വിശുദ്ധനാ (യ)ക്കുവാൻ—എന്നുമുണ്ടെന്നുള്ളിൽ
നിൻ പാവനമായുള്ളതാം—വ്യാപാരങ്ങൾ.
3. പ്രശാന്തമായ നിന്നുടെ—ശിക്ഷാക്രമങ്ങളെ
ഞാൻ അനുസരിക്കേണമെ—ക്ഷണംപ്രതി.
4. ദൈവാത്മപ്പാട്ടുകളാൽ—നീ വെളിവാക്കുക
എല്ലാ ദിനവും തൻഹിതം—നല്ലാത്മാവെ!
5. പൂർണ്ണാനുസരണമതിൻ—പാതയിൽക്കൂടെ ഞാൻ
പ്രതിദിനം നടന്നിടാൻ—താ നിൻകൃപ.
6. എന്റെ സ്വയം ദിനംദിനം—യേശുരക്ഷിതാവിൻ
ക്രൂശിന്റെ മേൽ ഇരുത്തുക—പ്രതിക്ഷണം.
7. സ്വർഗ്ഗവുമായ് ദിനംപ്രതി—സജീവസംസർഗ്ഗം
സദാനന്ദപ്രദം എന്നിൽ ജനിപ്പിക്ക.
8. ദൈവാവിയെ! എൻ മാനസെ—നീ വരുത്തുക നിൻ
വ്യാപാരശക്തിമൂലമായ്—രൂപാന്തരം.
9. എന്നാത്മദേഹി ദേഹവും—നിൻ ഭവനമതിൽ
വളരേണമെ ക്രിസ്തു എന്നിൽ—ഉരുവാകുവാൻ.
10. രക്ഷാകരനെ എന്നുടെ—അക്ഷയ പ്രേമത്തിൻ
ഭാജനമാക്കുക സദാ—നിൻ ശക്തിയാൽ.
11. ജഡത്തിൻ ചിന്താലേശമെൻ—ഹൃദയെ ഉദിക്കിൽ
തവാഗ്നിജ്വാലയിലുടൻ—ദഹിപ്പിക്ക.
12. എത്ര കൊടിയ അശുദ്ധത—എന്നിലുണ്ടായിട്ടും,
ഇന്നുവരെ നിൻ കാരുണ്യം—എന്തത്ഭുതം!

---

## ൧൭൪. മുഖാരി ചാപ്പുതാളം 174.

1. എന്തുനൽ സമ്പത്തുകളുണ്ടു—നമുക്കെന്നു
ചിന്തചെയ് ക്രിസ്തുസഭേ!—ദപായെ
പെന്തിക്കോസ്തിൻശക്തി—യെന്നു നാം ചൊല്ലിക്കൊ-
ണ്ടെന്തിനിരുന്നഹോ—അയ്യോ—എന്തിനിരുന്നഹാ
2. വാങ്ങി നമുക്കായിട്ടേശു—പുരോഹിതൻ
വാഗ്ദത്തം തന്നുടെ—പാപ
വിഘ്നങ്ങൾ നീങ്ങി നാം—ശക്തി ധരിച്ചിടാൻ
വിഘ്നമില്ലേതുമയ്യോ!—തീരെ വിഘ്നമില്ലേതുമയ്യോ!

3. ഞെളിയുണർന്നെഴുന്നേററു—ജീവിച്ചിടാം
കർത്തനിൽ നാമിനിമേൽ—നമ്മിൽ
നന്മമതാം ദൈവ—ശക്തിയെ വാങ്ങീട്ടു
ക്രിസ്തുനിൽ യത്നിച്ചിടാം—യേശുക്രിസ്തുനിൽ യത്നിച്ചിടാം
4. നിർമ്മലമാം നാം ദൈവനാമ—മഹിമക്കു
ജീവിച്ചുകൊൾവതിന്നു—പാപ
മോചനം പോരാ വി—ശുദ്ധിവേണം വിശു-
ദ്ധാത്മശക്തിയുംവേണം—വിശുദ്ധാത്മശക്തിയുംവേണം
5. ആയവനെന്നെ മഹത്വ—പ്പെടുത്തുമെ-
ന്നേശുതാൻ ചൊന്നില്ലയോ?—തന്റെ
മായമില്ലാവാക്കിൻ—സാരമൊത്തു നമു-
ക്കാത്മനിറവുനേടാം—വിശുദ്ധാത്മനിറവുനേടാം.

---

൧൭൫. മോഹനം ആദിതാളം 175.

1. പരിശുദ്ധാത്മാവേ! ഇപ്പോൾ—ഈയടിയാർമേൽ
കരമലിഞ്ഞു വന്നുവരം—നല്കിടേണമേ
2. പെന്തിക്കൊസ്തിൻനാളിൽ സ്വന്ത—അപ്പോസ്തലർമേൽ
ചന്തമോടിറങ്ങിവന്ന—പരിശുദ്ധാത്മാവേ!
3. നല്ല ദാനങ്ങൾക്കുടയ—വല്ലഭനേ! നീ
സ്വർല്ലോകത്തിൽനിന്നിറങ്ങി—വരിക ഞങ്ങൾമേൽ
4. വന്നുവരപ്രസാദങ്ങൾ—എല്ലാവർമേലും
തന്നിട്ടംശിപ്പാദത്തോട—യച്ചിടേണമേ.

---

# THE WORD OF GOD
# ദൈവവചനം.



൧൭൬. Break Thou the Bread of Life 176.

1.
ദൈവത്തിൻപുത്രനാം ക്രിസ്തേശുവേ!
ജീവന്റെ വചനം നല്കേണമേ
ആശ്രിതർ മദ്ധ്യത്തിൽ പാർക്കുന്നോനെ!
ദാസരെ സത്യത്തിൽ നടത്തുക

2.
പണ്ടഞ്ചപ്പവും മീൻ രണ്ടുമെ
കണ്ടപ്പോൾ വാങ്ങി വർദ്ധിപ്പിച്ചോനെ!
ഇങ്ങുള്ള പ്രാപ്തിയും അല്പമെ
ഞങ്ങൾ ദുഃഖങ്ങൾ എല്ലാം വാങ്ങുക

3.

ജീവനില്ലാത്തവർ ജീവിക്കുവാൻ
ദൈവത്തിൻഭക്തർ ശക്തർആയീടാൻ
ഏകുക യേശുവേ! നിൻവാക്കിനാൽ
ഏകുക കൃപയെ നിൻആത്മാവാൽ

4.

ദൈവരഹസ്യങ്ങൾ മിന്നീട്ടുവാൻ
ഏവനും നന്ദിയോടെ വന്ദിപ്പാൻ
മൂടലും മങ്കലും മാററിട്ടുകെ
മൂതുകൾ വെളിച്ചം ആക്കിട്ടുകെ

5.

സത്യത്തിൻസ്വാതന്ത്ര്യം വിശുദ്ധിയും
നിത്യമാം ഐശ്വര്യം സുബുദ്ധിയും
സൽഗുണം ഒക്കെയും നല്കീട്ടുകെ
സത്യത്തിൻപാലകനാം യേശുവേ!

6

നിൻസന്നിധാനത്തിൻആശ്വാസങ്ങൾ
നിൻതിരുനാമത്തിൻസുഗന്ധങ്ങൾ
വ്യാപിച്ചുവീശട്ടെ നിൻ ആലയെ
വാഴുക മഹത്വത്തിൻരാജാവേ!

---

൧൭൭. ✓ Tune "Sing them over again" 177.

1. യേശുവിൻതിരുപാദത്തിൽ—ഇരുന്നു കേൾക്ക നാം
തന്റെ വിശുദ്ധവാക്യത്തിൽ—നമ്മുടെ ജീവനാം
യേശുവിൻസുവിശേഷം—ദിവ്യമാം ഉപദേശം

കേൾക്കുകനാം—കാക്കുകനാം
ജീവന്റെ വാക്യങ്ങൾ.

2. ദൈവവചനം ജീവനും—ശക്തിയും ആകയാൽ
ആത്മരക്ഷയുണ്ടേവനും—ഉള്ളത്തിൽ കൈക്കൊണ്ടാൽ
ആത്മമരണം മാറും—നീതിയിൽ അവൻവാഴും— കേൾ

3. അജ്ഞനെ ജ്ഞാനിയാക്കുവാൻ—വചനം ജ്ഞാനം ആം
സത്യത്തിൽ അതു കാക്കുവാൻ—സ്വർഗ്ഗത്തിൻ ദാനമാം
ഒഴിയാൻ നിത്യനാശം—ഒളിന്നൊരു പ്രകാശം— കേൾ

4. സത്യദൈവത്തിൻഭക്തന്മാർ—വചനം കാക്കയാൽ
സൽപ്രവൃത്തിക്കു ശക്തന്മാർ—ആകുന്നു നാൾക്കുനാൾ
ദൈവമുഖപ്രസാദം—നിത്യം അവർക്കാഹ്ലാദം— കേൾ

5. ലോകങ്ങൾ അവസാനിക്കും—വാനവും ഇല്ലാതാം
ദൈവവാക്കു പ്രമാണിക്കും—ഭക്തനാ നിത്യനാം
വാട്ടം മാലിന്യം നാശം—ഇല്ലാത്തൊരവകാശം— കേൾ

---

൧൭൮. മണിരംഗു ആദിതാളം 178.

1.

പൊന്നിനേക്കാൾ വിലയേറിയതാകും
ദൈവവചനമതിനു—സമം
മന്നിലെങ്ങുമില്ലൊന്നും-ദൈവദത്തമാം
സ്വർഗ്ഗനിക്ഷേപമതു. (യൊരു

2.
ഹൃദയത്തിൽ വിശ്ലേ-ധാത്മപ്രകാശമു-
ദിച്ചീടുന്നോരളവിൽ-ശുദ്ധ
വേദപ്രമാണം—തേനിനേക്കാളും
മാധുര്യമായ് ഭവിക്കും.

3.
ദൈവപിതാവിനു—പാപികളോടുള്ള
അത്ഭുതമാം സ്നേഹം—അതു
ജീവദായകമാം-ദിവ്യവചനത്തിൽ വി-
ളങ്ങുന്നു സ്പഷ്ടമായി.

4.
ജീവമൊഴിയാം—വേദപ്രമാണത്തിൽ
പ്രിയപ്പെടുന്നവർക്ക്—സദാ
ദൈവവചനമാകും—യേശുരക്ഷകനിൽ
സ്നേഹം വളർന്നുവരും.

5.
പാപത്തിന്മോചനം- ചിത്തവിശുദ്ധി
ആത്മസന്തോഷമതും—സദാ (യും
ആപത്തിലഭയം—ഇതുകളിൽ പ്രകാശം
നല്കുന്നു തിരുവചനം.

6.
സത്യവിശ്വാസികൾ-ലോകത്തിൽസ
സർവ്വദുഃഖങ്ങളിലും—അതു (ഹിക്കും
ഉത്തമാശ്വാസവും—ആത്മികബലമതും
സർവ്വദാ നൽകീടുന്നു.

7.
ദൈവവചനമാം—ആത്മാവിൻവാളിനെ
കൈക്കൊണ്ടിടുന്നവർക്ക്—ഇഹ
സർവ്വവൈരികളെയും—വെന്നിടുവതിനു
ശക്തി ലഭിക്കുമഹോ.

8.
മന്നായാം വചന—മെന്നും ഭുജിപ്പവർ
ശുദ്ധതയിൽ വളരും—ഭാവ-
ക്കുന്നതദൈവസം-സദ്ഗുണദിനം
ആനന്ദമായ് വന്നിടും.

9.
വേദപ്രമാണത്തെ—സ്നേഹിക്കുന്നോരുടെ
ഭാഗ്യമനല്പമല്ലോ—അവർ
മോദമായിഹവാസം—ചെയ്തുപിൻവാ
മോക്ഷപുരത്തിലെന്നും. (ണീടും

---

ഫൻ. സഹാന ആദിതാളം **179.**

പല്ലവി.

സന്തോഷംതരും സുവിശേഷം—നിത്യ
സന്താപമകററും അശേഷം.

അനുപല്ലവി.

മർത്യ—പാപത്താൽ ഉളവാകും—ശാപമൊഴിച്ചു
നിത്യ—ചാവിൽനിന്നുദ്ധരിക്കും—പാത നേരെ കാണിച്ചു...... സ

ചരണങ്ങൾ.

1. സത്യഭക്തി വർദ്ധിപ്പിക്കും സാക്ഷ്യം
നിത്യജീവൻ നൽകും തിരുവാക്യം—നിന്നെ
കാക്കും—സത്യമാർഗ്ഗത്തി—ലാക്കും—നിൻ പാപമാകെ
പോക്കും—രക്ഷകൻപാദെ—ചേർക്കും—നീ വിശ്വസിക്കിൽ...... സ

2. എന്നും ചിത്തത്തിൽ സംഗ്രഹിച്ചീടിൽ
നന്നെ ചേർത്തുകൊള്ളും വെളിച്ചത്തിൽ—നിന്നെ

കാവൽ—ചെയ്യുന്നദിനം—ആപൽ ദുഃഖങ്ങളിലും
ആവലെന്യെ നിൻമനം—പാലിച്ചെദന്നരത്തിലും...... സ

---

ഫവ്യം. പൂർണ്ണചന്ദ്രിക ആദിതാളം 180.

പല്ലവി.

പരമാൽഭുതമാം—ദേവവചനം—പരമ ദിനമേ

അനുപല്ലവി.

ധരണിയിലുരുതര—ഗുണഗണമതുളും— പരമാം

ചരണങ്ങൾ.

1. തെളിതേനതിലും—വളരെ മധുരം
ഉളവതളിട്ടും തവ—മനതളിരതിലീ— പരമാം
2. മനുജാതികളിൻ—മനഃവാഞ്ഛിതമാം
അനവധി കനക വി—വിധപണിയതിലും— പരമാം
3. ഇരുളേലാടിട്ടുവാൻ—അരുണൻ ഇതുതാൻ
തിരുപ്പദദിനംപ്രതി—മതി മതി മഹിയിൽ— പരമാം
4. പ്രതിവാസരവും—ക്ഷിതിവാസികളിൻ
മൃതിഹരമിതുകൃപ- ജലനിധിയതിനാൽ— പരമാം
5. സഭയിന്നുയിരും—പ്രഭയും ഇതുതാൻ
ശുഭയുഗമംനവതു—വരെഭൂവിനിയതം പരമാം

---

ഫവ്യഫ. ശങ്കരാഭരണം അടതാളം 181.

പല്ലവി.

തേൻ മധുരമതിലും—സത്യവേദം
ദിവ്യമായ മധുരം

അനുപല്ലവി.

ജ്ഞാനമതിൽ നിറയും—വേദമതിലിനിക്ക
നാഥനേ! അതുളാശ—അനുദിനം രുചിപ്പാൻ— തേൻ

ചരണങ്ങൾ.

1. കാരുണ്യഗുരുവചനം—കളങ്കനി-
വാരണമായൊരശനം
പൂരണമായതു—ഞാനുൾക്കൊണ്ടിട്ടുകിൽ
പാവനാലയത്തിന്നു—യോഗ്യനായിട്ടുമേ— തേൻ
2. ബുദ്ധിയിൻകൺ ഇരുണ്ടു—ബോധമററു
പോയതിനാൽ വിരണ്ടു

സിദ്ധിലഭിച്ചതിന്നും—അതിശയങ്ങളെക്കണ്ടു
തേറീടുവാനെൻമന—ക്കൺ തുറന്നതും കനീ— തേൻ
3. പാദോപയോഗദീപം—നൽവേദം
പററുകിൽ അതിലാഭം
ബാധചെയ്യീടും പല—ശോധനകളും എതിർ
വരികിൽ അഖിലം വെൽവാൻ—തക്കോരായുധമതു— തേൻ
4. വിണ്ണുലകൊഴിഞ്ഞാലും—അതോടിഹ
മണ്ണുലകഴിഞ്ഞാലും
നിണ്ണയമായെന്നും—ശ്രീകരമാകും ജീവ-
തിരുമൊഴി ഹൃദി തിങ്ങി—ഫലിപ്പാനനുഗ്രഹിക്ക— തേൻ
5. സകലലോകരും വാഴ്‌വാൻ—അഹോ! ദേവാ!
ഏകാ! നിൻ അറിവുകൊൾവാൻ
ശുഭസുവിശേഷം—വിളങ്ങി പ്രകാശിപ്പാൻ
ശുദ്ധമാമാത്മാവെ—ല്ലാവൎക്കും നല്കുക— തേൻ

---

൧൮൨. ശങ്കരാഭരണം ഏകതാളം 182.

പല്ലവി.

തിരുവേദത്തിൻപൊരുളേ! മമ ഗുരു—വായ മഹേശജനേ!
അരുളേണമീസമയം തവ പര—മാമൃതമാം വചനം.

ചരണങ്ങൾ.

1. പരിശുദ്ധവേദമതിൽനിന്നത്ഭുത—കാൎയ്യങ്ങൾ കാണ്മതിനായ്
തുറക്കേണമേ മമ കൺകൾ നീ കൃപ—യോടു പരാപരനേ!— തിരു
2. പരമാവിയിൻവരമേകണം വിര—വോടെയീ ദാസനു നീ
പരമാനന്ദകരമാംമൊഴി പരി—ചോടു ഗ്രഹിപ്പതിനായ്— തിരു
3. ഉലകമതിൻപലചിന്തകൾ ബല—മായിവന്നെന്മനസ്സി-
ന്നലമ്പൽചെയ്യാതിരിപ്പാനടിയനെ—കാത്തുസൂക്ഷിക്കണമെ—തി
4. മധുരം തവവചനം ഇനിക്ക തേൻ—കട്ടയെക്കാളധികം
സതതം മഹാനിധിയാമിതു സദ—യം തരണം പരനേ!— തിരു
5. ഉലകമതിൽ വിലയേറിയ പല—മുത്തുരത്നങ്ങളേക്കാൾ
അലങ്കാരമായ്‌വിലസീടുന്നു ബല—മേറിയ നിന്മൊഴികൾ—തിരു
6. മറവായുള്ള മഹാമൎമ്മങ്ങൾ മന—താരിൽ പതിവതിനായ്
മറക്കാതെ ഞാൻ കരുതീടുവാൻ തര—ണം കൃപയധികം—തിരു

---

൧൮൩. നാഥനാമക്രിയ ആദിതാളം 183.

1. നിൻവചനത്തെ പറ—ഞ്ഞിടുവതിനു
നിന്നാത്മവരം തരികി—ന്നു ശുഭദേവനേ!

2. വായോടുകൂടെ നീയി—രുന്നു ഞങ്ങൾക്കു
മായമില്ലാ മന്നായെ വ—ർഷിച്ചിടേണമേ
3. ഓരോരോ ഉള്ളങ്ങളി—ലുള്ള കള്ളങ്ങൾ
നേരെ കണ്ടുപേക്ഷിപ്പാൻ കൃ—പ ചെയ്യേണമേ
4. തിരുവചനത്തിൻ പാലിൽ—ഉറന്നെല്ലാർക്കും
നിറഞ്ഞീടുവാനാശിഷം—ചൊരിഞ്ഞീടുക.

---

ഫ്ര്വർ. ശങ്കരാഭരണം ഏകതാളം 184.

1. നിന്തിരുവചനത്തിൽ നി—ന്നത്ഭുതകാര്യങ്ങൾ
ചന്തമായ് ഗ്രഹിപ്പതിന്നു—റിന്നു നൽകീശാ!
2. അന്ധകാരരാജനെന്റെ—ചിന്ത കലക്കാതെ
കാന്താ! നിൻ ചിന്തയെ നിന്റെ—നാഥനാം പാലിക്ക
3. സത്യവചനത്തിൽ നിന്നു—നിത്യജീവവാക്യം
ചിത്തേ പതിപ്പിച്ചീടുക—ഉത്തമനായകാ!
4. വിശ്വാസത്തോടെന്നുള്ളിൽ നി—ന്നിശ്വാസമൊഴികൾ
നിശ്ചയമായ് കവർന്നിതി—ക്കാശ്വാസമുണ്ടാവാൻ.

---

ഫ്ര്വർ. സിന്ധുകന്നഡ ആദിതാളം 185.

പല്ലവി.

യേശുദേവ! നിന്തിരുവചനമിപ്പോൾ
ആശിഷമോടു നൽകീടേണമേ

അനുപല്ലവി.

മറിയയെപ്പോൽ നിൻ—തിരുപാദത്തിൽ
ഇരുന്നുകൊണ്ടാശയിൽ—നിന്നെ നോക്കുന്നു— യേശു

ചരണങ്ങൾ.

1. തിരുവെഴുത്തുകളോടു—ദിവ്യശക്തിയും
അറിയാത്തൊരടിയങ്ങൾ—പിഴച്ചീടുമേ
കരുണയോടെ നീ—ബുദ്ധി തുറന്നു
മറപൊരുളായതു—തെളിയിക്കുകേ— യേശു
2. അനുസരിച്ചീടുന്നോരു—മനസ്സുള്ളോരായ്
മനുജനെന്നാലിതു—പരൻവചനം
എന്നെല്ലാവരും—അനുഭവിപ്പാൻ
വന്നു നിൻ ശക്തിയും—ചൊരിഞ്ഞീടുക— യേശു
3. നിൻ തിരുസത്യത്തെ—ഹൃദയമതിൽ
പിന്തിരിയാതെ കൈ—കൊണ്ടീടുവാൻ

ഇന്ദ്രിയങ്ങളെല്ലാം—ക്രമപ്പെടുത്തി
നിൻവിശുദ്ധാത്മാവാൽ—ഭരിക്കണമേ— യേശു
4. വേദത്തിൻകാതലാം—നിന്നിൽ ഞങ്ങൾ
ഭേദമില്ലാതെ വ—സിച്ചിടുവാൻ
ഖേദമുള്ള എല്ലാ—വഴികളേയും
ബോധം വരുത്തുക—പരിശുദ്ധനേ!— യേശു
5. വിണ്ണിൽ നിൻതിരുമുഖം—കാണുംവരെ
മണ്ണിൽ ജീവിക്കും നാ—ളെന്നും ഞങ്ങൾ
കണ്ണാടിയാം നിന്റെ—സുവിശേഷത്തിൽ
നിന്നെക്കണ്ടാശയിൽ—ആനന്ദിപ്പാൻ— യേശു

---

## ഹ്വന്നു. കല്യാണി ആദിതാളം 186.

പല്ലവി.

ദൈവദാനമാം സത്യവേദമെ!—എന്നും ഏവക്കും ഒരുപോലുള്ള
ദൈവദാനമാം സത്യവേദമെ!

ചരണങ്ങൾ.

1. പൊൻവെള്ളികളെക്കാൾ നല്ല—രത്നങ്ങളെക്കാൾ വിലയും
ഉന്നതജ്ഞാനം അടങ്ങും—സുവിശേഷമെ!
ഹീനപാപികളായിട്ടും—മാനവക്കു ദൈവഹിതം
ഒന്നുപോൽ എങ്ങും ഏവക്കും—ഭംഗിയായ്വെളിപ്പെടുത്തും—ദൈവ
2. പാതവിട്ടുഴന്നിടുന്ന—പാപികളെയെല്ലാം സത്യ-
പാതയതിലാക്കിടുന്ന—തിരുവചനം
കൃത്യമായ ഗുണദോഷം—ചെയ്തു കൃപയാൽ നടത്തും
മൃത്യുവിൻനേരത്തും നമ്മെ—കാത്തിടും ധൈര്യം തന്നിടും—ദൈവ

---

## ഹ്വറ. മോഹനം ആദിതാളം 187.

1. നല്ല ദേവനേ! ഞങ്ങൾ—എല്ലാവരേയും
നല്ലതാക്കി നിൻ ഇഷ്ടത്തെ—ചൊല്ലിടേണമേ
2. പച്ചമേച്ചിലിൽ ഞങ്ങൾ—മേഞ്ഞിടുവാനായ്
മെച്ചമായാഹാരത്തെ നീ—നല്കിടേണമേ
3. അന്ധകാരമാം ഈ—ലോകയാത്രയിൽ
ബന്ധുവായിരുന്നു വഴി—കാട്ടിടേണമേ
4. ഇമ്പമേറിയ നിൻ—അൻപുള്ള സ്വരം
മുമ്പെ നടന്നു സദാ—കേൾപ്പിക്കേണമേ

5. വേദവാക്യങ്ങൾ ഞങ്ങൾ—ക്കാദായമാവാൻ
വേദനാഥനേ! നിന്റെ—ജ്ഞാനം നല്കുകേ
6. സന്തോഷം സദാ ഞങ്ങൾ—ചിന്തയിൽ വാഴാൻ
സന്തോഷത്തെ ഞങ്ങൾക്കിന്നു—ദാനം ചെയ്യുകേ
7. താതനാത്മനം പ്രിയ—നിത്യപുത്രനം
സാദരം സ്തുതി സ്തോത്രം—എന്നും ചൊല്ലുന്നേൻ— ആമേൻ.

---

ഫവ്വവ്വ. മണിരങ്ക ചെമ്പടതാളം 188.

പല്ലവി.

ദൈവവചനമേ—ദിവ്യവിശേഷം
സർവ്വദാ മോദമോടെ—അതിൽ
ദൈവമേ നോക്കുവാൻ—കണ്ണിനിക്കേകുക
ജീവദയാപരനേ!—

ചരണങ്ങൾ.

1. കൂരിരുളിൽ വഴി—പോകുന്ന നല്ല പ്ര-
കാശം തെളിച്ചു കാട്ടി—സദാ
നേരെ തൻ വഴി നട—ത്തീടും മണിവിള-
ക്കേതിഹലോകമതിൽ— ദൈവ
2. മേദിനിയിൽ ധന—ധാന്യം നിറഞ്ഞുള്ള
ഭണ്ഡാരശാലയേതു?—ആത്മ
പൈദാഹമേറി വ—ലഞ്ഞീടുന്നോർക്കൊരു
ഭേദമെന്യെ കൊടുപ്പാൻ— ദൈവ
3. സ്വർഗ്ഗപുരം നോക്കി—യാത്ര ചെയ്യുന്നവ-
ർക്കൊക്കെയുമുള്ള മഹാ—നല്ല
യോഗ്യനാം മിത്രനെ—തെറ്റുകൂടാതങ്ങു
കൂട്ടിക്കൊടുപ്പതെന്തു?— ദൈവ
4. ഉണ്ടൊരു വൃക്ഷമ—തിൻ ഫലമെപ്പൊഴും
കണ്ണിതനാം പാപിയിൻ—മഹാ
ഇണ്ടലകററി സ—ന്തോഷം കൊടുത്തീടു-
ന്നേതതു ലോകമിതിൽ?— ദൈവ
5. പാപത്താൽ നൊന്തു വ—ലഞ്ഞീടും രോഗിക്കു
വൈദ്യനാമേശുവിനെ—കാട്ടി
രാപ്പകൽ കൂടിയ-ന്നാശ്വാസവാക്കുകൾ
ചൊല്ലിക്കൊടുപ്പതെന്തു?— ദൈവ
6. എൻ വഴിക്കുള്ള മ—ണിവിളക്കം സദാ
ജീവന്റെ ഭോജനവും—നല്ല

ജീവതരുവിൻ സുഖ—ദമേകം ഫലമതും
നിൻ വചനം പരനേ!— ദൈവ

---

ഫര്യൻ. പിഹാക് ഏകതാളം 189.

പല്ലവി

നിൻ വചനം—മഹാ മധുരം!

ചരണങ്ങൾ

1

പാപഭാരത്താലേററം
താപപ്പെട്ടോൎക്കാശ്വാസം
ഏകീടുന്നു—നിൻ വാഗ്ദത്തങ്ങൾ— നിൻ

2

ശുദ്ധിയിൽ എന്നും അഭി-
വൃദ്ധിയുണ്ടാവാൻ ചിത്തെ
ശക്തിയോടെ—പ്രവൎത്തിക്കുന്നു— നിൻ

3

അന്ധകാരത്താൽ പാരം
നൊന്തു വലയുന്നോൎക്കു
ഏകുന്നു സൽ—പ്രകാശമതു— നിൻ

4

ഖേദിക്കുന്നോരുള്ളത്തിൽ
മോദം നൽകുന്നു ദിവ്യ-
സാക്ഷ്യങ്ങളാൽ—ശുദ്ധാത്മാവെന്നും—

5

ക്ഷീണമുള്ളോൎക്കു ശക്തി
ദാനം ചെയ്യുന്നു പട-
മാനിനെപ്പോൽ-ഓടാൻ സതതം—നിൻ

6

മാധുൎയ്യമുള്ളനേകം
വാഗ്ദാനങ്ങളാൽ ഏറി
ആനന്ദത്തെ—പ്രദാനം ചെയ്യും— നിൻ

7

ദിവ്യസംസൎഗ്ഗം ജയ-
ജീവിതമെന്നും തിരു-
ന്യായപ്രമാ—ണദ്ധ്യയനത്താൽ— നിൻ

8

ബുദ്ധിയെ കവിയുന്ന
ക്രിസ്തുവിൻ മഹൽ സ്നേഹം
ഹൃദയത്തി—ന്നാഹ്ലാദകരം— നിൻ

9

സ്വൎഗ്ഗലോകെ ലഭിക്കും
ഭാഗ്യങ്ങളെ കാണിച്ചു
അന്തരംഗെ—സന്തോഷം തരും— നിൻ

---

# ദിവ്യസ്നേഹം.

ഫൺ. "I am so glad that our Father in heaven" 190.

10s.

1.

ഹാ! എത്രമോദം! എൻ സ്വൎഗ്ഗതാതൻ
ചൊല്ലുന്നു തൻസ്നേഹം തൻവേദത്തിൽ
കാണുന്നതിൽ ഞാൻ വിസ്മയകാൎയ്യം
യേശുവിൻസ്നേഹം അതിവിശേഷം!

എത്രമോദം—താൻ സ്നേഹിക്കുന്നു
സ്നേഹിക്കുന്നു—സ്നേഹിക്കുന്നു
എത്രമോദം—താൻ സ്നേഹിക്കുന്നു
സ്നേഹിക്കുന്നെന്നെയും.

2.

തന്നെ ഞാൻ മറന്നു മാറിയാലും,
എന്നെ താൻ അത്യന്തം സ്നേഹിക്കുന്നു,
തൻസ്നേഹകൈകളിലേക്കോടും ഞാൻ
യേശുതൻസ്നേഹത്തെ ഓർത്തിടുമ്പോൾ.

3.

യേശു സ്നേഹിക്കുന്നെന്നെ എത്രയും
സ്നേഹിച്ചീടുന്നവനെയും ഈ ഞാൻ
സ്വർഗ്ഗംതാൻ വിട്ടിറങ്ങി സ്നേഹത്താൽ
ക്രൂശിൽ മരിച്ചതും തൻസ്നേഹത്താൽ.

4.

വിശ്രമം ഏറെയുണ്ടീറപ്പിൽ
ആശ്രയത്താലുണ്ടു വാഴ്വും തന്നിൽ
യേശു സ്നേഹിക്കുന്നെന്നുച്ചരിക്കിൽ
സാത്താൻ ഭയന്നിതാ പാഞ്ഞിടുന്നു

5.

മറുരാജ്യസൌന്ദര്യം ഞാൻ കാണുമ്പോൾ
പാട്ടൊന്നെ പാടാൻ എനിക്കുള്ളെങ്കിൽ
നിത്യതയിൽ എന്റെ പാട്ടീവണ്ണം
യേശു സ്നേഹിക്കുന്നിതെന്താശ്ചര്യം!.

---

൧൯൧. മണിരംഗ് ചെമ്പട 191.

പല്ലവി.

എന്തതിശയമേ! ദൈവത്തിൻസ്നേഹം
എത്രമനോഹരമേ!—അതു
ചിന്തയിലടങ്ങാ—സിന്ധുസമാനമായ്
സന്തതം കാണുന്നു ഞാൻ.

ചരണങ്ങൾ.

1. ദൈവമേ നിൻ മഹാ—സ്നേഹമതിൻവിധം
ആർക്കു ചിന്തിച്ചറിയാം—എനി
ക്കാവതില്ലെയതിൻ—ആഴമളന്നീടാൻ
എത്ര ബഹുലമതു— എന്ത

2. ആയിരമായിരം—നാവുകളാലതു
വർണ്ണിപ്പതിനെളുതോ?—പതി
നായിരത്തിങ്കലൊ—രംശം ചൊല്ലീടുവാൻ
പാരിലസാദ്ധ്യമഹോ!— എന്ത

3. മോദമെഴും തിരു—മാർവ്വിലുല്ലാസമായ്
സന്തതം ചേർന്നിരുന്ന—ഏക
ജാതനെമുറ്റവെ—പാതകർക്കായ്തന്ന
സ്നേഹമതിശയമേ! എന്ത

4. പാപത്താൽ നിന്നെ ഞാൻ—കോപിപ്പിച്ചുള്ളോരു
കാലത്തിലും ദയവായ്—സ്നേഹ
വാരിധിയേ! നീയെന്നെ—സ്നേഹിച്ചതോർത്തെന്നിൽ
ആശ്ചര്യമേറിടുന്നു!— എന്ത

5. ജീവിതത്തിൽ പല—വീഴ്ചകൾ വന്നിട്ടും
ഒട്ടും നിരസിക്കാതെ—എന്നെ
കേവലം സ്നേഹിച്ചു—പാലിച്ചിട്ടും തവ
സ്നേഹമതുല്യമഹോ!— എന്ത

---

## ൧൯൨. കല്യാണി രൂപകതാളം 192.

പല്ലവി.

ഹാ! ദൈവസ്നേഹം—ഹാ! ദയാപൂർണ്ണസ്നേഹം

ചരണങ്ങൾ.

1. സ്വർഗ്ഗതാതൻ പാപികൾക്കു—സ്വന്തപുത്രൻതന്നെ തന്ന
സ്നേഹബാഹുല്യമതുല്യം—സ്നേഹമിതു നിത്യസ്നേഹം... ഹാ!
2. അല്ലലകന്നീടാൻ പാപി—സ്വർല്ലോകത്തിൻ നായകനെ
സ്നേഹിച്ചെന്നല്ല, സർവ്വേശൻ—സ്നേഹിച്ചുവെന്നത്രെ നമ്മെ... ഹാ!
3. മാനവൻ മഹത്വകിരീ—ടത്തിന്നവകാശിയാവാൻ
മുൾമുടി സുതൻ ധരിച്ചു—കൊണ്ടീടുവാനിങ്ങയച്ചു... ഹാ!
4. പാപി സന്തോഷിച്ചിടുവാൻ—പുത്രനെത്താൻ ദുഃഖത്തിന്ന-
ങ്ങേല്പിച്ചതിലുള്ള ദേവ—സ്നേഹമെത്ര ചിത്രമോർത്താൽ... ഹാ!
5. പാപി ജീവിച്ചീടുവാനായ്—പുത്രനെ മരണത്തിന്ന-
ങ്ങേല്പിച്ചോരു ദേവന്റെ—സ്നേഹമതിപാരം തന്നെ... ഹാ!
6. ദൈവത്വം സംബന്ധമായി—താതതുല്യപുത്രനെന്നെ
താഴ്ത്തി മർത്ത്യനാക്കിയിങ്ങു—തന്നു നമുക്കായി ദേവൻ... ഹാ!

---

## ൧൯൩. Tune "Lead me to the Rock'' 193.

S. S. & S. No. 60.

"വന്നുകേൾപ്പിൻ" ആദിതാളം

1. ദൈവത്തിന്റെ ഏകപുത്രൻ—പാപികളെ രക്ഷിപ്പാൻ
മനുഷ്യനായ് പാടുപെട്ടു—കുരിശിന്മേൽ മരിച്ചു.
ഇത്ര സ്നേഹം ഇത്ര സ്നേഹം—ഇത്ര സ്നേഹം എരിവാൻ
മനുഷ്യരിലെന്തു നന്മ—കണ്ടു നീ രക്ഷാകരാ!
2. പാപികളും ദ്രോഹികളു—മായ നരവർഗ്ഗത്തെ
വീണ്ടെടുപ്പാൻ എത്ര കഷ്ടം—സഹിച്ചു നീ ശാന്തമായ്— ഇത്ര
3. നിർമ്മലന്മാർ ഭുജിക്കുന്ന—പരലോക അപ്പംതാൻ
പാപികൾക്കു ജീവൻ നൽകി—രക്ഷിക്കുന്നീ രക്ഷകൻ— ഇത്ര

4. കൃപയാലെ രക്ഷപെട്ട—പാപിയായ ഞാനിതാ
ഹൃദയത്തിൽ ദൈവസ്നേഹം—എരിവാൻ വാഞ്ഛിക്കുന്നു— ഇതു
5. പാപിയിൽ പ്രധാനിയായി—രുന്ന എന്നെ രക്ഷിപ്പാൻ
ശാപമൃത്യുവേററനിന്നെ—നിത്യകാലം വാഴ്ത്തും ഞാൻ— ഇതു

---

## ൧൯൪. "ആശിഷമാരി" എന്നപോലെ 194

1. ഇടവിടാതലച്ചീടും—കടൽത്തിരകൾപോലെ
അടങ്ങാത്ത ദൈവസ്നേഹം—കിടക്കുന്നെൻഹൃദയെ
ഹാ! എന്തു മോദം—ഹാ! എന്തു ഭാഗ്യമിതു!
തീർന്നെനിക്ക സർവ്വഖേദം—യേശുവിൻദാനമിതു
2. ലോകം മുഴുവന്നിതിന്നായ് - ഞാൻ വെറുത്തീടുകിലോ
ശോകപ്പെടുന്നതെന്തിന്നായ്?—യേശു എനിക്കില്ലയോ?— ഹാ!
3. ലോകത്തിന്നു ഞാനൊരന്യൻ—ദൈവത്തിൻസ്നേഹമെന്നിൽ
പകന്നതിനാലെ ധന്യൻ—ആകുന്നു ഞാൻ അവനിൽ— ഹാ!
4. ക്രിസ്തുവിൻസ്നേഹത്തിൽനിന്നു—എന്നെ വേർതിരിക്കുവാൻ
വസ്തുയാതൊന്നിന്നും ഇന്നു—കഴിവില്ലായതിനാൽ— ഹാ!
5. എന്നെ സ്നേഹിച്ചവനായ—യേശു മുഖാന്തരമായ്
പൂർണ്ണജയമുണ്ടുമായ—ശക്തികളിൽ സ്ഥിരമായ്— ഹാ!

---

## ൧൯൫. മദ്ധ്യമാവതി ആദിതാളം 195

പല്ലവി.

യേശുരക്ഷിതാവേ! നിൻസ്നേഹം—ചേതോഹരമെ!
യേശുരക്ഷിതാവേ! നിൻസ്നേഹം!

അനുപല്ലവി.

ആശലേശവുമില്ലാതെ—നാശമായോരെ രക്ഷിപ്പാൻ
ക്രൂശിൽ മൃത്യുവേററൊരു മ—ഹേശനേ! കൃപക്കടലേ!— യേശു

ചരണങ്ങൾ.

1. എണ്ണമററ ദൂതഗണങ്ങൾ—ചുററിലും നിന്നു
നിന്നെ സ്തുതിചെയ്തിരുന്നല്ലൊ.
മന്നവർമന്നനായെന്നേക്കും—അഖിലാണ്ഡത്തിൻ
ഉന്നതസിംഹാസനത്തിന്മേൽ
മണ്ണിലെ പുഴുവാമെന്നെ—ഉന്നതമഹാദൈവത്തിൻ
നന്ദനനാക്കിത്തീർക്കുവാൻ—മന്നിടെയെഴുന്നെള്ളി നീ— യേശു
2. ദാസവേഷം പൂണ്ടിഹത്തിൽ നീ—കഷ്ടം സഹിച്ചു
വാസംചെയ്തല്ലൊ മനുഷ്യർക്കായ്

ക്ലേശമനുഭവിച്ചു നന്മ—ചെയ്തു സതതം
ദേശമെങ്ങും സഞ്ചരിച്ചതല്ലോ.
ഈശനീതി നിറവേററാൻ—ക്രൂശിലെ കൊടുംവേദന
ലേശവും മടികൂടാതെ—നീ സഹിച്ചല്ലൊ എനിക്കായ്— യേശു

3. അത്ഭുതമായുള്ളോരീസ്നേഹം—നിൻദാസർ മൂലം
ഞാൻ പല പ്രാവശ്യം കേട്ടിട്ടും
ചിന്താലേശമില്ലാതെത്രനാൾ—തൃണമതുപോൽ
എൻപിറകിൽ ഇട്ടുകളഞ്ഞേൻ
പിൻതുടർന്നെന്നെ നീയെത്ര—അൻപോടു യാചകനെപ്പോൽ
കെഞ്ചിയപേക്ഷിച്ചതോർത്തെൻ—നെഞ്ചു തകർന്നിടുന്നയ്യോ!— യേ

4. ഇന്നുമെൻറ സ്നേഹമോക്കുമ്പോൾ—ഹാ! എത്രയും അ-
പൂൎണ്ണമായുള്ളതെൻനാഥനേ!
മന്നവാ! എൻസ്നേഹം വാങ്മാത്രം—നീയോ കാൽവറി-
കുന്നിലോളം പോയ്നിൻ സ്നേഹത്താൽ
എന്നെ നീ സ്നേഹിച്ചതുപോൽ—നിന്നെ ഞാൻ സ്നേഹിപ്പതിന്നു
മന്നിടം വിടുംമുമ്പിൽ നീ—തന്നരുൾ കൃപാപൂൎണ്ണത— യേശു

---

## ൧൯൬. "When I survey the Wondrous Cross" 196.
## L. M.

1

മഹത്വപ്രഭു മരിച്ച
ആശ്ചര്യക്രൂശിൽ നോക്കി ഞാൻ
ഇഹലോകലാഭഡംഭങ്ങൾ
നഷ്ടം, നിന്ദ്യം എന്നെണ്ണുന്നേൻ.

2

പ്രശംസ ഒന്നു മാത്രമേ
ക്രിസ്തേശുവിൻ മൃത്യുതന്നെ
ചിററിമ്പ കാൎയ്യം സൎവ്വവും
തൻരക്തത്തിന്നായ്വിടുന്നേൻ.

3

തൃക്കാൽകരം ശിരസ്സിൽ നി(ന്നു്)
ഒഴുകുന്നേ സ്നേഹം, ദുഃഖം,
ഇവയിൻ ബന്ധം അത്ഭുതം!
മുൾമുടിയോ അതിശ്രേഷ്ഠം!

4

പ്രപഞ്ചം ആകെ നേടി ഞാൻ
ത്യജിക്കിലും മതിയാകാ
ഈ ദിവ്യസ്നേഹത്തിന്നു ഞാൻ
എന്നെ മുററും നല്കീടേണം.

---

## ൧൯൭. മഞ്ജരി ചാപ്പുതാളം 197.

1. സ്നേഹമാം യേശുവേ!—സ്നേഹമേ! നിറവായ്
സ്നേഹം നിൻമൊഴിക്രിയയുമെല്ലാം—സ്നേഹം സൎവ്വവുമേ
സ്നേഹിച്ചേശു എന്നെ—ചോരയിൽ കഴുകി
സ്നേഹമാം താതനു എന്നെ യാചാൎയ്യ—രാജനാക്കിയല്ലോ

2. ഇഹലോകാധിപൻ—കൺകുതടാക്കി
ആയതാൽ ഭംഗിത്രാപവുമില്ലാ—തായി നീയെനിക്ക
ദൈവാത്മാവെന്നുടെ-കാഴ്ചയെ നൽകി
ദൈവസുതനപ്പോൾ എന്റെ കണ്ണിന്നു—കൌതുകമായ്വന്നു
3. ദാസവേഷം പൂണ്ട—ദേവകുമാരൻ
യേശുദേവാ! വിശ്വാസികൾക്കനീ—വിലയേറിയവൻ
ആയിരങ്ങളുടെ—ആയിരങ്ങളിൽ
അതിസൌന്ദൎയ്യവാനാകുമേശു—ദേവൻ നീയല്ലയോ?
4. നീയല്ലാതാരുള്ളു?—സ്വൎഗ്ഗമാം ലോകേ
നീയല്ലാതില്ല ഭൂവിലാരും ഞാൻ—ഇച്ഛിക്കത്തക്കവൻ
ഹാ! മനോഹരൻ നീ—മാധുൎയ്യവാൻ നീ
ഹാ! മഹാശുദ്ധനെന്നുടെ പാപം—ആകെ നീക്കിയവൻ
5. നിറവായ കൃപ-പൂൎണ്ണമാം സ്നേഹം
നീതിയുൽകൃഷ്ടശ്രേഷ്ഠതകളും—ട്ടുള്ളേശുദേവ! നിൻ
എൻ സ്രഷ്ടാവിവൻ താൻ—എൻകൎത്താവിവൻ താൻ
എന്നെ സൃഷ്ടിച്ചു രക്ഷിച്ചു നിത്യ—ജീവൻ തന്നതിവൻ
6. സൎവ്വനാമങ്ങൾക്കും—സൎവ്വ വസ്തുവിന്നും
സൎവ്വ സൃഷ്ടിക്കും മേലായ് നിന്നെ ഞാൻ-സ്നേഹിച്ചീടും നാഥാ!
സ്തോത്രമേശുവിന്നും—താതന്നും സ്തോത്രം
സ്തോത്രമെന്നാശ്വാസപ്രദനാമേ—ആമേൻ—ഹല്ലേലൂയ്യാ.

---

# THE NAME OF JESUS.

# യേശുവിന്റെ നാമം.

ഫൻവ്യ. ധന്യാസി ആദിതാളം 198.

പല്ലവി.

യേശു എന്നുള്ള നാമമേ—ലോകം എങ്ങും വിശേഷനാമമേ.

അനുപല്ലവി.

നാശമുണ്ടാക്കും പാപ—നാശം വരുത്താൻ പര-
മേശൻ ജഗത്തിൽ മൎത്ത്യ—വേഷം എടുത്തുവന്ന— യേശു

ചരണങ്ങൾ.

1. മുന്നം ഗബ്രിയേൽ വിൺദൂതൻ—ചൊന്ന
മോക്ഷനിൎമ്മിതനാമമേ

കന്നിമറിയം കേട്ടു—കാത്തിരുന്നു വിളിച്ച
മന്നിടത്തെങ്ങും മംഗല്യം—വരുത്തും വല്ലഭനാമം— യേശു

2. ആക്കം ചൊല്ലാകുന്ന നാമം—എങ്ങും
ആരാധിപ്പാനുള്ള നാമം
പേയ്ക്കും പേയിൻ പടയ്ക്കും—ഭീതി ചേർക്കുന്ന നാമം
മൂർഖപാപികൾക്കും വി—മോക്ഷം നല്കുന്ന നാമം— യേശു

3. മന്നർ ചക്രവർത്തികളും—വാഴ്ത്തി
വന്ദിച്ചീടും മഹാനാമം
വിണ്ണിൽ ഗീതത്തിൻനാമം—വേദാന്തസാരനാമം
പുണ്യം പെരുത്ത നാമം—ഭൂവിൻ പ്രകാശനാമം— യേശു

4. വിൺമണ്ണും ചേർത്തിടും നാമം—ജപം
വിണ്ണിൽ കൊണ്ടാടുന്ന നാമം
നന്മനിധിപരനിൻ—ന്യായം നീതി കൃപയ്ക്കും
ഉണ്മയാം സാക്ഷിയായി—ഉയർന്നു തൂങ്ങിയ നാമം— യേശു

5. കൽനെഞ്ചുടയ്ക്കുന്ന നാമം—മന
ക്കാടാകെ വെട്ടുന്ന നാമം
എന്നും പുതിയതു പോൽ—ഏറെമധുരനാമം
തന്നിൽ പലസാരങ്ങൾ—ധരിച്ചിരിക്കുന്നനാമം— യേശു

---

## ൧൯൯. ഹിന്ദുസ്ഥാൻ ബിഹാഗ്—ആദിതാളം 199.

1. ശ്രീയേശു നാമമേ—ജയ നാമം—ഇതു
ഭൂലോകമെങ്ങും മോദം—നൽകും നാമം
2. ആദാമ്യരുടെ പാപ—ഹരനാമം—സ്വർ
ലോകെയാമോദം തിങ്ങും—ജയനാമം
3. പാപികളെ രക്ഷ ചെയ്യും—ദിവ്യനാമം—പരി
താപികൾക്കാശ്വാസം നൽകും—തിരുനാമം
4. പാപഭാരം നീക്കീടും വി—ശുദ്ധനാമം—പാപ
ബന്ധനം തകർത്തീടുന്ന—സത്യനാമം
5. എന്നിലെ പാപങ്ങളെല്ലാം—തീർത്തനാമം—എന്റെ
മന്ദബുദ്ധി നീക്കി ശുദ്ധി—ചെയ്യുനാമം
6. മല്ലനാം പിശാചിനെ ജ—യിച്ചനാമം—എന്റെ
അല്ലലെല്ലാമില്ലാതാക്കി—തീർത്തനാമം
7. ജീവനെ പാപികൾക്കായ് ചൊ—രിഞ്ഞ നാമം—പുതു
ജീവനെ നല്കിയാശ്വസി—പ്പിച്ച നാമം

8. നിത്യമോക്ഷപാതയെ തു—റന്ന നാമം—തന്റെ
സത്യഭക്തരിൽപ്രമോദം—നല്കും നാമം
9. അക്ഷയാത്മമാരി ചൊരി—ഞ്ഞീടും നാമം—തന്റെ
വക്ഷസ്സിൽ പ്രജകളെ ചു—മക്കും നാമം.

---

## ൨൦൦. ഹിന്തുസ്ഥാൻ കാപ്പി ഏകതാളം 200.

പല്ലവി.

യേശുവിൻ നാമമല്ലാ—താശക്കൊത്ത നാമമില്ലെ

അനുപല്ലവി.

നാശക്ലേശ—മാശു നീക്കാൻ
ഈശൻ ദത്തമായാ—കാശത്തിൻ കീഴിൽ...... യേശു

ചരണങ്ങൾ.

1. ഏകമാം നാമമ—തേശുവിൻ നാമമെ
ഏകുന്നു രക്ഷപ്ര—ത്യാശയും ജീവനും... ... യേശു
2. മർത്ത്യരക്ഷാകരൻ—ദൈവനിയോഗിതൻ
മുക്തിദായകൻ ദൈ—വത്തിന്നേകജാതൻ...... യേശു
3. വിശ്വാസത്താൽ തന്നിൽ—ആശ്രയിച്ചീടുകിൽ
നിശ്ചയം പ്രാപിക്കും—ആശ്വാസം ശാന്തിയും...... യേശു
4. പാപവിമോചനം—ദിവ്യസമാധാനം
താപികൾക്കരുളാൻ—ആപത്തൊഴിച്ചീടാൻ...... യേശു

---

## ൨൦൧. ചെഞ്ചുരുട്ടി ആദിതാളം 201.

പല്ലവി.

യേശുവേ! തിരുനാമമെത്രമധുരം
ഭൂമിയിലഗതിക്കെൻ—യേശുവേ!

ചരണങ്ങൾ.

1. ആശ്വാസം യേശു ഭവാൻ—ആരോഗ്യം രോഗികളുള്ളിൽ
വിശേഷ ബന്ധുനീയെന്യെ—വേറാരും ഇല്ലേ സ്വാമി!— യേശു
2. ഖേദം ഒഴിക്കും ഭവാൻ—ഭീതി അകററും ഭവാൻ
താതൻ മാതാവും ഭവാൻ—നിത്യം അടിമെക്കല്ലൊ— യേശു
3. മന്നാ! മന്നായും ഭവാൻ—എന്നാചാര്യൻ രാജൻ നീ
എന്നും സഖി ജീവൻ നീ—എൻ ഭാഗ്യവും നീയല്ലൊ— യേശു
4. സങ്കേതമേ! മലയേ! എൻഖേടയം വഴി നീ
എൻ കർത്താവേ! ഭർത്താവേ!—എൻ ജീവനും ഇടയൻ— യേശു

5. നിക്ഷേപം ലക്ഷ്യം ഭവാൻ—രക്ഷാസ്ഥാനം ശിരസ്സേ!
രക്ഷാകരൻ ഗുരുവേ!—സാക്ഷിമദ്ധ്യസ്ഥനും നീ— യേശു
6. എന്നിൽ നിന്നെ സ്തുതിപ്പാൻ—ഒന്നും ത്രാണിയിങ്ങില്ലേ
നിന്നെ വന്നു കണ്ടെന്നും—നന്നെ പാടും അടിയൻ— യേശു
7. അത്തൽ കൂടാതെ കർത്താ—ചേർത്തീടേണം അങ്ങെന്നെ
മൃത്യു പിരിക്കുവോളം—കാത്തിടേണമേ പ്രിയൻ— യേശു
8. നിത്യം അഗതി തിരു—സ്തോത്രം സ്വർഗ്ഗ ധ്വനിപ്പാൻ
സത്യം വിടാതെ ഓടി—എത്തും തിരുകൃപയാൽ— യേശു

---

## ൨൦൨. പൂർണ്ണചന്ദ്ര 202.

1. യേശുവെന്ന ദിവ്യനാമം—ഏററം മാധുര്യം:
എത്രയും പാപി—എന്നാലും പോക്കി
മുക്തിതന്നാൻ—ശക്തനാം താൻ
അമ്പിൻ അപാംപതി- വൻകൃപയിൻ നിധി
ചിന്തിതൻനിണം എൻപ്രതി.
2. ക്രൂശിൽതാൻ സഹിച്ചനന്ത—ക്രൂരവേദന:
രക്ഷകൻ തൻെറ—കാൽകൈകളുടെ
പാഞ്ഞുകഷ്ടം—ആണികളും;
മൂവഞ്ചുനാഴിക—ഭൂവിൻരക്ഷാകര!
നോവുചൊൽവാൻ സാദ്ധ്യമാകാ.
3. ഏററം ഘോരകഷ്ടതയിൻ—പാത്രനായ് അവൻ
എത്രയും ദോഷം—ചെയ്യുതാൽ നാശം
തന്നിൽനിന്നെൻ—ത്രാണംനേടാൻ;
പ്രാണനടയവൻ—ആമെൻ രക്ഷാകരൻ
പ്രേമയോഗ്യനാം കണവൻ.
4. സർവ്വ സൽഗുണസമ്പൂർണ്ണൻ—ദിവ്യസുന്ദരൻ:
സ്നേഹസ്വരൂപൻ—ഏററവും സൌമ്യൻ,
ത്യാഗരാജൻ—മാ വിശുദ്ധൻ;
മന്നിലെ കന്യമാർ—എന്നും സ്നേഹിക്കുന്നോർ;
എൻപ്രിയന്നുടെ സമൻ ആർ?
5. എന്നിൽവാസംചെയ്യുീടുന്നാൻ—എൻപ്രിയതമൻ;
എന്നകതാരിൽ—മന്നവർമന്നൻ.
എന്നുമേ താൻ—വാണരുളാൻ,
ഹൃത്തിൻസിംഹാസനം—കർത്തനേകീടണം
നിത്യം ഞാൻ അവന്നു മാത്രം.

6. സ്നേഹിക്കുന്നെൻ ഉള്ളംനിന്നെ—പ്രേമകാന്തനെ!
മന്നാ! നിൻസ്നേഹം—എന്നന്തരംഗം
തന്നിലെങ്ങും—തിങ്ങീടേണം;
തേനിലും മാധുര്യം—പ്രേമം മനോഹരം.
മന്നിൽവിണ്ണിൽ—ഇല്ല തുല്യം.
7. വേഗമെൻപ്രിയൻവരുന്നെ—മേഘവാഹനെ;
രക്ഷകനെയെൻ—അക്ഷികളാൽ ഞാൻ
അന്നുകാണും—പിന്നെയെന്നും,
വാസംചെയ്യും സദാ—ക്ലേശമെന്യെ മുദാ
യേശുമാർവ്വിൽ ഹല്ലേലൂയ്യാ.

---

# MEDITATION ON CHRIST

# ക്രിസ്തുവിനെക്കുറിച്ചുള്ള ധ്യാനം.

"എൻപ്രിയനേശുവിൻ"

൨൦൩. ചെഞ്ചുരുട്ടി ചാപ്പുതാളം 203.

പല്ലവി.

സുന്ദരനെൻപ്രിയൻ—ഉന്നത ദേ—വകുമാരൻ

അനുപല്ലവി.

വെണ്മയും ചുവ—പ്പുമുള്ളെന്ന—രമകാന്തൻ— സുന്ദ
ചാരണങ്ങൾ.

1. തൻതലതങ്കമേ—കുന്തളങ്ങൾ—ചുരുണ്ടേറം
കാകനെപ്പോലെ—കറുത്തിരു—ണ്ടിരിക്കുന്ന— സുന്ദ
2. നീർത്തോടിനന്തികെ—പാർത്തിടും പ്രാ—വുകൾപോൽതൻ
നേത്രങ്ങൾ എത്ര—ഭംഗിതിങ്ങും—ക്ഷീരക്ഷാളിതം— സുന്ദ
3. ഗണ്ഡതലമഹോ—സുഗന്ധസ—സ്യതടമേ
മനോഹരം ത—ന്നധരം താ—മരപ്പൂപോൽ— സുന്ദ
4. കാന്തന്റെ കൈകളോ—ഹന്ത! ഗോമേ—ദക രത്നം
പതിച്ചതാം ര—മണീയസ്വ—ർണ്ണനാളങ്ങൾ— സുന്ദ
5. തൻമുഖരൂപമൊ—വൻമലയാം—ലബാനോൻപോൽ
ഉണ്മയിൽ ഉൽകൃ—ഷ്ടദേവതാ—രുതൻ തുല്യം— സുന്ദ
6. വക്ത്രമൊ ചൊല്ലുകിൽ—എത്രയോ മാ—മധുരമെ
സർവ്വാംഗസുന്ദ—രനെൻപ്രിയ—തമൻ നൂനം— സുന്ദ

## ൨൦൪. ചെഞ്ചുരുട്ടി ആദിതാളം 204.

പല്ലവി.

നിൻതിരുമുഖശോഭയെ ദിനം—തോറും കാണ്മാൻ—തോന്നേണമേ
കാരണങ്ങൾ.

1. യേശുവേ! നിൻതങ്കമുഖം—പ്രശംസനേകമേ— ദിനം
2. കണ്ടിടുമ്പോളുണ്ടെനിക്ക—വേണ്ടുവോളമാശ്രയം— ദിനം
3. എന്നിലുണർവുണ്ടഹോ നിൻ—കണ്ണിൽനോക്കീടുന്നേരം— ദിനം
4. യേശുജീവിക്കുന്നതാലീ—ദാസൻ ജീവിച്ചീടുമേ— ദിനം
5. ശക്തി എന്നിൽ പെരുകുന്നു നിൻ—ശക്തിദായകം ആവിയാൽ— ദി
6. ആവിയിൻനീരൊഴുകുന്നുള്ളിൽ—ആഴമായൊഴുകമെ— ദിനം
7. ഉള്ളമെന്നിൽ ജ്വലിച്ചിടും നിൻ—ഉള്ളിൻസ്നേഹമോത്തങ്ങൾ—ദിനം
8. പാപസ്നേഹം പരിത്യജിപ്പാൻ—പാപനാശനാഥനേ— ദിനം
9. ദൈവസ്നേഹം പെരുകീടുവാൻ—ദൈവദാനമരുൾകെ— ദിനം
10. തേജോമയനാകും നിൻറെ—തേജസ്സുകിട്ടേണമേ— ദിനം

---

## ൨൦൫. ചെഞ്ചുരുട്ടി ചാപ്പുതാളം 205.

1. പ്രാണനാഥനേ! നിൻറെ—പ്രേമം ഹാ മധുരമേ
ഞാനെത്ര ധന്യനഹോ!
2. എൻതോട്ടത്തിൻസുഗന്ധം—ചന്തമായ് വിലസുവാൻ
കാന്താ! വരണമതിൽ.
3. ക്രൂശിക്കപ്പെട്ട ജീവൻ—യേശുരക്ഷകാ! എന്നും
ഞാൻ ജീവിച്ചിടേണമേ.
4. സ്നേഹമുള്ള രക്ഷകാ!—എൻ ഹൃദയമതിൻറെ
സിംഹാസനേ വാഴ്ക
5. നിന്നോടുള്ള സ്നേഹത്തെ—എന്നിൽ നീ ജ്വലിപ്പിക്ക
നന്നായ് നിമിഷംപ്രതി.
6. എൻപ്രിയതമനേ! ഞാൻ—നിന്മാർവ്വിൽ ദിനംതോറും
ഉണ്മയിൽ ചാരേണമേ.
7. നിന്നെ പിരിഞ്ഞു വാസം—ഒന്നിലൊരുനിമിഷം
എന്നിൽ ഉണ്ടാകരുതേ.
8. നിന്നെ വിശ്വസിച്ചെന്നു—വന്നാലും കലങ്ങാതെ
എന്നും ഞാൻ നിന്നീടേണം.
9. പൊൻകരങ്ങളിലെന്നെ—താങ്ങണം സതതം നീ
എൻപ്രിയ സങ്കേതമേ!

10. പാരിലുള്ള കഷ്ടങ്ങൾ—തീരുവാൻ വരേണമേ
കാരുണ്യ രക്ഷാകരാ!
11. പ്രാണപ്രിയനേ! എന്നു—കാണും നിന്നെയെൻകൺകൾ
പൂർണ്ണമന്നെൻ ഭാഗ്യമെ!

---

൨൦൬. ഭൈരവി അടതാളം 206.

പല്ലവി.

മനുവേലിൻ സ്തുതിയെ—പാടീടുവാൻ
നാണിക്കൊലാ മനമേ!

അനുപല്ലവി.

മാനുവേൽ തൻതിരു—മാനസേ ഏറവും
മാനഹാനി നിന—ക്കായി സഹിച്ചല്ലോ— മനു

ചരണങ്ങൾ.

1. സേനാദൂതർക്കവൻ താൻ—സൈന്യാധിപൻ
വാനലോകാധിപൻതാൻ
ഭാനു പാലാകാശ—ത്തിന്മേൽ ലോകത്തിൽ
താനെ ശോഭിച്ചവൻ—താണു നിന്നെപ്രതി— മനു
2. ലോകലോകങ്ങളിൽതാൻ—വ്യാപിച്ചവൻ
ശോകമില്ലാത്ത പരൻ
ദാഹം ദുഃഖങ്ങളും—ഏറെ സഹിച്ചു തൻ
ദേഹം ജീവൻ ബലി—ചെയ്തു നിന്നെപ്രതി— മനു
3. ദീപം ജീവൻ വഴിതാൻ—സമ്പാദ്യവും
ഭാവുകവും അവൻതാൻ
താപം പരീക്ഷയും—ശാപം മരശിക്ഷയും
സർവ്വവിപത്തും സ—ഹിച്ചു നിന്നെപ്രതി— മനു
4. അന്യനുടെ സ്തുതി നീ—ചൊന്നാലപ-
മാനമല്ലോ മനമേ!
തന്നെത്തന്നെ നിന—ക്കായി തന്നോനെ നീ
എന്നും ഭക്ത്യാസ്തുതി—ചൊന്നാലല്ലോ നീതി— മനു

---

൨൦൭. ചെഞ്ചുരുട്ടി അടതാളചാപ്പ് 207.

പല്ലവി.

എൻപ്രിയ! നന്ദനത്തുവിൽ—ഞാൻ
വസിക്കേണമേ എന്നും

അനുപല്ലവി.

കൊമ്പുമുന്തിരി—വള്ളിയിൽ—എന്നപോലെ

ചരണങ്ങൾ.

1. ക്രിസ്തുവെന്നിച്ചഹോ—മൃത്യുവേററുയിർത്ത ഞാൻ
നിത്യവും തൻ—കൃപയാൽ ജീ—വനിൽ വാഴ്വാൻ— എൻ
2. ദൈവഹിതമെതു—സർവ്വകാര്യങ്ങളിലും ഞാൻ
ചെയ്യതിനെ—ന്നെയവനു—സമർപ്പിച്ചു— എൻ
3. സർവ്വഭാരങ്ങളും—രക്ഷകൻ തോളതിലേററി
സതതമവ—നിൽ പൂർണ്ണാ—ശ്രയത്തോടെ— എൻ
4. കർത്താവിനോടു ഞാൻ—ഏററം പ്രമോദമോടെ
നിത്യസംസ—ർഗ്ഗമതിൽ ജീ—വനം ചെയ്യാൻ— എൻ
5. ദൈവാത്മശക്തിയാൽ—ഞാൻ നടത്തപ്പെട്ടന്നോനായ്
ജീവവിശ്വാ—സമതിനാൽ—ദിനംതോറും— എൻ
6. എൻപിതാവിന്നുടെ—നിത്യമഹത്വമതിന്നു
ഇമ്പഫലം—വളരെ കാ—യ്ക്കുതിന്നായി— എൻ

---

## ൨൦൮. "Behold the Lamb of God" 208.

### 6. 6. 6. 4. 8. 8. 4.

1. ദൈവകുഞ്ഞാടിതാ!
പാപികൾക്കായ് മൃതൻ
ആകരുതെ വൃഥാ
നിൻ മരണം.
നീയെ എനിക്കു രക്ഷകൻ,
മുറിഞ്ഞ നിൻ വിലാവുമെൻ,
സങ്കേതം താൻ

2. ദൈവകുഞ്ഞാടിതാ!
എറിഞ്ഞേൻ എന്നാത്മം
ശുദ്ധ പ്രവാഹമാം
രക്തമതിൽ-
കഴുകെന്നുള്ളം പാവനം
ആയ് മൃത്യുവോളം കാക്കെന്നെ
പാപമെന്യെ

3. ദൈവകുഞ്ഞാടിതാ!
നിത്യനാം രക്ഷിതാ
മർത്യാവതാരാ! നീ
വാഴ്ക സദാ.
വാത്സല്യത്താൽ നിറെക്ക
ശുദ്ധരാമടെങ്ങൾക്കും നൽക
നിത്യ സ്വസ്ഥം.

4. ദൈവകുഞ്ഞാടിതാ!
ഇരിപ്പാൻ താൻ മാത്രം
യോഗ്യൻ സിംഹാസനെ
അത്യുന്നതെ.
താതൻ ആത്മാക്കളൊരൈക്യം
സ്നേഹപ്രകാശത്തിൽ നിത്യം
വാണീടുവാൻ—

---

## ൨൦൯. സിന്ധുകന്നഡ ഏകതാളം 209.

എൻ പ്രിയ രക്ഷാകരാ! എൻ ഹൃദയമോദമേ

ചരണങ്ങൾ.

1. മാനവരെ വീണ്ടുകൊൾവാൻ—വാനലോകം തന്നിൽനിന്നു
താണിഹത്തിൽ വന്നവനാം—മാനുവേൽ കൃപാകരനേ!— എ

2. എൻ കടത്തെ തീൎത്തിടുവാൻ—ചങ്കിലെ'ത്തൻ ചോരയെല്ലാം
ശങ്കയെന്നിയെ കൊട്ടുത്ത—വൻ കൃപാലുവാം പരനേ!— എ
3. നിൻെറ സ്നേഹം എന്നുള്ളതെ—മുററും തകൎത്തീടേണമേ
വാസ്തവമായ് നിന്നടിമ—യായ് ത്തീരേണം എന്നുമെ ഞാൻ— എ
4. എന്നോടുള്ള സ്നേഹത്താലെ—നിന്നെ മുഴവൻ തന്നുനീ
നിന്നിൽനിന്നു ഞാൻ എൻെറ യാതൊന്നുമെ മാററീടരുതേ— എ
5. നിൻപാദമതിങ്കലിതാ—അൎപ്പിക്കുന്നിതപ്പാൾ പ്രിയനേ!
എൻ ഹൃദയത്തിൻ സമസ്ത—പൊൻ നിക്ഷേപങ്ങൾ മുഴവൻ— എ
6. യേശുവേ! നിന്നോടുകൂടെ—ക്രൂശിക്കപ്പെട്ടു സദാ ഞാൻ
ലേശവും സ്വയംകൂടാതെ—ഈശൻെറ ഹിതം ചെയ്യേണം— എ
7. ദൈവാത്മാവിൻ ശക്തിയെന്നിൽ—ആവസിച്ചു നാളിൽ നാളിൽ
ജീവിപ്പിച്ചീടേണം എന്നെ—സൎവ്വദാ എൻ നായകനേ!— എ
8. എന്നിൽ വസിക്കേണമേ നിൻ—സന്നിധിപ്രമോദം മമ
മന്നിടെ മാഭാഗ്യം അതിൻ—പിന്നെ നിത്യാനന്ദമഹോ!— എ
9. പ്രാണനാഥാ! നിന്നെ വേഗം—കാണുന്നതിനാശിക്കുന്നേൻ
നാണിക്കാതെ കാണുമതിന്നു—താ നിൻെറ കൃപാധാനത്തെ— എ

---

൨൧൦. മുഖാരി ആദിതാളം 210.

പല്ലവി.

എൻ കാന്തനിവൻ തന്നെ—ശങ്കയില്ലഹോ! നിൎണ്ണയം.

അനുപല്ലവി.

ചെങ്കതിരവൻപോൽ ക—ളങ്കമററിതാ കാണു—ന്നെൻ

ചരണങ്ങൾ.

1. ക്രൂരിതളിലുദിച്ച കതിരൻ—പാപപക്കറകൾ
തീരുവാനായൊഴിച്ച രുധിരൻ—അന്തപിക്കും
നേരം പാപികൾക്കേററം മധുരൻ—പരീശന്മാൎക്കു
നേരുത്തരം കൊടുത്ത ചതുരൻ
കാണാതെ പോയുള്ളാടുകൾ—തേടി നടന്ന കാലുകൾ
തന്നിലേററാണിപ്പാടുകൾ—കണ്ടിതാ ഞാനിപ്പാടുകൾ
കൈ വിലാവിലും— എൻ
2. മുൾമുടി പൂണ്ടു കോലാലടികൾ—ഏററതാലിതാ
വെണ്മനെററിമേലുള്ള വടുകൾ—അരുവില്ലാത്ത
നന്മ നിമിത്തം ലോകക്കടികൾ—രക്ഷപെടുവാൻ
തന്മേൽ കൊരടാവാലുള്ളടികൾ
കൊണ്ട പാടുകളുണ്ടിതാ—ചാവിൻ വിഷമുൾകൊണ്ടു താൻ

ചത്തു ജീവിച്ചു കൊണ്ടതാൽ—ചാകാത്ത മേനി കണ്ടിതാ
അല്ലയോ സഖീ!— എൻ

3. എൻ കാന്തനുടെ തിരുനാമം—സുഗന്ധം തൂക-
ന്നെങ്കലേ തന്ന തന്റെ ധാമം—അതിനാൽ ഞാനും
തിങ്കളിപോലെ മേവുന്ന ക്ഷേമം—എനിക്കവന്റെ
ചെങ്കോലിൻ കീഴിൽ പുതുനാമം
തന്നാനെനിക്ക മന്നവൻ—മന്നിൽ മനുവായ്വന്നവൻ
വാനലോകത്തെഴുന്നവൻ—എനിക്ക കാഴ്ച തന്നവൻ
ഇതാ കാണുന്നു— എൻ

4. തങ്കലുള്ള നിറം ചുവപ്പും—വെണ്മയും തല
തങ്കം, കുന്തളമോ, കറുപ്പും—ലക്ഷം പേരിൽ ക-
ളങ്കമററവന്റെ മതിപ്പും—തനിക്കുണ്ടിതാ
തന്മൺകിൾ പാലിൽ കുളിപ്പും
തണ്ണീർ തോട്ടിലിരിപ്പുമാ—യുള്ള പ്രാക്കളോടൊപ്പമായ്
തന്റെ കവിൾ സൌരഭ്യമാം—വസ്ത്തടത്തിന്നൊപ്പമായ്
കാണുന്നു സഖീ!— എൻ

5. തന്നധര ചെന്തൃവിൽ നിന്നു—നല്ല മൂറു തൂ-
കുന്നു രത്നം പതിച്ച പൊന്നിൻ—മോതിര കൈകൾ
തന്നുദരമോ നീലരത്നം—അമത്തിയൊപ്പം
നന്നായിട്ടാനന്ദദന്തം തന്നെ
തങ്കച്ചോടിൽ നിറുത്തിയ—വെങ്കൽത്തൂണുകൊലിക്കെ ണിയ
നേരത്തു ശ്രൂലമെത്തിയാം—ഞാൻ വീണു തൃക്കാൽ മുത്തിയെ
സന്ദേഹമില്ല— എൻ

6. തന്നുടെ രൂപം ലബാനോനെ—ദേവദാരുക്ക-
ളെന്നപോലെ ശ്രേഷ്ഠവുമാണെ—വായോ മധുര—
മെന്നുവേണ്ടാ തങ്കലെല്ലാമെ—ഓമനം തന്നെ
തന്നുടെ വാക്കെനിക്ക തേനെ
അതിൽ മൊഴിഞ്ഞപോലിതാ—കാണുന്നേനിവനെ മുദാ
എന്നുടെ പ്രിയ സ്നേഹിതാ! വന്നാലും വേഗം ഞാനിതാ
സ്നേഹാർത്തയാകെ— എൻ

---

## "മംഗലാ വരിക"

**൨൧൧.** ബിഹാഗ് ആദിതാളം **211.**

പല്ലവി

**മമ കാന്തനഹോ!—മാ മധുരനാം**

അനുപല്ലവി.

മഹിമാപതി കീർത്തി—വാനിന്നധിപൻ— മമ

ചരണങ്ങൾ

1. ബഹുദോഷിയാം—എങ്കിലും തൻ
മഹൽകൃപമൂലമെൻ—മോചനമരുളി— മമ
2. എന്നെപ്രതി താൻ—ഭൂവിൽ വന്നു
തന്നുടെ ജീവനെ—നല്കിയെൻ ബലിയായ്— മമ
3. പുതുതാം ജനനം—സ്നേഹമൂലം
സദയമരുളിയവൻ—ഹൃദയ കൃപാവാൻ— മമ
4. സർവ്വം അവന്നായ്—ഞാനിന്നേരം
അർപ്പിച്ചുവന്നു പ്ര—സാദമാം ബലിയായ്— മമ
5. രമണീയമതാം—തന്റെ ഛായ
മമ ഹൃദയെ ദിനം—പ്രതി വളരണം— മമ
6. തൻ സ്നേഹമതെൻ—ഉള്ളത്തിന്നു
തേനിലും മധുരമേ—ഹൃദയപ്രമോദം— മമ
7. തൻസന്നിധിയും—മാനസത്തിൽ
തരുന്നെനിക്കനുദിനം—നിർവധി ബലത്തെ— മമ
8. സതതം തന്റെ—സംസർഗ്ഗം ഹാ!
മധുരതമം അതു—ധരണിയിൽ സ്വർഗ്ഗം— മമ
9. തിരികെ വരും താൻ—വേഗം ഭൂമൌ
അരുളുമന്നെനിക്കവൻ—അനന്തപ്രമോദം— മമ

---

## ൨൧൧. തോഡി — രൂപകം 212.

1. യേശുവേ! നിന്റെ രൂപമീയെന്റെ—കണ്ണുകൾക്കെത്ര സൌന്ദര്യം
ശിഷ്യനാകുന്നഎന്നെയുംനിന്നെ—പ്പോലെയാക്കേണംമുഴുവൻ.
2. സ്നേഹമാംനിന്നെകണ്ടവൻപിന്നെ—സ്നേഹിക്കാതെജീവിക്കുമോ?
ദഹിപ്പിക്കണംഎന്നെഅശേഷം—സ്നേഹംനല്കണംഎൻപ്രഭോ!
3. ദീനക്കാരെയുംഹീനന്മാരെയും—ആശ്വസിപ്പിപ്പാൻവന്നോനേ!
ആനന്ദത്തോടെഞാൻനിന്നെപ്പോലെ—കാരുണ്യംചെയ്വാൻ നൽകുക
4. ദാസനെപ്പോലെസേവയെചെയ്ത—ദൈവത്തിൻഏകജാതനേ!
വാസംചെയ്യേണംഈനിൻവിനയം—എന്റെഉള്ളിലുംനാഥനേ!
5. പാപികളുടെവിപരീതത്തെ—എല്ലാംസഹിച്ചകുഞ്ഞാടേ!
കോപിപ്പാനല്ലക്ഷമിപ്പാൻനല്ല—ശക്തിഎനിക്കുംനല്കുകേ
6. തന്റെപിതാവിൻഹിതമെപ്പോഴും—മോദത്തോടുടൻചെയ്തോനെ!
എന്റെഇഷ്ടവുംദൈവഇഷ്ടത്തി—ന്നനുരൂപമാക്കേണമേ

7. തിരുവെഴുത്തുകൾ ശൈശവം തൊട്ടു—ഉത്സഹിച്ചോരാത്മകത്തോടേ!
ഗുരുനീതന്നെ വചനം നിന്നെ—ഗ്രഹിപ്പിക്ക നിൻ ശിഷ്യനെ
8. രാത്രിമുഴുവൻ പ്രാർത്ഥിച്ചുന്നോൻ—ഭക്തിയുള്ളോരായന്നുവേ!
പ്രാർത്ഥിപ്പാനായും ഉണരാനായും—ശക്തിതരേണം എന്നുമെ
9. ലോകസ്ഥാനങ്ങൾ സമ്മാനങ്ങൾ—വെറുക്കും ദൈവവീരനേ!
ഏകമാം മനം തന്നിട്ടെൻ ധനം—ദൈവം താൻ എന്നാപ്പിക്കുകെ
10. കൗശലങ്ങളും ഉപായങ്ങളും—പകെക്കും സത്യരാജാവേ!
ശിശുവിന്നുള്ള പരമാർത്ഥത—എന്നിലും നിത്യം കാക്കുകെ
11. ഇഹലോകത്തിൻ ചിന്തകൾ ഒട്ടും—ഇല്ലാത്താശ്രിതവത്സലാ!
മഹൽശക്തിയാം നിൻ ദൈവാശ്രയം—കൊണ്ടെന്നുള്ളം ഉറപ്പിക്ക
12. മനുഷ്യരിലും ദൂതന്മാരിലും—അതിസുന്ദരനായോനേ!
അനുദിനം നിൻ ദിവ്യസൌന്ദര്യം—എന്നാമോദമാകേണമേ.

---

## ഹരമ. "There were ninty and nine" 213.

1.
അ-യോഗ്യനെ(യെ)ന്നെ-സ്നേഹിച്ചോ (ര
ര-ക്ഷാകര നേതൃവെ!
നിൻ-സ്നേഹമ-വർണ്ണ്യ-മായതു
മാ-നവർക്ക-ചിന്ത്യമേ
അ-രൂപിക-ളായ ദൂതർക്കും
ഗ്ര-ഹിപ്പത-സാദ്ധ്യ-മേററവും.

2.
നിൻ-ദിവ്യമ-ഹത്വ-മാകവെ
ഉ-രിഞ്ഞുക-ളഞ്ഞഹോ!
മാ-നവരിൻ-ദാസൻ-തന്നുടെ
വേ-ഷത്തെ ധ-രിച്ചല്ലോ!
ഇ-പ്പുഴുവാം-മെന്നു-ദ്ധാരണം
അ-തല്ലോ ഇ-തിന്റെ-കാരണം!

3.
ക്രൂ-ശിലെ നിൻ-പങ്ക-പ്പാടിനെ
നാ-വാലുര-ചെയ്വതാർ?
മാ-നസേയ-തിന്റെ-ആഴത്തെ
അ-ളന്നന-രന്മാർ?
ഇ-പ്പിധം സ-ഹിച്ച-രക്ഷകാ!
നിൻ-സവിധേ-വീഴു-ന്നേനിതാ.

4.
വൻ-സ്നേഹത്താൽ-എന്റെ-ത്രാണനം
ദന-ടാനീ വേ-ദനയിൽതൻ
ദേ-ഹമഖിലം-നിണമണിഞ്ഞു
മ-രിച്ച നി-നക്കു ഞാൻ
എ-ന്നെയു-മെൻ പൂർണ്ണസ്നേഹവും
ത-രാമിതിൽ മാ-ശാപഗ്രസ്ഥനാം (യേശോ).

5.
നിൻ-അത്ഭുത-സ്നേഹം മറന്നൊരു
മാ-ദോഷി ഞാൻ-കർത്തനേ!
അ-ണയുന്നേൻ-ഇന്നു-നിൻ തിരു
പാ-ദേ പ്രിയ-നാഥനേ!
നിൻ-അനന്ത-മായ-സ്നേഹത്തിൻ
നി-റവിനായ്-വാഞ്ഛി-ച്ചിടുന്നേൻ.

6.
നാ-ഥാ നീയെ-ന്നിച്ചു-ഞാനെന്നും
ക്രൂ-ശിതനാ-യെന്നതു
എൻ-അന്തരം-ഗേ പ്ര-തിദിനം
ഭാ-സുര-മാകേണമേ;
ഭൂ-തിയട-യുന്നോ-രേവരും
ഉ-യിർപ്പിതിൻ-മക്ക-ളായ് വരും.

7.

എൻ-അവയ-വങ്ങളും-ഒക്കെയും
പ്ര-തിഷ്ഠിത-മാകട്ടെ
മൽ-പ്രാണനാ-ത്മാവും-ദേഹവും
സ്വ-ന്തം നിന-ക്കെന്നുമേ;
നിൻ-പാവനാ-ത്മാഭി-ഷേകത്തെ
എനിക്കു സ-ദാ ത-രണമേ.

---

## ൨൧൪. "Jesu, Lover of my soul" 214

1. യേശു! എൻ ആത്മസഖെ! നിൻ മാർവ്വിൽ ഞാൻ ചേരട്ടെ;
ഈ ലോകമാം വാരിധെതിരകളുയരുന്നെ
ഘോരമാം കോൾ ശാന്തമായ് തീരും വരെ രക്ഷകാ!
എൻ ജീവനെ കാക്കണെ നിൻ അന്തികെ ഭദ്രമായ്.

2. വേറെ സങ്കേതമില്ലെ, എനിക്കാശ്രയം നീ താൻ
നാഥാ! കൈവെടിയല്ലെ, കാത്തു രക്ഷിക്ക സദാ
കർത്താ! നീ എൻ ആശ്രയം തൃപ്പാദം എൻ ശരണം
നിൻ ചിറകിൻ കീഴെന്നും ചേർത്തു സൂക്ഷിച്ചീടണം.

3. ക്രിസ്തു! എൻ ആവശ്യങ്ങൾ നിന്നാൽ നിറവേറുന്നു
ഏഴകൾ നിരാശ്രയ(ർക്ക്) ആധാരം നീയാകുന്നു
നീതിമാൻ, നീ നിർമ്മലൻ, മഹാമ്ലേച്ഛൻ ഞാൻ മുറ്റും
പാപി ഞാൻ മഹാപാപി ഞാൻ, കൃപസത്യം നീ മുറ്റും.

4. കാരുണ്യവാരാന്നിധേ! കന്മഷം കഴുകുക
നിത്യജീവവെള്ളമെൻ ചിത്തം ശുദ്ധമാക്കട്ടെ
ജീവനുറവാം നാഥാ! ഞാൻ നിറെ കുടിക്കട്ടെ
എന്നുള്ളിൽ ഉയരുക നിത്യകാലമൊക്കവെ.

---

## ൨൧൫. യമുനാകല്യാണി — ചാപ്പുതാളം 215

പല്ലവി.

യേശുസന്നിധി മമ ഭാഗ്യം

അനുപല്ലവി.

ക്ലേശം മാറി മഹാസന്തോഷം ഏകുന്ന— യേശു

ചരണങ്ങൾ.

1. ശുദ്ധാത്മാവൻ ദിനം—എന്നുള്ളിൽ വസിച്ചെന്നെ
പ്രാർത്ഥിപ്പാൻ പഠിപ്പിക്കും—നേരമെപ്പോഴും— യേശു

2. ദൈവവചനമതിൽ—ധ്യാനിച്ചീടുവാനതി
രാവിലെ തൻപാദം—പ്രാപിക്കുന്നേരം— യേശു

3. പാപത്താലശുദ്ധനായ്—തീരും സമയമനു-
താപഹൃദയമോടെ—ഞാനണയുമ്പോൾ— യേശു

4. ലോകചിന്തകളാകും—ഭാരച്ചുമടതിനാൽ
ആകുലപ്പെട്ടു തളർ—ന്നീടുന്നനേരം— യേശു

5. ദുഃഖങ്ങൾ ഹൃദയത്തെ—മുററും തകൎത്തീടുമ്പോൾ
ഒക്കെയും സഹിച്ചീടാൻ—ശക്തിനല്കുന്ന— യേശു

6. യാതൊരുസമയമെ—ന്നന്ധതയതുമൂലം
പാതയറിയാതെ—ഞാൻ വലയുമ്പോൾ— യേശു

7. തക്കസമയമെല്ലാം—മുട്ടും പ്രയാസവുംതൻ
മക്കൾക്കു തീൎത്തുകൊ—ടുത്തീടുന്നോരെൻ— യേശു

8. ശത്രുവിൻപരീക്ഷയെൻ—നേരെ വന്നീടുന്നൊരു
മാത്രയിൽ ജയം നല്കി—രക്ഷിച്ചീടുന്ന— യേശു

9. മന്നിടമതിലെന്റെ—കണ്ണടഞ്ഞതിൻശേഷം
പൊന്നുലോകവാസത്തിൽ—എന്നുമെന്നേക്കും— യേശു

---

"യേശുമഹേശനേ" എന്നപോലെ

വ.ഫന്നു. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 216.

പല്ലവി.

ചുംബനംചെയ്തീടുന്നേ—പൊന്നേശുവേ!
നിൻപദതാരിണ ഞാൻ

ചരണങ്ങൾ

1. വാനസൈന്യങ്ങളിൽ—ഗാനമോദം വിട്ടോ-
രാനന്ദരൂപനടെ—കഴലിണ—സാനന്ദം ഞാൻ വണങ്ങി— ചും

2. നാശമണഞ്ഞ ഭൂ—വാസികളെപ്രതി
ദാസർവടിവോടിഹ—വന്ന കരു—ണാസനൻ പാദമിതെ— ചും

3. ആണ്ടവനിൽ പ്രിയം—പൂണ്ടതിനാൽ വന്നു
പണ്ടൊരു നാരീരത്നം—തൃപ്പാദങ്ങൾ—രണ്ടും ചുംബിച്ചതുപോൽ—

4. ആട്ടുപോലെ ചിന്നി—ഓടിയോരേഴയെ
തേടുവാനോടിവന്ന—നല്ലോരജന—പാദമത്യാദരവായ്— ചും

5. മാനവശിഷ്യരിൻ—കാൽകഴകിടുവാൻ
മന്ദംമന്ദം നടന്ന—പൊന്നുപാദം—നന്ദിയോടിന്നടിയാൻ— ചും

6. നാശമയനാരയോർ—ദാസനെ വീണ്ടെടു-
ത്താശങ്കതീൎത്തു കൃപ—നല്കീടുവാൻ—ക്രൂശിൽ പതിഞ്ഞപദം— ചും

7. പൊൻചുവടുകളിൽ—വെള്ളക്കൽതൂണുകൾ
തഞ്ചമായ് വെച്ചതിനെ-വെന്നിടുന്നോം-രഞ്ജിതമുള്ളടികൾ— ചും

---

## വ.ഫ൭. "നരരെ വന്നീട്ടവിൻ പരനോട്ട യോജിപ്പാൻ" 217.

1. ഈയഖിലാണ്ഡത്തിൻ—നായകാ! ക്രൂശോളം
നീയിറങ്ങിവന്നോ? ഈയെനിക്കായ്.
2. എന്നെ വീണ്ടുകൊൾവാൻ—തൻനിണം ചിന്തിയ
പൊന്നുരക്ഷകാ! ഞാൻ—നിന്നടിമ
3. അത്ഭുതമായനിൻ—ഈവിധം സ്നേഹമെൻ
അന്തരംഗം കവ—ർന്നെൻപ്രിയനെ!
4. നിന്മഹത്താം രക്ഷ—ധന്യനാക്കിയെന്നെ
മന്നിലും വിണ്ണിലും—ഇന്നുമെന്നും
5. അന്തരംഗം അതിൽ—നിന്തിരുസാന്നിധ്യം
സന്തതം ഏകുന്നു—മോദമെന്നും
6. നീ വിലയേറിയോൻ—ഭൂവിൽ എല്ലാററിലും:
ജീവനെക്കാൾ പ്രിയൻ—ദൈവസുതാ!
7. നിന്നുടെ സാക്ഷിയായി—മന്നിൽ ഞാൻ ജീവിപ്പാൻ
എന്നും കൃപാകരാ!—നിൻവരം താ.
8. നിൻസ്വരൂപം കണ്ടു—എൻമൊഴി കൈക്കൊൾവാൻ;
നീ പതിക്കേണം നിൻ—മുദ്രയെന്മേൽ.
9. ബുദ്ധിമതികളാം—കന്യകമാരുടെ
കൂട്ടമതിലെന്നെ—ചേർക്കണമെ.

---

## വ.ഫവ്വ. "ശാന്തനാകുമേശുവെ" എന്ന രീതി 218

1. ദൈവപുത്രനെ കാൺക! ഭൂവിൽ പിന്തുടരുവാൻ
മർത്യർക്ക് നല്കിയവൻ—ഉത്തമദൃഷ്ടാന്തത്തെ
2. ദൈവപുത്രനെ കാൺക! ജീവിച്ചു താൻ നാൾതോറും
ദിവ്യവായ് ഉരച്ചതാം—സർവ്വവചനത്താലും.
3. ദൈവപുത്രനെ കാൺക! രാവും പകലും അവൻ
താതന്റെ സംസർഗ്ഗത്തിൽ—മോദമോടിരുന്നഹൊ!
4. ദൈവപുത്രനെ കാൺക! തൻസ്വർഗ്ഗസ്ഥനാം പിതാ
തന്നിൽ ജീവവിശ്വാസം—എന്നുമുള്ള സൂനുവായ്.
5. ദൈവപുത്രനെ കാൺക! സർവ്വദാ നന്മചെയ്തു
നഷ്ടപ്പെട്ട മർത്യരെ—സ്രഷ്ടാവൊടടുപ്പിച്ചു.
6. ദൈവപുത്രനെ കാൺക! താഴ്മധരിച്ചവർക്കും
ദാസനായെന്നേരവും—ശുശ്രൂഷചെയ്വതിന്നായ്.
7. ദൈവപുത്രനെ കാൺക! തൻദിവ്യദൃഷ്ടാന്തത്താൽ
ശത്രുവെ സ്നേഹിച്ചീടാൻ—നിത്യമുപദേശിച്ചു.

8. ദൈവപുത്രനെ കാൺക! തൻസ്വഭാവമാധുൎയ്യം
ആകൎഷിച്ചെല്ലാരെയും—തങ്കലേക്കാനരവും.
9. ദൈവപുത്രനെ കാൺക! തൻപിതാവിന്റെ ഹിതം
മാത്രം പ്രവൎത്തിച്ചെന്നും—പാൎത്തലത്തിൽ പാൎത്തുതാൻ.
10. ദൈവപുത്രനെ കാൺക! മാ വിശുദ്ധനായ് സദാ
കാലം കഴിച്ച തന്റെ—ഭൂലോകവാസത്തിൻനാൾ.
11. ദൈവപുത്രനെ കാൺക! കാൽവറി കുരിശോളം
മൎത്യരെ സ്നേഹിച്ച തൻ—രക്തത്താൽ വീണ്ടെടുത്തു.
12. ദൈവപുത്രനെ കാൺക! സൎവ്വ സൽഗുണപൂൎണ്ണൻ
സൎവ്വാംഗസുന്ദരൻതാൻ—ഏവൎക്കും മനോഹരൻ.



ഫ്രൻ. "My Jesus I love Thee" 219.

1. എൻആത്മാവു സ്നേഹിക്കുന്നേൻ യേശുവേ!
മറ്റെല്ലാം പൊയ്യായല്ലോ നീ മാത്രമെ
എന്നുള്ളത്തിൻഇമ്പം ഇന്നും എന്നുമെ
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോഴും യേശുവേ!
2. നിന്നോടുള്ള സ്നേഹം ഒരാശ്ചൎയ്യമോ?
മുൻസ്നേഹിച്ചതേശുവേ! നീയല്ലയോ?
എൻപേൎക്കു സ്വരക്തം ചൊരിഞ്ഞവനേ!
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോഴും യേശുവേ!
3. നിൻനെററി മുൾമുടിക്കും കൈആണിക്കും
വിരോധിച്ചിട്ടില്ലാ നീ ഈ എനിക്കും
സമ്പാദിപ്പാൻ സൌജന്യമാം രക്ഷയെ
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോഴും യേശുവേ!
4. ഇപ്പോഴും നീ പിതാവിന്റെ മഹത്വത്തിൽ
പ്രവേശിച്ചു വേഗമേ മേഘങ്ങളിൽ
ഇറങ്ങീട്ടു നിന്നോടു ചേൎക്കും എന്നെ
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോഴും യേശുവേ!
5. നീ നല്കുന്ന ശ്വാസവും സൎവ്വവും ഞാൻ
നിൻനാമമഹത്വത്തിന്നായ് കഴിപ്പാൻ
സ്നേഹാഗ്നിയാൽ എന്നെ നിറയ്ക്കേണമെ
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോഴും യേശുവേ
6. ഞാൻ സ്നേഹിക്കും നിന്നെ ഞാൻ ജീവിക്കുന്നാൾ
വേർപെടുത്താമോ? നമ്മെ മൃത്യുവിൻനാൾ

നിൻജയം അതെവിടെ ഹേ! മൃത്യുവേ!
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോഴും യേശുവേ!
7. നിൻദാനമാം സ്വർഗ്ഗമഹത്വത്തിലും
നിൻമുഖം ഞാൻ നോക്കിക്കൊണ്ടുല്ലസിക്കും
നീ ജീവകിരീടം നൽകും സമയേ
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോഴും യേശുവേ!

---

## ൨൨൦. "യേശു മതിയെനി" എന്ന രീതി 220.

1. യേശു രക്ഷിക്കുന്നു—തൻ സർവ്വശക്തിയാൽ
എന്നെ രക്ഷിക്കുന്നു—നാൾതോറും
എൻയേശു സദാ—രക്ഷിക്കുന്നു നാൾതോറും—
2. യേശു ജീവിക്കുന്നു—എന്നിൽ ജീവിക്കുന്നു
തൻശുദ്ധാത്മാവിനാൽ സർവ്വദാ;
എൻയേശു ഹൃത്തിൽ ജീവിക്കുന്നു സർവ്വദാ—
3. യേശു പ്രവർത്തിക്കു—ന്നെന്നും നിമിഷവും;
ആത്മവ്യാപാരത്താ—ലെന്നുള്ളിൽ;
എൻയേശു സർവ്വം പ്രവർത്തിക്കുന്നെന്നുള്ളിൽ—
4. യേശു താങ്ങുന്നെന്നെ—വാത്സല്യമതോടെ
എൻക്ഷീണസമയേ പൊൻകയ്യാൽ;
എൻയേശുവെന്നും—താങ്ങുന്നെന്നെ പൊൻകയ്യാൽ—
5. യേശു ശുദ്ധമാക്കു—ന്നെന്നെ രക്തത്താലും
തൻവചനത്താലും സർവ്വദാ
എൻയേശു ശുദ്ധമാക്കുന്നെന്നെ സർവ്വദാ—
6. യേശുനല്ലിടയൻ—ഏറ്റം മുട്ടുകൂടാ-
തെന്നെ നടത്തീടുന്നു എന്നും
എൻയേശു നല്ലിടയൻ നടത്തുന്നെന്നെ—
7. യേശു മമ വൈദ്യൻ—നൽകുന്നു രോഗത്തിൽ
വേണ്ടുന്നതായ്കാണുന്നാരോഗ്യം
എൻയേശു ദിവ്യവൈദ്യൻ നല്കുന്നാരോഗ്യം—
8. യേശുവെൻകാന്തൻ—ഹാ! സുന്ദരതമൻ
മാനസം ഹരിച്ചാൻ എന്നേക്കും;
എൻയേശുവരമക്കാണവനെന്നേക്കും—
9. യേശുഹൃദിരാജൻ—ഞാൻ സകലത്തിലും
തൻഹിതം ചെയ്യേണം എപ്പോഴും
എൻയേശുഹൃദി മഹാരാജൻ എപ്പോഴും—

10. യേശുവിൻമൊഴികൾ—തേനിലും മധുരം
ഏററം ബലംതരുമാഹാരം
എൻ യേശുവിൻമൊഴികൾ സ്വർഗ്ഗീയാഹാരം—
11. യേശുവിൻെറ പ്രേമം—ഏകിടുന്നെനിക്കു
ഏതവസ്ഥയിലും ആനന്ദം
എൻയേശുവിൻെറ പ്രേമം പരമാനന്ദം—
12. യേശുവിൻസംസർഗ്ഗം—എന്നിലനുരൂപം
എന്നും വരുത്തുന്ന സൌഭാഗ്യം
എൻയേശുവിൻ ദിവ്യസംസർഗ്ഗം സൌഭാഗ്യം—

---

## ൨൨൧. ഗരുഡധ്വനി ആദിതാളം 221.

പല്ലവി.

നീയല്ലോ ഞങ്ങൾക്കുള്ള—ദിവ്യസമ്പത്തേശുവേ!
നീയല്ലാതില്ലഭുവിൽ—ആഗ്രഹിപ്പാനാരുമെ

ചരണങ്ങൾ.

1. നീയല്ലോ ഞങ്ങൾക്കായി—മന്നിടത്തിൽവന്നതും
നീചരാം ഞങ്ങളുടെ—പാപമെല്ലാമേററതും— നീയ
2. കാൽവറി മലമുക—ളേറി നീ ഞങ്ങൾക്കായ്
കാൽകരംചേർന്നു തൂങ്ങി—മരിച്ചുയിരേകിയ— നീയ
3. അനന്തം ഞങ്ങൾക്കുള്ള—തെല്ലാം തന്നു പോററുന്നോൻ
ഇന്നുമെന്നും കൂടെയുണ്ടേ—നല്ലിടയനാകുന്നവൻ— നീയ
4. ശത്രുവിന്നഗ്നിയസ്ത്രം—ശക്തിയോടെതൃക്കുന്ന
മാത്രയിൽ ജയംതന്നു—കാത്തുസൂക്ഷിച്ചീടുന്ന— നീയ
5. ജനകനുടെ വല—മമർന്നു നീ ഞങ്ങൾക്കായ്
ദിനംപ്രതി പക്ഷവാദം—ചെയ്തു ജീവിച്ചിടുന്ന— നീയ
6. ലോകത്തിൽ ഞങ്ങൾക്കുള്ള—തെല്ലാം നഷ്ടമാകിലും
ലോകക്കാർ നിത്യം ദുഷി—ച്ചീടിലും പൊന്നേശുവേ!— നീയ
7. നിത്യജീവമൊഴികൾ—നിന്നിലുണ്ടു പരനേ!
നിന്നെവിട്ടടിയങ്ങൾ—എങ്ങുപോയി വസിക്കും?— നീയ

---

## ൨൨൨. "Knocking, Knocking, who is there?" 222.

P. M.

1. മുട്ടി, മുട്ടി, നില്പതാർ? കാത്തു, പാർത്തു, സുന്ദരൻ
പാന്ഥൻതൻ രാജകലകാൺ—കണ്ടിട്ടില്ലിതുപോൽ;
ആത്മാവെ! അത്ഭുതവാനു ഉള്ളം നീ തുറക്കില്ലേ?

2. മുട്ടിക്കൊണ്ടുനില്ക്കുന്നേ, കാത്തുകാത്തു, കോമളൻ,
വാതിൽതുറപ്പാൻ പ്രയാസം കളകൾ ലതകളും
ചുററിപ്പടർകേറി ചുഴിക്കുററി ചുററീട്ടുന്നഹോ!
3. മുട്ടുന്നുണ്ടു പോയില്ലേ കാത്തുംകൊണ്ടു ആർദ്രവാൻ
ആണിതറെച്ചത്ത കൈമുട്ടുന്നേ—രക്ഷകന്റെ ആർദ്രകൺ
ക്ഷമയോടെ മുടിക്കീഴിൽമിന്നുന്നേ നോക്കിനോക്കി

---

## ൨൨൩. "Tenderly guide us" 223.

1.

സ്നേഹത്തിൻഇടയനാം യേശുവേ!
വഴിയും സത്യവും നീ മാത്രമേ
നിത്യമാം ജീവനും ദൈവപുത്രാ!
നീയല്ലാതാരുമില്ലേ—
യേശുനാഥാ! ഞങ്ങൾക്കു നീയല്ലാതാരു
യേശുനാഥാ! നീയല്ലാതാരുമില്ല. (മില്ല

2.

സാധുക്കൾക്കായ് വലഞ്ഞലഞ്ഞും
ആടുകൾക്കായ് ജീവൻ വെടിഞ്ഞും
പാടുകൾപെട്ടതും ആർ നായകാ!—
നീയല്ലാതാരുമില്ലേ— യേശു

3.

നീക്കീടുവാൻ എല്ലാ പാപത്തേയും
പോക്കീടുവാൻ സർവ്വശാപത്തേയും
കോപാഗ്നിയുംകെടുത്തീടാൻ കർത്താ!—
നീയല്ലാതാരുമില്ലേ— യേശു

4.

അറിവാൻസ്വർഗ്ഗപിതാവിനേയും
പ്രാപിപ്പാൻ വിശുദ്ധാത്മാവിനേയും
വേറൊരു മാർഗ്ഗവുമില്ലെ നാഥാ!—
നീയല്ലാതാരുമില്ലേ— യേശു

5.

സഹിപ്പാൻ എൻബുദ്ധിഹീനതയും
വഹിപ്പാൻ എൻ എല്ലാം ക്ഷീണതയും
പാലിപ്പാൻ ലാളിപ്പാൻ ദൈവപുത്രാ!—
നീയല്ലാതാരുമില്ലേ— യേശു

6.

സത്യവിശ്വാസത്തെ കാത്തീടുവാൻ
നിത്യം നിൻകീർത്തിയെ പാടീടുവാൻ
ഭൃത്യന്മാരിൽ കൃപതന്നീടുക—
നീയല്ലാതാരുമില്ലേ— യേശു

7.

ദൈവമഹത്വത്തിൽ താൻവരുമ്പോൾ
ജീവകിരീടത്തെ താൻതരുമ്പോൾ
അപ്പോഴും ഞങ്ങൾ പാടീടും നാഥാ!—
നീയല്ലാതാരുമില്ലേ— യേശു

---

## ൨൨൪. S. M. 224.

1. "യേശുവിനെ മാത്രം"—ശിഷ്യന്മാർ കണ്ടഹോ!
തലപൊക്കി മറുരൂപം—ചലേ നോക്കിയപ്പോൾ.
2. "യേശുവിനെ മാത്രം"—തൻശിഷ്യർ കാണേണം
പ്രാർത്ഥനചെയ്യും വിശുദ്ധ—പർവ്വതത്തിലെന്നും.
3. "യേശുവിനെ മാത്രം"—വിശ്വാസത്താൽ കാണാം
ലോകേനിന്നു തലപൊക്കി—നോക്കുമ്പോൾ ദിനവും.

4. "യേശുവിനെ മാത്രം"—കഷ്ടനഷ്ടങ്ങളിൽ
ദൈവമക്കൾ കണ്ണുയർത്തി—സർവ്വദാ കാണേണം.
5. "യേശുവിനെ മാത്രം"—ദരിദ്രർ കാണണം രോഗ-
ശയ്യയതിൽ എല്ലാവർക്കും—ആ സൗഖ്യദായകൻതാൻ
6. "യേശുവിനെ മാത്രം"—കാണുന്നവർ പാർക്കും
ശത്രുക്കൾ മദ്ധ്യേ ക്ഷേമമായ്—തൻ ചിറകിൻകീഴിൽ.
7. "യേശുവിനെ മാത്രം"—ഏതവസ്ഥയിലും
കാണുന്നോർക്കെല്ലാം ഭൂയാത്ര—ആനന്ദദായകം.
8. "യേശുവിനെ മാത്രം"—കാണുന്നോർ പ്രാപിക്കും
ആത്മശക്തി ക്ഷീണതയിൽ—സർവ്വവും സഹിപ്പാൻ.
9. "യേശുവിനെ മാത്രം"—എന്നിൽ ദിനംദിനം
ആത്മാവു വെളിപ്പെടുത്താൻ—പ്രസാദിക്കേണമേ.
10. "യേശുവിനെ മാത്രം"—വിശുദ്ധ ഹൃദയം
ആത്മാവിൻനിറവിൽ കാണാം—വാനിൽ നോക്കുന്നോം.

---

൨൨൫. നാഥനാമക്രിയ ആദിതാളം 225.

പല്ലവി.

യേശുവെന്നടിസ്ഥാനം—ആശയവനിലത്രേ
ആശ്വാസത്തിൻപൂർണ്ണത—യേശുവിൽകണ്ടേൻ ഞാനും

ചരണങ്ങൾ.

1. എത്ര മധുരമവൻ—നാമമെനിക്കു പാർത്താൽ
ഓർത്തു വരുന്തോറുമെൻ—ആർത്തി മാഞ്ഞുപോകുന്നു
2. ദുഃഖം ദാരിദ്ര്യമെന്നി—ചഞ്ചുണ്ടോ ശക്തിയെന്മേൽ
കൈക്കുപിടിച്ചു നട—ത്തിക്കൊണ്ടുപോകുന്നവൻ
3. രോഗമെന്നെ പിടിച്ചെൻ—ദേഹം ക്ഷയിച്ചാലുമേ
വേഗം വരുമെൻനാഥൻ—ദേഹം പുതുതാക്കീടാൻ
4. പാപത്താൽ എന്നിൽവന്ന—ശാപക്കറകൾ മാററി
ശോണിത നീതിവസ്ത്രം—ആഭരണമായ് നല്കും
5. വമ്പിച്ച ലോകത്തിര—ക്കമ്പം തീരുവോളവും
മുമ്പും പിമ്പുമായവൻ—അൻപോടെന്നെ നടത്തും
6. ലോകമെനിക്കു വൈരി—ലോകമെന്നെ ത്യജിച്ചാൽ
ശോകമെന്തിനിക്കതി—ലേതും ഭയപ്പെടാ ഞാൻ
7. വെക്കം തൻമണവാട്ടി—ആക്കീടുമെന്നെയെന്ന
വാക്കുണ്ടെനിക്കു തന്റെ—നീക്കമില്ലതിന്നൊട്ടും.

---

## ൨൨൬. "My Jesus I love Thee" 226.

1. എൻയേശു എൻപ്രിയൻ എൻപ്രാണനാഥം!
എൻപാപഇമ്പംഞാൻ വെടിയുന്നിതാ
എൻകാരുണ്യരക്ഷകനായകനേ!
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോൾ യേശുവേ!
2. ഞാൻ സ്നേഹിക്കുന്നു നീ മുൻസ്നേഹിച്ചെന്നെ
നീ കാൽവറിയിൽ വാങ്ങി മോചനത്തെ
ഹാ മുൾമുടിയാൽ മുറിവേററവനേ!
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോൾ യേശുവേ!
3. ഞാൻ ജീവമരണത്തിലും സ്നേഹിക്കും
ഞാൻ ജീവനാളെന്നും നിന്നെ വാഴ്ത്തീടും
ഞാൻ പാടുമന്ത്യവായുനേരത്തുമെ
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോൾ യേശുവേ!
4. അനന്തപ്രമോദമോടെ എന്നെന്നും
ഞാൻ വാനിൽ വണങ്ങിനിന്നെ കൊണ്ടാടും
ഞാൻ പാടും മിന്നുംമുടി വെച്ചവിടെ
ഞാൻ സ്നേഹിച്ചെന്നാകിൽ—ഇപ്പോൾ യേശുവേ!

---

## ൨൨൭. യമുനാകല്യാണി രൂപകതാളം 227.

പല്ലവി.

പാദേ വന്ദന—മേ തിരുകൃപ—പാപിക്കു ധനമെ

ചരണങ്ങൾ.

1. പാരിതിൽ തിരുവേദം അരുളി—ഭരിക്കും അത്ഭുതനേ!
ദൈവസുതനേ! കൃപാകര—നേ! ക്രിസ്തോ! തിരു— പാദേ
2. വാക്കിനുള്ളടങ്ങാത്ത മഹത്വ—വലിയ രാജരാവെ!
ശക്തിമാനേ! ദയവാ—നേ! ക്രിസ്തോ! തിരു— പാദേ
3. മനുഷ്യർക്കുയിർനല്കിയ രക്ഷ—കാ! നയശീലാ!
മനുവേലാ! അനുകൂ—ലാ! ക്രിസ്തോ! തിരു— പാദേ
4. പാപംനീക്കി ശുദ്ധാവിയാൽ ഉപ—ദേശിക്കുന്നോനേ!
പുണ്യവാനേ! ഗുണവാ—ദന! ക്രിസ്തോ! തിരു— പാദേ
5. പാപത്തിൽപണിയുന്നോരെ നിത്യവും—പാലിക്കുന്നോനേ!
സത്യവാനേ! നിത്യവാ—നേ! ക്രിസ്തോ! തിരു— പാദേ

---

## ൨൨൮. Tune "Abide with me" 228.

**'കൂടെ പാൎക്ക' എന്ന രീതി.**

**10s.**

1

നീയതി സുന്ദരൻ മനുജരിൽ;
ഈയഖിലാണ്ഡത്തിൻ മാരാജൻ നീ;
നാശപാത്രരായ നരരെ നിൻ
ക്രൂശിലെ മൃത്യുവാൽ വീണ്ടെടുത്തു.

2

നീയതി സുന്ദരൻ മനുജരിൽ;
ഈ വിധം പ്രേമം നാസ്തി ഭുവിയിൽ,
"ദൈവം സ്നേഹം" എന്നു ക്രൂശിന്മേൽ നീ
സൎവ്വ ലോകത്തിന്നും കാണിച്ചഹോ!

3

നീയതി സുന്ദരൻ മനുജരിൽ;
സീമയില്ലാത്ത ഈ വണ്ണം സ്നേഹം;
ആകൎഷിക്കുന്നെല്ലാ ലോകത്തെയും
നിങ്കലേക്കു കാലഭേദമെന്യേ.

4

നീയതി സുന്ദരൻ മനുജരിൽ;
നിന്നധിവാസമുള്ള ഹൃദയം
നാളിൽ നാളിൽ രൂപാന്തരമെത്തും
പ്രാപിക്കുന്നാത്മ വ്യാപാരം മൂലം

5

നീയതി സുന്ദരൻ മനുജരിൽ;
ജീവവിശ്വാസത്താൽ നിന്നോടെന്നും
യോജിച്ചു ജീവിക്കും ദൈവമക്കൾ
തേജസ്ക്കരിക്കപ്പെടുന്നു നിത്യം.

6

നീയതി സുന്ദരൻ മനുജരിൽ;
തീരും നിൻ ശിഷ്യരും സുന്ദരരായ്;
സ്വാൎത്ഥരഹിതരായ് ദൈവത്തെയും
മൎത്ത്യരേയും അവർ സ്നേഹിക്കുന്നു.

7

നീയതി സുന്ദരൻ മനുജരിൽ;
നീതിമാൻ, മാകൃപാലു, സൌമ്യവാൻ;
സ്നേഹരൂപൻ മഹാ പരിശുദ്ധൻ;
സൎവ്വാംഗ സുന്ദരൻ, ചേതോഹരൻ.

8

നീയതി സുന്ദരൻ മനുജരിൽ;
ഈയെന്റെയുള്ളത്തിൽ പ്രിയതമൻ;
നിന്നോടു കൂടെ മന്നിടവാസം
ഉന്നതാനന്ദപ്രദം, മാഭാഗ്യം.

9

നീയതി സുന്ദരൻ മനുജരിൽ;
ഈ ദിവ്യസൌന്ദൎയ്യം ക്രൂശിൽ മാത്രം,
ലഭ്യമാകുന്നു നിൻ ശിഷ്യൎക്കെല്ലാം
ഈ ഭാഗ്യം നൽകെനിക്കും നാഥനേ!

10

നീയതി സുന്ദരൻ മനുജരിൽ;
ആയിരം പേരിൽ അതിശ്രേഷ്ഠൻ,
ആയവനെൻ സ്വന്തമായ്ത്തീൎന്നല്ലോ,
ഞാൻ ധന്യരിൽധന്യൻ (ധന്യ) ഭുവിൽ
ദ്യോവിൽ

---

## ൨൨൯. "Blessed Assurance" 229.

1. യേശു എൻ സ്വന്തം ഹല്ലേലൂയ്യാ—എന്നുടെ ഭാഗ്യം ചൊല്ലിക്കൂടാ
പഴയതെല്ലാം കഴിഞ്ഞുപോയ്—കണ്ടാലും സൎവ്വം പുതിയതായ്
എനിക്കു പാട്ടും പ്രശംസയും
ദൈവകുഞ്ഞാട്ടിൻ തൻ കുരിശും

2. യേശു എൻ സ്വന്തം ഹാല്ലെലൂയ്യാ—തിന്മയെന്നന്ധം നീങ്ങിയെൻ ഉൾ
ഇരുട്ടിൻ പാശം അറുത്തു താൻ—ജീവപ്രകാശം കാണുന്നു ഞാൻ
3. യേശു എൻ സ്വന്തം ഹല്ലേലുയ്യാ—ഇന്നു സ്വർഗ്ഗം കാണുന്നിതാ
പാപം താൻ നീക്കി രക്തത്തിനാൽ—ദൈവകുഞ്ഞാക്കി ആത്മാവിനാൽ
4. യേശു എൻ സ്വന്തം ഹാല്ലെലൂയ്യാ—പാടാൻ എന്നിമ്പം പോരാ എൻ വാ
ജീവന്റെ വെള്ളം തണുപ്പിന്നായ്—ജീവന്റെ അപ്പം എൻ ശക്തിക്കായ്
5. യേശു എൻ സ്വന്തം ഹല്ലേലുയ്യാ—ഈ സ്നേഹബന്ധം നില്ക്കും സദാ
മരണത്തോളം സ്നേഹിച്ചു താൻ—നിത്യതയോളം സ്നേഹിക്കും ഞാൻ
6. യേശു എൻ സ്വന്തം ഹല്ലേലുയ്യ—നിന്റെ സമ്പാദ്യം ഞാൻ രക്ഷകാ!
നീയെൻ കർത്താവും സ്നേഹിതനും—ജീവദാതാവും സകലവും.

---

൨൩൦. ഹിന്ദുസ്ഥാൻ കാപ്പി ആദിതാളം 230.

പല്ലവി.

യേശുമഹേശനെ ഞാൻ—ചിന്തിപ്പതെൻ—ഉള്ളത്തിന്നാനന്ദമേ

ചരണങ്ങൾ.

1. ഈശനുടെ തിരു—സന്നിധി ചേർന്നിനി
വിശ്രമം ചെയ്തു തന്റെ—തിരുമുഖം—കാണ്മതത്യാനന്ദമേ—
2. വാനസൈന്യങ്ങളും—മാനുഷജാലവും
ഊനമില്ലാതെ നിന്നെ—വണ്ണിക്കിലും—സാദ്ധ്യമതാകയില്ലേ—
3. മാനുഷ രക്ഷകാ!—നിന്നുടെ നാമംപോൽ
വാനിലും ഭൂമിയിലും—ഇല്ലെ ഒരു—നാമം നിനയ്പ്പതിന്നു—
4. ഉള്ളം നുറുങ്ങിയോ—ക്കുള്ള പ്രത്യാശയും
നല്ല പ്രസാദവും നീ—സർവ്വേശ്വരാ!—സൌമ്യതയുള്ളവക്കു
5. എത്ര ദയാപരൻ—വീഴുന്നവക്കു
എത്ര നല്ല ഗുണവാൻ—തേടീടുന്ന—മത്ത്യഗണങ്ങൾക്കു താൻ
6. കണ്ടീടും മാനവ—ക്കേന്തൊരാഹ്ലാദം നീ
ഉണ്ടും നാവും പേനയും—വണ്ണിക്കുവാൻ—ആ നല്ല സന്ദർഭത്തെ
7. യേശുവിൻ സ്നേഹമ—തെന്തെന്നു ചൊല്ലുവാൻ
ആസ്വദിച്ചോക്കല്ലാതെ—മറ്റാക്കു—സാദ്ധ്യമറിഞ്ഞിടുവാൻ.

---

൨൩൧. "Praise Him, praise Him" 231.

P. M.

1. വാഴ്ത്തിൻ, വാഴ്ത്തിൻ, യേശുരക്ഷകനെ വാഴ്ത്തിൻ
പാടിൻ തന്റെ അത്ഭുത സ്നേഹത്തെ!

ആർത്തീടുന്നു മഹത്വ ദൈവദൂതന്മാർ,
കീർത്തിപ്പിൻ തൻ വിശുദ്ധ നാമത്തെ;
തൻ മക്കളെ ഇടയൻപോലെ കാക്കും
തൻ കൈകളിൽ വഹിക്കുന്നു സദാ
വാഴ്ത്തീൻ, വാഴ്ത്തീൻ കർത്തൻ മാമഹത്വം വാഴ്ത്തീൻ
കീർത്തിപ്പിൻ തൻ വിശുദ്ധ നാമത്തെ.

2. വാഴ്ത്തീൻ, വാഴ്ത്തീൻ, യേശുരക്ഷകനെ വാഴ്ത്തീൻ,
പാപികൾക്കായ് പാടേററു മരിച്ചു.
കർത്തൻ പാറ നിത്യ രക്ഷയിൻ പ്രത്യാശ
ക്രൂശേറിയ യേശുവെ വാഴ്ത്തീടിൻ
ക്ലേശമെല്ലാം സഹിച്ചതോർത്തു സ്തോത്രം
ചെയ്വിൻ, തന്റെ അത്ഭുത സ്നേഹവും—വാഴ്ത്തീൻ, വാഴ്ത്തീൻ.

3. വാഴ്ത്തീൻ, വാഴ്ത്തീൻ, യേശു രക്ഷകനെ വാഴ്ത്തീൻ
വാനോർ, വാഴ്ത്തീൻ, ഹോശന്നാ പാടുവിൻ
വാഴുന്നേശു രക്ഷകനെന്നുമെന്നേക്കും
വാഴ്ക പുരോഹിതരാജനായ്
ലോകത്തേയും ജയിച്ചുവരുന്നേശു
മാനം ശക്തി കർത്തന്നുള്ളതല്ലൊ—വാഴ്ത്തീൻ, വാഴ്ത്തീൻ

---

# PROVIDENCE.

# ദിവ്യസംരക്ഷണ.

൨൩൨. മണിരംഗു ആദിതാളം 232

| 1 | 3 |
|---|---|
| ദൈവമേ! എത്ര അ—ഗാധമഹോ! നിൻ | നിൻ പ്രിയ മക്കടെ—നന്മയിലേക്കായ് |
| ദിവ്യ വിചാരണകൾ—ഓർത്താൽ | അൻപിയലും പരനേ!—എല്ലാം |
| എവ്വിധമതിലെ—ദിവ്യരഹസ്യങ്ങൾ | ഇമ്പമോടൊന്നായ്—വ്യാപരിച്ചീടുന്നു |
| ചൊവ്വോടറിഞ്ഞീടുന്നു | ഇമ്പമവർക്കു വൃഥാ |
| **2** | **4** |
| വാനവും ഭൂമിയു—മാഴവുമൊരുപോൽ | മൊട്ടിനെ കൈകൊണ്ടു—പിക്കില്ലമായതു |
| വാണരുളുന്നു സദാ—മഹാ | പൊട്ടി വിടർന്നിടുമ്പോൾ—അതു |
| ജ്ഞാനമോടവയെ- നിന്മഹത്വത്തിന്നാ | കാട്ടുമതിൻ മധു—രാകൃതിയും തേൻ- |
| നീ നടത്തീടുന്നഹോ! (യ് | കട്ടയുമുണ്മകമേ |

5

ിക്ഷയിലും ബഹു—കഷ്ടത തന്നിലും
രക്ഷയനാം പരനേ —നിന്റെ
ക്ഷയിൻ മാധുര്യം—ഭാഗ്യപ്രദിക്കാമതു
ിശ്ചയമീയെനിക്ക

6

ന്തിനുപൊങ്ങിവ—രുന്നൊരുകാററിനാ
ിന്തതളന്നിട്ടനു—വരം (ൽ
ിന്തിട്ടമാറ്റു—പൂർണ്ണമതോത്താൽ
ന്തോഷമേയെനിക്ക

7

ൻകടലിൽ തിര—കൊണ്ടു മറിഞ്ഞാൽ
സങ്കടമെന്തിനതിൽ—എനി
ക്കെൻ കണവനുടെ—ശക്തിയെകാണാം
ശങ്ക കൂടാതുടനെ

8

എത്ര കറുത്തൊരി—രുട്ടിലു മീ ഞാൻ
കർത്തനെ നിൻ വലകൈ—കണ്ടേൻ
അത്തലടക്കിമ—നോസുഖമെപ്പൊഴും
എത്തിടാമെ പരനേ!

9

മന്നവ! നിന്നുടെ—വൻക്രിയയെഞാൻ
ഒന്നിനെ കണ്ടുടനെ—മഹാ
മനുനായ്യിധിചെ—യ്യുതിരിപ്പാനായ്
തന്നിടേണം കൃപയേ.

---

## ൩൩. ആനന്ദഭൈരവി ചാപ്പുതാളം 233.

1. ദൈവമക്കൾ ക്കിഹവാസം—ദുഃഖമേറിയതെന്നാലും
സർവ്വശക്തനായ സ്വർഗ്ഗ—താതന്റെ—ദിവ്യ
കാവലിൽ മേവിടുന്നവർ—ക്ഷേമമായ്.

2. പകൽ നേരത്തു സൂര്യനോ—ശകലം രാത്രി ചന്ദ്രനൊ-
ചെയ്കയില്ലവർക്ക ദോഷം—യാതൊന്നും—പൂർണ്ണ
സുഖത്തിൽ പാർത്തിടുന്നവർ—അനഘം.

3. ഭയങ്കരങ്ങൾ മദ്ധ്യെ നി—ർഭയരാകുമവർ നിത്യ
ഭുജങ്ങൾ കീഴിലെപ്പോഴു—മുണ്ടഹോ!—തന്റെ
ദയയുമവരെ ചുററി—ക്കൊള്ളുന്നു.

4. ദൈവത്തെ സ്നേഹിക്കുന്നോർക്ക—ഭൂവിൽ സംഭവിച്ചിടുന്ന
സർവ്വവും നന്മയായ് തീരു—മെന്നുള്ള—തന്റെ
ദിവ്യ വാഗ്ദത്തമേററം വി—ശ്വാസ്യമേ

5. വനഭൂമികൾ നീങ്ങിപ്പോ—വാ നിടവന്നാലും ദിവ്യ
വാക്കിന്നു നീക്കമില്ലൊരു—കാലത്തും—നിത്യ
നാമമവൻ തൻ ഭക്തർ സ—ങ്കേതമേ

6. തൻ പ്രിയർക്കവനേകുന്നു—അൻപോടു ശാസന ശിക്ഷ
ഇമ്പമാം ഫലങ്ങളെ നൽ—കീടുവാൻ—തൻ വി-
ശുദ്ധി പ്രാപിക്കുന്നവർ പിൻ—കാലത്തിൽ

7. നീതിമാൻ വിശ്വാസത്താൽ പ്ര—തിനിമിഷം ജീവിക്കുന്നു
വേദവാക്യങ്ങൾ തൻ സ്വർഗ്ഗീ—യാഹാരം—ദിവ്യ
ശക്തി ലഭിക്കുന്നവനു—നാൾക്കുനാൾ

8. ദൈവം സ്നേഹമെന്ന തത്വം—സവ്വപ്രധാനമായെന്നും
തൻ വചനമതിൽ ആരം—ഭം മുതൽ—എന്നും
ദിവ്യമായ് വിളങ്ങുന്നു മ—നോഹരം.
9. സ്നേഹമീ ഭൂവിൽ മനുഷ്യ—ദേഹവുമെടുത്തു ക്രിസ്തു
യേശുവെന്ന പേർ ധരിച്ചു—പാത്തഹോ!—എന്റെ
പ്രേമഭാജനമാം പ്രാണ—നാഥൻ താൻ.

---

## ൨൩൪. "Like a River" 234

1

ദൈവസമാധാനം ഇമ്പനദിപോൽ
അൻപോടൊഴുകുന്ന ശീഘ്രഗതിയായ്
നിറഞ്ഞൊഴുകുന്ന ആഴമായെങ്ങും
വിരഞ്ഞതിവേലം എല്ലാ ദിനവും
സ്ഥിരവാസത്താലെ പൂണ്ണാനുഗ്രഹം
തിരുമൊഴിയാലെ സമ്പൂണ്ണാശ്വാസം

2

ഉള്ളം കയ്യിലെന്നെ മറയ്ക്കുന്നു താൻ
ശത്രുഭയം തീരെ ഇല്ലിനിമേലാൽ
ചഞ്ചലമെന്നിയെ കാക്കുന്നവിടെ
ഒന്നുമെന്നാത്മാവെ തൊടാനില്ലല്ലോ—

3

സൂയ്യഘടികാരം തന്നിൽ തിരിയും
ഛായപോൽ വിചാരം തുമ്പം സവ്വവും
സ്നേഹസൂയ്യനാലെ തോന്നും ഛായയാം
പൂണ്ണമനസ്സാലെ തന്നിൽ ചേന്നിടാം—

---

## ൨൩൫. "Blessed assuarance" 235

1. നീമതിയായ ദൈവമല്ലോ—നിൻകൃപ സത്യം നിത്യമല്ലോ
നീ സവ്വശക്തൻതന്നെപരാ!—നീമതി സാധുവിന്നു സദാ
നീയൊഴിഞ്ഞാരും വേണ്ടെനിക്ക
നിൻകൃപയേറെതാപരനേ!
2. നീമതിയായ ദൈവമല്ലോ—സവ്വവുംനിന്നാൽ സാദ്ധ്യമല്ലോ
നീയെന്നെ വീണ്ടെടുത്തതിനാൽ—നീയെന്റെ ശക്തിയായതിനാൽ
3. നീമതിയായ ദൈവമല്ലോ—നിന്തിരുനാമം ശുദ്ധമല്ലോ
ലജ്ജപെടാത്തോർ സാക്ഷിയായി—ലോകത്തിലെന്നെ കാക്കണംനീ
4. നീമതിയായ ദൈവമല്ലോ—എന്റെ വിശ്വാസം നിന്നിലല്ലോ
നിൻകൃപയെനിക്ക മതിയേ—എന്തു വന്നാലും എൻനിധിയേ!—
5. നീമതിയായ ദൈവമല്ലോ—സവ്സമ്പൂണ്ണൻ ആകുന്നല്ലോ
നീയെനിക്കായി ജീവിക്കുന്നു—നിങ്കലെല്ലാമിനേല്പിക്കുന്നു—
6. നീമതിയായ ദൈവമല്ലോ—ജീവമൊഴികൾ നിന്നിലല്ലോ
നിന്നെവിട്ടെങ്ങുപോകമെങ്ങൾ നിന്നിലുണ്ടെന്നും ആശിഷങ്ങൾ—

---

# REPENTANCE.

# അനുതാപം.

൨൩൬. ചെഞ്ചുരുട്ടി ചാപ്പുതാളം 236.

പല്ലവി.

അയ്യോ! എൻ ദൈവമേ!—
കരുണചെയ്യേണമേ
അയ്യോ! ഞാനെന്തു ചെയ്‌വൂ

ചരണങ്ങൾ.

. തിന്മയല്ലാതെന്നിൽ—
നന്മയില്ലൊന്നുമേ
എന്മനം നീറീടുന്നേ— അയ്യോ

. കണ്ണുകൾ കൊണ്ടു ഞാൻ—
കണ്ടുമോഹിച്ചവ
എണ്ണിയാൽ എണ്ണമില്ലേ— അയ്യോ

. കാതുകളോ ദുഷ്ട—
ബോധനങ്ങൾക്കായി
സാദരം വിട്ടേനയ്യോ!— അയ്യോ

. വാകൊണ്ടു ഞാൻ ചൊന്ന—
വാണികളശേഷം!
ആകെ അശുദ്ധിയല്ലേ— അയ്യോ

5. കൈകളാൽ ഞാൻ ചെയ്ത—
ദുഷ്ക്രിയകൾക്കൊരു
ഖ്യം കണക്കുമില്ലേ— അയ്യോ

6. കാലുകളോടിയ—
പാതകളോർക്കിൽ
മാലിന്യം തന്നെയല്ലേ— അയ്യോ

7. സന്തതം എന്നുടെ—
ചിന്തകളാകവെ
ഹന്തമാപാതകമേ!— അയ്യോ

8. നിന്നോടു നിന്നോടു—
തന്നെ പിഴച്ചു നിൻ
സന്നിധൌ പാപം ചെയ്തേൻ— അ

9 രക്തപ്പുകയിൽനി—
ന്നെന്നെ വിടുവിക്ക
ശക്തനേ! നിൻകൃപയാൽ— അയ്യോ

---

൨൩൭. "I was a Wandering Sheep" 237.

1. കാടേറിയാടു ഞാൻ—കൂട്ടം വെറുത്തയ്യോ!
ഇടയൻചൊല്ലപ്രിയമായ് അടങ്ങാതായയ്യോ!
മുടിയനായി ഞാൻ—വീടും വെറുത്തവൻ
വെടിഞ്ഞെൻതാതൻചൊല്ലിനെ കടന്നുപോയവൻ.

2. ആടെയിടയനും—മകനെ താതനും
മലതടം വൻകാടതിൽ മടിയാതെ തേടി
മരണാവസ്ഥയിൽ—മാ ക്ഷീണനായ്ക്കണ്ടു
നൽപ്രേമപാശംകൊണ്ടവൻ ബന്ധിച്ചുരക്ഷിച്ചു.

3. എൻയേശു ഇടയൻ—എൻആത്മസ്നേഹിതൻ
തൻചോരയാൽ കഴുകിയവനേകി മാ സുഖം
കാണാതാടെതേടി—കണ്ടേറി തോളിൽതാൻ
കയറ്റി എന്നെക്കൂടകംതാൻ കാത്തീടുന്നിതാ.

4. കാടേറിയാട്ടെ ഞാൻ—അടങ്ങാത്താനായും!
ഇടയൻചൊൽ നൽതനിപ്പോൾ എൻകൂടെനിക്കിമ്പം.
മുടിയനായ്തീർന്ന—വീട്ടും വെറുത്തവൻ
എൻതാതൻചൊൽ നൽതേനിപ്പോൾ എൻവീടെനിക്കിമ്പം.

———

ഫറവ്യ. ചെഞ്ചുരുട്ടി രൂപകതാളം **238.**

പല്ലവി.

നിന്റെ ചോര—ചിന്തിയെന്നെ—വീണ്ടല്ലോ നീ—രക്ഷകനേ!

അനുപല്ലവി.

അനു മറെറൻ—സന്താദോഷ—ത്തിന്നു പ്രതി—ശാന്തിയായ്നീ— നി

ചരണങ്ങൾ.

1. ആശയററ—നാശപാത്രം—ആയയെന്നെ—മായമെന്യേ
യേശുനാഥാ! നീ സ്നേഹിപ്പാൻ—ഒന്നുമില്ലേ—എന്നിലഹോ!—
2. ഭൂതലെ നീ—ജാതനായ—നാൾമുതൽ നിൻ—മൃത്യുവോളം
കർത്തനേ! നിൻ—കഷ്ടതകൾ—ചിന്തിച്ചീടിൽ—അന്തമില്ലേ—
3. കാൽവറിയിൽ—നിൻവിശുദ്ധ—മെയ്തകർന്നു—ഹൃദയവും
ചൊൽവതിന്നു—ആവതല്ലേ—നിൻവേദന—ജീവനാഥാ!—
4. ദൈവപുത്രാ! ജീവനെ നീ—യാഗമായി—ഏകിയല്ലോ
ഭൂവിലെങ്ങും—ഈവിധത്തിൽ—കാണുന്നില്ലെൻ—പ്രാണനാഥാ!—
5. നിന്റെ പ്രേമം—ഓർത്തിടുമ്പോൾ—ലജ്ജതിങ്ങു—ന്നെന്മനസ്സിൽ
എന്നുള്ളത്തിൻ—പൂർണ്ണസ്നേഹം—തന്നില്ലല്ലോ—ഇന്നയോളം—
6. അൻപുടയ—തമ്പുരാനേ!—കുമ്പിടുന്നേൻ—മുമ്പിലിപ്പോൾ
നിന്നടിമ—തന്നെ ഈ ഞാൻ—ഇന്നുമുതൽ—എന്നെന്നേക്കും—
7. കഷ്ടതയോ—നഷ്ടമതോ—മററു ദൂതർ—മൂലമോ നിൻ-
ഇഷ്ടമെന്നിൽ—പുഷ്ടിയായ്‌ന—ടത്തുകയെൻ—രക്ഷാകരാ!—
8. എന്നിലൂടെ—നിന്നെ മർത്ത്യർ—ഉണ്മയിൽ കാ—ണുന്നതിന്നു
നിൻപ്രതിമ—നീ പതിക്ക—അൻപോടെന്നിൽ—എൻപരനേ!—
9. മാന്വേല! എൻകണവാ! മന്നിൽവേഗം—വന്നരുൾക
എണ്ണയുമായ്—നിൻമുഖം ഞാൻ—കാണ്മതിന്നു—നിൻകൃപതാ—

———

വമൻ. **239.**

ഖണ്ഡങ്ങൾ.

1. ജീവനായകനാകുമേശുവേ!
പാപിയാകുമെൻയാചന
കോപിയാതെ നീ കേട്ടരുളുക
ദാവീദ്രാജന്റെ നന്ദനാ!

2. ആദരവററ പാപിഞാനേശു
നാഥനേ!യെൻ സങ്കേതമേ!
ഭൂതലത്തിങ്കൽ നീയല്ലാതെനി-
ക്കാദരവായിട്ടാരുള്ളു?

3. അപ്പനേ! പാപി വീണുകുന്നു
തുപ്പാദം തുണയെന്നയ്യോ!
ഇപ്പാതകന്റെ സങ്കടം കേൾക്കാ-
തപ്പുറം തിരിഞ്ഞീടല്ലേ

4. പാപിയെന്നെന്നെ ചൊല്ലുകിൽനീ
പാപിയെ തേടിയല്ലയോ (യ്യം
ഭൂവിൽവന്നുനിൻ ജീവൻവിട്ടതു
പാപികളിൻസങ്കേതമേ!

5. ഉള്ളംനീറി വരുന്ന പാപിയെ
തള്ളുമോ? കൃപാകണ്ണനേ!
ഉള്ളങ്ങളറിഞ്ഞീടുന്നോനേയെ-
ന്നുള്ളുനീററലെ കാണുക

6. തള്ളതാൻ മറന്നീടുമോ ചെറു-
പിള്ളയെ കനിവുള്ളോനേ!
തള്ളയെന്നെ മറക്കിലും പൊന്നു-
തള്ളയാം നീ മറക്കുമോ?

7. പാദത്തിൽവീണ പാപിയെ തിരു-
പാദത്താൽ മെതിച്ചീടുമോ?
പാദത്തിൽവീണ പാപിയാം സ്ത്രീക്കു
മോദത്തെ കൊടുത്തില്ലയോ?

8. സാന്ത്വനായവനുള്ളിൽ തീയമ്പു
ഏററവും ചൊരിയുന്നതാൽ
ഏററവും തളന്നീടുന്നേനിതാ
ഏററവും കനിവുള്ളവാ!

---

## ൨൪൦. മലയാമി — അടതാളചാപ്പു — 240.

പല്ലവി.

ശ്രീദേവാട്ടിൻകുട്ടി-യേ! തിരു-
പാദമെ-ന്റെ ശരണം.

ചരണങ്ങൾ.

1.

ജീവനെ നിന്ദിത-പുണ്യരക്തമെന്യെ
പാപി ഞാൻ രക്ഷപെടാൻ-വേറെ
ആവതില്ലായ്കയാൽ-സവ്വമുപേക്ഷിച്ചു
പാപിയിതാ വരുന്നേൻ—

2.

ഭാരം ചുമക്കുന്ന-പാപികളെ ഭവാൻ
ചാരത്തു വന്നീടുവാൻ-തിരു
കരുണ്യത്താൽ വിളി-ച്ചീടുന്നതോത്തി
പാപിയിതാ വരുന്നേൻ— (ശ്രീദേവാ

3.

കൂട്ടുടെ ഓടിയ-ആടിനെ നേടുവാൻ
തേടി നീ വന്നതിനാൽ-പാപ
കാട്ടിൽനിന്നോടി-മം ശ്രേഷ്ഠഇടയനേ!
പാപിയിതാ വരുന്നേൻ—

4.

പാപികളെ രക്ഷ-ചെയ്യുതിന്നായി നീ
ശാപമൃത്യസഹിച്ച ദിവ്യ
സ്നേഹകാരുണ്യത്തെ-ചിന്തിച്ചു ധൈര്യ
പാപിയിതാ വരുന്നേൻ— (മംയീ

5.

ഒന്നിനാലും അങ്ങു-ചേരുന്ന അടിയാരെ
മന്നൻ നീ തള്ളുകയി-ല്ലെന്നു
ചൊന്നതുമൂലമീ-തിന്മനിറഞ്ഞ മം-
പാപിയിതാ വരുന്നേൻ—

---

## ൨൪൧. ഭൈരവി—ആദിതാളം. 241.

പല്ലവി.

യേശുവേ! കരുണാസനാ! മഹാ—
ദോഷി ഞാനയ്യോ!
കൃപ തോന്നണമയ്യോ!—

ചരണങ്ങൾ.

1. നീചനാമെൻ ദുരിതങ്ങളെ
നോക്കേണമിതാ—കൂടെ
പാക്കേണം സദാ— യേശു

2. പെരിയസാത്താന്നരിശത്തോടു
പെരിയമാരിപോൽ—അസ്ത്ര
ചൊരിയുന്നെന്റെമേൽ— യേശു

3. ജഡത്തിൻമോഹം കടുത്ത വൈരി
അടുത്തണയുന്നു- കൃപ
കൊടുക്കേണമിന്നു— യേശു

4. ദുഷ്ടലോകം നിന്നിൽ നിന്നു
വിട്ടകററുന്നു—കൃപ
കിട്ടേണമിന്നു— യേശു

5. ലോകം ജഡം പിശാചു വമ്മരെ
കേടു ചെയ്യുന്നു—കൃപ
തേടുന്നേൻ ഇന്നു— യേശു

6. കഠിനപാപച്ചുമടു നീക്കം
കരുണയുള്ളവാ!—കൃപ
തരേണം നല്ലവാ!— യേശു

7. ദുഷ്ടശീലമെന്നിൽ നിന്നു
വിട്ടകററണം—പുഷ്ട
പ്രൃഷ്ടിയാക്കണം— യേശു

8. പരിശുദ്ധാത്മാവായ ദൈവം
വന്നു പാക്കേണം—എന്നെ
എന്നും കാക്കണം— യേശു

9. മരണം വരെയും കരുണയോടെ
കാത്തരുളേണം—കൃപ
തന്നുപോററണം— യേശു

10. നിന്റെ രാജ്യം തന്നിലെന്നെ
ഓത്തുകൊള്ളണം—എന്നും
ചേത്തുകൊള്ളണം— യേശു

---

വർവ. ചെഞ്ചുരുട്ടി—ആദിതാളം 242.

പല്ലവി.

ദേവാ! കരുണയില്ലയോ? യേശു—
ദേവാ! കരുണയില്ലയോ?— ദേവ

അനുപല്ലവി.

ജീവപരമേന്നതെ—മേവും സവ്വപ്രധാന
മൂവരിൽ ഒരുവനാം—ദൈവപുത്രനേ! യേശു— ദേവാ

ചരണങ്ങൾ.

1. എല്ലാം അറിയും പൊരുൾ—ളേ! ഞങ്ങൾ—
ക്കില്ലായ്മ നീക്കം ആരു—ളേ! കരി—
കല്ലാം മനസ്സുടയ—എല്ലാ പാപികളുടെ
അല്ലൽ ഒഴിച്ചരുളും—നല്ല നായകൻ യേശു— ദേവാ

2. എങ്ങും നിറഞ്ഞ വെളി—വേ! ഇരുൾ
തിങ്ങും നടുവിൽ ഒളി—വേ! അതി—
സങ്കടമാകും നര—പങ്കശോകങ്ങൾ തീക്കം
തുംഗാധിപതി രക്ഷാ—ശൃംഗം ദാവീദുപുത്രാ!— ദേവാ

3. വേദവചനമുടി—വേ! ജഗത്തി—
ന്നാധാരം ആയ വടി—വേ! ദേവാ!
താതാവും ഞങ്ങൾക്കുള്ള—മാതാവും നീയേ യേശു
നാഥാ! രക്ഷിക്കവേറെ—ആധാരം ഞങ്ങൾക്കില്ലേ— ദേവാ

൨൪൩. ബിഹാക് ആദിതാളം 243.

പല്ലവി.

വഞ്ചക നെഞ്ചെന്നിൽ—നിന്നകററി പുതു-
നെഞ്ചടിയാനരുളേണമേ വേഗമേ—ദൈവസുതനാഥാ!

ചരണങ്ങൾ.

1. വഞ്ചക വേഷം കൂടി—കൊണ്ടു ദിനംപ്രതി
പഞ്ചമ പാതക—ചിന്തയുണ്ടാക്കുന്നാൻ— വഞ്ചക

2. കാമം കോപം പക—ഡംഭം ചതിവെന്നിൽ
താമസിക്കാതെ അ-കററുക വല്ലഭാ!— വഞ്ചക

3. കള്ളസമാധാനം തോന്നാതിരിപ്പാനും
ഉള്ള കുററം തെളി—വായി കണ്ടീടാനും— വഞ്ചക

4. ജഡമോഹങ്ങൾ ജ—യിക്കാതിരിപ്പാനും
അടങ്ങി തോററു ന—ശിക്കാതിരിപ്പാനും— വഞ്ചക

5. രക്ഷകൻ യേശുവിൻ—ചിന്തയെന്നിൽ തന്നു
രക്ഷിച്ചെന്നെ ജനി—പ്പിക്ക നീ വീണ്ടുമേ— വഞ്ചക

---

൨൪൪. 244.

ഖണ്ഡങ്ങൾ.

1. അയ്യോ ഞാനൊരു മഹാ—പാപിയാകുന്നു നസർ-
അയ്യനേ! കനിയുക—മനുവേലനേ!

2. കൈകാൽ തളൎന്നീടുന്നെൻ—ഉള്ളം ഉരുകീടുന്നു
അയ്യോ! കനിയേണമേ—മനുവേലനേ!

3. കരുണ നിറഞ്ഞവനേ!—കരുണയിൻ കടക്കണ്ണാൽ
തിരിഞ്ഞെന്നെ നോക്കേണമേ—മനുവേലനേ!

4. മുറിവും ചതവുമെന്നിൽ—അഴുകി നാററീടുന്നയ്യോ!
തിരുമുന്നിൽ വരുന്നിതാ—മനുവേലനേ!

5. പാതകം ചെയ്യുതിന്നാ—യോടിയ കാലുമിതാ
നാഥാ! മടക്കീടുന്നേ—മനുവേലനേ!

6. ഏതും മടി കൂടാതെ—പാതകമാകവെ ഞാൻ
നാഥാ! ചെയ്തുപോയയ്യോ!—മനുവേലനേ!

7. മന്നാ! മറന്നു നിന്നെ—മദിച്ചു നടന്നു ചെയ്തേൻ
എണ്ണമില്ലാ പാപങ്ങൾ—മനുവേലനേ!

8. നിന്നോടു നിൎന്നാടയ്യോ!—തന്നെ പിഴച്ചു നിൻെറ
കണ്ണിൻ മുൻ ദോഷം ചെയ്തേൻ—മനുവേലനേ!

9. അറെപ്പും വെറുപ്പും മഹാ—അതിക്രമങ്ങളും ചെയ്വാൻ
വിരഞ്ഞോടി മൃഗംപോലെ—മനുവേലനേ!

10. ഇരുളും മറവിടവു—മിവയെ ചെയ്യുതിന്നായി
തിരഞ്ഞു നടന്നേനയ്യോ!—മനുവേലനേ!
11. കാവിൽ നീ വിലക്കിയ—കനിയെത്തിന്നു നിന്നെപ്പോ-
ലാവാനോടിയ പാപി—മനുവേലനേ!
12. ഹാബേലാം സോദരനെ—അന്യായമായിക്കൊന്ന
പാപിയാം കയീൻ ഞാനേ—മനുവേലനേ!
13. സോദരൻ യോസേഫിന്റെ—കണ്ണീർ കണ്ടുമവനെ
ഘാതകനായ് വിററോൻ ഞാൻ—മനുവേലനേ!
14. നല്ലവാ! യെറിഹോവിൻ—ശാപവസ്തുക്കൾ കട്ട
കള്ളനാഖാനാം ഞാനേ—മനുവേലനേ!
15. നിന്നെ കൊൽവതിന്നായി—തന്നെ ശിശുക്കളെ ഞാൻ
കൊന്ന ഹേരോദാവയ്യോ!—മനുവേലനേ!
16. നിന്നെ തല കീഴായി—തള്ളുവാനായിട്ടയ്യോ!
നന്നായ് മുതിർന്നോൻ ഞാനേ—മനുവേലനേ!
17. ഉററ സ്നേഹിതൻ പോലെ—തങ്കമുഖത്തിൽ മുത്തി
ദുഷ്ടക്കാഴ്ചയേററോൻ ഞാനേ—മനുവേലനേ!
18. മൂന്നുരുവല്ലയെണ്ണ—മില്ലാതവണ്ണമയ്യോ!
നിന്നെ തള്ളിയോൻ ഞാനേ—മനുവേലനേ!
19. മന്നാ! ദ്രോഹങ്ങളെല്ലാം—നന്നായ് ചെയ്ത ദ്രോഹി ഞാൻ
നിൻ മുൻ വീണേൻ കനിക—മനുവേലനേ!

---

## ൨൪൫. ഖമാശ്—ആദിതാളം 245.

പല്ലവി.

യേശുവേ!കരുണാസനപ്പതിയേ! നഷ്ടം
തിരിയും എന്നെ വീണ്ടുകൊൾക
യേശുവേ! കരുണാസനപ്പതിയേ!

ചരണങ്ങൾ.

1. ഭൂതലത്തിൽ നീയൊഴിഞ്ഞു
ദാസൻ എനിക്കാദരവു
കണ്ടതില്ലഹോ! സകല
മണ്ഡലാധിപാ!
ചേതസ്സിൽ കൃപയുണ്ടായി
നാശം അണയാതെ കാത്തു
ചിത്ത ചഞ്ചലം അടക്കി
ചേർക്ക സൽ ബുദ്ധി വരുത്തി—യേശു

2. വൈരിയാം പിശാചിനോടും
കായമോഹാദികളോടും
പോരതിൽ മടങ്ങിയടി—
പെട്ടുപോയി ഞാൻ
അടിമയെ ലോകക്കെണിക്കൊഴിച്ചോ—
രുടയ തമ്പുരാനേ! നല്ല
ഇടയനേ! ഒരേഴയാടാം
അടിയനെ കൺപാർക്കണമേ— യേ

3 എണ്ണമററ പാപങ്ങൾ ഞാൻ
ചെയ്തവയാകെ പൊറുത്തു
പുണ്യവാൻ ഏകനെ! യെന്നെ
പുണ്യനാക്കേണം

നിന്നടിമ ആയിട്ടുമെം—
ന്നതി എനിക്കണ്ടാവാൻ
നിന്നടി വണങ്ങി നിത്യം
വന്ദനയെ ചെയ്യിട്ടുന്നേൻ— യേശു
4. നല്ലവരുലകിൽ ആരും
ഇല്ല നീയൊഴിഞ്ഞു സർവ്വ—
വല്ലഭത്വമുള്ളവൻ നീ
അല്ലയോ? ദേവാ!
കൊള്ളരുതാത്തുള്ളതെന്നിൽ
തള്ളിനീക്കി നിന്നുടെയ
നല്ലനല്ല ദാനങ്ങളാൽ
ഉജ്ജ്വലങ്കരിക്ക എന്റെ— യേശു

---

## വർന്ന. മുഖാരി ചാപ്പുതാളം 246.

പല്ലവി.

വേറൊരാശ്രയമില്ല പാപിക്കി—
ങ്ങേറെയും ഭയം—യേശുവേ!—നിന്റെ
കരുണയാൽ എന്നെ—
തിരിച്ചു രക്ഷിപ്പാൻ
ശരണം ചൊല്ലുന്നേൻ—യേശുവേ!

ചരണങ്ങൾ.

1.

ഏദൻ തോട്ടത്തിൽ—ആദാം തിന്നൊരു
പാദപഫല—പാതകം
മേദിനി വിട്ടൊ—ഴിഞ്ഞു പോകുവാൻ
മൃത്യുവേററ ദ—യാപരാ!—

2.

നിന്മുറിവിൽ പൊ—ഴിച്ച രക്തത്തിൽ
കന്മഷം കഴ—കേശുവേ!
തിന്മയിൽ മൃത—നാം എനിക്ക നീ
സന്തതം തുണ—യ്ക്കേണമേ—

3.

സ്വന്തതാതൻ മാ—താവുമന്തികെ
എന്തൊരാശ്രയം—തന്നീടും
അന്ത്യകാലത്തിൽ—നീയല്ലാതൊരു
ബന്ധുവില്ല ദ—യാപരാ!—

4.

ബന്ധുനീയല്ലാ—തെന്തു മാനുഷൻ
സ്വന്തമായിട്ടു—കില്ലഹൊ!
നൊന്തുവെന്തരു—കന്ന ഞാൻ നീയേ
സന്തതം തുണ—യ്ക്കേണമേ—

5.

ദോഷിയെങ്കിലും യേശുവേ! നിന—
ക്കെ സുതൻ അടി—യാനിതാ
ക്രൂശിൽ നിൻ വല—ഭാഗം തൂങ്ങിയ
ദുഷ്ടനിൽ കനി—ഞ്ഞില്ലയോ?—

6.

ദുരിതകാരണം—തിരുവടിയെന്നെ
ഒരിക്കലും കൈവി—ട്ടീടല്ലേ
ദുരിതം നീക്കുവാൻ—കുരിശിൽ തൂങ്ങിയ
സർവ്വജീവദ—യാലുവേ —

---

# CHRISTIAN LIFE.
# ക്രിസ്തീയജീവിതം.

## പ്രതിഷ്ഠ. Consecration.

### ൨൪൭. Tune "Iam Coming to the Cross" 247.

1. എൻപ്രിയ രക്ഷകനേ!—എൻ ദിവ്യനിക്ഷേപമേ!
എന്നേക്കും എന്നീശനെ!—നിന്നെ ഞാൻ വാഴ്ത്തീടുമെ.
ഞാൻ തരുന്ന കാഴ്ചയെ—അംഗീകരിക്ക ഗുരുവേ!
നിൻതിരുകൃപയാലെ—ആശിർവ്വദിക്കയെന്നെ
2. എന്നെ രക്ഷിച്ചതിന്നായ്—ഉന്നതൻ അതിദ്രുതം
മന്നിലോർ മനുഷ്യനായ്—വന്നതെന്തൊരത്ഭുതം!— ഞാൻ
3. വെന്തുരുകുന്നോരഗ്നി—സിന്ധുവിന്നുള്ളിൽ നിന്നു
ചന്തമായ് രക്ഷിപ്പതി—നെന്തു ഞാൻ കൊടുക്കേണ്ടു?— ഞാൻ
4. സാധുവാമെന്നുടയ—സാദം തീർത്തെൻ ഹൃദയെ
ശാന്തമാക്കിയ നിൻപ്ര—സാദമെൻ സമ്പാദ്യമെ— ഞാൻ
5. നിൻ രക്തത്തിൻവില ഞാൻ—എൻരക്ഷകൻ യേശുവേ!
എൻരക്തത്തിൻതുള്ളികൾ—ഒന്നൊന്നും പാടിടട്ടെ— ഞാൻ
6. എന്നെ ഞാൻ മുറ്റുമിതാ—തന്നീടുന്നെൻപ്രിയാ!
എന്നേക്കും നിന്നടിമ—തന്നെ ഞാൻ ഹല്ലേലൂയ്യാ!— ഞാൻ

---

### ൨൪൮. ചെഞ്ചുരുട്ടി രൂപകതാളം 248.

"കമലനയന" എന്ന രീതി.

1. എനിക്കുവേണ്ടി മൃത്യുക്രൂശിൽ—വരിച്ചേൻ പ്രിയനാഥാ!
നിനക്കായ് തരുന്നെന്റെ ആത്മം—പ്രാണൻ ദേഹമാകെ—
2. മമ രക്ഷാകരൻ കനിവോടെന്നെ—കന്യയാക്കിയതാൽ
ഭൂതലേ വാസമെനിക്കു—ഭാഗ്യം മഹാഭാഗ്യം—
3. പ്രിയതമന്റെ തിരുനാമത്തിൻ—ശ്രവണമതിലെന്റെ
ഹൃദയം തുടിക്കുന്നെപ്പോഴും—ഹാ! മനോഹരൻ താൻ—
4. അവന്റെ പ്രേമം കവന്നെന്നുള്ളം—അതിൽതാൻ വാഴേണം
വാഴേണമാസിംഹാസനേ—എന്നുമെന്നെന്നേക്കും.
5. കുരിശിലവന്റെ കൂടെ ഞാനും—മരിച്ചേനതുമൂലം
ക്രൂശിതമാം സ്വർജീവിതമാകയെനിക്കെന്നും.

6. ആത്മനാഥൻ ദിനവുമെന്നിൽ—മരണം ചെയ്യിടേണം
പൂർണ്ണാനുസരണമെന്നും— ഏകീട്ടുവതിന്നായ്—
7. അവൻ സ്വരൂപമോട്ടു സത്വം—അനുരൂപനായ് (യായ്)വന്നു:
ദൈവമഹത്വം വരേണം—ദൈനം ദിനമാമേൻ.

---

## ൨൪൯. "I am Coming to the Cross" 249.

1. ഞാൻ വരുന്നു ക്രൂശിങ്കൽ സാധു, ക്ഷീണൻ, കുരുടൻ
സർവ്വവും എനിക്കെല്ലിൽ—പൂർണ്ണരക്ഷ കാണും ഞാൻ.
ശരണം എൻകർത്താവേ! പാപത്തിൽ പെട്ട കുഞ്ഞാടേ!
താഴ്മയായ് കുമ്പിടുന്നു—രക്ഷിക്ക എന്നെ ഇപ്പോൾ
2. വാഞ്ഛിച്ചു നിന്നെയെത്ര—ദോഷം വാണെന്നിൽ എത്ര
ഇമ്പമായ് ചൊല്ലുന്നതു—ഞാൻ കഴുകിടും നിന്നെ— ശര
3. മുററും ഞാൻ തരുന്നിതാ—ഈ നിക്ഷേപം മുഴുവൻ
ദേഹംദേഹി സമസ്തം—എന്നന്നേക്കും നിന്റേതു ഞാൻ— ശര
4. വാഗ്ദത്തം എന്നാശ്രയം—രക്തം ഉപയോഗിച്ചു
പൂഴിയിൽ താഴ്ത്തുന്നെന്നെ—യേശുവോടു ക്രൂശിച്ചു— ശര
5. യേശുവന്നെന്നാത്മതന്നെ—നിറയ്ക്കുന്നു പൂർത്തിയായ്
സുഖമെന്നും പൂർണ്ണമായ്—മഹത്വം കുഞ്ഞാട്ടിന്നു— ശര
6. എന്നാശ്രയം യേശുവിൽ—പാപത്തിൽ പെട്ട കുഞ്ഞാട്ടിൽ
താഴ്മയായ് കുമ്പിടുന്നു—രക്ഷിക്കുന്നിപ്പോഴവൻ— ശര

---

## ൨൫൦. "I am His" 250.

### 7s.

1. ഞാൻ കർത്താവിൻ സ്വന്തം—തൻ തങ്ക രുധിരം,
മന്നിൽ മന്നവൻ ചൊരിഞ്ഞാൻ—എന്നെ വീണ്ടെടുപ്പാൻ.
2. ഞാൻ കർത്താവിൻ സ്വന്തം—തൻ ഹൃദയസ്നേഹം,
പൂർണ്ണമായവനു മാത്രം—ഞാനർപ്പിച്ചിടേണം.
3. ഞാൻ കർത്താവിൻ സ്വന്തം—മാനസം കായവും,
ആകെ തനിക്കായിടേണം ആയുസ്സിൻ കാലം.
4. ഞാൻ കർത്താവിൻ സ്വന്തം—ഭാഗ്യനാ (യാ) വനഹം,
ഗത്സമന കാൽവറിയും—ഉത്ഭാരകനെന്നിൽ.
5. ഞാൻ കർത്താവിൻ സ്വന്തം—തൻ ക്രൂശിലെൻ സ്വയം,
എന്നും തറച്ചിരിക്കേണം — പുനരുത്ഥാനമാം.
6. ഞാൻ കർത്താവിൻ സ്വന്തം തന്നോടൊന്നിച്ചു ഞാനും
ക്രൂശിൽ മരിച്ചെങ്കിൽ പരം—പുനരുത്ഥാനം

7. ഞാൻ കൎത്താവിൻ സ്വന്തം—ആത്മാഭിഷേകവും
ഉണ്ടാകുമ്പോൾ തന്നെ ഞാനും—പിന്തുടരുമെന്നും.
8. ഞാൻ കൎത്താവിൻ സ്വന്തം – എന്നിൽ ആത്മജന്യം
ക്രൈസ്തവജീവിതം മാത്രം—തൻ മഹത്വമാകും.
9. ഞാൻ കൎത്താവിൻ സ്വന്തം—എന്മുഖം സന്തോഷം
തന്നുള്ളമതിന്നുണ്ടാകും—മന്നിൽ എന്നാളെല്ലാം
10. ഞാൻ കൎത്താവിൻ സ്വന്തം—തൻ കയ്യിൽ മാ ക്ഷേമം
ശത്രുഭയമില്ല ലേശം—തത്ര ദിവാനിശം.
11. ഞാൻ കൎത്താവിൻ സ്വന്തം—തൻ നാമാപമാനം
എന്നാൽ വരുന്നതിലേറം—നല്ലതെൻ മരണം

---

൨൫൧. 251.

1. സ്വീകരിക്കേൻ ജീവനെ—നിനക്കായെൻ യേശുവേ!
ഓരോ ശ്വാസത്തോടും ഞാൻ—ചൊല്ലട്ടെ ഹല്ലെല്ലൂയ.
2. സ്വീകരിക്കേൻ കൈകളെ—ചെയ്യാൻ സ്നേഹക്രിയയെ
കാലുകളും ഓടണം—നീ വിളിച്ചാൽ തൽക്ഷണം
3. സ്വീകരിക്കേൻ നാവിനെ—സ്തുതിപ്പാൻ പിതാവിനെ
സ്വരം അധരം സൎവ്വം—നില്ക്കുന്നു നിൻ ദൂതരായ്
4. സ്വീകരിക്കേൻ കണ്ണുതെ—ദൎശിപ്പാൻ നിൻ മൎമ്മങ്ങളെ
കണ്ണിന്നായ് പ്രകാശം താ—നിന്നെ കാണ്മാൻ സൎവ്വദാ.
5. സ്വീകരിക്കേൻ ബുദ്ധിയെ—ഗ്രഹിപ്പാൻ നിൻ ശുദ്ധിയെ
മനശ്ശക്തി കേവലം—നിനക്കായെരിയണം.
6. സ്വീകരിക്കേൻ ഹൃദയം—അതു നിൻ സിംഹാസനം
ഞാൻ അല്ല എൻ രാജാവെ!—നീ അതിൽ വാഴേണമെ.
7. സ്വീകരിക്കേൻ ഭവനം—നിൻ ആവശ്യം ദിവ്യമെന്നും
ഉപയോഗിച്ചീടുവാൻ—അതു തുറന്നിരിക്കും.
8. സ്വീകരിക്കേൻ സമ്പത്തും—എന്റെ പൊന്നും വെള്ളിയും
വേണ്ടാ ഭൂമിയിൽ ധനം—എൻ നിക്ഷേപം സ്വൎഗ്ഗത്തിൽ
9. സ്വീകരിക്കേൻ യേശുവേ! മക്കളേയും നിനക്കായ്
സ്നേഹിപ്പാൻ നിന്നെയവർ—പഠിച്ചാൽ ഞാൻ ഭാഗ്യവാൻ
10. സ്വീകരിക്കേൻ യേശുവേ! എന്നെത്തന്നെ പ്രിയനേ!
എന്നന്നേക്കും നിനക്ക—എന്നെ ഞാൻ പ്രതിഷ്ഠിച്ചു.

---

൨൫൨. ചെഞ്ചുരുട്ടി രൂപകതാളം 252.

1. എൻ പേക്കു പ്രാണൻ വെടിഞ്ഞോ—രൻപിയലും രക്ഷകനേ!
നിൻ പ്രിയ മുഖം കാണ്മതിന്നതി—യായ വാഞ്ഛയുണ്ടെനിക്ക

2. എന്നുള്ളിൻ വാതില്ക്കലഹോ!—നിന്നു നീ ബഹു കാലം
നന്ദിയോടിതാ നിന്നെ ഞാനുള്ളം—തന്നിൽ സ്വീകരിക്കുന്നേൻ
3. എന്നാത്മദേഹി ദേഹവും—തന്നീടുന്നു ഞാൻ നിനക്കായ്
നിന്തിരുഹിതം എന്താകിലും—ഞാൻ—സന്തതം അനുസരിപ്പാൻ
4. എൻ പ്രാണനാഥനായി നീ—എന്നും ഹൃദയെ പാൎത്തു
നിൻ പ്രതിമ ദിനംപ്രതിയെന്നിൽ—അൻപോടെയുളവാക്ക
5. വിശ്വാസകൺകൾ സതതം—ഗുരുവേ! നിങ്കൽ പതിപ്പാൻ
ആശ്വാസപ്രദൻ വിശുദ്ധാത്മാവെനി—ക്കാശിഷമരുളേണം.
6. ക്രിസ്തുവേ! നീയൊന്നിച്ചിഹ—ക്രൂശിക്കപ്പെട്ട ജീവൻ
വാസ്തവമായെൻ ഹൃദയത്തിൽ സദാ—ഭവിച്ചീടട്ടെ നാൾതോറും.
7. നിൻ സ്നേഹവീഞ്ഞെൻ ഹൃദയത്തെ—സന്തോഷിപ്പിച്ചതിന്റെ
നിൎബന്ധത്തിനാൽ സകല കൃത്യവും—നിൎവ്വഹിപ്പതിന്നരുൾക
8. നിന്നോടുകൂടെ വസിച്ചു—മന്നിൽ ദിനവും നിന്റെ
സന്നിധിയതിൽ ഉന്നതാനന്ദം—എന്നാഹാരമായ് ഭവിക്ക.
9. പാരിൽ ഞാൻ സ്വൎഗ്ഗജീവിതം—ആരംഭിച്ചീടുവതിന്നായ്
കാരുണ്യപരനേ ഗുരുവേ! എന്മേൽ—ചൊരിക നിൻ കൃപ നിറവായ്
10. വേഗം നീ മേഘത്തിൽ ഇഹ—ആഗമിക്കുമപ്പോളെൻ
ഭാഗ്യം അനന്തമാകുമതിന്നായ്—കാത്തിരിക്കുന്നേൻ ആമേൻ.

---

വരമ്പ. ബിഹാഗ് ആദിതാളം 253.

പല്ലവി.

വാ രക്ഷകാ! എൻ നെഞ്ചകത്തിൽ
വാ രക്ഷകാ! എൻ നെഞ്ചകത്തിൽ (നീ)

ചരണങ്ങൾ.

1. ആശ്ചൎയ്യയോഗ്യനേയെൻ—നെഞ്ചിൽ നീ വന്നിറങ്ങി
ആശിഷം താ—യെന്നീശനേ! നീ— വാ രക്ഷകാ
2. പാപമയനാമെന്റെ—താപങ്ങൾ നീക്കീടുവാൻ
പാപഹനേ!—കൃപയോടു നീ— വാ രക്ഷകാ
3. ലോകത്തിൻ വഞ്ചനയാൽ—ഖേദപ്പെട്ടീടുന്നോരെൻ
ശോകങ്ങളെ—നീ തീൎത്തരുൾക— വാ രക്ഷകാ
4. എന്നുടെ യുള്ളത്തിൽ പ്ര—മോദം നിറഞ്ഞൊഴുകാൻ
ഉന്നതനേ!—നീയീ നിമിഷം— വാ രക്ഷകാ
5. മരണത്തോളമിനിക്കു—ശരണം നീയൊഴിഞ്ഞാരും
ധരണിയതിൽ—ഇല്ലേ പരനേ!— വാ രക്ഷകാ

---

## ൨൫൪. Tune "Pass me not" 254.

"പോകല്ലേ കടന്നെന്നെ" എന്ന രീതി.

8. 5. 8. 5.

1. ദൈവകോപപാത്രമായ് ഞാൻ
ജീവിതംചെയ്യേൻ
നീ സഹിച്ചല്ലോയെൻപേക്കായ്
ക്രൂശിന്മേൽ മൃതി—
പാവനാത്മാ-വ്യാപാരംമൂലം
നീ വരുത്തുകയെന്നുള്ളിൽ—ഈ
(അനുഭവം

2. എന്റെ പേൎക്കു നീ ആ ക്രൂശിൽ
ഏററ മൃത്യുവിൽ
ഞാനും മൃതനായ് പോയെന്നു
വേദം ചൊല്ലുന്നു— പാവ

3. നിൻ മഹൽപുനരുത്ഥാനം
തന്നിൽ എൻ ഉത്ഥാനം
മാനസത്തിൽ വഹിക്കേണം
ഞാൻ സൎവ്വനാളും— പാവ

4. നീ നിത്യനാം നിൎമ്മിതാവും
എൻ രക്ഷിതാവും
ആകയാൽ ഞാനുമെന്റേതും
നാഥാ! നിൻസ്വന്തം— പാവ

5. എന്റെ പ്രാണനാത്മൻദേഹം
നിന്റേതെങ്കിലും
എന്റേതായുപയോഗിച്ചു(ന്നു)
ഏററുകൊള്ളുന്നേൻ— പാവ

6. എന്നവിശ്വാസമൂലം
വന്ന മാദോഷം:
വൻചതിവതിന്റെ ദോഷം
മോചിച്ചല്ലോ നീ— പാവ

7. നിൻമുമ്പിലൎപ്പിച്ചിടുന്നേൻ
എന്നുടയോനെ!
എന്നെയും സ്വന്തവുമെല്ലാം
ഇന്നുമെന്നേക്കും— പാവ

8. എന്നവയവങ്ങളാകെ
യേശുനാഥനേ!
സന്തതം നീയെടുക്കേണം
സ്വന്തമായെന്നും— പാവ

9. നിഷ്കളങ്കമാം സ്വഭാവം
നേരിൻമാൎഗ്ഗവും
എന്നിൽ കാണാകിൽ നീയേകും
ആത്മനിറവും— പാവ

10. ജീവനുള്ളതാം വിശ്വാസം
നീയരുളേണം;
നിന്നുടെ വാഗ്ദാനങ്ങൾ ഞാൻ
എന്നും പ്രാപിപ്പാൻ— പാവ

11. എൻഹൃദയത്തിലുണ്ടാകും
വൻരൂപാന്തരം;
ജീവിതശാലുമുവാകും
നിൎമ്മഹതാവും— പാവ

12. സ്നേഹം, സന്തോഷം, വിശുദ്ധി
ശക്തിയും കൂടി
സ്വൎഗ്ഗീയമാം സമാധാനം
എന്നിൽ വാണീടും— പാവ

---

## ൨൫൫. യമുനാകല്യാണി ചാപ്പുതാളം 255.

പല്ലവി.

രക്ഷകൻ രാജാവായ്—വാഴ്ക

അനുപല്ലവി.

ഇക്ഷണംമുതൽ എന്നും—എന്റെ ഹൃദയെ

ചരണങ്ങൾ.

1. ആധിപത്യം അവന്റെ—തോളിന്മേൽവഹിച്ചവന്റെ
അന്തർഭാഗത്തിൻ സർവ്വ—കോണുകളിലും— രക്ഷ
2. എന്നെ കീഴമർത്തുന്ന—എല്ലാ വൈരികളേയും
വെന്നുനിമിഷംതോറും—എന്നിൽ സാനന്ദം— രക്ഷ
3. ചിന്തേച്ഛകൾ അഖിലം—സന്തതം വിശുദ്ധമാം
തന്തിരുഹിതത്തിൻകീഴ്—കൊണ്ടു വന്നെന്നിൽ— രക്ഷ
4. കേൾക്കുന്നവർക്കു കൃപ—ലഭ്യമായിടാൻ നല്ല
വാക്കുകൾ സദാ നാവിൽ—തന്നുയെന്നുള്ളിൽ— രക്ഷ
5. തന്നുടെ കരിശതിൽ—എൻ സ്വയത്തെ തറച്ചു
എന്നുടെ ഹൃദയത്തിൻ—സിംഹാസനത്തിൽ— രക്ഷ
6. പൊൻവെള്ളി മുതലായെൻ—സർവ്വ സമ്പത്തുകൊണ്ടുംതൻ
പൊന്നിഷ്ടപ്രകാരംചെ—യ്യേണ്ടതിൽ എപ്പോഴും— രക്ഷ
7. സന്തോഷം സുഖവുമെൻ—ഭാരമായിടുമ്പോഴും
സന്താപം സഹിക്കുന്ന—കാലത്തിലുമെൻ— രക്ഷ

---

ഫ്ളന്റ്. "I am thine Oh Lord" 256.

1.
രക്ഷകാ എന്നിൽ നീ വസിപ്പാനായ്
എൻസ്വയം നിന്നോടൊന്നായ്
ക്രൂശിക്കപ്പെട്ടെന്നുള്ളതെപ്പോഴും
വാസ്തവമായിത്തീരട്ടെ.
നിന്നിലുള്ള-വിശ്വാസംമൂലം
എന്നും ഞാൻ-ജീവിച്ചീടാൻ
തന്നരുൾനിൻ ആത്മ-ദാനം മേൽക്കു
എന്നരുമ-നാഥനേ! (മേൽ

2.
ക്രൂശിതമായ-ജീവിതമെന്നിൽ
ശാശ്വതമായുണ്ടാവാൻ:
എൻപ്രയത്നത്താൽ യാതൊരിക്കലും
സാദ്ധ്യമല്ലെൻകർത്താവേ!— നിന്നി

3.
നിർവചനം എൻ—ആത്മശോധനം
ആവതിന്നു നാൾക്കുനാൾ
വിശുദ്ധാത്മാവിൻ-വെളിച്ചം എന്നിൽ
വിളങ്ങീടണമെന്നും— നിന്നി

4.
കർത്തനേ! എന്നിൽ-സ്വാതന്ത്ര്യമായ്നീ
നിത്യം നിൻവ്യാപാരങ്ങൾ:
ശക്തിയായ് നട-ത്തുന്നതിന്നായി
കാട്ടേണം സ്വയം ക്രൂശിൽ— നിന്നി

5.
ഉയിർപ്പിൻ ശക്തി-ഊർജ്ജിതമായെൻ
ജീവിതത്തിലുണ്ടാവാൻ:
പഴയമർത്ത്യൻ-സതതം ശവ-
ക്കുഴിയിൽ കിടക്കട്ടെ— നിന്നി

6.
ക്രൂശിൻ ദിവ്യ-രഹസ്യം എന്റെ
നിമിഷംപ്രതിയുള്ള
അനുഭവമായ്—ദിനവും തീരാൻ
അനുഗ്രഹമേകണം— നിന്നി

7.
ദിവസേന ഞാൻ-മരിക്കുന്നെന്നു
ദിവ്യവാക്യവമാവാൻ:
യേശുവിൻമൃത്യു-എൻശരീരത്തിൽ
ഞാൻ സദാ വഹിക്കട്ടെ— നിന്നി

---

## ൨൫൭. ബിഹാഗ് ആദിതാളം 257.

പല്ലവി.

സ്വന്തം നിനക്കിനി ഞാൻ യേശുദേവാ!—പാപ
ബന്ധം നീക്കെന്നിൽ നിന്നെൻ പ്രിയനാഥാ!

ചരണങ്ങൾ.

1. സന്തോഷമെന്നു പേയിൻ—വഴി നടന്നേൻ—അതു
ചതിവെന്നാണെന്നു നിദാനം—കണ്ടുവരുന്നേൻ— സ്വ
2. ഇമ്പം പാപം തരുമെ—ന്നഴിഞ്ഞു ചെയ്യുന്നേൻ—അതു
തുമ്പം ഏറെ തന്നതാൽ—ഭയന്നു വരുന്നേൻ— സ്വ
3. ലോകം തുണയ്ക്കുമെന്നു—ചിന്തിരുന്നേൻ—അതിൽ
ഒട്ടും സ്ഥിരതയില്ലാ—ഞ്ഞോടിവരുന്നേൻ— സ്വ
4. കായംബലം സുഖവും—കരുത്തിൽ വെച്ചേൻ—ഇതിൽ
കാഴ്ചയനിത്യമെന്നി—താവരുന്നേൻ— സ്വ
5. ദേഹജീവനും നിൻമുൻ—കാഴ്ച വെച്ചേൻ—ഇനി
ചെയ്യേൻ നിൻതിരുമനം—പോലെ എന്നും— സ്വ
6. ശക്തിപ്രാപ്തിധനവും—കാഴ്ച വെച്ചേൻ—തിരു
സന്തോഷം നേടുവാൻ ഞാൻ—അടുത്തുവരുന്നേൻ സ്വ
7. താങ്ങിനടത്തേണമെ—ന്നെ ഗുരുരാജാ! പാരം
തളർന്നിതാ വന്നിടുന്നേൻ—ദേവാത്മൻ!— സ്വ

---

## ൨൫൮. ചെഞ്ചുരുട്ടി ആദിതാളം 258.

പല്ലവി.

എന്നെ ഞാൻ ബലി തരുന്നു—മന്നവനേശു!

ചരണങ്ങൾ

1. പാപത്തിൽ കിടന്നു ഞാൻ—താപത്താലുഴലുമ്പോൾ
നീ ചിത്തം കനിഞ്ഞെന്റെ മേൽ—അതിനായി— എന്നെ
2. എൻപാപങ്ങളെയെല്ലാം—നിന്മേൽ നീ ചുമന്നെന്നെ
അൻപോടാശ്വസിപ്പിച്ചതോ—ർത്തടിവണങ്ങി— എന്നെ
3. എന്നെ രക്ഷിപ്പതിന്നായ്—നിന്നുടെ പൊൻശരീരം
മന്നാ! നുറുങ്ങിയതിനെ—നിനച്ചുകൊണ്ടു— എന്നെ
4. പൊൻകുരുതിയാലെന്റെ—വൻദുരിതം കഴുകി
നിങ്കലണച്ചതോർത്തിതാ—മതിതെളിഞ്ഞു— എന്നെ

5. ബുദ്ധിവിചാരമെൻെറ—വസ്തു സമ്പത്തുകളും
കർത്തനേ! നിന്നരികിൽ ഞാം—നല്പിച്ചുകൊണ്ടു— എന്നെ
6. പാപത്തേയും ജഡത്തിൻ—മോഹവികാരത്തേയും
ലോകയിമ്പങ്ങളേയും ഞാൻ—വെറുത്തു കൊണ്ടു— എന്നെ
7. നിന്നുടെ ദിവ്യജീവ—നെന്നിൽ പകൎന്നീടുവാൻ
എന്നെ ഭരിപ്പിക്കണമേ—വാനതീയതാൽ— എന്നെ

---

**൨൫൯. ചെഞ്ചുരുട്ടി ആദിതാളം 259.**

പല്ലവി.

യേശുവിൻ സ്വന്തമത്രെ ഞാൻ—ഇന്നുമെന്നും
യേശുവിൻ സ്വന്തമത്രെ ഞാൻ.

ചരണങ്ങൾ.

1. നാഴിക ഇതുമുതൽ—നാഥാ! നിൻ കനിവാലെ
നാശകവഴി വെടിഞ്ഞേൻ യേശുനാഥാ!— യേശു
2. പുത്തൻജീവനെനിക്കു—ദത്തമായെൻ നാഥനാൽ
നിത്യമെനിക്കു സുഖമെ—കൃപയാലെ— യേശു
3. ശാന്തമാമെന്നാത്മാവെ!—കാന്തനാം നിന്നിൽ നിന്നു
ഹന്ത! പിരിപ്പാനെന്നിന്നും—കഴിവില്ല— യേശു
4. എന്നുടെ ഗാനമിനി—മന്നവമന്നനീശാ
നിന്നുടെ മഹത്വത്തിന്നായ്—മാത്രമെന്നും— യേശു
5. സ്വൎഗ്ഗമെനിക്കുള്ളതു—ഭാഗ്യമെനിക്കു നിത്യം
സ്വൎഗ്ഗദൂതരെൻ സ്നേഹിതർ—കൃപയാലെ— യേശു
6. നിത്യസമാധാനമെ—നി[illegible]ന്തോഷമല്ലോ
കൎത്തനെനിക്കു സ്വന്തമെ—കൃപയാലെ— യേശു
7. പുത്തൻജീവനെന്നേശു—കൎത്തനോടു ചോദിച്ചേൻ
ദത്തമായല്ലോ എനിക്കു—കൃപയാലെ— യേശു
8. എൻെറ ഹൃദയമിതാ—നിൻെറ മുമ്പിൽ വെക്കുന്നേൻ
നിൻെറ ചിന്തയെനിക്കുതാ—കൃപയാലെ— യേശു

---

**൨൬൦. ബിഹാക് ആദിതാളം 260.**

പല്ലവി.

അടിയാനിൽ വാണീടുക
ആത്മരക്ഷകനേ!

അനുപല്ലവി.

കഠിനപാപിയാം എന്നിൽ
കരുണ നിറഞ്ഞവനേ!— അടി

ചരണങ്ങൾ.

1. അനുതാപത്താൽ എന്നുള്ളം
ആകെ നന്നായിളക്കി
കനിവേറും നിന്നാത്മാവാൽ
കളങ്കം ബോധമുണ്ടാക്കി— അടി

2. തിരുകഷ്ടപ്പാടാൽ എന്റെ
ചിത്തം നന്നായിളക്കി
തിരുരക്തത്താൽ എന്നുള്ളം
ചെമ്മെ ശുദ്ധിവരുത്തി— അടി

3. ചതിയരാം വൈരിക്കൂട്ടരെ
തൽക്ഷണം ദൂരത്താക്കി
അതിവിശുദ്ധാത്മൻ നെഞ്ചിൽ
അകലാതെ വാസമാക്കി— അടി

---

## ൨൬൧. ഹരികാംബോജി ചാപ്പുതാളം 261.

പല്ലവി.
എന്നകമേ വരിക ശ്രീമനുവേലാ!
അനുപല്ലവി.
നിന്മൊഴിപോലെ-മന്നവനേ! നീ— എ
ചരണങ്ങൾ.

1
നിൻവിളി കേട്ടു—വാതിലിൻ പൂട്ടും
ഞാൻതുറന്നേനെഴുന്നെള്ളീടുകവേഗം—

2
നിന്നധികാരം—എന്നിലെന്നേക്കും
മന്നവനേ! നടത്തേണ്ടുന്നതിന്നായി—

3
എന്നോടുകൂടെ—നീ വസിക്കുമെ-
ന്നുണ്മയാം വാക്കനീ തന്നായതുപോലെ

4
എന്നിൽ നീയെന്നും—രാജനായ് വാണു
നിന്നുടെജീവനിലെന്നെ വളർത്താനായ്

5
എൻ വലങ്കൈമേൽ—നീ പിടിച്ചെന്നെ
ഉന്നതനാടതിനോളം നടത്താനും— എ

---

## ൨൬൨. ചെഞ്ചുരുട്ടി രൂപകം 262.

പല്ലവി.
വന്നരുൾക—എന്നുള്ളിൽ നീ—മന്നവനായ്—എൻ കാന്താ!
അനുപല്ലവി.
ചിന്തിയല്ലോ—എന്നെപ്രതി—നിൻ രുധിരം—വൻ കുരിശിൽ
ചരണങ്ങൾ.

1. ദീർഘകാലം—കാത്തുനിന്നേൻ—ഹൃദയത്തിൻ—വാതില്ക്കൽ നി-
ന്നത്ഭുതമാം—നിൻ പ്രേമത്തിൻ—മാധുര്യം ഞാൻ—ആസ്വദിപ്പാൻ— വ
2. കർത്താവേ! ഞാൻ—ദുഷ്ടസ്വയം—തന്നടിമ—പ്പാടിൽ മഹാ
കഷ്ടതയിൻ—കെട്ടിൽ അക—പ്പെട്ടുഴന്നേൻ—ഒട്ടുകാലം— വ
3. എന്നേയിതാ—തന്നീടുന്നേൻ—എന്നേക്കും ഞാൻ—നിന്നടിമ
എന്നിൽ നിന്റെ—പൂർണ്ണഛായ—നീ നാവിയാൽ—നിർമ്മിക്കുവാൻ— വ
4. യേശുവേ ഞാൻ—ക്രൂശിൽ തന്നെ—എപ്പോഴും പാ—പ്പാനരുൾക
രക്ഷകാ! നീ—എൻ സ്വയത്തിൻ—സ്ഥാനത്തെന്നും—വാണീടുവാൻ— വ
5. ആത്മാവിനാൽ—ജീവിച്ചെന്റെ—ശരീരത്തിൻ—പ്രവൃത്തികൾ
മരിപ്പിപ്പാൻ—വിരവിൽ നിൻ—വരം സദാ—തരേണമേ— വ

6. എന്നിൽ നിന്റെ—പൊന്നുരൂപം—എന്നും വള—ർന്നുവിളങ്ങി
നിന്നെയെന്നിൽ—കാണുമാറാകും—പ്രയത്നം—ശോധനനീ— വ
7. സ്വർഗ്ഗത്തിൽ നിൻ—മക്കൾക്കാനന്ദം—ഭാഗ്യം ഞാൻ ഈ—ലോകെ തന്നെ
ആരംഭിപ്പാൻ—കാരുണ്യ മേ— ട്ടണം നിൻ—വൻകൃപയെ— വ
8. സന്തോഷമേ—സന്തോഷമേ— ഹൃദയരംഗേ— സന്തതം നീ
വാണിടുമ്പോൾ—പ്രാണനാഥ! നിൻ ഭരണം—ഇമ്പതമം. വ

---

## ൨൬൩. സിന്ധുകന്നഡ ഏകതാളം 263.

പല്ലവി.

രക്ഷകനേശുവേ—വന്നു എന്നുള്ളിൽ നീ—വാഴ്ക എന്നും വാഴ്ക
ഇക്ഷിതിയിൽ നര-രക്ഷകൻ നീയൊഴി—ഞ്ഞാരുമില്ല നാഥാ!

ചരണങ്ങൾ.

1. പാപയിരുൾ മേറി—മൂടിയിരുന്നയെൻ—ഉള്ളം ശുദ്ധമാക്കാൻ
ശാപക്കുരിശിൽ വി— ശുദ്ധരക്തം ചിന്തി—യോരു ജീവനാഥാ!— ര
2. എന്നുടെ ചിത്തം വി- ശുദ്ധമാക്കി അതിൽ—വാഴ്ക എന്നും വാഴ്ക
നിന്നുയിരെന്നിൽ നീ—തന്നു ദിനംപ്രതി—കാവൽചെയ്ക നാഥാ!— ര
3. മണവാളനാമെന്നിൽ—ചിന്മയാ! നീ വന്നു—വാഴ്ക എന്നും വാഴ്ക
നന്മഫലങ്ങളാൽ—എന്നെ നിറയ്ക്കുവാൻ—ഇന്നുമുതലെന്നും— ര
4. രാജചെങ്കോൽമുടി— ധരിച്ചിഹനങ്ങളു—മേററ മഹാരാജാ!
തേജസ്സെഴുന്ന സിം—ഹാസന മാക്കയെൻ—ഉള്ളമിനിയെന്നും— ര
5. നിന്നധികാരത്തോ—ടെന്നകതാരിൽ നീ—വാഴ്ക എന്നും വാഴ്ക
നിന്നടിമയായി—സതതം ഞാനിനി—യെന്നും ഹാല്ലേലൂയ്യാ!— ര

---

## ൨൬൪. ചെഞ്ചുരുട്ടി രൂപകം 264.

പല്ലവി.

യേശുരാജാവേ!യെന്നുള്ളിൽ—വാഴ് കയെന്നേക്കും

അനുപല്ലവി.

യേശുവേ! നിൻരാജത്വമെ—ന്നുള്ളിൽ സ്ഥാപിക്ക— യേശു

ചരണങ്ങൾ.

1. എത്രനാൾ ഞാൻ നിന്നെ പുറ—ത്തു തള്ളിനിന്നു—അയ്യോ!
അത്രനാളുമെൻ സ്വയമെ—ന്നുള്ളിൽ വാണല്ലോ— യേശു
2. അക്രമിക്കൊഴിഞ്ഞു കൊടു-ത്തതാലെന്നുള്ളിൽ—മഹാ
അക്രമം പലതുമയ്യോ—നന്നെ നടന്നു— യേശു
3. ആധിപത്യം തോളിലുള്ള—നാഥനല്ലാതെൻ—സ്വ
ആധികമകററിവാഴാ—നില്ലാവരാരും— യേശു

4. നാശത്തിൽനിന്നെന്നെ വീണ്ടു—കൊണ്ടവൻ നീയെ—പൊ
ന്നേശുവേ! നീതാനെൻ രാജ്യം—വെന്നുമെന്നേക്കും— യേശു

5. ശുദ്ധൻനീയതാലെന്നുള്ളം—ശുദ്ധമാക്കുക—ദൈവ
ശക്തിയുമപ്പോളെന്നില—ധിവസിച്ചീട്ടും— യേശു

---

## ൨൬൫. ഹിന്തുസ്ഥാൻ കാപ്പി—ആദിതാളം 265.

പല്ലവി.

യേശുവിൻ ദിവ്യഹിതം-പ്രസാദമെൻ
മാനസമേ-സതതം.

ചരണങ്ങൾ.

1.

ഈശനവനെൻെറ-പാപമശേഷവും
മോചനം ചെയ്യതിനാൽ-പ്രസാദമെൻ
മാനസമേ സതതം—

2.

ഞാനവനോടടു-ത്തുപനാവനെൻെറ
ഊനമെല്ലാമകററി-ദിനം തോറും
വാണിടുന്നെന്നിലതാൻ—

3.

ലോകമശേഷവും-നീക്കിദിനംപ്രതി
ലോകത്തിൽ നിന്നകററി-യനാരതം
കാത്തുപോററുന്നവനാം—

4.

ജീവനവനിനി-ക്കാവിയിനാൽ നല്കി
ചാവിൻ ശരീരമതിൽ-പ്രതിദിനം
മേവും സർവ്വേശ്വരനാം—

---

## ൨൬൬. "My hope is built" Sankey No. 201 266.

### യേശുവിൻെറ രക്തം.

1. എൻ നീതിയും വിശുദ്ധിയും—എൻ യേശുവും തൻ രക്തവും
വേറില്ല ആത്മശരണം—വേറില്ല പാപഹരണം

എൻ യേശു എൻ ഇമ്മാനുവേൽ
ഞാൻ നില്ക്കുന്ന തീ പാറമേൽ

2. വ്യഥാവിൽ സ്വയനീതികൾ—വ്യഥാവിൽ ചത്ത രീതികൾ
ദൈവത്തിൻ മുമ്പിൽ നില്ക്കുവാൻ രക്തത്താലത്രെ പ്രാപ്തൻ ഞാൻ

3. ഈ രക്തത്തിലെൻ ഹൃദയം—ഹിമത്തെക്കാളും നിർമ്മലം
എന്നുരെക്കുന്ന വചനം—തീക്കുന്നു സർവ്വസംശയം—

4, ആർ എന്നെ കുററം ചുമത്തും? ആർ ശിക്ഷയ്ക്കെന്നെ വിധിക്കും?
ഞാൻ ദൈവനീതി ആകുവാൻ—പാപമായ്തീന്നെൻരക്ഷകൻ—

5. സംഹാരദൂതൻ അടുത്താൽ—ഈ രക്തം എന്മേൽ കാൺകയാൽ
താൻ കടന്നുപോം ഉടനെ—എൻ വീട്ടു ദൈവസ്വന്തമെ—

6. വന്മഴ പെയ്യും നേരത്തും—ഞാൻ നിർഭയമായിരിക്കും
കാററടിച്ചാലും ഉച്ചത്തിൽ—പാടീട്ടും ഞാൻ എൻ കോട്ടയിൽ—

7. വീണാലും പർവ്വതങ്ങളും—മാറിയാലും ആകാശങ്ങളും,
ക്രിസ്തുവിൻ രക്തനിയമം—മാറാതെ നില്ക്കും നിശ്ചയം—

---

## ൨൬൭. Tune "Come Thou Fount" ൨൬൭.

1. മരണം ജയിച്ചവീരാ—എൻ കർത്താവാം യേശുവേ!
എന്റെ മരണവും തീരെ—വിഴുങ്ങിയ ജീവനേ!
നിന്റെ ജീവൻ എനിക്കുവേണം—വേണ്ട സ്വന്ത ജീവിതം
നീ എന്നുള്ളിൽ വസിക്കേണം—എന്നത്രേ എൻ താല്പര്യം

2. ലോകത്തിനും—പാപത്തിനും—ക്രൂശിന്മേൽ ഞാൻ മരിച്ചു
ജീവന്റെ പുതുക്കത്തിനും—ഉടൻ നിന്നെ ധരിച്ചു
സ്വർഗ്ഗത്തിലിപ്പോളെൻ ജീവൻ—യേശുതാനെൻ പാർപ്പിടം
ഉന്നതങ്ങളിൽ ഈ ഹീനൻ—വാഴുന്നെന്താശ്ചര്യം

3. ജീവവെള്ളം ഒഴുകുന്നു—നനെക്കുന്നെൻ ഹൃദയം
പുഷ്പങ്ങളുമായ് പുഷ്പിക്കുന്നു—ശാന്തി സ്നേഹം ആനന്ദം
ഇതെൻ പ്രിയനുള്ളതോട്ടം—ഇതിൽ നടക്കുന്നു ഞാൻ
രാവും പകലും തൻനോട്ടം—ഉണ്ടിതിന്മേൽ കാക്കുവാൻ

4. നിന്റെ ശക്തി എന്റെ ശക്തി—എല്ലാററിനും മതി ഞാൻ
നിന്റെ ഭക്തി എന്റെ ഭക്തി—ഹാ! നിന്നിൽ ഞാൻ ധനവാൻ
എന്റെ പ്രിയനിനിക്കുള്ളോൻ—അവനുള്ളോൻ ഞാനുമായ്
ക്രൂശിൽ സ്വന്തരക്തം തന്നോൻ—എന്നെ വാങ്ങി തനിക്കായ്

5. യേശു എൻ വിശ്വാസക്കണ്ണു—കാത്തു സൂക്ഷിക്കേണമേ
അതിൽ ഈ ലോകമണ്ണു—വീണു മയങ്ങരുതേ
സാത്താൻ ഓരോ ചിന്തകളെ—ഈച്ചകളെ എന്നപോൽ
അയച്ചാൽ കൺപോളകളെ—ഉടൻ നീ അടച്ചുകൊൾ

6. ലോകം വേണ്ടാ ഒന്നും വേണ്ടാ—മതി യേശു എനിക്കു
സാത്താനേ! നീ ആശിക്കേണ്ടാ—കൊണ്ടുപോ നിൻ ചരക്കു
കഴുകനെപ്പോലെ പറക്കുന്നു—മേലോട്ടു എൻ ഹൃദയം
ഭൂമി താഴെ കിടക്കുന്നു—ദൂരെ പാരിൻ അത്ഭുതം

7. യേശുവേ നീ ജീവിക്കുന്നു—ഞാനും എന്നും ജീവിക്കും
നിത്യജീവൻ നിന്നിൽനിന്നു—എന്നിൽ എന്നും ഒഴുകും
സ്വർഗ്ഗത്തിൽ നീ ഇരിക്കുന്നു—വേഗം ഞാനും ഇരിക്കും
സ്നേഹത്തിൻ സംസർഗ്ഗത്തിന്നു—നിന്റെ കൂടെ വസിക്കും

---

# FAITH
# വിശ്വാസം.

ഉന്നവ്യ. കാപ്പി രൂപകതാളം 268.

പല്ലവി.

കർത്താവേ! വിശ്വ—സിക്കുന്നേന നവി-
ശ്വാസത്തിന്നു—സഹായിക്ക

അനുപല്ലവി.

ചിത്തം തെല്ലലി—ഞ്ഞിത്തിരി കൃപ
ചത്തതാമെന്നു-ള്ളത്തിൽകാണിക്ക— ക

ചരണങ്ങൾ.

1

യേശുവേ! പാപനാശനാ!—നസ-
റേശനേ! കരുണാസനാ!
നീചനാം ഞാൻ പി—ശാചിനാലവി-
ശ്വാസിയായ് മുഴ-ദോഷിയായിപ്പോൾ

2

ചെററും നിൻ വചനത്തിലി—മഹാ
ദുഷ്ടനാം മനപ്പററില്ല
ഉററുനോക്കി നിൻ—ശക്തിയെ കണ്ടും
ഒട്ടും വിശ്വസി-ച്ചിട്ടില്ലാ യിപ്പോൾ—

3

ഭൂതത്താനെന്നെ ബാധിച്ചെ—നാത്മ-
ബോധത്തെ കെടുത്തീടിനാൻ
പാതകൻ ചതി—ചെയ്തതിലറി-
യാതെ ഞാനക—പ്പെട്ടുപോയിപ്പോൾ—

4

തീയതാം തിന്മത്തീയിൽ വീ-ണെന്റെ
മെയ്യെല്ലാം വെന്തു പോയല്ലോ
അയ്യയ്യോ ചെററും—വയ്യായെ കൃപ
ചെയ്യണേ നസ—റയ്യനേ!—ഇപ്പോൾ—

5

കർത്തനേ! ഞാൻവെള്ളത്തിൽവീ—
ണേനം
ഴത്തിൽ താണു വിററുപോ—മീയാ-
പത്തിൽ നിന്നെന്നെ—യുദ്ധരിക്ക വേ-
ഗത്തിൽരക്ഷക—നററില്ലാ-യിപ്പോൾ—

6

പാപത്തിൽ ജനിച്ചാപത്തിൽ—വീണ
കോപത്തിൻ മകനിപ്പാപി
നാവില്ലാ ചെകി—ടൻ വല്ലാത്ത ആ-
ത്മാവുമുള്ളോൻ മന—നോവുള്ളോൻ—
ഇപ്പോൾ—

7

പിച്ചും പേയും പിടിച്ചവൻ—വാന-
രച്ചവൻമെയ് ഞെരിച്ചവൻ—എന്നെ
അച്ഛനാം നീ സൂ—ക്ഷിച്ചില്ലെങ്കിൽ മ-
രിച്ചുപോയേനേ-നിശ്ചയം ഇപ്പോൾ

8

നീചൻ ഞാൻ അവിശ്വാസി ഞാൻ—
അവി-
ശ്വാസി ഞാൻ അവിശ്വാസി ഞാൻ
ദോഷിയിന്നവി—ശ്വാസത്തെ മൂല-
നാശമാക്കുക-യേശുവേ! -ഇപ്പോൾ—

---

ഉന്നൻ. "I am so glad that our Father in Heaven" 269.

1.

നീതിമാൻ ജീവിക്കും വിശ്വാസത്താൽ:
വേദമതുളീടുന്നീവിധത്തിൽ;
ആകാശഭൂമികൾ മാറിപ്പോകും;
എങ്കിലും ദൈവത്തിൻ വാക്കുനില്ക്കും.
വിശ്വാസംമൂലം ജീവിക്കുന്നു:
ജീവിക്കുന്നു—ജീവിക്കുന്നു;

വിശ്വാസംമൂലം ജീവിക്കുന്നു;
നീതിമാൻ സർവ്വദാ.

2.

നീതിമാൻ ജീവിക്കും വിശ്വാസത്താൽ:
ന്യായത്താൽ എൻസ്വയംക്രൂശതിന്മേൽ;
ക്രിസ്തുവിൻ മൃത്യുവിൽ ഞാൻമരിച്ചു;
കർത്തനൊന്നിച്ചു ഞാനുമുയിർത്തു—

3.

നീതിമാൻ ജീവിക്കും വിശ്വാസത്താൽ:
ക്രിസ്തു ജീവിക്കുന്നു എന്നിൽ ഇപ്പോഴും;
താൻ എൻസ്വയമതിൻ സ്ഥാനത്തെന്നും
മന്നവനായുള്ളിൽ വാണീടേണം—

4.

നീതിമാൻ ജീവിക്കും വിശ്വാസത്താൽ:
സന്തതം രക്ഷകനേശു തന്നിൽ
ജീവവിശ്വാസത്താൽ ക്രൂശിതമാം
ജീവിതം സാദ്ധ്യമാം സർവ്വനാളും—

5

നീതിമാൻ ജീവിക്കും വിശ്വാസത്താൽ:
നാൾതോറും ആത്മവ്യാപാരമതാൽ
ശക്തിയായി രൂപാന്തരപ്പെട്ടവൻ
അർപ്പിതനാകേണം പൂർണ്ണമായ് ഞാൻ—

6.

നീതിമാൻ ജീവിക്കും വിശ്വാസത്താൽ:
ക്രിസ്തു സദാ പ്രവർത്തിക്കുന്നതാൽ;
നിത്യം തൻശക്തിയിൽ ആശ്രയിക്കിൽ
പൂർത്തിയാക്കും അവൻ എല്ലാം എന്നിൽ—

---

## ൨൭൦. മോഹനകല്യാണി ആദിതാളം 270.

പല്ലവി.

എനിക്കു ദൈവം തുണ
അനർത്ഥമൊന്നും വരാ—
തനുദിനം തന്നെന്നെ—കരങ്ങളിൽ പാലിക്കും.

ചരണങ്ങൾ.

1. സമസ്തവും ദൈവമേ!—നിൻഹിതം പോലത്രേ
തലയിലെ രോമവും—നീ അറിയാതെ വീഴാ.
2. ചുറ്റിലും ശത്രുക്കൾ—കൂട്ടമായ്നിന്നീടിൽ
കാവലായ് ദൂതന്മാർ—വന്നെന്നെ താങ്ങീടും
3. കവിളുകളിൽ ദുഷ്ടന്മാർ—അടിച്ചെന്നെ ദ്രോഹിച്ചാൽ
കർത്തനേശു മൂലം—സൗമ്യനായ്നിന്നീടും
4. കവർച്ചക്കാർ വന്നെന്റെ—വസ്ത്രമെടുത്തീടിൽ
പുതപ്പുംകൂടെ കൊടു—ത്തവർക്കു സലാം ചൊല്ലും.
5. വീട്ടുകാർ ദുഷ്ടരാ—യൊട്ടി ഓടിച്ചെന്നാൽ
വീടും വിട്ടോടി ഞാൻ—യേശുവേ പിഞ്ചെല്ലും
6. ഭക്ഷണം പാനീയം—വസ്ത്രവുമില്ലാതായ്
കഷ്ടത ഞാനേല്ക്കിൽ—യേശുവെനിക്കുണ്ട്.
7. മരണത്തിൻവേദനൻ—ദേഹിയെ വേറാക്കിൽ
സ്വർഗ്ഗസലാം ചൊല്ലി—കൂടെ ഞാൻ പോയീടും

8. സ്വൎഗ്ഗസിംഹാസനം—വിട്ടിറങ്ങിട്ടെന്നെ
ഭാഗ്യവാനാക്കിയെൻ—മയ്ക്കു മാത്രം മതി.

---

## ൨൭൧. "Yield not to temptation" 271.

1
ദൈവത്തിൽ എററ്റവും വിശ്വാസ
മുണ്ടായി
ജീവിച്ചിടും മൎത്ത്യർ—മാധന്യരത്രേ
ഏതുനിലയിലും ഇതാം വെളിവിൽ
യേശുഅരുൾചെയ്യ-വാക്കോൎത്തു
കൊൾക
ആകാശമതും ഭൂമിയും ഒഴിഞ്ഞുപോ
യിട്ടും
എങ്കിലും മമ വാക്യംനിൽക്കമെന്നു
മഹോ!
2
ദൈവം സദാകാലം വിശ്വസ്തനത്രേ
നീ അവിശ്വസിച്ചാലും മാറിടാ താൻ
നിഷേധിക്കാ തൻ സ്വഭാവത്തെയവൻ
യേശുഅരുൾചെയ്തുവാക്കോൎത്തുകൊൾക
3
നിൻ ആശ നശിച്ചുപോയിട്ടകിലും
തന്നിൽ സദാ നാളും നീ വിശ്വസിക്ക
മാശക്തനവൻ; തൻ ജ്ഞാനമനന്തം
യേശുഅരുൾചെയ്തുവാക്കോൎത്തുകൊൾക
4
തന്നിലിടറാത്തവർ ധന്യരെന്നും
സന്തതം നിനക്ക തൻകൃപമതി
വിശ്വസിക്കിൽ-കാണും ദൈവമഹത്വം
യേശുഅരുൾചെയ്തുവാക്കോൎത്തുകൊൾക

---

## ൨൭൨. സഹാനാ ആദിതാളം 272.

പല്ലവി.

വിശ്വാസം നൽകീടെണമെ-ദേവേശനേ! നീ
വിശ്വാസം നൽകീടെണമെ.

അനുപല്ലവി.

ക്ലേശം തരും സമരേ-ഉത്സാഹത്താൽ മുതിരും
ആശ തന്നിൽ മോദിച്ചും-ക്ഷീണാതെ പോർ തുടരും...... വിശ്വാ

ചരണങ്ങൾ.

1. ലോകം ജഡം പിശാചുമായ്-പോർ ചെയ്യുന്നേരം
ഉഗ്രമതായെതിൎത്തീടും-
ശോകകഷ്ടങ്ങളിലും-ഏകം ആശ്വാസം ധൈൎയ്യം
ലോകത്തെ ജയിച്ചീടും-ശക്തിയിൽ നടത്തീടും...... വിശ്വാ

2. മന്നിടെ വസിക്കുംകാലം-തന്നിഷ്ടമതാൽ
ചേൎന്നു ഞാൻ നടന്നീടായ്വാൻ
സന്നിധി ബോധമെന്ന്യെ-നിന്നെ മറന്നതാലെൻ
മനോവാക്കായങ്ങളാൽ-തോന്നുംപോൽ ജീവിക്കായ്വാൻ...... വിശ്വാ

3. നിശ്ചഞ്ചല ചിത്തമതാൽ—വൻശോധനയിൽ
നിൻ സ്നേഹകാരുണ്യമോർത്തും,
ആശ കൈ വെടിയാതെ-നാശവഴി പോകാതെ
ഈശൻ തൻ വചനത്തെ-ലേശം സംശയിക്കാത്ത...... വിശ്വ

4. ശാസനയതിങ്കലൊട്ടും-പിറുപിറുക്കാ-
താശ്രയമോടെ ജീവിക്കും
ശത്രുക്കൾ ഞെരുക്കിലും-മിത്രങ്ങൾ ദ്വേഷിക്കിലും
എത്ര കഷ്ടതയിലും-വിഭ്രമിക്കാതെ നിൽക്കും...... വിശ്വ

5. കൊടുങ്കാററടിച്ചീടിലും-കാർ മൂടുകിലും
ക്രൂടുതലായ് പ്രകാശിക്കും
ഒട്ടും ഭീതികൂടാതി—തട്ടിലും രക്ഷകൻ തൻ
ഇഷ്ടം മാത്രം കരുതും—വാട്ടം ചെററും തട്ടാതാം...... വിശ്വ

---

# HOLINESS.
# വിശുദ്ധി.

ഫ്രെ. കമാസ് വിശുദ്ധി 273.

പല്ലവി.

ഓടിവാ കൃപയാം നദിയരികിൽ—
നിൻെറ
മലിനത നീക്കാൻ പാപീ—ഓടിവാ—

ചരണങ്ങൾ.

1

തേടി നിന്നെ കാണ്മാനേററം
വാടിമലന്നവന്നുള്ളം
ഓടിവന്നു പാടുകള-ങ്ങേററു കുരിശിൽ
നേടി നിൻെറ രക്ഷ യേശു
മോടിയോടുയത്തു പിതാ-
വോടിരുന്നു മദ്ധ്യസ്ഥനാ-
യ്ക്കേണപേക്ഷിക്കുന്നു വേഗം— ഓടി

2

അശുദ്ധികളൊഴിച്ചു നിൻ
അകൃത്യങ്ങളകററീടാൻ
വിശുദ്ധിയിന്നുറവയെ-തുറന്ന മാർവ്വിൽ
കഴിച്ചു നീയനുദിനം
വെളുപ്പിച്ചങ്കിയെ പിന്നെ
കുടിച്ചീടിൽ തടിച്ചു നീ
വിശുദ്ധനായുള്ളന്നീടും— ഓടി

3

പരിശുദ്ധാത്മാവു നിൻെറ
മരണാവസ്ഥയെ കണ്ടു
കരളലിഞ്ഞരികിൽ വ-ന്നടുത്തു നിന്നെ
തിരു ജീവൻ ഊതി നിന്നിൽ
മറുരൂപമാക്കി നിന്നെ
തിരുസ്നാനം നൽകിയവൻ
പരിശുദ്ധനായ് നടത്തും— ഓടി

4

സത്യമാം തിരുവചനം
ശുദ്ധി വരുത്തീടും നിന്നെ
ശുദ്ധിയിൻ വഴിയതിൽ ന-ടത്തും വചനം
നിത്യം നിൻെറ പാദങ്ങൾക്കു
സത്യവെളിച്ചം തന്നിട്ടു
ശുദ്ധതയിൻ ശുദ്ധസ്ഥല-
ത്തെത്തുവോളം തുണച്ചീടും— ഓടി

5

ശുദ്ധിയിന്നലങ്കാരത്തിൽ
ശുദ്ധിമാന്മാരെ സ്തുതിപ്പിൻ
ശുദ്ധതയിൽ വസിക്കും യ-ഹോവയെ
(നിങ്ങൾ

നിത്യം നിത്യം വളൎന്നു നാം
ശുദ്ധതയിൽ മുതിൎന്നു പാ-
പത്തെ നശിപ്പിച്ചിടുകിൽ
ക്രിസ്തുവിൽ ജീവിച്ചിടും നാം— ശുദ്ധി

---

## ൨൭൪. തോഡി ഏകതാളം 274.

ഖണ്ഡങ്ങൾ.

1. മുറിവേററ കുഞ്ഞാടേ! നിൻ—രുധിരമെന്നുഴകന്നൊരു
ഉറവയതിൽ നീയെന്നെ—കഴുകേണമേ.
2. പാപക്കറയെ നീക്കാൻ—തുറന്ന ഉറവയിലെൻ
പാപമഖിലം പോക്കി—കഴുകേണമേ
3. നിന്മുറിവിൽ മറഞ്ഞു—പാൎക്കിലെൻ വേദനകൾ
നീങ്ങി സുഖമാകും നീ—കഴുകേണമേ
4. കൂടെക്കൂടെ പാപത്തിൽ—വീഴുന്ന ക്ഷീണതയാൽ
പാടുപെടുന്ന ശക്തി—നല്കേണമേ
5. ശക്തനാകും കൎത്തനേ!—നീയെന്നുള്ളിൽവന്നെൻറ
ശക്തിഹീനത നീക്കി—വാണിടുക
6. അടവാക്കെന്നുള്ളമതിൽ—വേറാരും നീയെന്നിയെ
കടക്കാതാക്കി നീ മുദ്ര—പതിക്കേണമേ.
7. നിന്നുടെ സ്നേഹവട്ടു—കെട്ടുകൾ പതിഞ്ഞതങ്ങു
നന്നായുള്ളിലങ്ങുവാൻ നീ—തുണെക്കേണമേ.
8. ജീവൻ സുഖം ബലവും—നന്നായ് ലഭിക്കുമെ നിൻ
മാൎവ്വിൽ വാസം ചെയ്യുന്നോ—ൎക്കെന്നേക്കുമേ.

---

## ൨൭൫. "Have you been to Jesus" 275.

1

ശുദ്ധിക്കായ് നീ യേശു സമീപെ
പോയോ?
കുളിച്ചോ കുഞ്ഞാട്ടിൻ രക്തത്തിൽ?
പൂൎണ്ണാശ്രയം ഈ നിമിഷം തൻകൃപ
തന്നിൽവെച്ചോ ശുദ്ധിയായോ നീ?
കുളിച്ചോ കുഞ്ഞാട്ടിൻ
ആത്മശുദ്ധി നൽകും രക്തത്തിൽ?
ഹിമംപോൽനിഷ്കളങ്കമോ നിൻ അങ്കി
കുളിച്ചോ കുഞ്ഞാട്ടിൻ രക്തത്തിൽ?

2

അനുദിനം രക്ഷകൻ പക്ഷത്തായ് നീ
ശുദ്ധിയായ് നടന്നീടുന്നതു?
ക്രൂശേറിയ കൎത്തനിൽ നിനക്കുണ്ടോ
വിശ്രമം നാഴികതോറുമേ?— കുളിച്ചോ

3

കൎത്തൻവരവിൽ നിൻ അങ്കിശുദ്ധമോ?
ശുദ്ധമെ വെണ്മയാക്കണമേ?
സ്വൎപുരത്തിൽ വാസം ചെയ്യിടാൻ
യോഗ്യ-
പാത്രം ആയ്തീരുമോ അന്നാളിൽ?—

4

പാപക്കറയേററ അങ്കി നീ നീക്കി
കുഞ്ഞാട്ടിൻ രക്തത്തിൽ കുളിക്ക
ജീവനീർ ഒഴുകുന്ന അശുദ്ധക്കായ്
കുളിച്ചു ശുദ്ധിയായീടുക— കുളിച്ചു

---

## ൨൬൯. ഹിന്തുസ്ഥാൻകാപ്പി ആദിതാളം 276

പല്ലവി

നൽഹൃദയംതരേണമെ—നിക്കു സദയം

ചരണങ്ങൾ.

1. തിരുരുധിരമതിൽ—കുളിച്ചുപാപത്തിന്റെ
കറയിൽനിന്നു വിടുതൽ—ലഭിച്ചു സ്വാതന്ത്ര്യമാം— നൽ
2. പരമരക്ഷക നിൻ—ഭരണമതിൻകീഴ്
പരിചിൽ നിമിഷംപ്രതി—ക്രമപ്പെട്ടുത്തിയതാം— നൽ
3. ദിനവും നിൻവചന—മതുളം നിൻഹിതത്തെ
മനഃപൂർവ്വമനുസരി—പ്പതിനൊരുങ്ങിയതാം— നൽ
4. പരനേ! നിന്നെ സദാ—മുഴുമനസ്സോടും ഞാൻ
നരരെയെല്ലാമെനിക്കു—സമമായുംസ്നേഹിപ്പാൻ— നൽ
5. വിനയമുള്ളവനാം—മമ രക്ഷകനെ! നിൻ
മനത്താഴ്മയെ സതതം—അനുകരിപ്പതിന്നു— നൽ
6. അശുദ്ധതയെ സദാ—വെറുത്തീടുന്നതും നിൻ
വിശുദ്ധതയതിനെന്നും—കൊതിച്ചീടുന്നതുമാം— ൽന
7. അരുമരക്ഷകനേ!—തവ സംസർഗ്ഗമതിൽ
പരമാനന്ദമെപ്പോഴും—അനുഭവിക്കുന്നതാം— നൽ
8. ഇരുൾവെളിവുകളിൽ—തിരുവിശ്വസ്തതയിൽ
മരണംവരെയും മുററും—ശരണപ്പെട്ടിരിക്കും— നൽ

---

## ൨൭൦. കാപ്പി ആദിതാളം 277

1. ഇനിക്കായ്—പിളർന്ന പാറ—യായയായനേ!
ഹീനപാപി—നിന്നിൽ മറഞ്ഞു—പാർത്തിടട്ടെ
കുന്തം ഏററ നിൻവിലാവിൽ—നിന്നൊലിച്ച
ഗുണം ഏറും—രക്തവും വിസ്മ—യ ജലവും
കടുതാ—യ പാപകുററം—ശക്തിയെയും
കഴുകേണം—അശേഷം ശുദ്ധം—ആക്കേണം— ഇനി
2. തിരുന്യാ—യ കല്പനകൾ—ക്കു നിവൃത്തി
ചെയ്യുതെന്നാൽ—അസാദ്ധ്യം അടി—യൻ പാപി
നിരന്തം—വൈരാഗ്യഭക്തി—പൂണ്ടാലും
നില്ക്കാതെ—കണ്ണുനീർ പാപി—ചൊരിഞ്ഞാലും

ഒരു പാപത്തിനും ഉപ—ശാന്തിചെയ്യാൻ
ഉപയോഗം—ഇല്ലിവ നീയെ—രക്ഷചെയ്ക— ഇനി
3. കയ്യിൽ ഒ—ന്നുമില്ല വെറു—തെ വരുന്നേൻ
കർത്തനേ! നിൻ—കുരിശിലഭയം—പിടിച്ചേൻ
നഗ്നൻഞാൻ—വന്നേൻ—ഉടുപ്പു—തന്നരുൾക
നാശപാപി—നിൻകൃപയല്ലൊ—കാത്തീടുന്നേൻ
ശുദ്ധിഹീ—നൻ ഞാൻ, നീ കഴു—കേണം എന്നെ
സുഖം ജീവൻ—തരേണം പ്രിയ—രക്ഷകനേ!— ഇനി
4. ഇഹത്തിൽ—അടിയാൻ ശ്വാസ—ത്തോടിരിക്കെ
ഇനി ലോകം—വെടിഞ്ഞു വിണ്ണി—ന്ന തിരിക്കെ
അറിയാ—ത്ത ലോകങ്ങളെ—ഞാൻ കടക്കെ
അൻപുതിങ്ങും—നിന്തിരുമുമ്പിൽ—വന്നുനില്ക്കെ
ഇനിക്കായ്—പിളർന്ന പാറ—യായോനേ!
ഹീനപാപി—നിന്നിൽ മറഞ്ഞു—പാർത്തിടട്ടെ— ഇനി

M V.

---

ഉവൈ. Tune "Down in the Valley" 278.
S. S. & S.

1. തെററിഞാൻ കാണാതെപോയൊ—രാട്ടുപോലയ്യൊ!
ചുററിപാരം കാടാകെ—നാഥനില്ലാതെ
വിട്ടുനിൻവഴികൾ കല്പ—നകൾ എന്നിവ
പട്ടു നിൻഹൃദയം ഘോര—കൃത്യത്താൽ
ശുദ്ധമാക്ക എന്നെ ആകമാനം
ശുദ്ധനാം യേശുവെ! നിൻെറ രക്തത്താൽ
2. ദുഷ്ടരായ കള്ളർകൈയിൽ—പെട്ടവനെപ്പോൽ
ദുഷ്ടരാകും പേയ്ഗണത്താൽ—ചുററപ്പെട്ടഹൊ!
കഷ്ടതയിൽവീണുഴലും—ഏഴയാമെന്നെ
തൃക്കരത്തിൽ ഏന്തി സ്വസ്ഥം—നൽകുകെ— ശുദ്ധ
3. നല്ലിടയനാകും എൻെറ—പൊന്നുനാഥാ! നിൻ
വല്ലഭത്താൽ ഉള്ളലിഞ്ഞു—തേടുക എന്നെ
ശക്തനാക്കുകാകമാനം—ക്ഷീണനാം എന്നെ
കെട്ടുക എൻപാപമുറി—വുകളെ— ശുദ്ധ
4. എൻ ആത്മാവെ! ഉള്ളിൽ വേദി—ക്കുന്നതെന്തിന്നു?
തൻെറ ജീവൻ തന്നിടയൻ—നിന്നെ വിടുമൊ?
താൻ ചുമന്നുകൊണ്ടുപോകും—സ്വർഗ്ഗസീയോനിൽ
തൻവിളികേട്ടു സന്നിധൗ—ചെല്ലുകിൽ— ശുദ്ധ

# PRAYER
# പ്രാൎത്ഥന.

൨൭൯. ബിഹാഗ് ആദിതാളം 279.

പല്ലവി.

വാനം തുറന്നീടുക സൎവ്വശക്താ!—ഇപ്പോൾ
ഹീനരാം ഞങ്ങളെ അനുഗ്രഹിപ്പാൻ

ചരണങ്ങൾ.

1. നിന്നാലല്ലാതെ ദാസ—ൎക്കൊന്നുമില്ലേ—ദേവാ!
നിന്നോടണച്ചനുഗ്രഹിക്കണമേ— വാനം
2. പൊൻകുരുതിചൊരിഞ്ഞോ—രൻപനേ! നിൻതിരു
തങ്കക്കരം ശിരസ്സിൽ വെക്കണമേ— വാനം
3. ദാനംചെയ്യേണം നിൻെറ—ആത്മാവിനെ—ഞങ്ങൾ
ആനന്ദമോടെ നിന്നെ സേവചെയ്വാൻ— വാനം
4. വന്ദനം നിനക്കെന്നും—താതനേ! നിൻ—പ്രിയ
നന്ദനനും പരിശുദ്ധാത്മാവിനും— വാനം

൨൮൦. കല്യാണി ഏകതാളം 280.

പല്ലവി.

സ്തോത്രം യേശുനാഥനേ! മനുവേലനേ! മനുവേലനേ!

ചരണങ്ങൾ.

1. പാത്രഹീന—നാകുമെന്നെ—പാൎത്തു നിൻക—ഋലണച്ചു
ചേൎത്തുകൊണ്ടെ—ൻെറ ദുരിതം—തീൎത്തു രക്ഷി—ക്കേണമേ— സ്തോ
2. വിണ്ണിലുമീ—മണ്ണിലും നീ—യെന്നപോലെ—തുല്ല്യഹോ
ഉന്നതനാ—കുന്ന യേശു—മന്നവരിൽ—മന്നനേ! സ്തോ
3. പൊന്നുലോകം—തന്നിൽനിന്നു—വന്ന ജീവ—നാഥനേ!
എന്നപേക്ഷ—യ്ക്കിന്നു ചെവി—തന്നുകേട്ടീ—ടേണമേ— സ്തോ
4. പാരമഴ—ലോടുഴലും—പാപിയാമെ—ന്നെവെടിഞ്ഞു
ദൂരവെ പോ—യീടരുതേ—ദാവീദിൻകു—മാരനേ!— സ്തോ
5. താതനേ! എൻ—നാഥനേ!—പാതകർ സ—ങ്കേതമേ!
നീതിയോടെ—ഭൂതലം വാ—ണീടുവാൻ വ—രേണമേ— സ്തോ

൨൮൧. ചെഞ്ചുരുട്ടി ആദിതാളം 281.

പല്ലവി.

ഇന്നേരം പ്രിയദൈവമേ! നിന്നാത്മദാനം
തന്നാലും പ്രാൎത്ഥിച്ചീടുവാൻ

അനുപല്ലവി.

നിന്നോടു പ്രാൎത്ഥിച്ചീടുവാൻ—നിന്നടിയങ്ങൾ നിൻെറ
സന്നിധാനത്തിൽവന്നു—ചേൎന്നിരിക്കുന്നു നാഥാ!— ഇന്നേ

ചരണങ്ങൾ.

1. നിൻതിരുപാദപീഠത്തിൽ—അണയുവതി-
ന്നെന്നുമുള്ള ഞങ്ങളപ്പനേ!
നിൻതിരുസുതനേശു—വിൻ തിരുരുധിരം മൂവി
ചിന്തിയേകർ പുതുവഴി—തുറന്നു പ്രതിഷ്ഠിച്ചതാൽ— ഇന്നേ

2 മന്ദതയെല്ലാം നീക്കുകെ—നിന്നടിയാരിൽ
തന്നരുൾ നല്ലുണൎച്ചയെ
വന്നീടുന്നൊരു ക്ഷീണം—നിദ്രാമയക്കമിവ
യെന്നാകെ നീയകററി—തന്നീടുകാത്മശക്തി— ഇന്നേ

3. ഓരോരോ ചിന്തകൾ ഞങ്ങളിൽ—വരുന്ന മനം
സ്സോരോന്നും പതറീടുന്നേ
ഘോരവൈരിയോടു നീ—പോരാടിയടിയാൎക്ക
ചോരയാൽ ജയം നല്കീ—ടേണം പരമനാഥാ!— ഇന്നേ

4. നിൻതിരുവാഗ്ദത്തങ്ങളെ—മനതളിരിൽ
ചിന്തിച്ചു നല്ല ധൈൎയ്യമായ്
ശാന്തതയോടും ഭവാൻ—സന്നിധി തേടി മോദത്താടും
സ്വന്തതം പ്രാൎത്ഥിച്ചീടുവാൻ—നിൻകൃപ നല്കീടേണം— ഇന്നേ

5. നീയില്ലാതാരുമില്ലയ്യോ!—ഞങ്ങൾക്കഭയം
നീയല്ലോ പ്രാണനാഥനേ!
നീ യാചന കേട്ടീടാ—തായാൽ പിശാചിന്നുടെ
മായാവലയിൽ നാശ—മായീടുമായതിനാൽ— ഇന്നേ

---

൨൮൨. ഹിന്തുസ്ഥാൻകാപ്പി ആദിതാളം 282.

പല്ലവി.

പ്രാൎത്ഥന കേൾക്കണമേ—കൎത്താവേ!യെൻ
യാചന നൽകണമേ

ചരണങ്ങൾ.

1. പുത്രൻെറ നാമത്തിൽ—ചോദിക്കും കാൎയ്യങ്ങൾ-
ക്കുത്തരംതന്നരുളു—മെന്നുരച്ചോരു—വാഗ്ദത്തംപോൽ ദയവായ്

2. താതനും മാതാവും—നീയെനിക്കല്ലാതെ
ഭൂതലം തന്നിലില്ലേ—വേറാരുമെൻ—ആതങ്കം നീക്കീടുവാൻ—

3. നിത്യതയിൽനിന്നു—ള്ളത്യന്ത സ്നേഹത്താൽ
ശത്രുതയെയകററി—എനിക്കു നീ—പുത്രത്വം തന്നതിനാൽ—

4. സ്വന്തകുമാരനെ—ആദരിയാതെന്മേൽ
സിന്ധുസമം കനിഞ്ഞ—സംപ്രീതിയോ—ൎത്തന്തികെ വന്നിരുന്നേൻ—
5. ഭൃത്യരനേകരിൻ—പ്രാൎത്ഥന കേട്ട നീ
ഉത്തരം നല്കിയതോ—ൎത്തത്യാദരം—തൃപ്പാദം തേടിട്ടുന്നേൻ—
6. കള്ളന്റെ യാചന—കേട്ടുള്ളലിഞ്ഞ നിൻ
തുല്യമില്ലാ ദയയോ—ൎത്തിതാവന്നേൻ—നല്ലവനേ! സദയം—
7. യേശുവിൻമൂലമെൻ—യാചന നൽകുമെ-
ന്നാശയിൽകെഞ്ചിടുന്നേ—നല്ലാതെന്നിൽ—ലേശവും നന്മയില്ലേ—

---

## ൨൮൩. "Sweet hour of prayer" 283.

### D. L. M.

1. പ്രാൎത്ഥനയിൻ നൽനേരമെ!
ലോകചിന്തകളകററി
എന്നാഗ്രഹാവശ്യങ്ങളെ
പിതാമുമ്പിൽ കേൾപ്പിക്കും നീ
ആപൽദുഃഖകാലങ്ങളിൽ
ആശ്വാസം കണ്ടേലും ആത്മാ
പേക്കണിയിൽ വീഴാഞ്ഞതും
ഇമ്പസഖീ! നിന്നാൽതന്നെ
2. പ്രാൎത്ഥനയിൻ നൽനേരമെ!
കാത്തിട്ടുന്നാത്മാവേ വാഴ്ത്താൻ
നിത്യം കാത്തിരിപ്പോൻമുമ്പിൽ
എത്തിക്കുമെന്നാഗ്രഹം നീ
തന്മുഖം തേടി വചനം
വിശ്വസിപ്പാൻ താൻചൊന്നതാൽ
തന്നിൽ മുററുമാശ്രയിച്ചു
നിന്നെ കാക്കുന്നേൻ നൽനേരമെ
3. പ്രാൎത്ഥനയിൻ നൽനേരമെ!
പിസ്ഗാമേൽനിന്നെൻവീടിനെ
നോക്കി ഞാൻ പറക്കുംവരെ
താ, നിന്നാശ്വാസപ്പങ്കിനെ
ഇജ്ജഡവസ്ത്രം വിട്ടു ഞാൻ
ലാക്കിന്നായ് പറന്നുയരും,
വാനം കടക്കുമ്പോൾ നിന്നെ
വിട്ടുപോകും, നൽനേരമെ!

---

## ൨൮൪. ആഹിരി ചാപ്പുതാളം 284.

1. നിന്നോടുപ്രാൎത്ഥിപ്പാൻ-
പ്രിയപിതാവേ!
വന്നനിൻമക്കളെ-
ച്ചെവിക്കൊള്ളേണമെ
2. യേശുവിൻനാമത്തിൽ-
വന്നിതാഞങ്ങൾ
ആശിഷംതരികനിൻ-
വാഗ്ദത്തംപോലെ
3. പരിശുദ്ധാത്മാവിൻസ-
ഹായത്തെനൽകി
ശരിയായിപ്രാൎത്ഥിപ്പാ-
നഭ്യസിപ്പിക്ക
4. ലോകത്തിൻ ചിന്തകൾ-
ലേശമില്ലാതെ
ഏകമാം മാനസം-
തന്നരുളേണം

5. വിശുദ്ധമാം കൈകളെ-
ഉയൎത്തുവാനായി
വിശുദ്ധനാകുന്നനീ-
കൃപ ചെയ്യുക
6. ചോദിപ്പിൻ നൽകുംഞാൻ-
എന്നനിൻ വാക്കിൽ
മോദമോടാശ്രയം-
വച്ചുനിൻ മക്കൾ
7. എണ്ണമില്ലാത്തനിൻ-
വൻകൃപകൾക്കായ്
നന്ദിയും സ്തോത്രവും-
എന്നേക്കും ആമേൻ.

---

ഫവൃ. ഭൈരവി ചാപ്പുതാളം **285.**

1. പരനേ! നിന്തിരുമുമ്പിൽ-
വരുന്നോരീ സമയേ
ശരിയായ്പ്രാൎത്ഥന ചെയ്വാൻ-
കൃപയെതന്നരുൾക
2. ഉരുകിയിന്നടിയർ നി-
ന്നോടു യോജിച്ചിടുവാൻ
തരികനിൻ പരമാത്മ-
പുതുമാരി പോലെ
3. ഞെരങ്ങി ഞങ്ങളിൻപക്ഷം-
യിരുന്നീടും പരനേ!
വരികിന്നീഅടിയാരിൽ-
ചൊരികനിൻവരങ്ങൾ
4. അനുഗ്രഹ മുറിയിൻപൂ-
ട്ടുകൾ താനെതുറപ്പാൻ
മനസ്സിന്നേതുവിനോടു-
ലയിപ്പാനായരുൾക
5. ഉന്നതിക്കും വരമെല്ലാം-
ക്ഷണം തന്നീടണമേ
ഇന്നനീയെന്നിയെ വേറി-
ല്ലറിഞ്ഞു നൽകണമേ
6. പരമാനന്ദമോദം വ-
ന്നകമെ തിങ്ങണമേ
പരനാം നിന്നോടാനന്ദി-
ച്ചിടുവാൻ നൽകണമേ

---

ഫവൃന്ദ “എൻയേശു എൻപ്രിയൻ”—എന്നപോലെ **286**

1. എൻ—യേശുവിൻ മാൎവ്വിൽ ഞാൻ ചാരിക്കൊണ്ടു
എൻ—തലതൻതോളിൽ ഞാൻ ചായ്ച്ചുവെച്ചു
ഞാൻ—ചന്തമോടെ കിടന്നീടുന്നേരം,
എൻ—ഭാഗ്യമനന്തമല്ലോ മനമെ
2. എൻ—യേശുവിൻ മാൎവ്വിൽ ഞാൻ ചാരിക്കൊണ്ടു
തൻ—കാതിലെൻ യാചന കേൾപ്പിക്കുമ്പോൾ
തൻ—വായിൽനിന്നുവീഴും തേന്മൊഴികൾ
എൻ—ജീവനല്ലയോ യെന്നും മനമെ
3. എൻ—യേശുവിൻ മാൎവ്വിൽഞാൻ ചാരിക്കൊണ്ടു
എൻ—ക്ഷീണം തീൎത്താനന്ദിക്കും നേരത്തിൽ
തൻ—പാണികളാൽ തഴുകീടുമെന്നെ
എൻ—ഭാഗ്യമനല്പമല്ലോ മനമെ

4. എൻ—യേശുവിൻ മാർവ്വിൽ ഞാൻ ചാരിക്കൊണ്ടു
തൻ—ജീവവചനത്തെ സാക്ഷിക്കുമ്പോൾ
എൻ—സ്നേഹിതർ ചാർച്ചക്കാർ ആസകലം
തൻ—പാദത്തിൽവീഴും സന്ദേഹമെന്യേ

5. എൻ—യേശുവിൻ മാർവ്വിൽ ഞാൻ ചാരിക്കൊണ്ടു
തൻ—നാമത്തിനാൽ ജയം പ്രാപിക്കുമ്പോൾ
എൻ—ശത്രുക്കൾ നാണിച്ചു പിന്തിരിയും
എൻ—ഭാഗ്യമിതല്ലോ കാലാന്ത്യത്തോളം.

---

൨൮൭. ധന്യാസി ചെമ്പട 287.

പല്ലവി

നിൻ സന്നിധിയിൽ ദൈവമേ!—പൂർണ്ണ
സന്തോഷം പൂർണ്ണഭാഗ്യമേ

അനുപല്ലവി

നിന്മക്കൾക്കെപ്പോഴും സമ്മോദം ലഭിപ്പാനായി
ഉണ്മയായന്തമില്ലാ—നന്മകൾ നിറഞ്ഞുള്ള— നിൻ

ചരണങ്ങൾ

1. വൈരികളാൽ നിറഞ്ഞതാം—മഹാ
ഘോരവിപിനമാം ഭുവി
സ്വൈരമായ് നിൻ മക്കൾ സഞ്ചാരം ചെയ്തിടാനായ് നിൻ
ചാരത്തു ചേർത്തു ധൈര്യ-ത്തോടെ നടത്തീടുന്ന— നിൻ

2. ഉല്ലാസങ്ങൾ വൃഥാലാപം—പല
വല്ലാത്ത നിന്ദാവചനം
ചൊല്ലാനരുതാത്തുള്ള—ഭള്ളേറും വചനങ്ങ-
ളെല്ലാം അല്ലാതെ കേൾപ്പാൻ—ഇല്ല ലോകമക്കളിൽ— നിൻ

3. ആധി സംശയങ്ങൾകൊണ്ടും—മഹാ
വ്യാധി ചിന്താകുലംകൊണ്ടും
ഭീതിവളർന്ന മന—മാകെ വിരണ്ടുഞാൻ സ—
ങ്കേതം നാഥനേ! നിൻ തൃ—പ്പാദം പ്രാപിച്ചീടുമ്പോൾ— നിൻ

4. വാനസേനകളെപ്പോഴും—സ്തോത്ര—
ഗാനങ്ങളാൽ നിൻ സന്നിധൌ
ഊനമില്ലാതെ മന-താരിൽ നിറഞ്ഞ ഭക്തി
ആനന്ദങ്ങളോടെന്നും-പാടി സ്തുതിച്ചീടുന്ന— നിൻ

---

# ൨൮൮. ശങ്കരാഭരണം ഏകതാളം 288.

പല്ലവി

കാരുണ്യസാഗരമാം—ദേവം! നിൻ
കരുണാസനേ വരേണമേ

അനുപല്ലവി

ആരുവാം-നിരുവരോ-
മൂവരോ-എൻ നാമത്തിൽ
ചേരുമോ-അവിടെ ഞാൻ
ചേരുമെന്നു-ചൊന്നപോലെ— കാ

ചരണങ്ങൾ

1. തിരുനാമം-ഉരെച്ചീടുവാൻ
ഞങ്ങളിൽ യോഗ്യം
ഒരുവിധ-ത്തിലുമില്ലയ്യോ!
തിരുസുതൻ-രക്തമൂലം
പരിശുദ്ധാ-വിയെ തന്നു
നരപാപി—കളാമെങ്ങൾ
മനസ്സകം—ശുദ്ധമാക്കി— കാ

2. ലോകചി-ന്തകളിനാലും
പലവിധമാം
ദേഹചി-ന്തകളിനാലും
ലോകപ്രഭുവാം പേയിൻ
മായത-ന്ത്രങ്ങളാലും
ആകുല-പ്പെട്ടും ഞങ്ങൾ
ശോകം തീർപ്പതിന്നായി— കാ

3. കായെന്റെ-ബലിയെപ്പോലെ
ഞങ്ങളും നിന്നെ
വായാൽ മാ-ത്രം വന്ദിയാതെ
മായമി-ല്ലാതെ ഹാബേൽ
ചെയ്ത ബ-ലിപോൽതന്നെ
ഈയടി-യാരും ചെയ്യും-
നിവേദ്യമ-നുഗ്രഹിപ്പാൻ— കാ

---

# ൨൮൯. Tune "Ring the Bells" 289.

1

പ്രാർത്ഥനയിൻനേരം—ഹാ! മനോഹരം
കർത്തൃ മുമ്പിൽ ഞാൻ—പ്രതിദിനം
വന്നു തന്റെ ആനനത്തിൻ ദർശനം
എന്നുമുള്ളിൽ ആനന്ദപ്രദം
സ്വർഗ്ഗഭാഗ്യം ദൈവപൈതങ്ങൾ
പാർത്ഥലെ രുചിച്ചീടുന്നപ്പോൾ
ആശിസ്സിൻ ഭണ്ഡാരം-ഹാ! മഹത്തരം
താൻ തുറന്നീടുന്നവസരം

2

പ്രാർത്ഥനയിൻനേരം ഹാ! മനോഹരം
കാത്തിരിക്കുന്നൊരനുഗ്രഹം;
ആത്മപ്രേരിതമായുള്ള യാചന
താതൻ സ്വീകരിക്കുന്നു സദാ— സ്വർഗ്ഗ

3

പ്രാർത്ഥനയിൻ നേരം-ഹാ! മനോഹരം;
പ്രാപിക്കുമപ്പോൾ ശുഭാന്തരം
ദൈവമക്കൾക്കെന്നും തൻ മുഖപ്രഭ
ഏകീടുന്നു വേണ്ടതാം കൃപ— സ്വർഗ്ഗ

4

പ്രാർത്ഥനയിൻനേരം-ഹാ! മനോഹരം;
ശത്രുവിന്നുപദ്രവം ഹാ ഹാ
സർവ്വദാ വരുത്താനെങ്ങുമീവിധം
ഉർവ്വിയിൽ നഹി ഒരായുധം— സ്വർഗ്ഗ

5

പ്രാർത്ഥനയിൻ നേരം—ഹാ! മനോഹരം;
നിഷ്കളങ്കമായ ഹൃദയം
തന്നിൽനിന്നു വന്നീടുന്നപേക്ഷകൾ
തന്നരുളും ദൈവം നാൾക്കുനാൾ—സ്വർഗ്ഗ

6

പ്രാർത്ഥനയിൻനേരം ഹാ! മനോഹരം
വാസ്തവ വിശ്വാസജന്യമാം

താല്പര്യസമേതം ഉള്ള യാചന
നല്കീടുന്ന കർത്തൻ സർവ്വദാ— സ്വർഗ്ഗ

7

പ്രാർത്ഥനയിൻനേരം-ഹാ! മനോഹരം;
ക്രിസ്തുനാമത്തിൽ സദാ വരും
ഏതപേക്ഷയും താൻ എന്നും സാദരം
താതമഹത്വത്തിന്നായ്ത്തരും— സ്വർഗ്ഗ.

---

## ൨൯൦. ഖരഹരപ്രിയ ഏകതാളം 290.

1. എന്റെ ജീവനാമേശുവേ!—നിന്റെ തിരുരക്തംകൊണ്ടു
വീണ്ടെടുത്ത ഈ നിൻ വിശ്വാസിയെ—നീ കാക്കേണമേ
2. ശിഷ്ടമാം നാളുകളിൽ നിൻ—ഇഷ്ടത്തിന്നു ഞാൻ ജീവിപ്പാൻ
ദുഷ്ടന്മാരിൻ ആലോചനയ്ക്കെന്നെ—ഏല്പിക്കരുതേ
3. ലോകം തൻ വന്മായകളാൽ—ആകർഷിച്ചടുത്തീടുമ്പോൾ
ഏകാഗ്രതയോടു എൻ മാനസം—കാത്തീടേണമേ—
4. ജഡബലഹീനതയിൽ—വിടരുതേ ദാസനെ നീ
ഇടവിടാതുണർന്നു പ്രാർത്ഥിപ്പാൻ—തുണയ്ക്കേണമേ.
5. തീയമ്പുകളെ എന്റെ മേൽ—എയ്യുമ്പോൾ പിശാചായവൻ
നീയൻപോടു—നിൻ—ചിറകിൻ കീഴിൽ—മറയ്ക്കയെന്നെ—
6. എല്ലാം ആകുല ചിന്തയും വല്ലഭനാം നിന്മേൽ ആക്കി
നല്ല പോർ വിശ്വാസത്തിൽ പൊരുവാൻ—സഹായിക്കുകെ
7. സത്യമറിയാതെ എന്നെ—മർത്യർ ഞെരുക്കുന്ന നേരം
ഗത്യന്തരം യേശുവേ! നീ മാത്രം—നിൻ സാധുവിന്നു—
8. സ്വർണ്ണം തീയിൽ സ്ഫുടംചെയ്യും—വണ്ണം നീ പരീക്ഷിക്കുമ്പോൾ
പൂർണ്ണമാം വിശ്വാസവും ക്ഷമയും—നൽകീടേണമേ—
9. ഹൃദയമാം ആലയത്തിൽ—അത്ഭുതമാം നിൻ സ്നേഹത്തിൻ
മൃദുസ്വരം കർത്താ! സദാ എന്നെ—കേൾപ്പിക്കേണമേ
10. മരുഭൂമിയിൽ നാൾക്കുനാൾ—കരുണയിൻ സമ്പന്നനേ!
അരുൾക നിൻ മന്നായും വെള്ളവും—എൻ ആത്മാവിന്നു
11. മരണം വരെ എനിക്കു—തരണം നൽ വിശ്വസ്തത
ശരണം അപ്പോൾ അടിയനു താ—നിൻ മാർവ്വിടത്തിൽ.

---

## ൨൯൧. Tune "We speak of the realms" 291.

1.

എന്റെ പ്രാണസഖി യേശുവേ!
എന്റെ ഉള്ളത്തിന്നാനന്ദമേ!
എന്നെ നിൻമാർവ്വിങ്കൽ ചേർപ്പാനായ്
വന്നിതാ ഇപ്പോൾ നിൻപാദത്തിൽ
അരുൾക-അരുൾക ഞാൻ പ്രാർത്ഥിക്കു(മ്പോൾ
കർത്തനെ ഏഴയാമെനിക്കു
തിരുഹിതമത്ത നീ കാട്ടുക—

2.

നിന്നെ സ്നേഹിക്കുന്ന മക്കൾക്കു
ഉള്ളതാം പദവികളെല്ലാം
അടിയാനും തിരിച്ചറിവാൻ
അപ്പനേ! ബുദ്ധിയെ തെളിക്ക—

3.

ഏലിയാ എലീശാപ്രവരർ
ഫലമായ് ചെയ്യുവതു കാണുവാൻ
ഏലോഹിം എന്നെയും കാക്ക
വേല ഞാൻ നിനക്കായ് ചെയ്യുവാൻ—

4.

പാപികൾക്കു നിൻ്റെ സ്നേഹത്തെ
കാൽവറി ക്രൂശിൽ കുറണിച്ചപോൽ
ജീവിതംമൂലം ഞാൻ കാണിപ്പാൻ
അൻപേറും ഹൃദയം തരിക—

5.

എൻ്റെ ആയുസ്സിൻ്റെ നാളെല്ലാം
നീ പോയ വഴിയെ പോകുവാൻ
ആശയോടേശുവേ! എന്നെ ഞാൻ
ജീവബലിയായ് നൽകുന്നിതാ—

---

൨൯൨. കാപ്പി ആദിതാളം 292.

പല്ലവി.

കരുണയിൻവാരിധി—യേശുപരാ!—എന്നിൽ
കരളലിഞ്ഞീടേണ—മേ ദയവായ്

അനുപല്ലവി.

ധരണിയിലവതരി—ച്ചനവധി ദുരിതങ്ങൾ
നിരന്തരം സഹിച്ച എൻ—മനുവേലാ!— കരു

ചരണങ്ങൾ.

1. ശരണം നീയൊഴി—ഞ്ഞാരുമില്ല—തിരു
ചരണം മമ ഗതി—യനുദിനവും
വരണമെന്നരികെ—ഞ്ഞിരിക്കണമേ—കൃപ
തരണമേ സകലവും—സഹിപ്പതിന്നു— കരു

2. കരുണയോടെന്നെ നീ—ശാസിക്കുമ്പോൾ—അതു
ഞെരുക്കമെന്നോരിക്കലും—കരുതാതെ
തിരുഹിതമഖിലവു—മനുസരിപ്പാൻ—എനി
ക്കെരുക്കമുള്ളൊരു മന—സ്സരുളണമേ— കരു

3. പിറുപിറുപ്പേതുമി—ല്ലാതടിയൻ—സൎവ്വം
പൊറുപ്പതിന്നനുഗ്രഹി—ച്ചീടണമേ
കറകൾ അകററുവതി—ന്നരുക്കിട്ടെന്നെ നീയെ-
ന്നറിഞ്ഞു നിൻ നാമത്തെ—സ്തുതിപ്പതിന്നായ്— കരു

4. പലവിധമായുള്ള—പീഡകളാൽ—നിത്യം
വലഞ്ഞീടുന്നവരിൽ—കരളലിഞ്ഞു
ബലമുള്ള തിരുക്കരം—നീട്ടി അവൎക്കു പരി-
പാലകൻ നീ ശുഭ—മേകിയപോൽ— കരു

5. പാവനവാരിധേ! ദേവസുതാ!—ജീവ
ഭാവുകജീവിതം—തന്നപിതാ!
ചാവിനെ ജയിച്ചെന്നിൽ—മേവും ജയവരദാ!
കാവൽചെയ്തിടേണം—മെന്നെ സദാ— കരു

---

## ൨൯൩. ശങ്കരാഭരണം ഏകതാളം 293.

പല്ലവി

എന്നെ അനുഗ്രഹിക്ക-ദേവാ !ഇപ്പോൾ-എന്നെ അനുഗ്രഹിക്ക
എന്നെ അനുഗ്രഹി-ച്ചല്ലാതെ ഞാനിന്നു-നിന്നെ വിടുകയില്ല

ചരണങ്ങൾ

1. ഏശാവിനെ ജയിപ്പാൻ-യാക്കോബിനെ-യാശീർവ്വദിച്ചവനേ!
യേശുവേ! നീയെന്നെ-ആശീർവ്വദിക്ക പി-ശാചിനെ ഞാൻ ജയിപ്പാൻ
2, മല്ലനാം ഗോലിയാത്തെ-കല്ലുകൊണ്ടു-കൊല്ലുവാൻ ദാവീദിനെ
വല്ലഭനാക്കിയോനെ! ഞാൻ ലോകത്തെ-വെല്ലുവാൻതക്കപോലെ
3. ഫൊത്തിഫേറിൻറവീട്ടിൽ-യോസേഫിനെ-കാത്തുസൂക്ഷിച്ചവനേ!
ശുദ്ധദൈവഭയത്തിൽ-ഞാനുമെന്നെ-കാത്തിടാൻതക്കപോലെ
4. അബ്രാമിൻ അനുഗ്രഹം-ക്രിസ്തുവിൽ-ജാതികൾക്കുവരുവാൻ
നിൻ പരമാവിയെ ഞാൻ-വിശ്വാസത്താൽ-പ്രാപിച്ചിട്ടുവതിന്നായ്
5. ഞാനൊരനുഗ്രഹമാ-യിരിപ്പാൻനീ-എന്നെയനുഗ്രഹിക്ക
വാനലോകത്തിലു-ള്ളാത്മീയാനുഗ്രഹ-ഭണ്ഡാരമായവനേ!
6. ലോകം ജഡം പിശാചു-എന്നെപോരിൽ-വ്യാകുലനാക്കിടുന്നു
ചാകുംവരെ ജയത്തോ-ടു ജീവിപ്പാൻ-നീകൃപ ചെയ്യണമേ.

---

## ൨൯൪. ആഹരി ആദിതാളം 294.

പല്ലവി

ആത്മാവിൽ പ്രാർത്ഥിപ്പാ—നീസമയത്തിൽ
ആത്മീയ ശക്തിയ—രുളേണം ദേവാ!

ചരണങ്ങൾ

1. ജീവാത്മാവിൻ മാരി—ഞങ്ങൾക്കയച്ച
ജീവ ജപം ചെയ്വാൻ—നീ കൃപ ചെയ്ക— ആത്മാ
2. ബലഹീന ദാസർക്കു—ബലം നൽകിടേണം
ബലഹീനനാംവെ നീ—മാറേണം നാഥാ!— ആത്മാ
3. വാനം തുറന്നേശു—നാഥനേ!യിപ്പോൾ
മനമേറും കയ്യാ—ലാശീർവ്വദിക്ക— ആത്മാ

4. പ്രാൎത്ഥിക്കും വായെ നീ—തൊട്ടടിയാൾക്കു
പ്രാൎത്ഥിപ്പാൻ വാഗ്ദാനം—നല്കേണം നാഥാ!— ആത്മാ
5. യേശുവിൻ രക്തത്തിൽ—ശുദ്ധീകരിക്ക
ആശയോടേകമായ്—പ്രാൎത്ഥിച്ചീടുവാൻ— ആത്മാ

## ൨൯൫. "Nearer, My God, to Thee" 295.

1. നിന്നോടെൻ ദൈവമേ! ഞാൻ ചേരട്ടേ
നിൻക്രൂശു ഞാൻ വഹിക്കേണ്ടാലുമേ
എൻഗീതം എന്നുമേ, നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ! ഞാൻ ചേരട്ടേ
2. ദാസൻ യാക്കോബെപ്പോൽ രാകാലത്തിൽ
വങ്കാട്ടിൽ കല്ലിന്മേൽ ഉറങ്ങുകിൽ
എൻ സ്വപ്നത്തിലുമേ, നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ! ഞാൻ ചേരട്ടേ
3. നീ എന്നെ നടത്തും പാത എല്ലാം
വിൺ എത്തും ഏണിപോൽ പ്രകാശമാം
ദൂതർ വിളിക്കുന്നേ! നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ! ഞാൻ ചേരട്ടേ
4. ഉണൎന്നു ഞാൻ നിന്നെ സ്തുതിച്ചീടും
കൽ തലയിണയെ ബെഥേലാക്കും
എൻ തുമ്പത്താലുമേ, നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ ഞാൻ ചേൎന്നിടും
5. ആകാശമാൎഗ്ഗമായ് മഹോന്നതനെ
പറന്നുപോകിലും സന്തോഷമേ
എൻഗീതമെന്നുമേ നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ! ഞാൻ ചേൎന്നിടും

# SERVICE
# സേവ.

## ൨൯൬. ഭൈരവി ചാപ്പുതാളം 296.

പല്ലവി.
രക്ഷകാ! നിന്റെ പി—ന്നാലെ വരുന്നേൻ
പക്ഷമോടെന്നെ നീ—താങ്ങിക്കൊണ്ടാലും
ചരണങ്ങൾ.
1. ലോകം ജഡം സാത്താൻ—വലവീശിയാലും
നിൻബലംകൊണ്ടു ഞാൻ—ചാടിമാറീടും— രക്ഷകാ!

2. സങ്കടങ്ങൾ വന്നെന്നെ ചുററിയാലും
ശങ്കയില്ലാതെ ഞാൻ—നിന്നെ വാഴ്ത്തീടും— രക്ഷകാ!
3. സ്നേഹിതർ ചേർന്നെന്നെ—പരിഹസിച്ചാലും
സ്നേഹിതൻ കർത്താവിൽ—ശരണപ്പെട്ടും ഞാൻ രക്ഷകാ!
4. ആയിരമായിരം—ആത്മാക്കൾക്കായി
ആശയായ് യുദ്ധത്തിൽ—മരിപ്പാനരുൾക— രക്ഷകാ!
5. ഇനിക്കായി വേദന—പ്പെട്ട എൻനാഥാ!
നിനക്കായി ഞാനെൻെറ—ജീവനെ വെപ്പേൻ— രക്ഷകാ!
6. പാപികളെ തിരു—പാദത്തിൽ ചേപ്പാൻ
പാപവിനാശകാ!—നീ കൃപചെയ്ക— രക്ഷകാ!

---

൨൯൭. കാപ്പി ചാപ്പുതാളം 297.

പല്ലവി.

സ്നേഹിച്ചീടും നിന്നെ ഞാൻ—ക്രിസ്തേശുവേ!
സേവിച്ചീടും നിന്നെ ഞാൻ

അനുപല്ലവി.

സേവിക്കും ഞാനെൻെറ—ജീവകാലമെല്ലാം
ജീവൻ വെടിഞ്ഞെന്നെ—സ്നേഹിച്ച നാഥനേ!

ചരണങ്ങൾ

1. ഇന്നുമുതൽ ഞാനുമെൻ—കുഡുംബവും
നിന്നെ മാത്രം സേവിക്കും
നിന്നെ സേവിക്കുമ്പോൾ—നേരിടും കഷ്ടങ്ങൾ
എന്നും ക്ഷമയോടെ—എല്ലാം സഹിക്കും ഞാൻ— സ്നേഹി
2. ബന്ധുജനങ്ങളെന്നെ—വെടിഞ്ഞാലും
സന്തതം സേവിക്കും ഞാൻ
ബന്ധുവെപ്പോലെന്നെ—സന്ധിച്ചു കാക്കുന്ന
സ്വന്തമാമേശുവേ!—സന്തോഷമോടെ ഞാൻ— സ്നേഹി
3. ലോകം ദ്വേഷിച്ചീടിലും—ഒരുനാളും
ശോകപ്പെടുകയില്ല
ലോകത്തിൽനിന്നെന്നെ—നിത്യമുയത്തി സ്വർ-
ലോകത്തിൽചേക്കും ശ്രീ—യേശുരക്ഷകനേ!— സ്നേഹി
4. സവ്വലോകങ്ങൾക്കും—വലിയവൻ
ഉവ്വിയിൽനീയെനിക്ക
സവ്വജനങ്ങളും—നിന്നെ വെടിഞ്ഞാലും
സവ്വദാ ഞാൻ നിന്നെ—സേവിച്ചീടും മുദാ— സ്നേഹി

5. വക്രതയുള്ളവരിൻ—മദ്ധ്യേ ദിനം
സൽക്രമമായ് ജീവിപ്പാൻ
ഈ കൃമിക്കേതും ക—ഴിവില്ല ദേവാ! നിൻ
ഉൽകൃഷ്ടമാം കൃപ—യേറെ നൽകീടേണം— സ്നേഹി

---

ഗൻവ്വ. ബിഹാഗ് ആദിതാളം 298.

1. ഇനിമേൽ എനിക്കില്ലോർഭയം
വിശ്വാസക്കപ്പലിൽ
കാററുകളടിച്ചാൽ തിരകൾമേലലഞ്ഞാൽ
നാശത്തിൻ പാറമേൽതട്ടീട്ടടയാതേശുവെൻപ്രിയനെ കാണുമേ ഞാൻ
കാണുമേ ഞാൻ കാണുമേ ഞാൻ
സ്വർഗ്ഗസീയോൻപുരി അവിടെ എത്തീ-
ട്ടേശുവെൻപ്രിയനെ കാണുമെ ഞാൻ.

2. ഉണ്ടൊരു തിരശീല എൻെറ മുമ്പിൽ
അതിവിശുദ്ധസ്ഥലമവിടെയത്രെ
എനിക്കുവേണ്ടി വന്നുമരിച്ച പ്രിയൻ
എനിക്കൊരു പാർപ്പിടമൊരുക്കുവാൻപോയ്
ഹാലെലൂയ്യാ ഹാലെലൂയ്യാ
എനിക്കുവേണ്ടി വന്നുമരിച്ച പ്രിയൻ
എനിക്കൊരു പാർപ്പിടമൊരുക്കുവാൻ പോയ്.

3. ഞാനിവിടെ അല്പം താമസിക്കു-
ന്നവനുവേണ്ടി പല വേലകൾക്കായ്
ദൈവമേ! ആയിരമായിരങ്ങൾ
നിന്നെ മറന്നിങ്ങുവസിച്ചിട്ടന്നേ
ആയിരങ്ങൾ പതിനായിരങ്ങൾ
നിന്നെ മറന്നിങ്ങുവസിച്ചിട്ടുമ്പോൾ
ഞാനിവിടെങ്ങനെ വിശ്രമിക്കും

4. ദൈവമേ! തിരുമുഖശോഭയെൻെറ
ദേഹദേഹി ആത്മജീവനായാൽ
ഭീതിയില്ലെനിക്കൊരു മടിയുമില്ല
പരമരാജാവിൻെറ വേലചെയ്യാൻ
ഞാനിനിമേൽ ഞാനിനിമേൽ
യേശുരാജാവിൻെറ എഴന്നെള്ളത്തിൻ
ദൂതുകളറിയിച്ചു നടന്നുകൊള്ളും.

5. ശോധന വളരെയുണ്ടെനിക്ക നാഥാ!
പരിശോധന നാൾക്കുനാൾ പെരുകുന്നപ്പാ!
പാർസിദേശപ്പട തടസ്ഥം ചെയ്യും-
നൊരുനിമിഷം വിടാതണയുന്നിഹ.
പോക സാത്താൻ പോക സാത്താൻ
ഇരുട്ടിൻെറ ദൂതൻ നീ പൊയ്പ്പോക നീ
സർവ്വശക്തൻകൈ ചെതല്യരച്ചീടുന്നു
6. അക്കരെ കേറിയ വിശുദ്ധന്മാരായ്
കാണുന്നു ഞാനൊരു വലിയ സംഘം
ക്രൂശിൻെറ താഴ്വരയതിൽനടന്നു
മഹാഭാരം പ്രയാസങ്ങളവർ സഹിച്ചു
പരിശുദ്ധാന! പരിശുദ്ധാന!
കുരിശിൻെറ പാതയിലാഗതിനിന്നെ
പിന്തുടർന്നിടുവാൻ മടിക്കുന്നില്ല
7. ലോകം തരും സുഖമെനിക്കുവേണ്ടാ
കേമന്മാർ ലിസ്റ്റിലെൻപേരും വേണ്ടാ
യേശുവിനെപ്രതി സങ്കടങ്ങൾ
ബഹു നിന്ദകൾ സഹിക്കുന്ന ജീവൻ മതി
കരുണയുള്ളോൻ കരുണയുള്ളോൻ
അക്കരെനിന്നെന്നെ വിളിച്ചിടുന്നു
പരമവിളിയാത്തിട്ടോടുന്നു ഞാൻ.

---

൨൯൯. ഹിന്ദുസ്ഥാൻ കാപ്പി ആദിതാളം 299.

1. അരുമയുള്ളേശുവേ! കുരിശിൽമരിച്ചെൻ
ജീവനെ വീണ്ട—രക്ഷിതാവേ!
സകലവും മറന്നു ഞാൻ—സകലവും വെടിഞ്ഞു ഞാൻ
ദുർഘടമലകൾ—കടന്നുവരുന്നേ
2. വീടും മറന്നു ഞാൻ—നാടും മറന്നു ഞാൻ
ഉടയവനേ! നിൻെറ—തിരുമുഖം കാണ്മാൻ
അടിയനെ വഴിയിൽ—പലവിധാപത്തിൻ
നടുവിൽ നീ നടത്തി—പരിപാലിച്ചു
3. അപ്പനെക്കാളുമെ—ൻറമ്മയെക്കാളും
മാമനയുള്ളോൻ—രക്ഷിതാവേ!
സകലവും മറന്നു ഞാൻ—സകലവും വെടിഞ്ഞു ഞാൻ
അരുമയുള്ളേശുവേ! നിന്നെ മതിയേ

4. സ്വൎഗ്ഗമല്ലേ നിനക്കാര—വാഴ്ചയുമില്ലേ-
ൻറരമയുള്ളേശുവിൻ—വാത്സല്യം മതിയേ
ജീവനെക്കാളെനി—ക്കതിനെക്കാളും
കാരുണ്യവാനേ! നിൻ—വാത്സല്യം മതിയേ
5. അരുമയുള്ളേശുവേ! നിന്നുടെ പേൎക്കായ്
തീയുടെ നടുവിൽ—ചൂടു ഞാൻ സഹിക്കാം
കാരുണ്യവാനേ! നിൻ—നാമമഹിമക്കായ്
പുറങ്കടലിൽ ഞാൻ—അലഞ്ഞു വസിക്കാം
6. കീറിയ വസ്ത്രവും—നാറുന്ന ദേഹവും
പൊഴിയുന്ന കണ്ണീരും—എന്നുടെ പ്രിയനേ!
ലാസറെപ്പോലെനി—ക്കിഴരായെകിലും
അരുമയുള്ളേശുവേ! നിന്നെ മതിയേ
7. വാളാൽ മരിക്കിലും—പഞ്ഞത്താൽ ചാകിലും
സിംഹങ്ങൾ ചീന്തി—കഴുകന്മാർ പറിക്കിലും
രക്ഷകനേശുവേ! കാരുണ്യവാനേ!
നിശ്ചയമായെനി—ക്കവിടത്തെ മതിയേ
8. വീട്ടിൽ മരിക്കയോ—കാട്ടിൽപോയി ചാകയോ
ഠാമയിൽ പോകയോ—തടവിൽ ഞാനാകയോ
അടികളും ഇടികളും—പഴികളും ദൂഷികളും
അരുമയുള്ളേശുവിൻ—പേരിൽ ഞാൻ സഹിക്കാം.



൩൦൦. ചെഞ്ചുരുട്ടി ആദിതാളം 300.

പല്ലവി.

പിന്നാലെ വരിക—കുരിശെടുത്തെൻ
പിന്നാലെ നീ വരിക—നിന്നെ വെറുത്തെൻ
പിന്നാലെ നീ വരിക.

അനുപല്ലവി.

പിന്നാലെ നീ വരിക—പേയാട്ടം ചന്ത വിട്ടും
ഇന്നരം മായലോകം—എല്ലാം ഉപേക്ഷിച്ചു നീ— പിന്നാ

ചരണങ്ങൾ.

1. എന്നിൽ ആശ്രയിക്ക—എന്നിൽ അന്പു വെക്ക
എന്നുടെ ആത്മസ—ഹായം കേട്ടുകൊൾക
മന്നിൽ ഗുരുവാഗ്ദത്തേൻ മഹത്വ കൎത്താവു ഞാനെ
ഒന്നും വിടാതെ തടം ഓരോന്നും നോക്കിക്കൊണ്ടെൻ— പിന്നാ

2. പാപപരീക്ഷ—ഭയമെന്ന്യെ ജയിക്ക
താപം നിന്ദ ഹിംസകൾ—സൎവ്വവും സഹിക്ക
രാപ്പകൽ പരനോടു രമിച്ചു ജപിച്ചുകൊൾക
കോപം വെടിഞ്ഞെല്ലാൎക്കും ഗുണം ചെയ്കു തുനിവായ്— പിന്നം

3. ചിന്ത നീയെന്നുടെതു—ചേതസി ധരിക്ക
സ്വാന്ത ജഡ ഇച്ഛകൾ—ജയിച്ചൊഴിച്ചീടുക
അന്തം ചിന്തിച്ചു നിന്നെ അഖിലം വെറുത്തിരിക്ക
സന്തതം തുടൎന്നു വാ—സകല തലങ്ങളിലും— പിന്നം

4. സുഖമില്ലാത്തിടത്തും—ദുൎഘടതലത്തും
അകത്തു ഖേദിപ്പാൻ ഏകനായ് നീ നിന്നീടിലും
പകലുള്ള വെളിച്ചത്തും—ഭ്രമമുള്ള ഇരുട്ടിലും
തുകരോടെൻ തടം കണ്ടു സൂക്ഷിച്ചു നടന്നെന്നെൻ— പിന്നം

5. ധീരനായ്പ്പുരിക—ചേൎന്നു പിൻ വരിക
പാരം സന്തുഷ്ടനായി—പരസ്യമായ്പ്പുരിക
വേറെ കാണുന്നവരെ—വിളിച്ചു കൂട്ടി വരിക
നേരെ കൂട്ടരോടെല്ലാം സ്നേഹം കാണിച്ചുകൊണ്ടെൻ— പിന്നം

6. പാപിയായെന്നാലും—പകരച്ചാനമായാലും
താപിയാകാതെ നീ വാ ദയയോടു വിളിച്ചെൻ
പാപികളെ രക്ഷിപ്പാൻ പരമ കനാനിൽ ചേൎപ്പാൻ
ശാപം ചുമന്നു തീൎത്തെൻ സമയം പോയീടും മുൻ— പിന്നം

---

(കാണാമിനി നമുക്കു കാണാമിനി)

ന. ഫ. ബിലഹരി ഏകതാളം 301.

പല്ലവി.

കുഞ്ഞാടിനെയെന്നും-അനുഗമിപ്പാൻ
തന്നരുൾ നിൻ കൃപയിൻ നിറവെ

അനുപല്ലവി.

മന്നിൽ മനുജതനയനായ് വന്നോരു
ഉന്നതദൈവകുമാരൻ ശ്രീയേശുവാം

ചരണങ്ങൾ

1

സൌമ്യത താഴ്മയും ധരിച്ചവനായ്
ഭൂമിയിൽ സഞ്ചരിച്ച ഗുണഗ്രന്ഥൻ
തന്മഹത്വമാകെ മാററിയെല്ലാവൎക്കും
ഉണ്മയിൽ ദാസനായ്ചമഞ്ഞു വൎത്തിച്ചോരു

2

സ്രഷ്ടാവാം ദൈവത്തെ അധൎമ്മം മൂലം
വിട്ടകന്നു നഷ്ടരായവരാം
മൎത്ത്യരെ വീണ്ടും ദൈവത്തോടടുപ്പിപ്പാൻ
നിത്യം പ്രയത്നിച്ച ക്രിസ്തു രക്ഷാകരൻ

3

ദൈവസ്നേഹമെന്ന മഹൽസത്യത്തെ
ജീവിതമാഹാത്മ്യത്താൽ തെളിവായ്
ഏവൎക്കും കാണിച്ചു സൎവ്വ ലോകത്തിന്നും
ജീവൻ പാപപ്രതിശാന്തിയായ് നല്കിയ

4

ദൈവവാഗ്ദാനത്തിൽ ശരണംവെച്ചു
ഉൾപ്പിയാത്രയതിൻ കഷ്ടമെല്ലാം
ദൈവവിശ്വാസത്താൽ ജീവിക്കേണ്ടും
വിധം
തൻവിശുദ്ധ നടപ്പിൽ തെളിവാക്കിയ

5

ദൈവസംസർഗ്ഗത്തിൽ വസിച്ചെപ്പോഴും
ഭുവിൽ സ്വർഭാഗ്യമനുഭവിക്കും
ദിവ്യദൃഷ്ടാന്തമതാം സർവ്വോത്തമകീയ
മാം വിശുദ്ധൻ ദൈവത്തിൽനിന്നുക
ജാതൻ

6

മർത്ത്യകുലത്തിൽ ഉള്ളവരോടെല്ലാം
വാസ്തവ സോദരത്വനിലയിൽ
സ്വാർത്ഥം വെടിഞ്ഞു പരാർത്ഥമായ്
സ്നേഹത്തിൽ
വർത്തിച്ചോരു സത്യസ്നേഹസ്വരൂപനാം

7

ശത്രുക്കളെ സ്നേഹിപ്പതിന്നുമെന്നും
ക്രിസ്തു രക്ഷാകരൻ തന്നാത്മാവിൽ
നിത്യം നന്മ ചെയ്യു ചിത്തം മാററി ദൈവ-
പുത്രരാക്കിടാനും ശക്തിദായകന്നോര

8

എല്ലാവരോടും ദീർഘക്ഷമ കാണിച്ചു
നല്ലവരോടും അല്ലാത്തവരോടും
എല്ലാസമയത്തും നല്ല വാക്കു ചൊല്ലി
ഉള്ളിൻ ആഴത്തിൽ നിന്നുള്ളോരു സ്നേഹ
ത്തിൽ

9

മററുള്ളവർ രക്ഷപ്പെടുന്നതിന്നു
മുററും സ്വയത്യാഗത്തോടുകൂടെ
അന്തരംഗം തന്നിൽ നൊന്തവർക്കുവേണ്ടി
സന്തതം മദ്ധ്യസ്ഥപ്രാർത്ഥനയും ചെയ്തു

10

സ്വർഗ്ഗതാതന്റെഹിതമഖിലം
സർവ്വദാ നിർവ്വഹിക്കും സുതനായ്
ജീവിച്ചതിൻ നിവൃത്തി വരുത്തുവാനായ്
കാൽവറിയോളംപോയാത്മവാനാകം

---

## "എന്റെ ദൈവം സ്വർഗ്ഗ" എന്നപോലെ

നം. ചെഞ്ചുരുട്ടി ആദിതാളം 302

ജിബ്രാൾട്ടർ പാറമേൽ—തട്ടും തിരപോലീ-
ക്ഷോണിതലത്തിലെ—പരീക്ഷകൾ

1. പകലിലും രാവിലും—പരീക്ഷകൾ വരും
ഉറങ്ങി കിടന്നാലും—പരീക്ഷിക്കും
കർത്താവേ! ശോധന—തെരുതെരെ വന്നാലും
ജിബ്രാൾട്ടർ പോലെന്നെ—പാലിക്കേണേ

2. പരിശുദ്ധാത്മാവിന്റെ—സഹായം കൂടാതോർ
പരിശുദ്ധജീവിതം—സാദ്ധ്യമല്ല
പരലോകം പൂകുന്ന—നേരം വരെ എന്നെ
പരിപാലിക്കേണമേ—പവിത്രാത്മനേ!

3. പാപം പരീക്ഷിക്കും—ലോകം പരീക്ഷിക്കും
സാത്താൻ ബന്ധുവും താൻ—മർത്ത്യർ ജഡം
ദൈവാത്മശക്തിയാ—ലെല്ലാം തകർക്കുവാൻ
നസ്രായ വീരൻ താൻ—സഹായിക്കും

4. ആപത്തുകാലത്തും—ആശ്വാസകാലത്തും
അടിയാൾക്കു സങ്കേതം—ദൈവംതന്നെ
ഭൂലോകമാകവെ—മാറിമറിഞ്ഞാലും
എല്ലാം വെടിഞ്ഞവ—ർക്കില്ലാസമെ
5. മക്കൾ മരിച്ചാലും—അപ്പൻ മരിച്ചാലും
പരിതാപമോതിടാ—നില്ലാവശ്യം
അമ്മയ്ക്കു മക്കളോ—ടുള്ളൊരു പ്രീതിയിൽ
പതിനായിരം മട—ങ്ങുടയോനുണ്ടു്
6. ആത്മാവേ! ഉള്ളിൽ നീ—ക്ഷീണം നിനയ്ക്കാതെ
ഹല്ലേലുയ്യാ ജയം—പാടീടണം
എല്ലാർക്കും നല്ലൊരു—ദൈവം നമുക്കായി
വല്ലൊരു ദോഷവും—ചെയ്കീടുമോ?
7. തിരുവാക്യമോർത്തു നാം—സന്തോഷമാവുക
നമ്മൾക്കു നന്മയാ—യെല്ലാം തീരും
ദോഷം നമ്മൾക്കൊന്നും—ചെയ്കില്ല ദൈവം തൻ
സ്നേഹം നിറഞ്ഞകൈ—മാറ്റീടുമോ?
8. വരുവാനുള്ളായുസ്സിൽ—നമ്മൾക്കനുഗ്രഹം
തരുവാനും ദൈവം താൻ—കരുതീടുന്നു
പരമായുസ്സിൽ നമ്മൾ—പങ്കുള്ളോരാകയാൽ
പറഞ്ഞാൽ തീരാത്തൊരു—സൌഭാഗ്യമേ!

---

൩൦൩. കാമോദരി ആദിതാളം 303.

പല്ലവി

കഴലിണ കൈതൊഴുന്നിതാ
കാരുണ്യമൂർത്തേ!—കഴലിണകൈതൊഴുന്നിതാ

അനുപല്ലവി

തഴുകിയെന്നെ കരങ്ങളാ-ലഴലൊഴിക്കുക പരാ പരാ!— കഴ

ചരണങ്ങൾ

1. വരുന്നിതാ ഭൂതങ്ങളത്രയും—അസൂറിയരിൻ
പെരുംപടകൾ വന്നങ്ങെത്രയും—വേഗത്തിങ്കലി-
ങ്ങെരുശലേം പട്ടണം ചുറ്റിയും—കൊണ്ടുയുദ്ധത്തി-
ന്നൊരുങ്ങിയപോലെയങ്ങെത്രയും—കോപത്തോടെന്നിൽ
ശരങ്ങൾ മഴനികർ—പൊഴിഞ്ഞിതാ
അണഞ്ഞു അരികതിൽ—വരുന്നിതാ
കരഞ്ഞടിയനഴൽ—കലർന്നിതാ
വരുന്ന വരമതു—കനിഞ്ഞുതാ— കഴ

2. ഉന്നതനാമേശുദേവനേ!—ഭൂതലത്തുങ്കൽ
വന്നു പിറന്നു പിശാചിനെ—മുററും ജയിച്ചു-
വന്നുടെ തല ചതച്ചോനേ!—അവന്റെ പേരിൽ
നിന്നു വീണ്ടുകൊണ്ടങ്ങവനെ—ജയിപ്പാനെന്നിൽ
കനിഞ്ഞു കരളലി—ഞ്ഞിടേണമേ
അണഞ്ഞു അരികതിൽ—വരേണമേ
ഇടിഞ്ഞ മനമതു—തൊടേണമേ
വിരഞ്ഞു വരമതു—തരേണമേ— കഴ

3. സത്യമാം അരക്കെട്ടുംതന്നു—നൽനീതികര-
ണത്തിൻ മാർകവചവും തന്നു—സുവിശേഷയ-
ത്നത്തിനുടെ ചെരിപ്പും തന്നു—എല്ലാററിൻമീതെ
സത്യവിശ്വാസ ഖേടം തന്നു—ധരിപ്പിച്ചെന്നിൽ
സുരക്ഷയാകും—ശിരസ്ത്രവും
ശിരസ്സിൽ വെക്കുക—കരത്തിലും
വിശുദ്ധവാക്കാം—സുരസ്ത്രവും
വിശുദ്ധനേ! തന്നടുത്തുവാൻ നിൻ— കഴ

4. പാർത്ഥിവേന്ദ്രാ! സമീപെനിന്നു—പിശാചിന്നുടെ
ക്രൂത്തതാം ശരങ്ങളിൽനിന്നു—സദാ നീയെന്നെ
കാത്തു സർവ്വായുധങ്ങളിന്നു—ധരിപ്പിച്ചൻപായ്
പാത്തുകണ്മണിപോലെയിന്നു—സൂക്ഷിച്ചെന്നെ നീ
തടുത്തു ശരമഴ—കെടുത്തുവാൻ
കടുത്ത രിപുബല—മൊടുക്കുവാൻ
കനത്ത ദുരിതമ-തകററുവിൻ
മഹത്വനഗരിയിൽ—കടത്തുവാൻ— കഴ

---

# SPIRITUAL WARFARE & TEMPTATION.

# ജ്ഞാനയുദ്ധവും പരീക്ഷയും.

നമ്പർ. ആനന്ദഭൈരവി ത്രിപുടതാളം 304.

പല്ലവി

ധരിപ്പിൻ-ആയുധങ്ങൾ ധരിപ്പിൻ മന്ദതവി-
ട്ടിരിപ്പിൻ-ദിവ്യവിളി-ശ്രവിപ്പിൻ-നിദ്രാഭാരം
ഒഴിപ്പിൻ-ഉള്ളിലുഷ്ണം ധരിപ്പിൻ-കാത്തുപോരി-
ന്നൊരുങ്ങിൻ-ക്രിസ്ത്യാനികളേ!

### അനുപല്ലവി

തിരിക്കിൻ-പോർക്കളത്തിൽ നിരക്കിൻ-ഓടിച്ചാടി
പരക്കിൻ-വിശ്വാസപ്പോർ-മുറുക്കിൻ-കൂടെക്കൂടെ
വെറുക്കിൻ-ഉല്ലാസങ്ങൾ-പൊറുക്കിൻ-വേദനകൾ
നുറുക്കിൻ-പേയിൻതല-അറുക്കിൻ-സേവകരേ!— ധരി

### ചരണങ്ങൾ

1. നിരപ്പും-അല്ല വഴി-ചുരുക്കം-അല്ല ദൂരം
നിറക്കെ-കല്ലും കുന്നും-കുറുക്കെ-വള്ളടപ്പും
ഒഴുക്കം-കൂപങ്ങളും-വഴുക്കം-പാറകളും
ചുഴിപ്പും-ബഹുതര-മുരണ്ട
തിരക്കും-കടലിന്നും-ഭയം-ചിലനേരം
ഇരിപ്പാൻ-പാടില്ലാതെ-ഇരിക്കാം-ചിലേടത്തിൽ
നിരക്കെ-ശത്രു ചുററി-ഇരിക്കെ-മദ്ധ്യത്തിൽ നാം
ഇരിപ്പാൻ-സംഗതി ഹാ-ചിരിക്കും-സേവകരേ!— ധരി

2. എടുപ്പിൻ-വാളുകളും-എടുപ്പിൻ-ക്ഷീണമെന്യേ
പിടിപ്പിൻ-ഓടിപ്പട്ടി-പൊടിപ്പിൻ-നായകനോ-
ടടുപ്പിൻ-വാക്കു ചെവി-കൊടുപ്പിൻ-മുമ്പെ ചാടി
അടുപ്പിൻ-ശക്തി ധരിപ്പിൻ!
പഠിച്ച-വിദ്യയൊന്നും-അടക്കം-തള്ളാ പേയിൻ
പടകൾ-വന്നു നിരാ-നീങ്ങുന്നു-അന്ധകാര-
ത്തടത്തിൻ-ശക്തികളും-തടിച്ചു-വന്നീടുന്നു
വിടല്ലെ-ധീരത-കൈ-വിടല്ലെ-സേവകരേ!— ധരി

3. പൊരുതാൽ-ജയം തിട്ടം-പൊരുതുവാൻ-ന്യായം ന്യായം
പരമ-യുദ്ധമുണ്ടു-അരികെ-കാവൽ ദൂതർ
പൊരുതു-ജയിച്ചവർ-പെരികെ-വൃന്ദവാന്മാർ
പെരുമാൾ-(ക്രിസ്തുനാഥൻ)
തിരഞ്ഞീടായ്കിൻ ഒട്ടും-തിരിച്ചീടായ്കിൻ വഴി
മുറിഞ്ഞീടായ്കിൻ വാക്കു-മറന്നീടായ്കിൻ ദേവയെ
കുറിപ്പിൻ-ദിവ്യ ബലം-ധരിപ്പിൻ-പിമ്പെ നോക്കാ-
തിരിപ്പിൻ-ഭാഗ്യം വിടാ-തിരിപ്പിൻ-സേവകരേ!— ധരി

4. ജയിക്കാം-വീരമുദ്ര-ലഭിക്കാം-രാജപ്രീതി
ലഭിക്കാം-സ്ഥാനമാനം-ലഭിക്കാം-കനാൻ നാട്ടിൽ
വസിക്കാം-സന്തോഷിച്ചു-ജ്വലിക്കാം-മാനിക്കപ്പെ-
ട്ടിരിക്കാം-പരമപുരേ-പിമ്പില്ല-ഓട്ടമോട്ടം

പിമ്പിടല്ലെ—കാട്ടും കന്നും—പിമ്പില്ലെ—പാട്ടും കൂട്ടം
പിമ്പില്ലെ—ഏതും പോരും—പിമ്പല്ലെ—ആക്രം ശബ്ദം
പിമ്പല്ലൊ—നിത്യജീവൻ—പിമ്പല്ലൊ—സ്തുത്യഗീതം
പാടും നാം—വീരന്മാരേ— ധരി

---

## ൩൦൫. "Sound the battle cry" S. S. & S. 305.

1
സേനാപതിയിൻ ശബ്ദം കേൾക്കുവിൻ
വന്നൊരുങ്ങുവിൻ പോരിന്നായ്
ക്രിസ്തുനാമത്തിൽ കൊടിയേററുവിൻ
സർവ്വ ജാതികളിൻ രക്ഷയ്ക്കായ്
വീരർ, ധീരരായി കൊടിക്കീഴിൽ
കൂടിൻ, ഊതിൻ വെള്ളിക്കാഹളം
സൈന്യനാഥൻ യൂദയിലെ സിംഹം
ഹല്ലേലൂയ്യാ! ജയം നിശ്ചയം.

2
ലോകയുദ്ധങ്ങളാൽ അശുദ്ധങ്ങൾ
രക്തപാതകം ഏറുന്നു
നാമോ കൊല്ലുവാൻ അല്ല രക്ഷിപ്പാൻ
ക്രിസ്തുൻപോരിന്നാട്ടു ചേരുന്നു— വീരർ

3
അന്ധകാരത്തിൻ ബന്ധം വെട്ടുവിൻ
സുവിശേഷത്തിൻ വാളിനാൽ
വായും ജ്ഞാനവും കർത്തൻ അരുളും
ശക്തനാക്കും തൻ ആത്മാവിനാൽ—

4
ലജ്ജിക്കാതെ നാം ദൈവശക്തിയാം
ക്രൂശിൻ വചനം ഘോഷിക്കാം
കഷ്ടങ്ങളിലും നഷ്ടങ്ങളിലും
ഭ്രഷ്ടങ്ങളിലും സന്തോഷിക്കാം—

5
ക്രിസ്തുൻ സ്നേഹവും തൻ സൌമ്യതയും
എല്ലായിടത്തും കാക്കുവാൻ
ദൈവശാസന ജീവവാസന
ഭൂനിവാസികൾക്കായീടുവാൻ—

6
ദൈവം സ്വർഗ്ഗത്തിൽപോലെ ഭൂമിയിൽ
എല്ലാ സൃഷ്ടിമേൽ വാഴേണം
പാപപാശങ്ങൾ ശാപക്ലേശങ്ങൾ
എല്ലാം പുത്രൻ മൂലം മാറേണം—

7
ചാകുവോളം നാം തൻ വിശ്വസ്തരാം
ദാസരാകണം ഭൂമിയിൽ
സത്യമാനവും നിത്യസ്ഥാനവും
പിന്നെ പ്രാപിക്കും നാം സ്വർഗ്ഗത്തിൽ—

---

"നീയല്ലോ ഞങ്ങൾക്കുള്ള" എന്നപോലെ

## ൩൦൬. ഗരുഡധ്വനി ആദിതാളം 306.

പല്ലവി.

യേശുവിൻ വീരന്മാരെ! ധൈര്യത്തോടെ നടപ്പിൻ
യേശു നമുക്കുണ്ടു ജയം—വൈരിയോടു പൊരുതാൻ

ചരണങ്ങൾ.

1. ലേശവും ഭയം വേണ്ട—നമുക്കിന്നു ജയിക്കാം
യേശുതാൻ കൂടെയുണ്ടു—നായകനായെപ്പോഴും— യേശു

2. സ്നേഹത്തിൻ കൊടി പിടി—ച്ചെല്ലാടവും ചുററി നാം
കാഹളങ്ങൾ ഊതുക വൻ—കോട്ടകൾ ഇടിയുമേ— യേശു
3. ശത്രുത്വം എന്ന നടു-മതിലവൻ ഇടിച്ചു
പുത്രത്വത്തിൻ ആവിയെ—തന്നു നമുക്കതിനാൽ— യേശു
4. സുവിശേഷക്കൊടിയെ—പിടിച്ചുയർത്തീടുക
സവിശേഷം വിവരിക്ക—കുരിശിൻെറ രഹസ്യം— യേശു
5. സത്യമാം അരക്കെട്ടും—നീതിയെന്ന കവചം
സത്യസുവിശേഷയത്ന—ചെരുപ്പും ധരിച്ചു— യേശു
6. രക്ഷയിൻകൊടി നമു—ക്കിക്ഷണമുയർത്തണം
രക്ഷപ്പെട്ട ജനത്തിൻെറ—ധൈര്യമവർ കാണുവാൻ— യേശു
7. രക്ഷയിൻ ശിരസ്ത്രം വി—ശ്വാസമെന്ന പരിച
രക്ഷകൻെറ വചനമാം—ആത്മവാളും ധരിച്ചു— യേശു
8. ജയത്തിൻകൊടിയുണ്ടു-നമുക്കിന്നു പിടിപ്പാൻ
ഭയപ്പെടാൻ അടിമയിൻ—ആവിയല്ല നമുക്ക— യേശു
9. വീരന്മാർക്കാവശ്യം നൽ—ധീരതയതല്ലയോ?
ഭീരുത്വം നമുക്കിനി—തീരെ വേണ്ട നിശ്ചയം— യേശു
10. ജയത്തെ നമുക്കേശു—മൂലം തരുന്നവന്നു
ജയം ജയം ഹല്ലേലൂയ്യാ—ഹല്ലേലൂയ്യാ നിരന്തം— യേശു

---

## ൩൦൭. Tune "Ho' my comrades" 307.

1. യുദ്ധത്തിന്നു യുദ്ധത്തിന്നു—കേൾക്ക കാഹളം
ശക്തിയോടെ ധ്വനിക്കുന്നു—സൈന്യം കൂടെണം
യേശുക്രിസ്തു രാജാവാകും—സർവ്വ ഭൂമിയിൽ
സേവകരാം നാമും കൂടെ—വാഴും തേജസ്സിൽ
2. ക്രൂശിൻ കൊടിക്കീഴിൽ എങ്ങും—ജയം കൊള്ളും നാം
വാശിയിൽ എതിർക്കുന്നവൻ—വീഴും നിശ്ചയം— യേശു
3. സാത്താൻ തൻ മഹാസൈന്യവുമായ്—നിന്നെതിർക്കുമോ?
യേശുനാമം കേട്ടിട്ടവർ—ഓടിയില്ലയോ?— യേശു
4. മായകൾ ലോകയുക്തി—അല്ല ആശ്രയം
ദൈവാത്മാവും ദൈവവാക്കും—അത്രെ ആയുധം— യേശു
5. കാഹളങ്ങൾ നാമും ഊതി—ആട്ടഹാസിക്കും
അപ്പോൾ ഇരുട്ടിൻെറ കോട്ട—താനെ വീണിടും— യേശു
6. നീതിസൂര്യൻ ശോഭയോടു—ദിക്കും ഉള്ളത്തിൽ
പാട്ടുമായനേകർ കൂടും—ജീവവഴിയിൽ— യേശു

7. ഭൂമിയുടെ അററത്തോളം—സർവ്വ സൃഷ്ടിയും
ദൈവത്തിൻ മഹത്വം കണ്ടു—വീണു കുമ്പിടും— യേശു
8. ഹല്ലെലൂയ്യാ ഹല്ലേലൂയ്യാ—സ്തോത്രം സ്തുതിയും
എന്നെന്നേയ്ക്കും ദൈവത്തിനും—പുത്രനാത്മനും— യേശു

---

## നം൦വ്യ. മോഹനം ആദിതാളം 308.

പല്ലവി.

ജയം ജയം കൊള്ളും നാം—ജയം കൊള്ളും നാം
യേശുവിൻെറ കൊടിക്കീഴിൽ—ജയം കൊള്ളും നാം

ചരണങ്ങൾ.

1. നായകനായ് യേശു തന്നെ—നടത്തുന്ന സൈന്യം
മായലോകം പേടിക്കേണ്ട—ജയം കൊള്ളും നാം
2 സർവ്വലോകസൈന്യങ്ങളെ—സാത്താൻ കൂട്ടിയാലും
സ്വർഗ്ഗനാഥൻ ചിരിക്കുന്നു—ജയം കൊള്ളും നാം— ജയം
3. കൌശലങ്ങൾ തത്വജ്ഞാനം—യേശുവിന്നു വേണ്ടാ
വചനത്തിൻ ശക്തിമതി—ജയം കൊള്ളും നാം— ജയം
4. ക്രിസ്തൻക്രൂശിൻ രക്തത്താലും—നിത്യജീവനാലും
വിശുദ്ധാത്മശക്തിയാലും—ജയം കൊള്ളും നാം— ജയം
5. ക്ലേശിക്കേണ്ട ഹല്ലേലൂയ്യാ—ദൈവത്തിന്നു സ്തോത്രം
യേശുകൊണ്ട ജയത്താലെ—ജയം കൊള്ളും നാം— ജയം

---

## നം൦൯. "Am I a soldier of the Cross" 309.

1. എൻ ക്രിസ്തൻ യോദ്ധാവാകുവാൻ—ഉന്നതൻ തൻ സൈന്യത്തിൽ
തൻ ദിവ്യവിളികേട്ട ഞാൻ—ദൈവാത്മ ശക്തിയിൽ
നല്ല പോർ പൊരുതും ഞാൻ—എൻ ക്രിസ്തൻ നാമത്തിൽ
വാടാ കിരീടം പ്രാപിപ്പാൻ—തൻ നിത്യരാജ്യത്തിൽ
2. തൻ ക്രൂശു ചുമന്നീടുവാൻ—ഇല്ലൊരു ലജ്ജയും
എൻ പേർക്കു കഷ്ടപ്പെട്ട താൻ—എന്നെന്നും ഓർത്തിടും— നല്ല
3. പിശാചിനോടു ലോകവും—ചേർന്നീടും വഞ്ചിപ്പാൻ
വേണ്ടാ നിൻ ചപ്പും കുപ്പയും—എന്നുരച്ചീടും ഞാൻ— നല്ല
4. ഓർ മുൾക്കിരീടം അല്ലയോ—എൻ നാഥൻ ലക്ഷണം?
തൻ യോദ്ധാവാഗ്രഹിക്കുമോ—ഈ ലോകാഡംബരം?— നല്ല
5. ഞാൻ കണ്ടു വല്യസൈന്യമാം—വിശ്വാസവീരരെ
പിഞ്ചെല്ലും ഞാനും നിശ്ചയം—ഈ ദൈവധീരരെ— നല്ല

6. കുഞ്ഞാട്ടിൻ തിരുരക്തത്താൽ—എനിക്കും ജയിക്കാം
തൻ സർവ്വായുധവർഗ്ഗത്താൽ—എല്ലാം സമാപിക്കാം— നല്ല
7. വല്ലാത്ത മുറിവേല്ക്കുകിൽ—നശിക്കയില്ലഞാൻ
തൻ ശത്രുവിന്റെ കൈകളിൽ—ഏല്പിക്കയില്ലതാൻ— നല്ല
8. എൻ ജീവനേയും വെക്കുവാൻ—എൻ നാഥൻ കല്പിക്കിൽ
സന്തോഷത്തോടൊരുങ്ങും ഞാൻ—തൻ ക്രൂശിൻ ശക്തിയാൽ— നല്ല
9. വിശ്വാസത്തിന്റെ നായകാ!—ഈ നിന്റെ യോദ്ധാവെ
വിശ്വസ്തനായി കാക്കുക—നൽ അന്തത്തോളമേ— നല്ല

---

൩൧൦. ശങ്കരാഭരണം ആദിതാളം 310.

പല്ലവി.

ലോകത്തിൽ കഷ്ടതകൾ—ദൈവ—ദാസരേ! വന്നീടുമ്പോൾ
ആകുലമെന്നിയെ യേശുവിൻ നാമത്തി—ലാശ്രയിച്ചാനന്ദിപ്പിൻ
ചരണങ്ങൾ.

1. ലോകമുപദ്രവിക്കും—നമ്മെ—സ്നേഹിതർ പരിഹസിക്കും
ലോകത്തിൽ രോഗമിത്യാദി മഹാദുഃഖം—ദാരിദ്ര്യവും വരുമെ—
2. യേശുവെ പിന്തുടരാൻ—ആശി—ച്ചീടുകിൽ സ്വയം വെറുത്തു
ക്രൂശെടുത്തനുദിനം യേശുവിൻ കാലിണ—ചേർന്നു നടന്നീടണം—
3. ക്രിസ്തുവിൻ നാമമതിൽ—കഷ്ടം—സഹിക്കിൽ നാം ഭാഗ്യവാന്മാർ
തേജസ്സിന്നാത്മാവനുദിനം നമ്മില—ങ്ങാവസിച്ചീടുമഹോ!—
4. കഷ്ടതകൾ സഹിപ്പാൻ—നമ്മെ—കർത്തൻ വിളിച്ചതിനാൽ
കഷ്ടത നമ്മുടെ പദവിയെന്നോർത്തു സ—ന്തുഷ്ടിയോടെ സഹിക്കാം
5. പാപമൊഴികെയുള്ള—ബല—ഹീനതകളിൽ സതതം
പാപമില്ലാത്തോർത്തു സഹതപിച്ചീടുന്ന—ശ്രേഷ്ഠപുരോഹിതൻതാൻ
6. ഓർത്തുകൊൾക യേശുവിനെ—മന—താരതിൽ പ്രതിനിമിഷം
പാർത്തലമതിൽ ബഹു പീഡകളാൽ പരി—പൂർണ്ണനായ് തന്നതിനാൽ.

---

൩൧൧. Tune "my Life flows on" 311.

S. S. 5. No. 356.

1. എൻ ജീവിതം നിത്യഗീതം
ദുഃഖ്ലേശങ്ങൾക്കുമീതെ
ദൂരെ കേൾക്കുന്നിമ്പഗാനം
പുതുസൃഷ്ടിയിൻ യാനം
വൻകലഹഭേരിൻമദ്ധ്യേ
മുഴങ്ങുന്നെ സംഗീതം
കൊള്ളുന്നുള്ളിൽ മാറ്റൊലിതാൻ
പാടാതിരിക്കുമൊ ഞാൻ?

2. മോദം ആശ്വാസം പോകിലും
രക്ഷകൻ ജീവിക്കുന്നോൻ
ചുറ്റുമിരുൾ പെരുകിലും
തൻദാനം രാവിൻഗാനം

ഒന്നുമെൻ ശാന്തം ഇളക്കാ
സംകേതം ഞാൻ വിട്ടീടാ
ഭൂസ്വർഗ്ഗങ്ങൾക്കീശൻ ക്രിസ്തുൻ
പാടാതിരിക്കുമൊ ഞാൻ?
3. കൺ ഉയർത്തും മേഘം മാറും
മീതെ നീലിമ കാണും
തെളിയും പത നാൾതോറും
സ്സോറിച്ചന്നതൊട്ടെന്നും
ശാന്തി പൂർണ്ണമന്നുള്ളത്തെ
പൊങ്ങുന്നുറവയും താൻ
എല്ലാമെന്റെ ഞാനവന്റെ
പാടാതിരിക്കുമൊ ഞാൻ?

---

ന. ഫവ. "Yield not to temptation" 312.

1. ശോധനയിൽ വീഴല്ലെ: വീഴ്ച പാപം
വേറെ ജയം ഉണ്ടാം ഓരോ ജയത്താൽ
നന്നായ് പൊരുതി രാഗാദി അടക്ക
യേശു വെനോക്കെന്നും താൻ നടത്തി
യാചിക്കേശു സഹായം (ട്ടും
ആശ്വാസം ബലം കാവൽ
യേശു മനസ്സുള്ളോനാം
താൻ നിന്നെ നടത്തും
2. ദുഷ്ടസഖിയും ദുർവ്വാക്കും ത്യജിക്ക:
ദൈവതിരുനാമം ചൊൽ ഭക്തി
യോടെ
വിവേകം എരിവു നേർ ദയ കൊൾക
യേശു വെനോക്കെന്നും താൻ
നടത്തീടും—
3. ദൈവം കിരീടം നല്കും വിജയിക്ക
വിശ്വാസം ജയിക്കും തോൽവി
വരാ നിക്കും
രക്ഷകൻ ഏകും നൽ ബലം നമുക്ക
യേശു വെനോക്കെന്നും താൻ
നടത്തീടും—

---

# LONGING FOR CHRIST'S COMING.
# ക്രിസ്തുവിന്റെ വരവിന്നായി വാഞ്ഛ.



ന. ഫന. ബിലഹരി ഏകതാളം 313.

പല്ലവി
മണവാളാ! നീയെന്തിത്ര
വരുവാൻ താമസിക്കുന്നു
അനുപല്ലവി
വരവോർത്താനന്ദിച്ചിതാ
ദിനവും കാത്തിരിക്കുന്നു
ചരണങ്ങൾ
1. വരുവേൻ വേഗമായ് ഞാനെ
ന്നരുമ രക്ഷകനേ! നിൻ
തിരുവായാലുര ചെയ്ത
തൊരു നാളും നീക്കം വരാ—
2. വരുവാൻ താമസമെന്തെ-
ന്നറിഞ്ഞീടാഞ്ഞു നിന്നുടെ
തിരുവചനങ്ങളേറെ
തിരഞ്ഞു നോക്കിയനേരം—
3. ഒരു പാപി മരിക്കാതെ
വരണം രക്ഷയിലെന്നു
പരനേ! നീ നിരൂപിച്ചു
കരുതി കാത്തിരിക്കുന്നു—
4. ഇതിനെ ഞാനറിഞ്ഞപ്പോൾ
മതിനന്നായ്ത്തെളിഞ്ഞു ഞാൻ

ദിനവും നിൻ വരവിനെ-
യൊരുക്കംനാം ഗ്രഹിക്കുന്നു—
5. എടുക്ക നിന്നുടെ തിരു-
ക്കാന്തിയാലഴയാമെന്നെ
നടക്കാം ഏതിടത്തിലും
നിനക്കായ് വേല ചെയ്തിടാൻ—
6. വരുവോൻ കള്ളനെപ്പോലെ-
ന്നരുൾചെയ്തായതുപോലെ
പരനേ! നീ വരികെന്റെ
ദുരിതം മാറുവാനായി—
7. എനിക്കുള്ള സകലവും
നിനക്കായ്തന്നീടുന്നു ഞാൻ
മന്നവേലാ! നീയിന്നെന്റെ
ബലിയെ കൈക്കൊണ്ടീടണം—

---

൩൱൪. മുഖാരി ഏകതാളം 314.

1. മന്നവനേ! മശിഹായേ!—എന്നു നിന്നെ കാണും ദാസൻ
എന്നു കാണാം എന്നു കാണാം—പൊന്നുനാഥാ! എന്നു കാണാം?
2. നീയെനിക്കുള്ളുത്തമത്തം—വായി വാനിൽ വാണീടുന്നു
എന്നുവരും എന്നുവരും—എന്നെ നിന്നിൽ ചേർത്തീടുവാൻ?
3. ശത്രുവെന്നെ വലയ്ക്കുവാ—നെത്രനാശം ചെയ്തീടുന്നു
തീരേണമേ തീരേണമേ—നാശം എല്ലാം പൊന്നുനാഥാ!
4. ലോകമെയെനിക്കെന്തുഭാരം—വന്നീടുന്നെൻ പൊന്നുനാഥാ!
എന്നുതീരും എന്നുതീരും ഭാരമെല്ലാം പൊന്നുനാഥാ!
5. ഞാൻ നിനക്കായെന്തു ചെയ്വാൻ എന്റെ നേരെ നിന്റെ വിളി
എന്തു വേണം എന്തു വേണം എന്റെ യാത്ര തീർന്നീടുവാൻ?
6. ആത്മജ്ഞാനം നല്കിയെന്നെ—ആത്മവഴി കാണിക്കീടുക
ആത്മവഴി ആത്മവഴി—കാണും കാഴ്ച തന്നീടുക.
7. നീ വരുന്നാൾ സന്തുഷ്ടനായ്—നിൻമുഖം ഞാൻ കണ്ടീടുവാൻ
എൻ പ്രിയനേ! എൻ പ്രിയനേ! എന്നെ നിന്നിൽ പാലിക്കുക.

---

൩൱൫. ചെഞ്ചുരുട്ടി ആദിതാളം 315.

പല്ലവി.

എഴുന്നരുളുണം യേശുമഹേശാ!—ഭവാൻ
വചിച്ചരുളിയ വണ്ണം—വന്നരുൾ ഈശാ!—

ചരണങ്ങൾ.

1. തൊഴുതു നിൻ തിരുസമക്ഷമെത്ര ധരിച്ചു നീ
വഴികൊണ്ടിങ്ങെഴുന്നീടാൻ വരവു കാത്തീടുന്നു
കഴിയുന്നു കാലങ്ങൾ കഴിയുന്നു ദിവസങ്ങൾ
പിഴയൊന്നും നിനെക്കാതെ വഴികൊണ്ടു വേഗം— എഴു
2. പെരുകുന്നു മതഭേദം കരകാണി എരിയുന്നു
മുറുകുന്നു മരിവാദം കറയുന്നു സ്നേഹവും

ഞെരങ്ങുന്ന തിരുക്കൂട്ടം കരയുന്ന തപശ്രേഷ്ഠർ
തിരിക്കേണം തിരുനീതി ചൊരിക്കേണം വേഗം— എഴു

3. അതി ഇമ്പം തിരുശബ്ദം അറുകേൾപ്പിക്കേണമീശോ!
മതിമോദം ഉദിപ്പിക്കും മഹത്വം കാട്ടിടേണം
അതിനോടെ ഉയിർമുഖ പുതുദാനം തരുവാനും
സ്തുതിപൂജ നിരന്തരം വദിച്ചു കാത്തീടുന്നേൻ— എഴു

4. സകല സൃഷ്ടികളിങ്ങു സഹിക്കുന്നു മഹാഖേദം
മഹത്തേറും ദിനത്തിന്നു തപിച്ചു കാത്തീടുന്നു
പകൽ കൃഷികാലങ്ങൾ തികവായി വരുന്നല്ലോ
ഭഗവാനേ! മശിഹായേ! വഴികൊണ്ടു വേഗം— എഴു

---

൩൧൬. ആഹിരി ആദിതാളം 316.

പല്ലവി

എന്നു ഞാൻ കണ്ടുകൊണ്ടിടും
എമ്മാനുവേലെ............ എന്നു
എൻ യേശുവിനെ......... എന്നു
എൻ രക്ഷകനെ............ എന്നു

ചരണങ്ങൾ

1. ഇന്നും ഞാൻ ഊഴിയിൽ കി-
ടന്നു വലയുന്നയ്യോ!
നിന്നെ കാത്തിരുന്നെന്റെ
കണ്ണുകൾ മങ്ങിടുന്നു— എന്നു

2. പാപത്തിൽ കിടന്നു ഞാൻ
താപപ്പെട്ടുഴലുമ്പോൾ
ആപത്തൊഴിച്ചോരെന്റെ
ആത്മമണവാളനെ— എന്നു

3. തെററിയ ആടാമെന്നെ
തേടിട്ടവാനായിങ്ങെ
ഏററുവന്നു മരിച്ചു-
യിർത്തു വാനിൽ പോയോനെ—എന്നു

4. വാനിൽ പിതാവിൻ വല-
ഭാഗത്തിങ്കലിരുന്നു
ഹീനനാമെനിക്കായി
കേണപേക്ഷിക്കുന്നോനെ— എന്നു

5. മന്നവാ മശിഹായേ!
എന്നു നീ വന്നിടുമോ?
നിന്നെ കാണ്മതിനെന്റെ
കണ്ണുകൾ കൊതിക്കുന്നു— എന്നു

6. വേഗം വരുമെന്നു നീ
ലേഖനം തന്നില്ലയോ?
കാഹളം കേൾപ്പതിന്നാ-
ശ്ലാതുകൾ കൊതിക്കുന്നു— എന്നു

7. കർത്താവേ! വരേണമേ
ഭർത്താവേ! വരേണമേ
കാത്തിരുന്നിടുന്നു ഞാൻ
കാവല്ക്കാരൻ പോലയ്യോ!— എന്നു

---

൩൧൭. Tune "I've reached the land" 317.
S. S. & S. 277.

1. കാൽവറിയിൽ എൻപേക്കഹോ! ജീവൻകൊട്ടുത്തെൻരക്ഷകൻ
മഹത്വത്തിൽ ദൂതരുമായ് ഉഹത്തിൽ വീണ്ടും വന്നിടും
യേശുവരും വേഗംവരും—തൻശുദ്ധരെ ചേർത്തുകൊൾവാൻ

ആകാശമണ്ഡലമതിൽ മേഘങ്ങളിൽ ആഘോഷമായ്
ആനന്ദമേ! ഹാ! എന്നമേ—മനോവലിന്നല്ലേല്ലല്ലം!

2. ലോകത്തിൽ നാനാഭാഗത്തും പോർക്കനിതാ അത്യുച്ചത്തിൽ
ആഗമനയം പ്പുവിളി ഏവരും കേട്ടുണരുവിൻ— യേശു

3. കാത്തും വിളക്കോടും അരകെട്ടിയും തന്നെ കാക്കുവിൻ
താല്പര്യത്തിൽ നിങ്ങൾ ഏവരും തള്ളപ്പെട്ടും പുറത്തഹോ!— യേശു

4. വാതിൽ അടച്ചശേഷം ഈ ഭൂതലെയുണ്ടാമേ വക്കം;
അത്യാഗകഷ്ടങ്ങൾ അവ തെറ്റി ഒഴിവിൻ ഇപ്പൊഴേ— യേശു

---

൧൨ ഫെബ്ര. തോടി ആദിതാളം 318.

പല്ലവി

കാന്താ! എന്തിനി താമസമൊ?
കരൾക്കനിവുനിറഞ്ഞ പ്രിയ— കാന്താ

അനുപല്ലവി

സന്തതം നിജപ്രിയ—കാന്തയോടൊരുമിച്ചാ-
നന്ദമോടമോ—ട വാണിട്ടുന്നതിന്നു— കാന്താ

ചരണങ്ങൾ

1. എന്തുകൊണ്ടു വന്നീടുവാൻ—താമസിച്ചീടുന്നു
അന്തരംഗം വെന്തുനൊന്തു—സംഭ്രമിച്ചീടുന്നു
സ്വന്ത ജീവനായ നീയെൻ—കാന്തനായ് വരുന്നതിനീ-
യന്ധകാരാലോകത്തെ വി-ട്ടാശയിൽ കാത്തിരിക്കുന്നു— കാന്താ

2. അഞ്ജസാവരുന്നു ഞാനെ—ന്നല്ലയൊ പറഞ്ഞു
നെഞ്ചിലേത്തിരുന്ന കാണാ—ഞ്ഞൊററവും വലഞ്ഞു
വിജ്ഞാനപയോധേ! തിരു—സന്നിധിയിൽ വന്നണഞ്ഞു
നിൻ ജീവാമൃതമാം സ്വരം-കേൾപ്പാനും കൊതിനിറഞ്ഞു—കാന്താ

3. അന്ധതകളാകെ മാഞ്ഞു—മർത്ത്യ ദേഹത്തോടും
ചന്തമോടുപറവിയായ—നന്ദ സൈന്യം കൂടി
സന്തതം നിന്നോടു ചേർന്നി—ട്ടനമെന്യേ ഗാനത്തോട-
നന്തകാലം വാണിടുവാ—നെന്നിനി സംഗതി കൂടും?— കാന്താ

---

൩ ഫെബ്ര. ആനന്ദഭൈരവി ചാപ്പുതാളം 319

1. എന്റെ പ്രിയൻ പൊൻമുഖം ഞാൻ—കാണുന്നേരം വന്നീടുന്ന—
ക്ഷോണിയതിൽ വന്നെല്ലാ—സങ്കടവും വേഗം തീരും

2. ഭക്തസാക്ഷിസംഘമന്നാൾ—ഒടിക്കൂടി ഗാനം പാടു—
ന്നൊരുങ്ങുന്നവർപിന്നിൽ—കണ്ണീർതൂകി നിന്നീടുമെ

3. എൻെറ പ്രിയൻ പൊൻമുഖം ഞാൻ—നോക്കിനോക്കി നിന്നീടുമ്പോൾ
തങ്കമുഖത്തെന്നോടുള്ള—വാത്സല്യങ്ങൾ കണ്ടീടും ഞാൻ
4. കാണാനെനിക്കേററം കൊതി—യാണിപ്പോളുള്ള പാണികൾ
നാണം ലേശം കൂടാതെ ഞാൻ—തൃക്കരങ്ങൾ മുത്തം ചെയ്യും
5. എൻെറപേൎക്കു കുന്തമേററ—തൻവിലാവിൻ പൊൻമുറിവും
കണ്ടാലതിൽതന്നെ ഒരു—കോടിവൎഷം നോക്കീടും ഞാൻ
6. മുൾക്കിരീടം തൻശിരസ്സിൽ—എൻെറ പേൎക്കായ് സഹിച്ചവൻ
തേജസ്സതിൽ വാഴുംകാലം—കൂടെ ഞാനും വാണീടുമെ

---

൩൨൦. മുഖാരി രൂപകം 320.

1. നല്ലവനേ! വല്ലഭനേ! എന്നു നിന്നെ വന്നുകാണും
എന്നുകാണാം എന്നുകാണാം ഭാഗ്യദേശത്തെന്നുകാണാം?
2. ഈലോകത്തെരുവതിൽഞാൻ--കാണുമതെല്ലാം മായതന്നെ
നീങ്ങിപ്പോകും നീങ്ങിപ്പോകും—കാണുമതെല്ലാം നീങ്ങിപ്പോകും
3. ഭക്തന്മാൎക്കുള്ളാദിശിയിൽ—സാധു ഞാനും വന്നീടുമൊ?
എൻെറ പ്രിയ! എൻെറ പ്രിയ! സാധുഞാനും വന്നീടുമൊ?
4. ആയിരങ്ങൾ നശിക്കുന്നു—യേശുനാഥാ! കനിയേണം
വേലചെയ്യാൻ നെഹേമ്യാവിൻ—ആശതന്നെ ഞങ്ങൾക്കുംതാ
5. സ്വൎഗ്ഗകനാനിനിക്കുള്ള—ഭാഗ്യലോകമിൻപദേശം
എന്നുകാണും എന്നുകാണാം—സ്വൎഗ്ഗരാജ്യം എന്നുകാണാം?

---

൩൨൧. 321.

പല്ലവി.
നേരമാകുംമുന്നെന്നിൽ
വരിക വരിക എൻപ്രിയാ!
വന്നെൻദുരിതം മാററുക—നാഥനേ!

ചരണങ്ങൾ.
1. പാരിടത്തിൽ മനുഷ്യാവ-
താരം ചെയ്യോരേശുവേ! ഞാൻ
പാരം പരിശ്രമപ്പെടുന്നേൻ,
എൻനാഥനേ!— നേര

2. അന്തികെ വേഗം വന്നുയെൻ
വെന്തുരുകും മനമാത്മ-
ബന്ധുവേ! തണുപ്പിച്ചീടുക,
എൻനാഥനേ!— നേര

3. ലോകചിന്തയാലെൻമന-
മാകെയഴലായീടുന്നു
മാനുവേലേ! വേഗം വരിക,
എൻനാഥനേ! നേര

4. കാന്താ! വന്നീടുക മന-
ക്കാടുകൾ വെട്ടിയകററി
ചന്തമോടെന്നിൽ വസിക്കുക,
എൻനാഥനേ!— നേര

5. ചത്തചെള്ളാമെന്നെ നിൻെറ
ചിത്തത്തിലോൎത്താലറയ്ക്കും
കൎത്താവേ! കൈവിടരുതയ്യോ,
എൻനാഥനേ!— നേര

6. നീതിയിൻസൂര്യനെ! യെന്ന-
നീതിയുള്ളാത്മമതിങ്കൽ
മോദമോടെ വേഗം വാഴുക,
എൻനാഥനെ!— നേര

7. നിന്നെ ഞാൻ വിട്ടീടുമോ? നീ-
യെന്നെ അനുഗ്രഹിച്ചല്ലാ-
തെങ്ങും പോയിടതതയ്യയ്യോ,
എൻനാഥനെ!— നേര

---

## "കഴത്തിൽ വീഴന്തമാലൈ"

൩൨൨. കാപ്പി ഏകതാളം 322.

1. കണ്ടിടും പരനുടെ—തിരുമുഖമടിയനും
ആനന്ദമോടന്നു—വാനമദ്ധ്യേ
ചേർത്തിടുമെൻപ്രിയൻ—ശുദ്ധരോടൊരുമിച്ചു
വാനമതിൽ തന്നെ—എതിരേല്പാൻ

2. നീക്കിടും ദുരിതങ്ങ—ളഖിലവുമടിയനെ
നൽകിടുമച്ഛു വി—ന്നാമോദം
പാടിടും പരിശുദ്ധ—നാമം കൊണ്ടാടിടും
കൂടിടും വിശുദ്ധ—സംഘമതിൽ

3. അനവധി സുരവരർ—തിരുനാമസ്തുതിപാടി
കാഹളധ്വനികളായ്—പുറപ്പെട്ടുമെ
ആകാശവും കൊടും—മുഴക്കമോടൊഴിഞ്ഞിടും
ആകാശശക്തിയു—മിളകീടും

4. വാണിടും സുഖമോട-ങ്ങായിരമാണ്ടഹോ
യേശുവും തൻസർവ്വ—വിശുദ്ധരുമായ്
എന്തോരാനന്ദമെ—തൻതിരുസഭയുമായ്
വാണിടും സന്തോഷ—വാഴ്ചയിൻനാൾ

5. ഭക്തരിൻഗണം പാടും—സ്തുതി ജയ ഗീതങ്ങൾ
തൻവലഭാഗത്തിൽ—മേചൻകൊണ്ടു
മുക്തിയേറും തനി—ക്ക നവധി ഹല്ലേലൂയ്യാ
ആനന്ദമോടന്നു പാടിടുംനാൾ.

---

## "സീയോൻ മലമുകളിൽ"

൩൨൩. ശങ്കരാഭരണം ചാപ്പുതാളം 323.

പല്ലവി.

എന്നുള്ളിനാനന്ദമാം—പ്രിയതമൻ
വന്നതും വേഗത്തിൽ

അനുപല്ലവി.

മന്നിലെങ്ങും മുമ്പിൽ—കാണാത്തൊരു ദിവ്യ-
സുന്ദരമാം മുഖം—അന്നെൻകൺകൾ കാണും.

ചരണങ്ങൾ.

1. എന്നോടുള്ള സ്നേഹത്താൽ—ധരണിയിൽ
വന്നെന്നെ ഉദ്ധരിപ്പാൻ
തൻനിണം കാൽവറി—കുന്നിൽ ചൊരിഞ്ഞോരെൻ
കാന്തനെ കാണും ക—ല്യാണമോദനാളിൽ എൻ

2. മന്നിൽശേഷിക്കുന്നയെൻ—ജീവകാലം
എന്നും തിരുമഹത്വം
ഒന്നു മാത്രമെൻെറ—ഉന്നമായ്തീർന്നു ഞാൻ
തൻനാമത്തിൻ തിരു—മുന്നിൽ ജീവിക്കേണം— എൻ

3. തൻസ്വരൂപത്തോടെന്നും—നാളിൽ നാളിൽ
ഞാൻ അനുരൂപനായ്‌വാൻ;
യേശുവോടൊന്നിച്ചു—എൻസ്വഭാവം അഹോ
ക്രൂശിതമായതു—വാസ്തവമാകട്ടെ— എൻ

4. താമസമെന്ന്യേയവൻ—ദൂതരുമായ്
മാമഹത്വത്തിൽവരും
ആ മഹാനാൾ മൃത—രാം ശുദ്ധർ ജീവിക്കും
പ്രാപിച്ചീടും വൃതർ—രൂപാന്തരമപ്പോൾ— എൻ

5. ഖേദത്താൽ ബാധിതനാ(യാ)യ്—ചിലപ്പോൾ ഞാൻ
ഭൂതലെ ജീവിക്കുന്നൻ;
ആദിനം ഉള്ളം പ്ര—മോദസമ്പൂർണ്ണമെൻ
കാന്തൻ മുഖപ്രേമ—കാന്തികാണും എന്നാൽ— എൻ

---

നമ്പർ. ദ്വിജാവന്തി ആദിതാളം 324.

പല്ലവി.

കാന്താ! താമസമെന്തഹോ?—വരവാനേശു
കാന്താ! താമസമെന്തഹോ?

അനുപല്ലവി.

കാന്താ! നിൻ വരവിന്നായ്—കാത്തിരുന്നെൻെറ പ്രാ
വെന്തുരുകുന്നു കണ്ണും—മങ്ങുന്നെമ്മാനുവേലേ!— കാ

ചരണങ്ങൾ.

1. വേഗത്തിൽ ഞാൻ വരുന്നെന്നു—പറഞ്ഞിട്ടെത്ര
വർഷമതായിരിക്കുന്നു

മേഘങ്ങളിൽ വരുന്നെന്നു—പറഞ്ഞതോർത്തു
ദാഹത്തോടെയിരിക്കുന്നു
ഏക വല്ലഭനാകും—യേശുവേ! നിൻെറ നല്ല
ആഗമനം ഞാൻ നോക്കി—ആശയോടിരിക്കയാൽ— കാ
2. ജാതികൾ തികവതിന്നോ?—ആയവർ നിൻെറ
പാദത്തെ ചേരുവതിന്നോ?
യൂദന്മാർ കൂടുവതിന്നോ?കനാനിലവർ
കുടികൊണ്ടു വാഴുവതിന്നോ?
ഏതു കാരണത്താൽ നീ—ഇതുവരെ ഇഹത്തിൽ വ-
രാതിരിക്കുന്നു? നീതി—സൂര്യനാകുന്നയേശു— കാ
3. എത്ര നാൾ ഭരിച്ചുകൊള്ളും?—പിശാചീലോകം
എത്ര നാൾ ചതിച്ചുകൊള്ളും?
എത്ര നാൾ പറഞ്ഞുകൊള്ളും?—അപവാദങ്ങൾ
ശുദ്ധിമാന്മാരുടെ മേലും
കർത്താവേ നോക്കിക്കാണ്‌ക—പാർത്തലത്തിൻ ദുരിതം
സാത്താൻെറ ധിക്കാരമെന്ത—നീക്കുവാനായി പ്രിയ— കാ
4. ദുഃഖം നീ നോക്കുന്നില്ലയോ?—എൻെറ വിലാപ
ശബ്ദം നീ കേൾക്കുന്നില്ലയോ?
തക്കം നോക്കീടുന്നില്ലയോ?—പിശാചെന്മനം
വെക്കം ഹനിപ്പാനയ്യയ്യോ!
തൃക്കണ്ണാലെന്നെ നോക്കി—ദുരിതങ്ങളാകെ പോക്കി
വെക്കം നിൻമണവാട്ടി—ആക്കിക്കൊള്ളുവാൻ പ്രിയ— കാ

---

നവ൫. യമുനാകല്യാണി ചാപ്പുതാളം 325.

പല്ലവി.

കാന്താ! നിന്നെഞാനെന്നു—കാണും

അനുപല്ലവി.

ചന്തം ചിന്തുന്ന പ്രിയ—നാഥാ! മഹേശാ!— കാന്താ!

ചരണങ്ങൾ

1. മിന്നും പ്രഭയേറും നിൻ—പൊന്നുമുഖത്തെ കണ്ടു
കന്നത്തിൽ മുത്തം ചെയ്വാൻ—ഉന്നതനാഥാ!— കാന്താ!
2. വെണ്മയും ചുവപ്പുമാം—വിൺമണി നിൻ ശരീരം
കാണ്മതിനായെൻ കണ്കൾ—കാത്തിരിക്കുന്നേ— കാന്താ!
3. കോമളഗാത്രേൻ സഹസ്ര—ശ്വേതവസ്ത്രമണിഞ്ഞു
ഓമനയോടെ കാണ്മാൻ—വാഞ്ഛിച്ചീടുന്നേ— കാന്താ!

4. ഘോര ചിന്തിയെനിക്കായ്—പാരം തള്ളുന്ന വാ! നിൻ
ചാരെയണഞ്ഞു നിന്നെ—ആശ്ലേഷം ചെയ്വാൻ— കാന്താ!
5. മാർവ്വിലണഞ്ഞു തിരു—ത്തോളിലെൻ തല ചായ്ച്ചു
സർവ്വദാ നിന്നെ മോദാൽ—ചുംബനം ചെയ്വാൻ— കാന്താ!
6. സർവ്വശക്തിയിൽ ദൂത—സൈന്യഗണങ്ങളുമായ്
ജ്വാലാഗ്നിയിൻപ്രഭാവ—മോടെഴുന്നെള്ളും— കാന്താ!
7. താമസമെന്നു ചിലർ—താനെ നിനെക്കുംപോലെ
താമസിക്കയില്ലെന്നു—വാഗ്മൊഴി തന്ന— കാന്താ!

---

നമ്പ്ര. "And I shall See Him face to face" 326.

Sankey's No. 978.

1. എൻ ആത്മാവേ! ചിന്തിക്കുക—നിൻ മണവാളൻ വരവെ
നിൻ രക്ഷകൻ പ്രത്യക്ഷത—ഉള്ളിൽ പ്രത്യാശ ആക്കുകെ.
എൻ പ്രിയൻ മുഖം കാണും ഞാൻ
തൻ കീർത്തി നിത്യം പാടുവാൻ
2. ധ്വനിക്കുമേ തൻ കാഹളം—ഉയിർക്കും എല്ലാ ശുദ്ധരും
മിന്നീടും മേഘവാഹനം—ലക്ഷോപലക്ഷം ദൂതന്മാരും—
3. ഞാൻ ക്രിസ്തൻ ക്രൂശിൻരക്തത്താൽ—തന്മുമ്പിൽ നിഷ്കളങ്കനായ്
സ്നേഹത്തിൽ വാഴും കൃപയാൽ—സർവ്വ വിശുദ്ധന്മാരുമായ്—
4. എനിക്കായ് കണ്ണീർ ഒഴിച്ച—തൃക്കണ്ണിൻ സ്നേഹശോഭയും
ആണികളാലെ തുളച്ച—തൃക്കൈകളേയും കണ്ടീടും—
5. എൻ കാന്തനേ! എൻ ഹൃദയം—നിൻ സ്നേഹത്താലെ കാക്കുകെ
പ്രപഞ്ചത്തിൻ ആകർഷണം—എന്നിൽനിന്നകററീടുകെ—
6. നിൻ സന്നിധാനബോധത്തിൽ—എൻ സ്ഥിരവാസം ആക്കുകെ
നിൻ വരവിൻെറ തേജസ്സിൽ—ഉൾക്കണ്ണിൻ മുമ്പിൽ നില്ക്കുകേ
7. ഓർ ആയിരം സംവത്സരം—നിൻ മുമ്പിൽ ഒരു ദിനംപോൽ
അതാൽ എൻ ഉള്ളം താമസം—എന്നെണ്ണാതെന്നെ കാത്തുകൊൾ.

---

## SECOND COMING OF CHRIST

## ക്രിസ്തുവിൻെറ രണ്ടാമത്തെ വരവു്.

നമ്പ്ര. ആരഭി ആദിതാളം 327.

പല്ലവി

യേശു രാജൻ വരുമേ സീയോനേ!
നിൻെറ ക്ലേശമൊക്കെയും തീരുമേ

അനുപല്ലവി

യേശുരാജൻ വരവു—ഘോഷം കോടി സൂൎയ്യപ്ര-
കാശം പോലിരിക്കുമാം—കാശമണ്ഡലത്തിങ്കൽ— യേശു

ചരണങ്ങൾ

1. മന്നവമന്നൻ മനു—നന്ദനരെക്കാളതി-
സുന്ദര രൂപമുള്ളവൻ—കൃപ
തന്നധരങ്ങളിൽ പ—കൎന്നതാലനുഗ്രഹ-
മെന്നുമേററിരിക്കുന്നവൻ—ശക്തൻ
ഉന്നത തേജസ്സോടും—മിന്നും പ്രഭാവത്തോടും
തന്നുടെ വാളുതുട—തന്നിൽ തിളങ്ങീടവേ— യേശു
2. സത്യം സൌമ്യതനീതി—നിത്യം തനിക്കുള്ളതാ-
ലെത്രയും മഹത്വത്തോടും—ഓര ചി-
ശക്തിയോടും പ്രബല—പ്പെട്ട വാഹനമേറും
കൎത്തൻ വലങ്കൈ തന്നോടും—ഭയം-
തട്ടും കാൎയ്യങ്ങളേതും—ശത്രുക്കളുള്ളിൽ തന്റെ
അസ്ത്രങ്ങൾ പാഞ്ഞുകേറി—ട്ടത്തലോടവർ വീഴും— യേശു
3. പുത്രീ ചെവിക്കൊണ്ടു—ള്ളത്തിൽ വിചാരിക്കനിൻ
ശ്രോത്രത്തെ ചായിച്ചീടുക—സ്വജ-
നത്തെയും നിൻ പിതൃഗൃ—ഹത്തെയും മറക്കനീ
പാൎത്ഥിവനപ്പോൾ നിന്നുടെ—അഴ-
കേററം കൊതിക്കും പ്രാണ—നാഥനവനാകയാൽ
കാൽത്തളിരിൽ വീണു കൈ—ക്കൂപ്പി വന്ദിച്ചീടുക— യേശു

---

നവ്യ. ശ്രീരാഗം ചാപ്പുതാളം 328.

പല്ലവി

യേശുരാജനെഴുന്നെള്ളത്തിൻ—മുൻ ദൂതുകളി-
താ നടന്നു കൊണ്ടുവരുന്നു

അനുപല്ലവി

യേശുരാജനാകും നസ—റേശനാം മശിഹാ ദേവൻ
ഭൂതലത്തിലെഴുന്നെ—ള്ളുന്നതിനു വന്നു കാലം— യേശു

ചരണങ്ങൾ

1. കന്യകമകനായ് വന്നവൻ—മനുജൎക്കായി
മണ്ഡാമററു ചത്തുയിൎത്തവൻ—മഹിമയോടും
ഉന്നതൻ വലത്തുഭാഗ—ത്തിങ്കലിരിക്കുന്ന രാജ-
നന്നത പ്രതാപമോടി—മണ്ണിലാഗമം വരുവതാൽ— യേശു

2. രാജ്യസുവിശേഷമാം കൊടി—പിടിച്ചു സ്വൎഗ്ഗ-
രാജ്യമക്കൾ ചുററി നടന്നു—പ്രിയരേ! നിങ്ങൾ
രാജരാജനാകുമേശു—നാഥനെഴുന്നെള്ളുവതി-
ന്നായൊരുങ്ങി നില്പിനേയെ—ന്നട്ടഹാസിച്ചുരെക്കുന്നു— യേശു
3. അണ്ടർകോനിതാ അയക്കുന്നു—തന്റെ ആത്മാവെ
പണ്ടുതാനുരച്ചവാക്കുപോ—ലതാൽ കഠിന
കണ്ണർ പലർചെയ്തു ദ്രോഹം—കണ്ടു നടുങ്ങിയലറി-
ക്കൊണ്ടുവീണു യേശുപാദം—രണ്ടുമങ്ങിതാതൊഴുന്നു— യേശു
4. ദാവീദിന്റെ വീണുപോയൊരു—കൂടാരം ദേവാ-
ത്മാവിതാ പണിനടത്തുന്നു—അതിന്റെ കേടു-
പാടുകളൊഴിഞ്ഞൊഴിഞ്ഞു—പോയിടുന്നതാൽപുതിയ-
തായിടുന്നല്പമല്പം നി—വിൎന്നിടുന്നിതാമശിഹാ— യേശു
5. നിയമിതന്മാരുടെ കൂട്ടങ്ങൾ—കൂടിവരുന്നു
നിയമിതരല്ലാത്തവർകളും—കഠിനംപൂണ്ടു
അവിശ്വസിച്ചങ്ങവിശ്വസിച്ചു—പരിഹസിച്ചുപരിഹസിച്ചു
കഴുത്തുകളെകഠിനമാക്കി-ട്ടൊരുങ്ങുന്നന്തിക്രിസ്തുവിന്നായ്-യേശു
6. രാജരാജന്റെ യാത്രയ്ക്കിതാ—അവന്റെ വഴി-
യാകവെ നന്നാക്കിവരുന്നു—നമ്മുടെ നാഥ-
ന്നായൊരുപെരുവഴി വനത്തിലൊരുക്കിവരുന്നു
താണപ്രദേശങ്ങളുമു—യൎന്നുയൎന്നിതാവരുന്നു— യേശു

---

൩൨൯. ബിഹാക് ആദിതാളം 329.

പല്ലവി

യേശുവരും വേഗത്തിൽ—ഉല്ലാസമേ
യേശുവരും വേഗത്തിൽ—ക്രിസ്തേശു—
1. മേഘം തന്റേരും അ—നേകരാം ദൂതരും
ശേഖരിപ്പാൻ തന്നി—ലേക്കെല്ലാം ശുദ്ധരെ— യേശു
2. ദൈവത്തെ സത്യത്തിൽ—സേവ ചെയ്തവൎക്ക്
ചാവിനെ ജയിച്ചുതൻ—ജീവനെ കൊടുപ്പാൻ— യേശു
3. തന്തിരുവരവിന്നായ്—സന്തതം കാത്തവർ
അന്തമില്ലാത്തൊരു—സന്തോഷം ലഭിപ്പാൻ— യേശു
4. ഭൃത്യന്മാർ താൻചെയ്തു—സത്യപ്രകാരം
നിത്യമഹത്വത്തിൻ—രാജ്യത്തിൽ വാഴാൻ— യേശു
5. തൻജനത്തിന്റെല്ലാം—നിന്ദയെ നീക്കി
അൻപുള്ളകൈകൊണ്ടു—കണ്ണുനീർ തുടപ്പാൻ— യേശു

6. തൻതിരുമുഖത്തെ നാം—കൺകൊണ്ടുകണ്ടു
സന്തുഷ്ടരായെന്നും—തൻനാമം സ്തുതിപ്പാൻ— യേശു

---

൩൩൦. Tune "Who who are these" 330.

1. മാനവരെ രക്ഷിച്ചിടുവാനായ് വാനത്തിൽനിന്നിഹത്തിൽവന്നതൻ
ജീവനേകിയോരേശു—ഭൂവിൽ തിരികെ വരും
വേഗമേശു രക്ഷകനാഗമിച്ചിടും
മേഘമതാം വാഹനെ
2. തൻശുദ്ധരെ യാകാശെക്കൂട്ടുവാൻ—യേശുവരുന്നുതാമസംവിനാ
പാർത്തലത്തിൽ നിന്നവൻ—ചേർത്തിടുംതൻസന്നിധൌ
3. നിങ്ങളുടെയരകൾ കെട്ടിയും—ഭംഗിയോടെ ദീപം വിളങ്ങിയും
കർത്താവിൻ വരവിന്നായ്—കാത്തിടുവിൻ സർവ്വദാ
4. കുഞ്ഞാടിന്റെ കല്യാണംവന്നിതാ—കാന്തയലംകൃതമനോഹരി
ക്ഷണിക്കപ്പെട്ടോരെല്ലാം—ധന്യരഹോ! എന്നുമേ

---

൩൩൧. പന്തുവരാളി അടതാളം 331.

പല്ലവി

ത്രിലോകരാജൻ യേശു—ഈ ലോകാന്ത്യകാലവരുന്ന ഭദ്രം

അനുപല്ലവി

കാലം ഇല്ലതിൽ പിന്നെ—കരുണയില്ലതിൽപിന്നെ
ഭൂലോകം വിയലോകം—ഭൂതങ്ങളും നശിക്കും— ത്രി

ചരണങ്ങൾ

1. മേലെ ദൂതർ പറക്കും—കാഹളം ഊതും-ഭൂലോകവും വിറയ്ക്കും
ഏലോഹിമിഹതിരിക്കും—ആകാശത്തിൽ-ഏഴിടികൾ മുഴക്കും
കാലുനാഴികപോലും—കാലം താമസിയാതെ
മേലും കീഴിലും ബഹു—വേലുകെട്ടു ഭവിക്കും
മേഘവും ആകാശവും ചുററും—തിരശ്ശു തുല്യം
ഏകമായ് പറന്നു ഗമിക്കും
അക്കനം അന്ധതചേരും—യുക്തമോ ചന്ദ്രപ്രകാശം
തക്കമെന്യെ ലജ്ജയോടെ—ശീഘ്രമങ്ങുമറഞ്ഞിടും— ത്രി
2. അന്ധകാരം ഭയവും—മിന്നൽ ഇടി—ഗംഭീര ശബ്ദങ്ങളും
സിന്ധുവിൻഗർജ്ജനംപോൽ—മന്നനുടെ—സംസാരശബ്ദങ്ങളും
സ്വാന്തത്തിലുദിക്കാത്ത—സാദൃശ്യത്തിലുച്ചത്തെ
മണ്ഡലങ്ങളും വെന്തു—നീങ്ങിപ്പോയിടും ഹാ! ഹാ!

സംഖ്യയില്ലാത്ത ദൂരത്തിങ്കൽ—ശോഭ ചിന്തുന്ന
സംഘനക്ഷത്രങ്ങളും ഗ്രഹങ്ങളും
ഹാ! ഭൂമിയിതിന്മേൽ അ—ത്യന്ത തീവ്രത്തോടു വീഴും
എന്തു ഭയങ്കര കാഴ്ച—ചിന്ത ചെയ്യറിക മർത്ത്യാ— ത്രി.
8. പർവ്വതങ്ങളാം മലകളും—സർവ്വം തിരു-ഗർവ്വത്തിൽ വിഭ്രമിക്കും
ഉർവ്വീതങ്കൽ കുലങ്ങളും—നിർവ്വാണമാം—സർവ്വ വസ്തു നശിക്കും,
പൂർവ്വശക്തികളോടും—ഉർവ്വി രക്ഷകൻ യേശു
സർവ്വർക്കും തെളിവായി—മേഘത്തിലിരുന്നിടും.
ശോഭയുള്ള അങ്കി അരയിൽ—പൊൻനടുക്കെട്ടും
സൂര്യശോഭപോലെ മുഖവും
തീയുടെ ജ്വാലപോലുള്ള—കൺകളും പഞ്ഞിപോൽ കേശം
തീയിലെ പിച്ചളപോലെ—പാദശോഭയോടു ദൈവ— ത്രി.

---

൩൩൨. പൂർണ്ണചന്ദ്രിക രൂപകതാളം 332.

1.
കുഞ്ഞാട്ടിന്റെ കല്യാണം വരുന്നേ
കാലതാമസമില്ലെന്നറിവിൻ
കാത്തിരുന്ന-കാത്തിരുന്ന-പത്തു
കന്നിമാരെ നിങ്ങളും ഓർത്തുകൊൾവിൻ

2.
താമസംമൂലമക്കന്യകമാർ
പാതിരാവോളം ഉറങ്ങിയപ്പോൾ
കേട്ടുണർന്നു-കേട്ടുണർന്നു-മണ-
വാളൻവരുന്നെന്നൊരാർപ്പുവിളി

3.
കാത്ത കന്നിമാരിൽ ബുദ്ധിയുള്ളോർ
കൈകളിൽ എണ്ണയും സംഭരിച്ചു
ബുദ്ധികെട്ടോർ-ബുദ്ധികെട്ടോർ-അഞ്ചു
കന്നിമാരെണ്ണയില്ലായ്പോയി കഷ്ടം!

4.
ബുദ്ധിയുള്ളോർ തെളിയിച്ച ദീപം
കർത്താവുവന്നണഞ്ഞ ക്ഷണത്തിൽ
സന്തോഷമായ്—സന്തോഷമായ്—അവർ
ചെന്നുകടന്നു മണിയറയിൽ

5.
എണ്ണതേടിപ്പോയ കന്യകമാർ
വന്നുചേർന്നപ്പോൾ കതകടച്ചു
ദുഃഖമോടെ-ദുഃഖമോടെ-അവർ
മുട്ടിവിളിച്ചു വാതിലിങ്കൽ

6.
കർത്താ! ഞങ്ങൾക്കു തുറക്കയെന്നു
കെഞ്ചിയോരഞ്ചു ബുദ്ധിഹീനർ
ചൊന്നിതപ്പോൾ-ചൊന്നിതപ്പോൾ-നാഥൻ
പോകുവിൻ നിങ്ങളെവിടത്തുകാർ?

---

"സരസ സാമദാന"

൩൩൩. കാപ്പിനാരായണി ആദിതാളം 333.

പല്ലവി.
മശിഹദേവൻവരും—മഹത്വമേഘമതിന
മിന്നീടും ദൂതരും—മേഘങ്ങളിൽ (ത്തിൽ
മശിഹദേവൻവരും

അനുപല്ലവി.

പരമൻ ഗാംഭീര്യ—നാദമായതോടും
സുരരിൽപ്രവരൻതൻ - വീരനാദമൊടും—

ചരണങ്ങൾ.

1.

ജഗദീശൻ കാഹളം—ദീർഘമായ്മുഴങ്ങും
സ്വർഗ്ഗലോകേനിന്നു—ആഗമിച്ചീടും
ക്രിസ്തുവിൽ മൃതരെല്ലാം—ആദ്യം ഉയി
ത്തീടും

ഭക്തരുംരൂപാന്തരം-പ്രാപിച്ചുയൎന്നീടും—

2.

തിരുവചനമതിൻ—പരമാശ്വാസ
ത്താൽ
സ്ഥിരവിശ്വാസം പൂണ്ടു—ധീരരായ്പാ
ത്താൽ
അരുളും നിത്യജീവൻ—പറുദീസയതിൻ
പെരുകും മോക്ഷഭാഗ്യം—കാത്തൊരുങ്ങി
നില്പിൻ—

---

"കുഞ്ഞാട്ടിൻെറ കല്യാണം" എന്നപോലെ

നമ്പർ. പൂർണ്ണചന്ദ്രിക രൂപകതാളം 334.

1.

അർദ്ധരാത്രിക്കിതാകേട്ടിടുന്നു
സ്വർഗ്ഗീയനാം മണവാളൻ തൻെറ
ആഗമനം—ആഗമനമതിൻ
ആർപ്പുവിളി അത്യുച്ചത്തിൽ എങ്ങും

2.

ബുദ്ധിയില്ലാത്തന്യ കന്യകമാർ
ബദ്ധപ്പാടോടുണർന്നുവിളിക്കിൽ
എണ്ണയില്ലാ—എണ്ണയില്ലാ—എന്നു
ഖിന്നരായ്കണ്ടു പരിഭ്രമിച്ചാർ

3.

അന്നേരമെങ്കിലും കർത്തനുടെ
സന്നിധൌ എണ്ണയുമായ് ചെന്നിടാതെ
വാങ്ങുവാനായ് - വാങ്ങുവാനായ് - അവർ
വില്ക്കുന്നോരെയന്വേഷിച്ചുപോയി

4.

വന്നാനന്നേരത്തു വാനിൽനിന്നു
മിന്നൽപോലെ മണവാളനഹോ!
ബുദ്ധിയുള്ളോർ—ബുദ്ധിയുള്ളോർ-ഉടൻ
സദ്യയ്ക്കു ചെന്നവനോടുകൂടെ

5.

വാതിൽഅടച്ചു പിൻബുദ്ധിഹീനർ
നാഥാ! ഞങ്ങൾക്കു തുറക്കയെന്നു
ഖേദമോടെ—ഖേദമോടെ—കരം
ഞൊടിച്ചു പിടിച്ചു നിലവിളിച്ചു.

6.

സത്വരം ശാലയകത്തുനിന്നു
ഉത്തരം കേട്ടു ഭയങ്കരമെ
നിങ്ങളെ ഞാൻ—നിങ്ങളെ ഞാൻ—
അറി-
യുന്നില്ല എന്നവൻ ചൊന്നാനപ്പോൾ

---

നമ്പ്ര. ബിഹാഗ് ആദിതാളം 335.

പല്ലവി.

വന്നീടും പരമദേവ—നന്ദനനീശൊ

അനുപല്ലവി.

മുന്നം വന്ന ഭാവം മാറി—മേഘവാഹനത്തിൽ കേറി
വിണ്ണും മണ്ണും ഞെട്ടങ്ങീടാൻ—വിക്രമം മർത്യർ കണ്ടീടാൻ—വന്നീ

ചരണങ്ങൾ.

1. കണ്ണിനെ മയക്കും പ്രഭ—യന്നു വിളങ്ങും
കണ്ടവൎക്കെല്ലാവൎക്കും മഹാ—അത്ഭുതം തിങ്ങും
സ്വൎണ്ണമയമാം ചെറുബിൻ സിംഹാസനത്തിലിറങ്ങും
സത്യദൈവപുത്രനായ സ്വൎഗ്ഗനാഥൻ യേശുദേവൻ— വന്നി
2. കാച്ചിയ പിച്ചളരൂപം പോലെ—കാല്കൾ മിന്നും
കരത്തിലേഴു താരകങ്ങൾ—കാന്തിയിൽ തിങ്ങും
ഒച്ചയും കടൽമുഴക്കം ഒത്തു ഭീതിയോടെ മുഴങ്ങും
ഉന്നതകാഹളം ദൂതർ ഊതുമേ ഭൂമി കലുങ്ങും— വന്നി
3. അഗ്നിജ്വാല പോലീ കണ്ണുകൾ—അന്നു ജ്വലിക്കും
ആദിത്യനു തുല്യം മുഖ—ശോഭ ഫലിക്കും
അന്നു തിരുകേശം ഹിമം—എന്നപോൽ ശോഭിച്ചിരിക്കും
അത്ഭുതം ഇതു മനവരേ—ഓൎത്തിടും കൎത്ത നിൻവാക്കും— വന്നി
4. ആരവം ചെയ്യുന്ന ദൂതർ—അങ്ങു കൂടീടും
ആ വലിയ നാളിൽ കൎത്തൻ—ആജ്ഞ തന്നീടും
ആയിരം കോടിയായ് നരർ അങ്ങു തന്മുമ്പിൽ നിന്നീടും
ആവലാധിയോടും ദുഷ്ടർ ഏറെ പ്രലാപം ചെയ്തീടും— വന്നി

---

## ൩൩൬. സൌരാഷ്ട്രം ത്രിപുടതാളം 336.

പല്ലവി.

വരുമേ ഉണൎന്നിരിപ്പിൻ—യേശുനാഥൻ
വരുമേ ഉണൎന്നിരിപ്പിൻ.

അനുപല്ലവി.

വലിയോൎക്കും ചെറിയോൎക്കും മാന്യൎക്കും ഹീനൎക്കും
അഖിലൎക്കും വിധി നല്കി തക്ക ഫലം കൊടുപ്പാൻ— വരു

ചരണങ്ങൾ.

1. ഭേരിയാൽ ബ്രഹ്മാണ്ഡ—ഭിത്തികൾ കലുങ്ങുവാൻ
പെരും കാഹളധ്വനിയാൽ—ദേവഗണം കലുങ്ങുവാൻ
അരിഗണം ചുളുങ്ങുവാൻ—തന്നിൽ ആശ്രിതന്മാരും
നിരയണി ദൂതരും—ചേൎന്നു ഇടഞ്ഞീടുവാൻ— വരു
2. വാനം ഭടഭടെന്നു—ഭുവനം കിടുകിടുങ്ങി
ഹീനപ്പേയെ ചേൎന്നു—ഏവരും നടുനടുങ്ങി
മാനം ഇല്ലാതെ വാണ—പാതകരോടുവാൻ
ജ്ഞാനഗാനം പാടി—നൽ സഭ ഇടങ്ങുവാൻ— വരു
3. ഇമ്പപ്പെട്ടാളുകാരെ ജീവ—ഇമ്പ കനികളൂട്ടി
തൻപ്രസാദപാത്രരെ—ചെമ്പൊൻമുടികൾ ചൂട്ടി

അൻപററോരെ നരക—വൻപാകവെകാട്ടി
അൻപുള്ള ദാസർക്ക—സമ്പൽഗതി കൂട്ടുവാൻ വരു
4. വിശ്വാസികളെ താൻ—ഉയൎത്തി പുകഴ്‌വതിനും
മേലും മോക്ഷവാസികൾ—ചാലെ ഘോഷിപ്പതിനും
വിശ്വാസഹീനരെ—നിരസിച്ചകററുവാനും
വിൺപരിവാരം ചൂഴ്‌ന്നു—അൻപൻ യേശുമഹേശൻ— വരു

---

## 'നന്മെ മൂലനേ' എന്നപോലെ.

നമ്പ്ര. ചെഞ്ചുരുട്ടി ഏകതാളം 337.

1. വന്നിടേണമേ—പൊന്നെന്നും രാജനേ!—നീ
വന്നിടാഞ്ഞു ഞങ്ങളേററം—ഖിന്നരാകുന്നേ
2. വേഗമോടു നീ—ഭൂമൌ വന്നിടുമെന്നു
ലോകപാലകാ! നിൻവാണി—പോലെ ശീഘ്രമായ്
3. കാന്തനായ നീ—വേഗ മന്തികെ വന്നു
കണ്ടിടാഞ്ഞങ്ങിണ്ടലേററ—മുണ്ടു മാനസേ
4. വരുവതിന്നി നീം—ഏറും അരുളു താമസം
ജനത്തിനുള്ള പെരുത്ത ശാപം—അകററുവാൻ ജവാൽ
5. ചതിയനാം പിശാ—ചേററം മതിമയക്കുന്നു
അതിക്രമങ്ങൾ പെരുത്തനേകർ—തണുത്തുപോകുന്നു
6. ഇരുളകലുവാൻ—ദിവ്യ വെളിവുണ്ടാകുവാൻ
കരളലിഞ്ഞീ ധരണിയിൽ നീ—ഭരണം ചെയ്യുവാൻ

---

നമ്പ്ര. ബിലഹരി രൂപകം 338.

പല്ലവി.

വരുവിനേശു രാജനെ—എതിരേല്പാനൊരുങ്ങുവിൻ

അനുപല്ലവി.

പരൻ എന്നേരവും വരാ—മതിന്നേതും തടയില്ലാ— വരു

ചരണങ്ങൾ.

1. വരുവാനുള്ളൊരു നേരം—വിരവോടിങ്ങണയുന്നു
ഒരു മാത്രയിളവെന്ന്യേ—പരനെ കാത്തിരിക്കേണം— വരു
2. തിരുമണവാട്ടിയാവാ—നൊരുങ്ങീടുന്നവരെല്ലാം
പരനോടെല്ലാ നേരവും—ഒരുമിച്ചു വസിക്കേണം— വരു
3. മണവാളൻ തന്നെ കാണ്മാ—നധികം കൌതുകത്തോടു
തുണനീയെന്നവ നില—ങ്ങഭയം വീണുകൊള്ളേണം— വരു

4. പുതിയ കല്പനയാകു—ന്നൊരു സ്നേഹക്കാറ്റി തൊട്ടു
കളങ്കമേശാതവനോടെ—പുറകെ പോയിടേണം നാം— വരു
5. തിരുമുമ്പിൽ നാമെല്ലാരും—ഒരുപോൽ കണ്ടീടുമപ്പോൾ
കറയൊട്ടുമില്ലെന്നാലോ—പരമഭാഗ്യമായ് വാഴാം— വരു

---

## "ശൂലേമിയെ പ്രേമകാന്തേ എന്ന രീതി"

നം-നൻ. ആനന്ദഭൈരവി ചാപ്പുതാളം 339.

1. ലക്ഷങ്ങളിൽ സുന്ദരനാം—ശൂലേം നാരി മണവാളൻ
ഈക്ഷിതിയിൽ വാഴുവാനായ് വന്നീടും—മോക്ഷ
മാർഗ്ഗമേകുവാൻ രക്ഷകൻ തിരു—മേനി പൂണ്ടുപിറന്നളവിൽ
രാജരാജനായി വാഴാനായവൻ—ശീഘ്രം
കോടി സൂര്യകാന്തിപൂണ്ടു വന്നീടും—മഹാ
ഭാഗ്യകാലം നമുക്കേകി വാണീടും
2. കണ്ണുനീരിൻ താഴ്‌വരയിൽ—കാലടികൾ പതിച്ചവർ
പശുക്കിടാക്കൾ തുല്യരായ് മോദിക്കും—പര
ദേശവാസമവർക്കനല്ലാൻ—യേശുനാഥൻ നീതിസൂര്യൻ
തൻജനത്തെ കടാക്ഷിക്കും കാലത്തിൽ—സർവ്വ
ഖേദവും ഞാൻ മറന്നങ്ങു വാണീടും—എന്നി
മാനുവേലിൻ ചിറകിൽ ഞാനോടീടും
3. യെരുശലേമിൻതെരുവിലൂടെ—കരഞ്ഞു ക്രൂശും ചുമന്നവൻ
തിരിച്ചുവരുംകാഴ്ചകാണ്മാൻ കാലങ്ങൾ—പാരം
ഞെരുങ്ങിപാരിൽവസിച്ച സാധുജനത്തിൻനിന്ദയൊഴിച്ചവൻ
രാജ്യമവർക്കായി വീതിച്ചീടുന്നു—ഓരോ
രാജാക്കളായ് ക്രിസ്തുരെല്ലാം തീരുന്നു—ബഹു
മോദമോടെ നമ്മളെല്ലാം വാഴുന്നു.
4. കർത്താവേ! ഞാനവിടെ നിന്റെ—തിരുമുഖത്തിൻ ശോഭ
പൂണ്ടു ദൈവദൂതതുല്യനായി വാഴുവാൻ—എന്നിൽ
കനിഞ്ഞുനിന്നുടെ തങ്കമേനിയെൻ—പങ്കശാപം ഹനിച്ചീടാൻ
ദൈവകോപത്തീയിൽ വെന്തുതോർക്കുമ്പോൾ—മഹാ
കൃപ കൃപ എന്നു ദാസൻ ചൊല്ലുന്നേ—അതാൽ
ദൈവമേ! ഈ കൃപയിൽ ഞാൻ ആയല്ലോ!
5. കർത്താവേ! നീ വരേണമെൻകണ്ണുനീർകൾ തുടച്ചീടാൻ
കാലം എത്ര കടന്നെന്റെ കാന്തനേ!—നിന്റെ
പൊൻമുഖത്തിലൊർ ചുംബനത്തിനീ—സാധു പാരം കൊതിക്കുന്നു
പ്രേമമേറും മാർച്ചിൽ ഞാനാകുവാൻ—ബഹു

മോദമേറും സ്വർപ്പുരത്തിൽ പൂകുവാൻ—ഇനി
താമസം നീ വരുത്തല്ലെ ദൈവമേ!

---

നമ്പ്ര. സിന്ധുകന്നട ഏകതാളം 340.

1. യേശുരാജൻ വരുന്നിതാ—വിശുദ്ധരെത്തന്നരികത്തു
ചേർത്തു സഹസ്ര വാഴ്ച ത്വരിതം—പാർത്തലത്തിൽ തുടങ്ങുവാൻ
2. മണ്ണിൽ ഉറങ്ങിയിരുന്നവർ—ഉണരും ഇമയിൻ അളവതിൽ
എണ്ണസഹിതം കാത്തവർക്കുടൻ—വന്നിടും മറുരൂപവും
3. ഇരുകക്ഷികളും വിയമതിൽ—ഒരുമിച്ചുടനെ കയറിടും
അരുമകണവൻ തിരുമുഖം ക—ണ്ടരികെ അണയുമേവരും
4; ഭരണം ചെയ്യുമൊരുമിച്ചോ—രായിരം സംവത്സരം
നരപതീപദം അന്നവർക്കു—കരസ്ഥമാകുമേവർക്കും
5. യേശുരക്ഷിതാവിനെ—വിശ്വസ്തതയിൽ അനുദിനം
സേവിച്ചിരുന്ന ദാസർക്കഖിലം—ഏകും കർത്തൻ പ്രതിഫലം
6. ജീവമഹത്വമുടികളായ്—ഏവം വിവിധമകുടങ്ങളും
ഉദ്ധിനാഥൻ നല്കും തൻെറ—സർവ്വ ദാസർക്കും അഹോ
7. ഭാഗ്യയുഗമടുത്തഹോ—ആത്മനിറവെന്നുള്ളൊരു
യോഗ്യത നിനക്കുണ്ടായൊ?—ശീഘ്രം നീയും ഒരുങ്ങുക.

---

"കാണാമിനി നമുക്കു"

നമ്പ്ര. ബിഹാഗ് ഏകതാളം 341.

പല്ലവി.

കാണും വേഗം പ്രിയ രക്ഷകനെ
വാനമേഘങ്ങളിൽ—ഹല്ലെലൂയ്യാ—

അനുപല്ലവി.

പ്രാണൻകൊടുത്തെന്നെ—ത്രാണം ചെയ്താനവൻ
ആനന്ദമേകും തൻ—ആനനദർശനം— കാണും

ചരണങ്ങൾ.

1. തന്നുടെ പേർക്കു വ്യാ—പാരം ചെയ്വാൻ
എന്നെയേല്പിച്ച തൻ—താലന്തിനെ
നന്നായുപയോഗി—ച്ചെന്നാകിലുണ്ടാകും
ഉന്നതമോദം തൻ—സന്നിധൌ അന്നേരം— കാണും
2. യേശുക്രിസ്തു വാം മ—ടിസ്ഥാനത്തിൽ
നാശം വരാത്ത പൊൻ വെള്ളി കല്ലാ

ക്ലേശം വിലയില്ലം—പുൽമരം വൈക്കോലൊ
തീശോധന ചെയ്യും—ആ സമയം പണി— കാണും

3. നിൻ സ്വന്തം ക്രൂശിച്ച—രക്ഷകനാം
യേശുവിന്റെ ഹിതം—ചെയ്യുന്നിനായി
തൻ ശുദ്ധാത്മാവിൻ മാ—ർഗ്ഗതിയിൽ സർവ്വദാ
ആശ്രയിച്ചു ജീവി—ക്കിൽ സന്തോഷത്തോടെ— കാണും

4. ആത്മാക്കളെ നേടീ—ടുന്നതിനു
നിന്നായുസ്സിനെ പ്ര—തിഷ്ഠിക്കകിൽ
നൽ ലഭിക്ക മ—നേകർക്കും നീ മൂലം
വൻപ്രമോദമുണ്ടാം—തന്മുമ്പിൽ ആ നാളിൽ— കാണും

5. ജീവമുടി മഹ—ത്വ മകുടം
ഏവം കിരീടങ്ങൾ—രാജരാജൻ?
തൻ വിശ്വസ്ത ദാസ—ർക്കായ് വെച്ചിട്ടുള്ളതു
ഏവർക്കും നല്കും അ—വൻ ആ സന്ദർഭത്തിൽ— കാണും

---

## ൩൪൨. ഇംഗ്ലീഷ് 'മഹിമാപതി' ആദിതാളം 342.

പല്ലവി.

നരരെ വിധിപ്പതിനായ്—യേശുരാജൻ ഭൂധരയിൽ
വരുമന്ത്യനാളതിൽതൻ—ദിവ്യതേജസ്സോടുകൂടെ

അനുപല്ലവി

ബഹുസൂര്യശോഭയെ—കവിയുന്ന കാന്തിയിൽ—നരരെ

ചരണങ്ങൾ.

1. നരരാസകലമപ്പോൾ—രാജരാജസന്നിധിയിൽ
വരും ജീവിക്കുന്നവരും—മണ്ണിൽനിന്നുയിർത്തവരും
വിധിചൊല്ലുമേ പരൻ—അഖിലർക്കുമാദിനം— നരരെ

2. ധരണിപതിഗണങ്ങൾ—സൈന്യങ്ങൾക്കധിപതികൾ
പെരുത്ത ബലമുടയോർ—ഏററവും ധനികരുമെ
ഭൂമിക്കും ക്രിസ്തേശുവിൻ—തിരുമുമ്പിലന്നഹോ!— നരരെ

3. മനഃപൂർവ്വമായ് പരനിൻ—ശുദ്ധകല്പനകളെല്ലാം
ദിനംതോറും ലംഘനംചെ—യ്തീടിന നരർക്കഖിലം
കൊടുക്കുമവൻ മഹാ—കൊടിയോരു ശിക്ഷയെ— നരരെ

4. അധരങ്ങൾകൊണ്ടു മാത്രം—തന്നെ സേവചെയ്യുവരും
സതതം പരംപരനെ—വ്യർത്ഥമായ് ജപിച്ചവരും
എരിയുന്ന ചൂളയിൻ—ഇരയാകുമെന്നുമേ— നരരെ

5. പരമേശുവിൻവിളിയെ—കേട്ട പിൻമാറിയവരും
തിരുസ്നേഹത്തെ ത്യജിച്ചു—പോയ്ക്കളഞ്ഞവരുമെല്ലാം
തിരുമുമ്പിൽ കണ്ണുനീർ—ചൊരിയും അനന്തമായ്— നരരെ
6. കരുണാസനമതിന്മേൽ—ഇന്നു യേശുരക്ഷകൻതാൻ
ഇരുന്നു മാസ്നേഹമോടെ—നിന്നെയും വിളിച്ചിടുന്നു
ഈ രക്ഷയിൻദിനം—വിധിനാൾ സമീപമെ— നരരെ

---

### ൩൪൩. ഇംഗ്ലീഷ് "ആശിഷമാരി" 343

1. ക്രിസ്തുരാജ മണവാളൻ—ഇദ്ധരണിയിലെത്താൻ
ശുദ്ധരെ ചേർത്തുകൊൾവാനായ്—സത്വരം വന്നിടുമെ
യേശു വരുന്നു—യേശു ഇതാ വരുന്നു
ആശു തൻ ശുദ്ധരെല്ലാമാ-
കാശത്തിൽ ചേരുമഹോ
2. തന്നുടെ ആഗമനത്തിൻ—മുന്നിലെ ആർപ്പുവിളി
മന്നിടം തന്നിലെങ്ങും നാം—ഉന്നിതാ കേട്ടിടുന്നു— യേശു
3. കാഹളത്തിൻ ധ്വനികേൾപ്പിൻ—ആഹ്ളാദപ്രദമതു
വേഗത്തിൽ പ്രാപിക്കും ശുദ്ധർ—ദേഹരൂപാന്തരത്തെ— യേശു
4. സ്വർഗ്ഗീയനാം മണവാളൻ—വേഗത്തിൽ ആഗമിക്കും
എണ്ണയുള്ള വിളക്കോടെ—തന്നെനോക്കിയിരിപ്പിൻ— യേശു
5. വാതിൽ അടച്ചതിൻശേഷം—ഖേദിച്ചാൽ നിഷ്ഫലമേ
ഇന്നു പ്രസാദത്തിൻകാലം—ഇന്നഹോ രക്ഷയിൻനാൾ— യേശു

---

### ൩൪൪. "We shall stand before the King" 344

1. രാജൻ മുമ്പിൽനിന്നുനാം-കണ്ടിടുംതൻ സൌന്ദര്യം ഹല്ലേലൂയ്യാ!—ഹല്ലേലൂയ്യാ
ദൂതന്മാർക്കുതുല്യരായ്—വാഴും നാം സന്തുഷ്ടരായ് ഹല്ലേലൂയ്യാ!—ഹല്ലേലൂയ്യാ!
രാജൻ മുമ്പിൽനിന്നു നാം—കണ്ടിടും തൻസൌന്ദര്യം
കീർത്തിക്കും തൻമഹത്വം—ഹല്ലേലൂയ്യാ! വേഗത്തിൽ
രാജൻ മുമ്പിൽ നില്ക്കും നാം
2. രാജൻമുമ്പിൽനിന്നുനാം—നീക്കും പോരിൽആയുധം ഹല്ലേലൂയ്യാ!—ഹല്ലേലൂയ്യാ
തീർന്നു യുദ്ധാഭ്യാസവും—തീർന്നെല്ലാംപ്രയാസവും ,,
3. രാജൻമുമ്പിൽനിന്നു നാം—പ്രാപിക്കും തൻവാഗ്ദത്തം ,,
നാം പിതാവിൻരാജ്യത്തിൽ—വാഴും നിത്യതേജസ്സിൽ ,,
4. രാജൻ മുമ്പിൽനിന്നു നാം—ശോഭിക്കും നിരന്തരം ,,
തീർന്നു ബലഹീനത—തീർന്നു എല്ലാം ക്ഷീണത ,,
5. രാജൻ മുമ്പിൽനിന്നു നാം—പ്രാപിക്കും നിത്യാനന്ദം ,,
നിത്യജീവൻ ഇമ്പങ്ങൾ—തേജസ്സിൻകിരീടങ്ങൾ ,,

൩൪൫. ശങ്കരാഭരണം ഏകതാളം 345.

1. പർവ്വതപുരമതാം നി—ൎമ്മലമണിയ—തിൻ മഹാരാജനായി
വരുന്ന അന്നു നരർ ആ—സാമര്യവും—അറിയുകൊൾവിൻനിങ്ങളും
2. നരനായ്പണ്ടു മരിച്ചു—ഉയിൎത്തിൽ—സ്വർഗാരൂഢനായ്താൻ
കരിന്തു കെട്ടുന്നവർ ശ്രേ—ഷ്ഠരൂപനാം—പരമരക്ഷകനു
3. ധരണിയിൽ ദൈവരാജ്യം—സ്ഥാപിപ്പതി—ന്നൊരുങ്ങിവന്ന കർത്തൻ
അരുളി ശിഷ്യർ സുവിശേ—ഷം ഭൂമിയിൽ—എങ്ങും ഘോഷിപ്പതിന്നു
4. മണവാട്ടിയാം സഭയെ—സകല ജ—ടങ്ങളിൽനിന്നുമവർ
ക്ഷണിച്ചുകൂട്ടി മണവാ—ളൻ തന്നുടെ—വരവു കാത്തിരിപ്പാൻ
5. മഹത്വത്തിൽതാൻ തിരികെ—വരുന്നിതാ—തൻമണവാട്ടി സഭ
മണവാളന്നായൊരുങ്ങി—വിളക്കിൽ എ—ണ്ണയുമായ് കാത്തിടട്ടെ
6. വരുന്ന സമയമുണ—ൎന്നിരിക്കുന്നോർ—ഏറവും ധന്യരവർ
അരുമനാഥനോടുകൂ—ടെ വെള്ളം മ—ണിയറയിൽ ഉടനെ
7. ധരണിയതിന്നരചാ—നായ് മണ—വാളനൊന്നിച്ചിഹത്തിൽ
ഭരണംചെയ്യും ചിരകാ—ലം പരമ—ഭാഗ്യത്തിൽ അന്നവരും

---

൩൪൬. ഹുസേനി ആദിതാളം 346.

പല്ലവി.

സന്തോഷമേ! പരമ—സന്തോഷമേ!—യേശു
തമ്പുരാനിൽ മരിച്ചുള്ളോർ—ക്കെന്നുമുള്ളതാമേ.

ചരണങ്ങൾ.

1. സന്തതവും തൻ തിരുമ—ഹിമ പുരത്തിൽ തിരു-
സന്നിധിയിൽ കൂടിപ്പാടി—വാണിരിക്കാം
ചന്തമുള്ള സ്വൎണ്ണമുടി—ശുഭ്രവസ്ത്രം കിട്ടും
തമ്പുരാനേശുവിൻപുണ്യം—ലഭിച്ചവൎക്കെ—എന്നും— സന്തോ
2. നേരെ പരമ താത—ന്റെ പ്രകാശം—കണ്ടു
നിത്യവും അരികിൽ മക്ക—ളായിരിക്കും
ആരും ശത്രുക്കളില്ല—അവൎക്കിനിമേൽ—ജയം
ആഘോഷിക്കാം യേശുവിൻകൃപ ലഭിച്ചോർ—എന്നും— സന്തോ
3. ഇങ്ങുപെട്ട കഷ്ടതകൾ—മറന്നീടും—വിണ്ണിൽ
ഏതുമില്ല സങ്കടങ്ങൾ—ദുഃഖം പ്പതിന്നും
സംഗതിയങ്ങുള്ളതെല്ലാം—പാടിടുവാൻ—എന്നിൽ
ശക്തിയില്ല വാക്കുമില്ല—അതിവിപുലം—എന്നും— സന്തോ
4. കീൎത്തനങ്ങൾ പാടി നമ്മൾ—വാണിരിക്കാം—അങ്ങു
തെല്ലുമൊരു ശങ്കയെന്ന്യേ—സേവ ചെയ്യും

ആത്തു ദൂതഗായകരിൻ—പാട്ടുകൾക്ക—നമ്മൾ
അടുത്തു സ്വരമണ്ഡലം—മുഴക്കി നില്ക്കും—എന്നും— സന്തോ
5. ജീവതരുവിൻ ഫലങ്ങൾ—ഭുജിച്ചുകൊള്ളാം—നമ്മൾ
ജീവതോയം പാനം ചെയ്തു—സുഖിച്ചിരിക്കാം?
ഭൂവിലെ കഷ്ടം മറന്നു വസിച്ചുകൊള്ളാം—പരി-
പൂർണ്ണഭാഗ്യം ലഭിച്ചങ്ങു—വാണിരിക്കാം—എന്നും— സന്തോ

---

## ൩൪൭. ഭൈരവി ആദിതാളം 347

പല്ലവി

മോദമതി മോദം മോദം ഹേ!-വാഗ്ദത്തകാലം
സാദര—മണഞ്ഞിടുന്നഹോ!

അനുപല്ലവി

ജാതിഭേദം വാദംതീൎന്നു—ജാതികളൊന്നായിടുന്നു
യൂദജാതിയും മുതിൎന്നു—ജാതമോദം പാടിടുന്നു— മോദം

ചരണങ്ങൾ

1. അന്നു കാനനങ്ങൾ വൃക്ഷമേ—സീയോന്റെ മക്കൾ
നന്ദിയോടു പാടിയാൎക്കുമേ.
അന്നു സുവിശേഷക്കൊടി—മന്നിടെ ജയം കൊണ്ടാടി
ഉന്നതമായ്മിന്നും ജനം—സന്തതി പാടി വസിക്കും— മോദം
2. അന്നു സീയോനിൽനിന്നുണ്ടാകും—ആജ്ഞാവിശേഷം
മന്നിടമെല്ലാം-മതുകേൾക്കും
മന്നവർ മന്ത്രി പ്രജകൾ—എന്നിവരെല്ലാംവരിലും
ഒന്നുപോലവസിച്ചീടും—വന്നു സത്യാനുഗ്രഹങ്ങൾ— മോദം
3. കാട്ടുപാമ്പോടൊത്തു മേളിക്കും—കുട്ടികളെന്നാൽ
വാട്ടമുണ്ടാകയില്ലതുമേ
കാട്ടുപുലികളുമാട്ടിൻ—കൂട്ടവുമൊന്നിച്ചുമേയും
നാട്ടിലെല്ലാനന്മകളും—പുഷ്ടിയായി വൎദ്ധിച്ചീടും— മോദം
4. വാളുകുന്തങ്ങൾക്കില്ലാവശ്യം—കൊഴുക്കളാക്കി
ചാലുപോക്കാനാകുമായവ
നാലുദിക്കും സമാധാനം—ചാലവെ പരന്നിരിക്കും
വാളെടുക്കയില്ലാരുമേ—ചേലുകേടില്ലൊന്നിനുമേ— മോദം
5. ആലെലൂയ്യാ ഗീതം പാടുമേ—യരുശലേമും
ആലെലൂയ്യാ രാഗം പാടുമേ
ആലെലൂയ്യാ വാനത്തിലും—ആലെലൂയ്യാ ഭൂമിയിലും
ആലെലൂയ്യാ മാലാഖമാർ—ചൊല്ലുമേ മാനുഷരെല്ലാം— മോദം

---

# WORSHIP AND ORDINANCES.
# ശുശ്രൂഷയും വിശുദ്ധ കർമ്മങ്ങളും.

## Beginning of Service.
## ശുശ്രൂഷാരംഭം.

ർവ്യ. ഭൈരവി ആദിതാളം 348.

പല്ലവി.

യേശുവേ! ഈ സഭമേൽ
ആശുവന്നാശിഷം താ—ബഹു

അനുപല്ലവി.

ആശയോടീ—ദാസർ ചെയ്യും
യാചന കേൾക്കണമേ— യേശു

ചരണങ്ങൾ.

1. നിന്തിരുവാക്യമെങ്ങും—നൽവെളിവു കാട്ടീടുന്നു
സന്തതം കേൾപ്പവർക്കും—സംരക്ഷണവുമതായ്—പിന്നെ
എന്തുകൊണ്ടു പാപശീലം—ഞങ്ങളിൽ നീക്കമില്ല— യേശു
2. നിന്നുടെ പാട്ടുകളെ—നീ നിനെച്ചെങ്ങളുടെ
മന്നവാ! കേട്ടുകളെ—മായച്ചതളീടെന്നമേ—തൃക്കൺ
ഒന്നുകൂടെ നോക്കമാകിൽ—ഉയർ ഗുണം ഞങ്ങൾ— യേശു
3. പാപമോ അല്ല നിൻെറ—ബലിയല്ലു താൻ വലിപ്പം
കോപമോ അല്ല നിൻെറ—ഗുണം കൃപതാൻ വലിപ്പം—മന-
സ്സുരൂപമുള്ള രക്ഷകനെ—തള്ളരുതെങ്ങളെ നീ— യേശു
4. താതനും ഞങ്ങളുടെ—തായയും നീയല്ലയോ?
വേദവും ഞങ്ങളുടെ—ബോധവും അങ്ങനെ താൻ—ഇപ്പോൾ
മോദമായ് നീ താതൻ മുമ്പിൽ—വാദിച്ചരുൾ തരിക— യേശു
5. മക്കളാം ഞങ്ങളിന്നു—മധുരമോടെ കൂപി
തക്കമെനിന്നു നിൻെറ—ശരണം തേടുകയാൽ—ഇനി
ഇക്കരെ നിന്നക്കരയി—ലെത്തുവോളം തുണയ്ക്ക— യേശു

---

ർൻ. ശങ്കരാഭരണം ഏകതാളം 349.

പല്ലവി.

വന്ദനം യേശുപരാ! നിനക്കെന്നും—വന്ദനം യേശുപരാ!
വന്ദനംചെയ്യുന്നു നിന്നടിയാർ തിരു—നാമത്തിന്നാദരവായ്

ചരണങ്ങൾ.

1. ഇന്നു നിൻ സന്നിധിയിൽ—അടിയങ്ങൾ—വന്നുചേരുവതിനായ്
തന്നനിന്നുന്നതമാം—കൃപയ്ക്കുമേ—വന്ദനം ചെയ്തിടുന്നേ— വന്ദനം
2. നിൻരുധിരമതിനാൽ—പ്രതിഷ്ഠിച്ചു—ജീവപുതുവഴിയായ്
നിന്നടിയാൾക്കുചിതം—വൻ സന്നിധൌ—വന്നിടാമെ സതതം
3. ഇത്രമഹത്വമുള്ള—പദവിയെ—യിപ്പുഴക്കളുക്കരുളുവാൻ
പാത്രതയേതുമില്ലം—നിൻെറ കൃപ—യെത്രവിചിത്രമഹോ!
4. വാനദൂതഗണങ്ങൾ—മനോഹര—ഗാനങ്ങളാൽ സതതം
ഊനമെന്യേ പുകഴ്ത്തി—സ്തുതിക്കുന്ന—വാനവരനേ! നിനക്കു—
5. മന്നരിൽ മന്നവൻ നീ—മനുകുല—ത്തിന്നു രക്ഷാകരൻ നീ
മിന്നും പ്രഭാവമുള്ളോൻ—പിതാവിന്നു—സന്നിഭൻ നീയല്ലയോ?
6. നീയൊഴികെ ഞങ്ങൾക്കു—സുരലോകെ—യാരുള്ളു ജീവനാഥാ!
നീയൊഴികെ ഇഹത്തിൽ—മററാരുമില്ലംഗ്രഹിപ്പാൻ പരനേ!

---

൩൫൦. ബിഹാഗ് ആദിതാളം 350.

പല്ലവി.

വരിക നാഥാ! ഈ യോഗത്തിങ്കൽ
വരിക നാഥാ! ഈ യോഗത്തിങ്കൽ—നീ

ചരണങ്ങൾ.

1. മന്ദബുദ്ധിയോടിതാ—ദാസന്മാർ വന്നിട്ടുന്നേ
തരികനാഥാ!—സൽ ബുദ്ധിയപ്പോൾ— വരിക
2. മണ്ണുമയമാം ഞങ്ങൾ—മദ്ധ്യത്തിൽ വന്നിറങ്ങി
നിറയ്ക്ക നാഥാ —നിന്നാത്മാവിനാൽ— വരിക
3. ആശയോടിതാ ഞങ്ങൾ—സാഷ്ടാംഗം വീണിടുന്നേ
ആശിഷം തരു—മഴ പെയ്യുമ്പോലെ— വരിക
4. ഹല്ലേലുഹല്ലേലുയ്യും—പാടുപിൻ യേശുവിന്നു
കെട്ടപ്പിൻ സദാ—സ്തുതിസ്തോത്രങ്ങളെ— വരിക
5. താതസുതാത്മാവിന്നു—വന്ദനം മന്നുമെന്നും
ആകസദാ—കാലാന്ത്യമത്താകം— വരിക

---

൩൫൧. ശങ്കരാഭരണം ആദിതാളം 351.

പല്ലവി.

വാ പരമയോഗമദ്ധ്യേ-നീ കൃപ ചെയ്യുതിന്നു-നിൻ കൃ-

അനുപല്ലവി.

കാലിണയല്ലാതീ ദാസ-ർക്കേതുമില്ലാശ്രയമേ— വാ

ഖണ്ഡങ്ങൾ.

1. ആരുനിന്നോടിരറ്റ്പാ-നായണഞ്ഞീടുകിലും
ചാരവെ ചേരുമെന്നരു-ൾചെയ്തുള്ള വാഗ്ദത്തംപോൽ-നിന്റെ
സാരമായൊരു സന്നിധി-ദാസരിൽ ചേർത്തീടുക— വാ
2. നിന്നുടെ പൊന്നുപാദ-ങ്ങളെല്ലില്ലുള്ളവണ്ണം
മന്നവാ! ഞങ്ങളിൽ പതി- പാൻ കൃപ ചെയ്യണമേ-തിരു
സന്നിധിക്കുസമം നിനയ്ക്കി-ന്നതുമില്ലയതിനാൽ— വാ
3. പാപിയോടേറെയുള്ളിൽ-പ്രീതിയല്ലോ നിനക്കു
കോപിയാതിന്നു ഞങ്ങടെ- യാചന കേൾക്കണമേ—മന-
സ്താപമെല്ലാം പോക്കി നൽ പര-മാന്ദം നീ നൽകീടുവാൻ— വാ
4. ജീവനില്ലാതിരിക്കുമീ-ദാസരിലാകെയും നീ
ജീവവെള്ളം ചൊരിഞ്ഞുനിൻ-ജീവനെ നല്കീടുക-നിന്റെ
ആവി ഞങ്ങളിലൻപിനോടു വ—രാനരുൾചെയ്യണമെ— വാ

---

൩൫൨. തോടി ഏകതാളം 352.

ഖണ്ഡങ്ങൾ.

1. വന്നീടേണം യേശുനാഥാ! ഇന്നീയോഗമദ്ധ്യേ നീ
തന്നരുൾക നിൻവരങ്ങൾ-നിൻ സ്തുതികൊണ്ടാടുവാൻ
2. മന്നിടത്തിൽ വന്ന നാഥാ! പൊന്നുതിരുമേനിയെ!
നന്ദിയോടിതാനിൻ ദാസർ-വന്നു നിന്നെ കുമ്പിടാൻ
3. ആണിയേററ പാടുകളെ കാണിച്ചിന്നീ ദാസരെ
നാണിക്കാത്ത സാക്ഷികളായ്-തീർക്കണം എന്നേശുവെ!
4. താതനാമെൻ ദൈവമേ! ശ്രീയേശുനാമം മൂലമെ
തന്നീടേണമാത്മദാനം-പ്രാർത്ഥന ചെയ്തീടുവാൻ
5. വൈരിയാം ജഡം പിശാചു-ലോകമെന്നിവയിതാ
ഘോരസേനയോടുവന്നു-പോരിന്നായ് മുതിർന്നഹോ
6. വിക്രമാകും മോശയെ നീ-വാക്കിലേററം ശൂരനായ്
ആക്കിയല്ലോ നിൻകൃപാവ-രങ്ങളാലെൻ ദൈവമെ!
7. ഹല്ലേലൂയ്യാ യേശുവിന്നും-താതനാത്മനെന്നുമേ
ഹല്ലേലൂയ്യാ നിത്യകാലം-നിത്യഗാനം പാടുവേൻ.

---

൩൫൩. മുഖാരി ഖണ്ഡങ്ങൾ രൂപകം 353.

1. ഞങ്ങൾ മദ്ധ്യേ-വന്നീടേണം-പൊന്നേശു കർത്താവെ!
തിങ്ങും ഭക്ത്യാ-വന്ദിച്ചീടാൻ-നിന്നരുൾതാ-ദേവാ!
2. വിനയമായ്-നിന്നെഞങ്ങൾ-ഇന്നാരാധി-പ്പാനും
ആനന്ദമായ്-നിൻനന്മകൾ-വർണ്ണിച്ചീടു-വാനും

3. വെളിവാക്കെ-നുള്ളമതിൻ-കളങ്കം മു-ഴുവൻ
തളിക്ക നിൻ-രക്തമതാൽ-വെളുപ്പിക്ക-വേണം
4. കാന്തനിതാ-പ്രാർത്ഥിച്ചീടാൻ-പ്രീതിയായ്‌നൽ-കേണം
ചിത്തം നിന്നിൽ-പതിച്ചീടാൻ-ശുദ്ധാത്മാവിൻ-ദാനം
5. വണക്കമോ-ടിന്നു കേട്ടും-ക്കൊള്ളുവാൻതിരു-വാക്യം
നാണിക്കായ്യാൻ-തന്നരുളുനിൻ-കാരുണ്യമാം-സാക്ഷ്യം

---

൩൫൪. പുന്നാഗവരാളി ആദിതാളം 354

പല്ലവി

സേനയിൻ യഹോവായേ! നീ—വാനസേനയോടെഴു
ന്നെള്ളേണമേ സാലെമിതിൽ

അനുപല്ലവി

സീനായെന്ന മാമലയിൽ—വാനസേനയോടെഴുന്ന— സേ

ചരണങ്ങൾ

1. ഹീനരാമീ മാനവരിൽ—മാനസം കനിഞ്ഞഹോ
മാനുവേലനെ തന്നോരു—പ്രാണനായകാ! ഇന്നേരം— സേ
2. ശാലമോൻ പണിഞ്ഞതാം—ദേവാലയത്തിലന്നനു-
ക്കൂല മോടെഴുന്ന യിസ്ര—യേലിൻ ദൈവമേ! യിന്നേരം— സേ
3. നാലു ജീവികളോടാറു—നാലു മൂപ്പന്മാർ മദ്ധ്യേ
മാമഹത്വ മോടഹോ! സിം—ഹാസനസ്ഥനായി വാഴും— സേ
4. ഏശായ പ്രവാചകൻ ക—ണ്ടാലയത്തിലുള്ളതായ
മെച്ചമോടുയന്നതാം സിം—ഹാസനസ്ഥനേ! യിന്നേരം— സേ
5. ആറു ചിറകുള്ള സ്രാഫ—ദൂതസംഘമാകവെയ-
ങ്ങാത്തു പാട്ടുചൊല്ലി സർവ്വ—നാളിലും സ്തുതിക്കുന്നോരു— സേ
6. നേരായ്‌നിന്നാത്മാവുരച്ച—ക്രുറുള്ളോരു ചൊല്ലുമൂലം നിൻ
ആലയം ചേർന്നെങ്ങൾ പാട്ടു—പാടും കേട്ടനുഗ്രഹിപ്പാൻ— സേ

---

൩൫൫. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 355.

പല്ലവി

ആശിഷം നല്കേണമേ-മശിഹായേ!- ആശിഷം നല്കേണമേ

ചരണങ്ങൾ

1. ഈശനേ! നീയെന്യേ-ആശ്രയമാരുള്ളൂ?
ആശ്രിത വത്സലനേ!-അനുഗ്രഹ-മാരിയയക്കണമേ— ആ
2. ആഗ്രഹിക്കുന്നവ-ക്കായി നിന്നെത്തന്നെ
ശീഘ്രംനീ നല്കീടുമെ-സന്ദേഹമി-ല്ലാത്തിതാ കെഞ്ചിടുന്നേ— ആ

3. ആശ്രയം നീ തന്നെ ഈശ്വരാ ഞങ്ങൾക്ക
വിശ്രുത വന്ദിതനേ!-നിന്നെത്തന്നെ-ശീഘ്രം നീ നൽകണമേ— ആ
4. കാംശിനാ പോലുമീ—ദാസർക്കില്ല വിച
മാംശില്ലാവല്ലഭനേ!—നിൻ നാമത്തിൽ-ദാസരെ ഒന്നാക്കേണമേ— ആ
5. രക്ഷകാധാരനേ!—പൂജിത പൂർണ്ണനേ!
സർവ്വജനേശ്വരനേ!-യനാരതം-സ്തോത്രങ്ങളും പരനേ!— ആ
6. തേജസ്സിനാൽ നിന്റെ—ദാസരെയാകെ നീ
ആശ്ചര്യമായ് നിറയ്ക്ക-നിൻ നാമത്തെ-വാഴ്ത്തിപ്പുകഴ്ത്തീടുവാൻ— ആ

---

## ൩൫൬. ആനന്ദഭൈരവി ചാപ്പുതാളം. 356.

പല്ലവി

യേശുനാഥാ! നീതിസൂര്യാ! ഏകണം നീ നന്മദാനം
ദാസരിലീ സമയത്തിൽ നാഥനേ!—സർവ്വ
മാലൊഴിച്ചു ദിവ്യദാനം- നൽകുക

ചരണങ്ങൾ

1. ഇന്നു നിന്റെ സന്നിധിയിൽ—വന്നിരിക്കും ഞങ്ങളെ നീ
നിന്റെ ദിവ്യാശിഷം നല്കി പാലിക്ക—സർവ്വ
മായചിന്ത ദൂരെ നീക്കി കാക്കുക
2. ആത്മദാതാവായ നിന്നെ—സ്വന്തമാക്കി തീർത്തിടുവാൻ
ആത്മദാഹം ഞങ്ങളിൽ നീ നൽകുക—സർവ്വ
സ്വാർത്ഥ ചിത്തം ദൂരെ നീക്കി കാക്കുക
3. നിന്റെ സ്നേഹമറിഞ്ഞിട്ടു—നിന്നെ സ്നേഹിപ്പതിനായി
സ്നേഹ ഹീനരായവരിൽ വേഗമേ—നിത്യ
സ്നേഹരൂപനായ നിന്നെ കാട്ടുക
4. നീ പൊഴിക്കും തേന്മൊഴികൾ—ഞങ്ങളുള്ളിലാക്കിടുവാൻ
പാരം കൊതി നല്കിടേണം ദൈവമേ!—എല്ലാം
ചെയ്തു നല്ല ദാസരായി തീരുവാൻ
5. നല്ല പങ്കായുള്ളതിന്നു—ഞങ്ങളെല്ലാമെടുത്തീടാൻ
നല്ലതെല്ലാമടിയാർക്കു നല്കണം—ഒന്നും
വ്യർത്ഥമായി പോയിടല്ലേ ദൈവമേ!

---

## ൩൫൭. ആനന്ദഭൈരവി ചാപ്പുതാളം 357.

1. മന്നവനേ! മഹോന്നതാ! നിന്നെ ഞങ്ങൾ വന്ദിക്കുന്നു
ഇദ്ധരയിൽ നീയൊഴിഞ്ഞില്ലാരുമേ—ഞങ്ങൾ-
ക്കാശ്രയമായ് മേലിലും നീ മാത്രമേ.

2. ദൈവദൂത സൈന്യം നിന്നെ—നമിക്കുന്നു പരിശുദ്ധം!
ദോഷികളാം ഞങ്ങളിതിനെന്തുള്ളൂ?—ഓർത്താൽ
നിൻെറ നാമം ചൊല്ലിടാനും പോരായേ

3. മഹാദേവാ! മക്കൾ ഞങ്ങൾ—തിരുമുമ്പിൽ വണങ്ങുന്നു
മാരിപോലിന്നനുഗ്രഹം നൽകണം—സർവ്വ
ഖേദവും തീർത്തുനീ ഞങ്ങൾക്കാകണം

4. നിന്നെപ്പോലൊർ ധനമില്ല—നിന്നെപ്പോലൊർ സുഖമില്ല
എന്നെന്നേക്കും നിൻ മുഖത്തിൽ വാഴുവാൻ—ദാസർ-
ക്കനുവാദം തന്നു മാർവ്വിൽ ചേർക്കണം

5. പൊന്നുനാഥാ! പൊന്നുനാഥാ! നിൻമുഖംകണ്ടാനന്ദിപ്പാൻ
സ്വർഗ്ഗദേശത്തെന്നു വന്നു ചേർന്നിടും—ലോക
സങ്കടങ്ങളൊഴിഞ്ഞങ്ങുവാഴുവാൻ

---

ന.അവ്യ. ഇംഗ്ലീഷുരാഗം ഏകതാളം 358.

“മഹിമാപതി മശിഹാ” എന്ന രീതി

പല്ലവി

കരുണാസനമുൾപ്പതിയേ!—ദേവദാസരിൻ നിധിയേ!
വരികാശിഷം തരുവാൻ—നിൻെറ ദാസരിൻ നടുവിൽ

അനുപല്ലവി

തിരുസന്നിധി സദാ—പരമാലങ്കാരമേ— കരു

ചരണങ്ങൾ

1. തിരുനാമത്തിലിരുവർ—മൂവർ ചേരുന്ന സഭയിൽ
വരുമെന്നനിൻമൊഴിയെ—ഞങ്ങൾ ആശ്രയിച്ചിവിടെ
ഇരിക്കുന്നു രക്ഷകാ!—വരികാത്മ ദായകാ!— കരു

2. പരിശുദ്ധ സന്നിധിയിൻ—ബോധമാഴമായ്തരിക
പരിചോടടിയരിപ്പോൾ—ഭയഭക്തിയോടിരിപ്പാൻ
പരമാവി ഞങ്ങളെ—ഭരണം ചെയ്യേണമേ— കരു

3. പരമാമൃതമൊഴിയിൻ—മർമ്മമിന്നറിവതിനും
പരമാവിയിൻ നിറവെ—വീണ്ടും പ്രാപിക്കുന്നതിനും
വരമേകുകാപരാ!—അടിയാർക്കിന്നംബരാ!— കരു

4. സുരലോകമായതിലെ—ആത്മീയാശിസ്സുകളെല്ലാം
പരിപൂർണ്ണമായ്നിറഞ്ഞു—നിന്നിൽ മേവീടുന്നതിനാൽ
ചൊരിക വൻമാരിപോൽ—എളിയ നിൻ ദാസർമേൽ— കരു

5. ബലഹീനരാമടിയാർ—ബഹു മന്ദത മയക്കം
പല വീഴ്ചകൾ ഭവിച്ചു--ജീവൻ താണുപോയതിനാൽ
വിലയേറും രക്തത്താൽ—നിലമാററി കാക്കുവാൻ— കരു

---

## ൩൫൯. പോർത്തുഗീസ് ഏകതാളം 359.

വരസുന്ദര!—പരമണ്ഡല!
പരമേശനാഥനേ! വന്നരുൾസ്വാമി
സ്തുതിമംഗളം ജയമംഗളം (ൻ!
നിനക്കേ യഹോവായേ!—

1. ധരമണ്ഡലം—പരമണ്ഡലം
സൃഷ്ടിചെയ്ത ദേവനേ!
വന്നരുൾ സ്വാമിൻ!— സ്തുതി

2. നരദേവനേ!—ഗുരുനാഥനേ!
നര രക്ഷ കർത്തനേ!
വന്നരുൾ സ്വാമിൻ!— സ്തുതി

3. പശുക്കൂടതിൽ—മുഴക്കാടതിൽ
നരനായ കർത്തനേ!
വന്നരുൾ സ്വാമിൻ!— സ്തുതി

5. നരക്കായൊരു—ബലിയായ ദേ-
വനേ! പ്രിയ കർത്തനേ!
വന്നരുൾ സ്വാമിൻ!— സ്തുതി

6. മുറിവഞ്ചിനാൽ—നര പഞ്ചപാ-
തകം തീർത്തകർത്തനേ!
വന്നരുൾ സ്വാമിൻ!— സ്തുതി

7 തവ ഭക്തരിൻ—ജപം താതൻമുൻ
ക്ഷേമോക്കം കർത്തനേ!
വന്നരുൾ സ്വാമിൻ!— സ്തുതി

8 പരമാസനം—കരുണാസനം
വഴി നിൻ സഭയിതിൽ
വന്നരുൾ സ്വാമിൻ!— സ്തുതി

---

## ൩൬൦. ശങ്കരാഭരണം ഏകതാളം 360.

പല്ലവി.

ഞങ്ങൾക്കല്ല യഹോവായേ—ഞങ്ങൾക്കല്ല നാഥാ!
മംഗലൻ നിനക്കുതന്നെ—സർവ്വ ബഹുമാനം

ചരണങ്ങൾ.

1. മണ്ണാകുന്ന ഞങ്ങൾക്കൊന്നും—ചൊല്ലുവാൻ ശക്തിയില്ലേ
വിണ്ണിന്നധിപൻ നീയെല്ലാം—തന്നിട്ടുന്നതിന്നായ്— ഞങ്ങൾ
2. നിൻെറ സർവ്വ കൃപകൾക്കും—വണങ്ങി ജീവനാഥാ!
സന്തതം നിൻനാമത്തിന്നു—തേജസ്സുണ്ടാകട്ടെ— ഞങ്ങൾ
3. ഇന്നും എന്നും മന്നിലെങ്ങും—നിൻെറ ദിവ്യനാമം
വന്ദനീയംതന്നെ സദാ—വന്ദനം നിനക്കു— ഞങ്ങൾ

---

## ൩൬൧. ശങ്കരാഭരണം ആദിതാളം 361.

1.

അനുഗ്രഹ-ത്തോടെ ഇപ്പോൾ-അയയ്ക്കു
അടിയാരെ-യഹോവായേ!
മനസ്സലിവുടയ മഹോന്നത പരനേ!
വന്ദനം നിനക്കാമേൻ

2.

കരുണയിൻ—ആസനത്തിൽനിന്നു
കൃപ അടി—യങ്ങൾ മേൽ
ചൊരിയണം-എല്ലാപ്പോഴും ഇരിക്കണം രാപ്പ
വന്ദനം നിനക്കാമേൻ. (കൽ

3

തിരുസമാ—ധാനവാക്യം—ദാസരിൽ
ധരിപ്പെട്ടാൻ അരുൾക ഇപ്പോൾ
അരുമ നിൻ—ഉപദേശ അരുളിയ പര
ഹക്കെല്ലാം ആമേൻ. (മേ!

---

# LORD'S DAY

# കർത്തൃദിവസം.

നമ്പർ. കാമോദരി ആദിതാളം 362

പല്ലവി.

കർത്താവേ! ഈ ദിനം നിന്റെ—ഉത്ഥാനമണവാട്ടിയാം
സത്യസഭാമദ്ധ്യേ വന്നിരുന്നീടുക വേഗം

അനുപല്ലവി.

മൃത്യുവെ ഇന്നാളിൽ വെന്നുയിർത്തെഴുന്നാദിസർപ്പത്തിൻ
മസ്തകം തകർത്ത യൂദാ—ഗോത്രസിംഹാധിപനാകും— കർത്താ

ചരണങ്ങൾ.

1. ആറുദിനങ്ങൾ കൊണ്ടധി—കാരവചനത്താലെല്ലാം
പാരിടമതിങ്കൽ പട—ച്ചോരു നാഥനേ!
കാരണഭൂതനാം നിന്നെ—ഭക്തിയോടു നരർ സേവിപ്പാൻ
ചാതുര്യമേഴാം ദിനം—പൂരണമായ് ശുദ്ധിചെയ്ത— കർത്താ
2. അപ്പനേ! നിന്റെ വേദത്തിൻ—ചൊല്പടിപ്രകാരമിന്നും
എപ്പൊഴുതും നടന്നു ധ്യാ—നിപ്പതിന്നായി
ഉൾപരിതാപങ്ങൾ നീക്കി—സൽപ്രമോദമുള്ളിലാക്കി
അല്ലാമടിയങ്ങൾക്കു—കെല്പുതന്നീടുവാനായി— കർത്താ
3. നിന്നുടെ ദാസർ പ്രാർത്ഥിച്ചീ—ട്ടുന്നതിന്നും പ്രസംഗിച്ചീ-
ട്ടുന്നതിന്നും നിന്നാത്മാവെ—ഇന്നു നല്കുക
ഇന്നവരുടെ സേവ നി—ന്മുന്നിലതിപ്രിയമായ്ത്തീ-
ർന്നുവതിന്നു ഉണർവ്വാം—ഉന്നതങ്ങളിൽനിന്നഹോ!— കർത്താ

---

"ഹാ! എന്താനന്ദം" എന്ന പോലെ.

നമ്പർ. ചെഞ്ചുരുട്ടി രൂപകം 363

പല്ലവി.

എത്ര സന്തോഷമിതെത്രസന്തോഷമീ—സ്വസ്ഥദിനം നമുക്ക
മർത്ത്യനാവാൽ വർണ്ണിച്ചീടാനാവതല്ലിതാത്മമോദം—നമുക്കെ

ചരണങ്ങൾ.

1. ആറുനാൾ വേലചെയ്തു ക്ലേശപൂരം നമു—ക്കേകമീദിനത്തെ
തീറുപോലെ പൂർണ്ണസ്വാതന്ത്ര്യമായുള്ള—ദൈവദത്തം നിനക്കിൽ— എ
2. ശുദ്ധസന്തോഷത്തോടാത്തുപാടീടുവാ—നേശുവേ! നിൻവിശുദ്ധ
ആത്മാവിനെ ഇന്നു ധാരാളമായ് കൃപ—യോടെ നല്കീടേണമേ— എ

3. കർത്തൃദിനമതിലൈക്യമായ് മോദമോ—ടൊത്തു പാടീടുവതിന്നായ്
കർത്തനേ! നീ ചെയ്ത വൻകൃപയ്ക്കായ് നിന—ക്കെപ്പോഴും ഹല്ലേലൂയ്യാ— എ
4. സ്വർഗ്ഗദൂതഗണങ്ങളോടൊരുമിച്ചു പാ—ടുന്നതിൻ മുൻകുറിയായ്
സ്വർഗ്ഗമോദത്തിലൊരംശമീ ഭൂമിയിൽ—തന്നതിനോർത്തിടുകിൽ— എ
5. മന്നവനേശുവിൻ ദൂതരോടൊന്നിച്ചു—കീർത്തനം പാടിടുവാൻ
എന്നു ഞങ്ങൾക്കു സാധിക്കുമെന്നോർത്തതി—വാഞ്ഛയായ് കാത്തിടുന്നു— എ

---

## "എൻപ്രിയൻ യേശുവിൽ" എന്ന രീതി.

൩൬൪. ചെഞ്ചുരുട്ടി ചാപ്പുതാളം 364.

ശാബത്തുനാമഹോ! എൻ ഹൃദയത്തിന്നു മോദം
സ്വർഗ്ഗസന്തോഷത്തെ ഈ ഭൂമി—യതിൽ നല്കും—

1. ശുദ്ധമായ് ശാബത്തു—കാത്തതിന്നോർത്തിടുന്നോർക്കു
കർത്തൃസന്നിധൌ അടുത്തുചെ—ന്നിടാമെന്നു— ശാബ
2. ദേഹമനസ്സുകൾ—ക്കീയനുഗ്രഹമുള്ളനാൾ
ഏകീടുന്നെന്നും വിശിഷ്ട വി—ശ്രമത്തെയും— ശാബ
3. ലോകവിചാരമാം—ഭാരമെല്ലാമകന്നുപോയ്
സ്വർഗ്ഗീയവായു ശ്വസിക്കാമ—ദ്ദിനംതന്നിൽ— ശാബ
4. ആദ്യഫലമതു—കർത്തനു കാഴ്ചവെച്ചെന്നാൽ
ആഴ്ച മുഴുവൻ അനുഗ്രഹം—വരും നൂനം— ശാബ
5. നിത്യമായ് സ്വർപ്പുരെ—ദൈവജനത്തിന്നുള്ളോരു
സ്വസ്ഥതയതിന്നുടെ അച്ചാ—രമാകുന്നു— ശാബ

---

൩൬൫. മോഹനം ആദിതാളം 365.

1. വിശുദ്ധാത്മാവേ! ശുദ്ധീ—കരിക്കും ദേവാ!
അശുദ്ധി നീക്കുവതിന്നായ്—വരണമിപ്പോൾ
2. അശുദ്ധി നീങ്ങും വണ്ണം—കുളിപ്പിക്കുവാൻ
വിശുദ്ധാത്മാ നിനക്കത്രേ—കഴിഞ്ഞീടുന്നു.
3. ശിശുക്കളോടലിവുള്ള—പരമനേ! യീ
ശിശുക്കളെ കൊണ്ടുവരു—ന്നു നിന്നരികെ.
4. ശിശുക്കളെ നിനക്കുള്ള—വകയായിട്ടു
പതിക്കുന്നിന്നടയാള—മതിരഹസ്യം.
5. യേശുവിന്റെ തിരുചങ്കു—തുറന്നൊഴുകും
വിശുദ്ധരക്തത്തെക്കൊണ്ടു—തളിച്ചീടണം.
6. പിതാസുതാവിയാം ദൈവ—മിതു സമയം
ശിശുക്കളെ വിശുദ്ധീക—രിച്ചീടണമേ.

7\. ജനിപ്പിക്ക പുതുതായി—ശിശുക്കളെ നീ
ജ്വലിപ്പിക്ക തവ സ്നേഹ—മിവരിലിപ്പോൾ.
8\. ഇഹത്തിലിവരെ കാത്തു—പരിപാലിച്ചു
മഹത്വപ്രദേശത്തിലിടം—കൊടുക്കണമേ.

---

൩൬൬. കാപ്പി ആദിതാളം 366

പല്ലവി.

ഈ ചെറുപൈതൽ(ങ്ങളെ)ലിനെ ഏറ്റുകൊൾകീശാ!—

അനുപല്ലവി.

പാരിൽ ശിശുവാത്സല്യന്ന പരനേ! രക്ഷാകരനേ!...... ഈ

ചരണങ്ങൾ.

1\. പണ്ടു ബാലരെ കൈയി-ലെടുത്തനുഗ്രഹിച്ചോനേ!
'പൈതങ്ങൾ എന്നുൻ വരാൻ വിടുവിൻ' എന്നുരച്ചോനേ!— ഈ
2\. ബാലകരോടു സ്നേഹം ഏറിയ നൽപിതാവേ
പക്ഷത്തോടീ ബാലരെ (നെ,യെ) തിരുപുത്രരാ(നാ,ത്രിയാ)ക്കേണമേ
3\. ബാലർക്കും മോക്ഷഭാഗ്യം ഒരുക്കിയ രക്ഷകനേ!
ബലിചെയ്തു ബാലർക്കായും മരിച്ച ദൈവകുഞ്ഞാടേ!— ഈ
4\. സ്നാനത്തോടെ വിശുദ്ധാ-ത്മാവെ അരുളേണമേ
നല്ല നിൻമക്കളാ(കനാ, കളാ)യി വളർത്തി പാലിക്കേണമേ— ഈ

# LORD'S SUPPER.
# തിരുവത്താഴം.

---

"എന്തതിശയമേ" എന്നപോലെ.

൩൬൭. മണിരംഗു ആദിതാളം 367

പല്ലവി.

മന്നവനേശുതാം-ഉന്നത ബലിയായ് തീർന്നതിനെ നിനെപ്പാൻ-മന്നിൽ
തന്നൊരു നിയമം-ഇന്നിഹനാമനു-വർത്തിക്കനാദരവായ്

ചരണങ്ങൾ.

1\. അപ്പമെടുത്തവൻ-വാഴ്ത്തി നുറുക്കിത്തൻ അപ്പോസ്തലർക്കരുളി-ചൊല്ലി
നിങ്ങൾക്ക വേണ്ടി നു-റുക്കും തനുവിതെൻ വാങ്ങിഭുജിപ്പിനെന്നു— മന്ന
2\. മന്നപൊഴിഞ്ഞതു-തിന്നതിനാൽ ജനം അന്നുയിരാടിതന്നു-എന്നാൽ
എന്നെ ഭുജിപ്പവ-രെല്ലാമനുദിനം ജീവിക്കുമെന്നുരച്ച്— മന്ന
3\. പാനപാത്രത്തെയെ-ടുത്തവൻ ചൊന്നിതെൻ രക്തത്തിൽ പുതുനിയമം-ഇ
പാനം ചെയ്തീടുമ്പോ-ഴൊക്കെയും നിങ്ങളെൻ ഓർമ്മയ്ക്കായ് ചെയ്യുകൊൾവിൻ

4. തേനം വിശേഷമാം-പാല്യമൊഴുകീട്ടും ദേശം കനാനതിങ്കൽ-ഉള്ള
പാനാത്തക്കാൾ രുചി—യേറുന്നോരാത്മീയ-പാനമുണ്ടു നമുക്കു— മന്നാ
5. പൊന്നുതിരുമേനി-യാകെ അടികൾമുതൽ നൊന്തു നുറുങ്ങിയതും-രക്തം
ചിന്തി മരിച്ചയി-രേകിയതും ഇപ്പോൾ ചിന്തിച്ചു നന്ദിയോടെ— മന്നാ

---

സന്യാ. ചെഞ്ചുരുട്ടി ആദിതാളം 368.

പല്ലവി.

മന്നായെ ഭുജിക്ക—ജീവ അപ്പമാം
മന്നായെ നാം ഭുജിക്ക ദിവ്യമൊഴിയാം
മന്നായെ നാം ഭുജിക്ക

അനുപല്ലവി.

മന്നായാം യേശുവെ നാം—മോദമോടെ ഭുജിക്ക
എന്നേക്കും ജീവിച്ചു നി—ത്യാനന്ദം ലഭ്യമാകാൻ— മന്നാ

ചരണങ്ങൾ.

1. നാശവലയിൽ നാം—ആശയറ്റോരായ്
വാസംചെയ്യാതെ ശ്രീ—യേശുവെ നമ്പുക
ക്രൂശിൽപതിക്ക കൺകൾ—കാരുണ്യവാനെ കാണ്മാൻ
മാശാപമെല്ലാമേറ്റ—മാനുവേൽ ചൊന്നപോലെ— മന്നാ
2. എന്നെ തിന്നുന്നവൻ—എന്നാലെ ജീവിക്കും
എന്നിലേവർ പാപി വി—ശ്വാസം വെച്ചീടുകിൽ
എന്നും ജീവിക്കുമവ—നെന്നും വിശക്കയില്ല
എന്നും ദാഹിക്കയില്ല—എന്നു ചൊന്ന യേശുവാം— മന്നാ
3. ജീവപിതാവെന്നെ—ഭൂവിങ്കലയച്ചു
ജീവിച്ചീടുന്നതും—താതൻ മൂലമല്ലോ
എന്നെ ഭുജിപ്പവനും—അവ്വണ്ണം ഞാൻ മൂലമായ്
ഉന്നത ജീവനുണ്ടാം—എന്നു ചൊന്ന നാഥനാം— മന്നാ
4. എന്നിൽ വിശ്വസിക്ക—എന്നിൽ, നീ ജീവിക്ക
എന്നുടെ ആത്മപ്ര—കാശം കൈക്കൊള്ളുക
ഇരുളിൽ നടക്കയില്ല—ഇടറി വീഴുകയില്ല
മരിക്കിലും ജീവിച്ചിടും—എന്നിൽ വിശ്വസിപ്പവൻ— മന്നാ

---

സന്യൻ. ബിഹാക് ഏകതാളം 369.

പല്ലവി

സ്നേഹവിരുന്നനുഭവിപ്പാൻ
സ്നേഹ ദൈവമക്കളെല്ലാരും കൂടുവിൻ
ജയം ജയം നമുക്കേ

അനുപല്ലവി

പക തിങ്ങി ലോക മക്കൾ
പലകുലം ജാതികളായ് പിരിഞ്ഞു നാൾക്കുനാൾ
പരനോടെതിർക്കുന്നു

ചരണങ്ങൾ

1. നമുക്കൊരു പിതാവുതന്നെ-നമുക്കേവർക്കും ജീവൻ അതളിടുന്നതും
ദൈവാത്മാവുതന്നെ-നമുക്കേക രക്ഷകനാം
നമുക്കേവർക്കും കുടിയിരിപ്പതിനിനി-സ്വർഗ്ഗം ഒന്നുതന്നെ— സ്നേ
2. നമുക്കേക ഭോജനമെ നമുക്കേവർക്കും നിഴൽ വെളിച്ചത്തുണ്ണതും
യേശുനായകനെ-വഴിവാതിൽ സ്നാനമൊന്നേ
ക്രിസ്തുവിധിച്ചെല്ലുന്നേരം നമുക്കെല്ലാവർക്കും വലത്തുഭാഗമെന്നേ-സ്നേ
3. സ്നേഹക്കുറിതൊട്ടീടണം നാം നിയമമിതേശുവിൻ ജനങ്ങൾക്കേവർക്കും
നിയമിച്ചശുപരൻ പകപേയുടെ കുറിയാം
പരമനറെ സങ്കടം കോപവും വരും പിണങ്ങും ലോകരോട്— സ്നേ
4. ക്രിസ്തൻതിരുചിന്തയരിപ്പിൻ കുരിശെടുത്തു താഴ്മയോടവൻ
തിരുകൃപലഭിപ്പാൻ ഏകമനസ്സോടെ ജപിപ്പിൻ (പിഞ്ചെല്ലുവിൻ
അവസാനത്തോളവും നിലനിന്നീടുവിൻ വരും ഭാഗ്യം നമുക്കെ- സ്നേ

---

൱൭൰. കാപ്പി ആദിതാളം 370.

1. പൊന്നേശു നരർ തിരു—ബലി മരണം നിനെപ്പാൻ
തന്നാനൊരു നിയമം—അതിശയമേ
2. പൊന്നായ തിരുജഡം—നരക്കുവേണ്ടി നുറുങ്ങി
ഒന്നോടെ തിരുരക്തം—ചൊരിക്കുമെന്നും
3. അപ്പം ഒന്നെടുത്തവൻ—ജപിച്ചു നുറുക്കി നല്കി
തൃപ്പാദം തൊഴുന്ന ത—ന്നുടെ ശിഷ്യർക്കു
4. കാസായിൽ ദ്രാക്ഷാരസം—പകർന്നയത്തിയരുളി
ഈശോ തൻരക്തമതെ—ന്നകത്തിരിപ്പാൻ
5. മാഹാത്മ്യം അതിന്നന—വധിയുണ്ടു രഹസ്യമെ
ഏകൻപോകുന്ന ബലി—കഴിവതിനായ്.

---

# MARRIAGE
# വിവാഹം.

൱൭൧. സിന്ധുകന്നഡ ഏകതാളം 371.

പല്ലവി.

ആശീർവ്വദിക്ക സ്നേഹ—ദമ്പതിമാരെ
മഹേശാ!—ആശീർവ്വദിക്ക

ചരണങ്ങൾ.

1. ഉത്തമമണവാളാ! നിൻ—തൃപ്പാദെ ചേൎന്നീടുന്ന
സ്നേഹസുതക്കൾക്ക—നിൻ ദിവ്യ ആശിഷങ്ങൾ— ആശീ
2. ഏദനിൽനിന്നുദിച്ച—സ്നേഹമംഗല്യപ്രഭ
മേദിനിതന്നിലെന്നും—കത്തിവിളങ്ങിടുവാൻ— ആശീ
3. വാരിയെല്ലിൽനിന്നു നീ—നാരിയെ നൽകിയ്യന്നാ
പാരിൽപുരുഷനേക—പത്നിയായ് വാണീടുവാൻ— ആശീ
4. വിശുദ്ധക്രൂട്ടമതായ്—പെട്ടകത്തിൽ ജോടിയായ്
വിശേഷകരേററിയതും—ഇന്നേരമോൎത്തു നാഥാ!— ആശീ
5 ക്രിസ്തവാംപെട്ടകത്തിൽ—ദമ്പതിമാരാശ്വസിപ്പാൻ
അഗ്നിപ്രളയെനിന്നു—ദാസർരക്ഷപ്പെട്ടുവാൻ— ആശീ
6. പുത്രസമ്പത്തു, കീൎത്തി—ജ്ഞാനം, സ്നേഹം ഇവയാൽ
പാൎത്തലെ നിന്നിലിവർ—മോദാൽ ചിരം വാഴുവാൻ— ആശീ

---

൩൭൨. ആനന്ദഭൈരവി ആദിതാളം 372.

പല്ലവി.

ഇന്നീമംഗലം ശോഭിക്കുവാൻ—കരുണ ചെയ്ക
എന്നും കനിവുള്ള ദൈവമേ!—

അനുപല്ലവി.

നിന്നടി കാനാവിൽ മണ—പ്പന്തൽപണ്ടലങ്കരിച്ചു
അന്നു രസവീഞ്ഞുണ്ടാക്കി—എന്നപോലീന്നേരം വന്നു— ഇ

ചരണങ്ങൾ.

1. ആദിമുതൽക്കൻപെ ധരിച്ചാൻ—നരകുലത്തെ
ആണും പെണ്ണുമായി നിൎമ്മിച്ചാൻ
നീതിവരം നാലും ഉരച്ചാൻ—പെററുപെരുകി
മന്നിടം വാഴ്കെന്നരുൾ വച്ചാൻ
ആദമാദികൾക്കു മനു-വാദമേകിയൊരു ദേവാ!
നീതി പരിപാലിച്ചേശു—നാഥനന്നു മാനിച്ചൊരു— ഇ
2. സത്യസങ്കേത ക്രൂലനേ!—സുന്ദരിസഭ
യുത്തമനാം മണവാളനേ!
ചിത്തനാഥനന്ത ബാലനേ!—പഴതണവും
അററ ദേവനേശു പാലനേ!
ഒത്തപോൽ ഗുണാധികാരം—എത്തി മോദമായ് സുഖിച്ചു
പുത്രഭാഗ്യമോടുപാപ—മുക്തിയും കൊടുക്കമാറു— ഇ
3. ഉത്തമസ്ത്രീ ആയ ബാലയെ—തിരഞ്ഞ ബ്രാഹ്മിൻ
ഭൃത്യവരൻ ചെയ്യു വേലയെ

തൽ തുണാ തുടൎന്നപോലയെ—ഇവിടെയും നീ
ചേൎത്തരുളു കല്യാണ മാലയെ
നല്ല മണവാളൻ തനി—ക്കുള്ള മണവാട്ടിയുമായ്
കല്യമോദം ചേൎന്നു സുഖി—ച്ചല്ലൽ വെടിഞ്ഞീടുവാനും— ഇ

---

ധനൊ. ബീഹാഗ് ഏകതാളം 373.

പല്ലവി.

ഇന്നീ ദമ്പതികൾക്കശ്രുഭം—നല്കീടുവതിന്നായ് സദയം—ക്ഷണം

അനുപല്ലവി

വന്നരുളു കല്യാണമന്ദിരത്തിൽ പര—മോന്നതദൈവസുതാ!— ഇന്നീ

ചരണങ്ങൾ.

1. കാനാവൂരിൽ കല്യാണത്തിന്നു—പാനദ്രവ്യം കുറഞ്ഞതിനാൽ—ഉടൻ
ജ്ഞാനശിഖാമണി മാനവസ്നേഹിതൻ—സാനന്ദം നല്കിയപോൽ—
2. ആറു കൽ ഭരണികളിലെ—നിറെച്ച പുതു വീഞ്ഞുപോലെ—ഇപ്പോൾ
നിൎമ്മലം നിന്റെ പരമാത്മാവിനെ—കരുണയോടിവർമേൽ—
3. സ്വന്ത ജീവനേയും വെടിഞ്ഞു—ഹന്ത കുരിശതിൽ പതിഞ്ഞു—ചന്തം
ചിന്തും തിരുമേനി നൊന്തുനുറുങ്ങി തൻ—കാന്തയെ വീണ്ടവനെ!
4. മണവാളനനുദിനവും—മണവാട്ടിയെ സ്നേഹിക്കയും—തന്റെ
പ്രാണനാഥൻ മുമ്പിൽ താണുജീവിക്കയും—വേണം സന്ദേഹമെന്യേ—
5. മണവാട്ടിയാകുമിവൾ തൻ—മണവാളനെ പ്രീതിയോടെ—പ്രതി
ക്ഷണം ശുശ്രൂഷിക്കും ഗുണമുള്ളനല്ലോ—രിണയായ് ചേൎന്നിരിപ്പാൻ
6. ലോകമതിലിവൎക്കു വരും—പല കഷ്ടനഷ്ടങ്ങളിലും—ഒരു
പോലെ സഹിച്ചുനിൻ കാലിണയിൻഗതി—യാലിവരും സുഖിപ്പാൻ—

---

ധരെ. ശങ്കരാഭരണം ഏകതാളം 374.

പല്ലവി

പരമേശ്വരാ! കരുണാനിധേ വര—മേകുകദമ്പതികൾ-
ക്കരുളേണമേ കൃപയെ ദിനംപ്രതി—മാരിപോൽ ദൈവജാതാ!

ചരണങ്ങൾ

1. ഏദൻകാവിലാദാംഹവ്വായെ വാഴ്ത്തിയ—ദൈവമേ!യീസമയം
ഈദമ്പതികളിൻ കൈകളെ തമ്മിൽ—ചേൎത്തു വാഴ്ത്തീടേണമെ—
2. തവദാസരാമിവരൈ-കമത്യമോ-ടെ വസിച്ചീടുവാനും
അവസാനകാലമണഞ്ഞീടും വരെ—പ്രീതിയിൽ മേവതിനും—
3. പരമാവിയാലിവരെ നിറയ്ക്ക മ—ഹോന്നതനേ! ദിനവും
തിരുനാമകീൎത്തിസദാ നിനച്ചു ത—ങ്ങൾ വസിച്ചീടുവാനും—

4. പരനേശുതൻ പ്രിയയായ്തീൎന്ന സഭ—യെ വരിച്ചായതിന്നായ്
മരണം സഹിച്ചതുപോലിദാസൻതൻ—പത്നിയെ ചേൎത്തുകൊൾവാൻ—
5. തവദാസിയാമിവളും അനുസരി—ച്ചിടേണം നിത്യവും തൻ
ധവനത്ഗ്രഹാമിനെ സാറയുംപൂൎവ—ചെയ്തപോൽ മോദമോടെ
6. പലമാററവും മറിവും നിറഞ്ഞലോ—കെ ഇവർ നിത്യവുംനിൻ
അലിവോററമുള്ളവയാം ചിറകിന്ന—ക്കീഴിൽ സുഖിപ്പതിന്നും—

---

## ൩൭൫. അമീർ കല്യാണി രൂപകം 375.

പല്ലവി

നൽക നിൻ വരങ്ങൾ

അനുപല്ലവി

ഈ ദമ്പതികൾ—ക്കിമ്പമോടെ നൽക

ചരണങ്ങൾ

1. നീതിസൂൎയ്യനാകുംനിൻെറ—സ്നേഹമാകും നൽവരങ്ങൾ
ഇന്നീദാസർമേലുദിപ്പാൻ-നൽക-നാഥാ!-നിൻകൃപകൾ— നൽക
2. ആദിയിൽനീ ആദാമെയും—ഹവ്വായെയും വാഴ്ത്തിയപോൽ
മോദാലാശീൎവ്വാദമേകി-ചേൎത്തു-കാത്തു-പാൎത്തതുപോൽ— നൽക
3. ചന്ദ്രശോഭയെവെന്നീടും—പ്രിയകാന്തൻ തൻമുഖത്തെ
ഇന്നിലത്തിലെന്നും കാണ്മാൻ-നാഥാ!- തന്നിന്നാത്മദാനം— നൽക
4. മലന്താഴ്വരെ വളരും-ഭംഗിയേറും ലില്ലി തുല്യം
വല്ലഭാ! നിൻപൂവനത്തിൽ-ഭംഗി തിങ്ങി-യിന്നു കാണ്മാൻ— നൽക

---

## ൩൭൬ ഹരികാംബോജി ചാപ്പുതാളം 376.

പല്ലവി

ത്രിഭുവനേശാ!-ദമ്പതികൾ-ക്കരുൾനീ-ചൊരിക—ത്രി

ചരണങ്ങൾ

1. ആദിയിലേദനിൽ വെ—ച്ചാദാമിന്നു ഹവ്വായെ
മോദമോടിണയായി-കൊടുത്ത-പരമേ-ശപരനേ!— ത്രി
2. അവരിരുവരുമൊരു—ജഡമായിരിക്കമെന്നു
തിരുവായുരെച്ചപോലെ-പരനേ!-ഇവരായ്-വരുവാൻ— ത്രി
3. ധരണിയിലിവരൊന്നായ്—മരുവും ജീവനാളെല്ലാം
ഒരുമയോടനുദിനം-വസിപ്പാൻ-കൃപ ചെ-യ്യേണമേ— ത്രി
4. സന്തതം ഫലം ഭവ—നാന്തികെ തരും നല്ല
മുന്തിരിപോലെ കാന്ത ഭവിക്കം-ഇരു ചൊ-ന്നവനേ!— ത്രി
5. നിന്മക്കളൊലിവിൻെറ—തൈകൾ പോലനുദിനം
നിന്മേശക്കുചുററും വള—ണിടുമെ-ന്നരു ചെ-യ്തതുപോൽ— ത്രി

---

# PRAYER IN AFFICTION
# ദുഃഖസമയത്തേയ്ക്കുള്ള പ്രാൎത്ഥന.



"സ്തുതിപ്പിൻ സ്തുതിപ്പിൻ" എന്നപോലെ

ന. ഭൈ. ഭൈരവി ആദിതാളം 377.

പല്ലവി

കരുണനിറഞ്ഞ ദൈവജാതനേ!—ഈരോഗിയിൽനീ
കരളലിയുക ജീവ നാഥനേ!

അനുപല്ലവി

ശരണം നിന്തിരു—ചരണമെന്നിയെ
ധരണിയിലെന്തു—ള്ളുത്തമ രക്ഷകാ!— കരു

ചരണങ്ങൾ

1. ധരണിയിൽ നരനായിവന്ന വാ!—നരർനുഭവിക്കുന്ന
ദുരിതം കണ്ടുകരളലിഞ്ഞവം!—പല രോഗികളെനിൻ
അരികിലണച്ചു—സുഖപ്പെടുത്തിയ
പരമവൈദ്യനം—മരുന്നുമായുള്ള— കരു

2. മനസ്സലിവുകളിൻ പിതാവു നീ—സകലാശ്വാസവുംതൻ
ജനങ്ങൾക്കരുളീടുന്ന ദൈവം നീ—നിന്നുവരാകരം
കനിവിനാലെയീ—രോഗിയെ ദൎശിച്ചു
ദീനത്തെയൊഴിച്ചു—സുഖമാക്കേണമേ— കരു

3. തിരുഹിതമെങ്കിൽ സൌഖ്യമാക്കുവാൻ—ഇന്നും നിനക്കുകഴിയും
കരളലിഞ്ഞൊരു വാക്കുകല്പിച്ചാൽ—മതി എന്നാലുടനെ
വരുംസുഖമതി—നൊരുതടവില്ലെ-
ന്നറിഞ്ഞടിയങ്ങ—ളിരക്കുന്നാശയം— കരു

4. കുറവുകളെല്ലാം ക്ഷമിക്കുതാതനേ!—തിരുസന്നിധിയിൽനിന്നു
മറഞ്ഞിരിക്കുന്നില്ലൊന്നും നാഥനേ!—നിന്നതിരററകൃപ
നിറവിലഭയം—വീണിരന്നീടുന്നേ
മറെക്കരുതേ നിൻ—തിരുമുഖമിന്നു— കരു



"ക്രിസ്തുമുമ്പിൽ" എന്നപോലെ

ന. വൈ. ശങ്കരാഭരണം ചാപ്പുതാളം 378.

പല്ലവി

രോഗികൾക്കു നല്ലവൈദ്യ—നാംകാന്നേശുതാൻ—പല
രോഗികൾതൻ നാമത്തിലാ—ശ്വാസം പ്രാപിച്ചു

ചരണങ്ങൾ

1. വ്യാധി പീഡയാൽ വലയും—മൎത്ത്യഗണത്തിൻ—സൎവ്വ
വ്യാധിയും ചുമന്നൊഴിച്ച—നാഥനിവൻ താൻ— രോഗി

2. എന്തുമാത്രം വേദനകൾ—സ്വന്തമേനിയിൽ—യേശു
ശാന്തമായ് സഹിച്ച മനം—നൊന്തെനിക്കായി— രോഗി

3. തന്റെ പാദപീഠമെന്റെ—വൈദ്യശാലയാം—അതി
ലുണ്ടനേകം ഔഷധങ്ങൾ—രോഗശാന്തിക്കായ്— രോഗി

4. ഔഷധം എനിക്കവന്റെ—ദിവ്യ വചനം—ഈ സി-
ദ്ധൌഷധം തരുന്നു വിമ—ലം ത്മനിമ്പമായ്— രോഗി

5. വ്യാധിയിലെന്റെ കിടക്ക—താൻ വിരിക്കുന്നു—ബഹു
മോദമായെനിക്ക താൻ ശു—ശ്രൂഷ ചെയ്യുന്നു— രോഗി

6. യേശുവിൻ കയ്യെൻ ശിരസ്സിൻ—കീഴിരിക്കുന്നു—എന്നെ
യേശു ആശ്ലേഷിച്ചിടുന്നു—തൻ വലങ്കയ്യാൽ— രോഗി

7. എന്റെ മാംസം ചിത്തവും ക്ഷ—യിച്ചുപോകുമ്പോൾ—ദൈവം
എന്റെ ചിത്തത്തിൻ ബലം നി—ത്യോഹരിയുമാം— രോഗി

---

## നഗൻ. ചെഞ്ചുരുട്ടി ആദിതാളം 379.

പല്ലവി

താതാ സുഖം പരമനേ!—നിൻ ദാസനു (സിക്ക) നീ

അനുപല്ലവി

നാഥാ! ദാസൎക്കു നിത്യം—നന്മ രക്ഷകൾ തന്നു
ഖേദം ഒഴിച്ചു കാത്തു—കൃപയെ പ്രകാശിപ്പിച്ചു— താ

ചരണങ്ങൾ

1. നീയല്ലാതാരുശരണം—നിൻ മക്കൾക്കു നീ
നേരെ വന്നേക കരുണ—താമസിക്കല്ലെ
കായം ധരിച്ചുഭൂവിൻ—കഷ്ടങ്ങളെ വഹിച്ചു
ക്രൂശിൽ മരിച്ചുയിൎത്തു—ദേവും കാരുണ്യവാനേ!— താ

2. ദോഷം ക്ഷമിക്ക നാഥനേ!—പാപികൾക്കുള്ള
ഖേദം ഒഴിക്ക നാഥനേ!—ഇന്നേരം തിരു
തോഷം അരുളും കൃപ—സൂക്ഷം അടിയാർ കാണ്മാൻ
സുഖം കല്പിച്ചിടണമേ—സന്തോഷകാരണനെ!— താ

3. ഭാഗ്യം തരും പരമനേ!—അനുഗ്രഹങ്ങൾ
ഭോഗം ചെയ്യണമിങ്ങുമെ—സ്തുതി നിനക്കു
യോഗ്യം ഇന്നും എന്നേക്കും—യോഗ്യം നിൻ കൃപ മൂലം
യോഗ്യം കീൎത്തനം ചൊൽവാൻ—ഇമ്മാനുവേലേ! ഇപ്പോൾ— താ

---

## നവ്യം. "Draw me nearer" 380.

1.

എന്നെ രക്ഷിപ്പാൻ ഉന്നതം വിട്ടു
മന്നിൽവന്ന കൎത്താവെ!
നിന്നെ സ്വൎഗ്ഗത്തിൽനിന്നിഹ കൊണ്ടു-
വന്നതു നിൻസ്നേഹമേ;

ആകർ—ഷി—ക്ക—പ്രിയരക്ഷകാ!
നീ മരിച്ച ക്രൂശിങ്കൽ:
ആകൎഷിക്ക എന്നെ പ്രിയരക്ഷകാ!
നിൻമുറിഞ്ഞ മാൎവ്വിങ്കൽ

2.

നിങ്കലേക്കെന്നെ—ആകൎഷിപ്പാനായ്
രോഗമാം നിൻദൂതനെ:
നിൻകരത്താൽ നീ എങ്കൽ അയച്ച
നിൻകൃപയ്ക്കായ് സ്തോത്രമേ:

3.

നിൻസ്വരൂപത്തോടനുരൂപമായ്
വരുവാൻ നാളിൽ നാളിൽ:
ചൊരികാത്മാവിൻവരങ്ങൾ എന്നും
നിറവായ് നീയെന്നുള്ളിൽ.

4.

കഷ്ടതക്ലേശം നഷ്ടം ഈ നിൻപേർ
കേട്ട ദൂതർ മൂലം ഞാൻ
രക്ഷകാ! നിൻ ഉൽകൃഷ്ടസ്നേഹത്തെ
സ്പഷ്ടമായറിഞ്ഞീടാൻ.

5.

ഉന്നതത്തിൽ നിൻസന്നിധൌ വന്നു
നിന്നെ ഞാൻ കാണുന്നേരം;
എന്നിൽ ഉണ്ടാമാനന്ദമവൎണ്ണ്യം
എന്നുമെന്നേക്കും ഭാഗ്യം.

---

## നവ്യഫ. ശങ്കരാഭരണം ചാപ്പുതാളം 381.

പല്ലവി.

സൎവ്വം സഹിപ്പതിന്നു—ശക്തിനൽകുകെ—എന്റെ
ജീവകാലം മുഴുവനെൻ—പ്രിയനാഥനെ!

ചരണങ്ങൾ.

1. വീട്ടുകാരെനിക്കു ദ്രോഹം—ചെയ്യുന്നെങ്കിലെൻ—സ്വൎഗ്ഗ
വീട്ടിലുണ്ടനേക പാൎപ്പി—ടങ്ങളതിനാൽ— സൎവ്വ
2. സ്നേഹിതരൊരുമിച്ചെന്നെ—നിന്ദിച്ചീടുകിൽ—എന്റെ
സ്നേഹമുള്ള രക്ഷകനെ—ഓൎത്തു സഹിപ്പാൻ— സൎവ്വ
3. ദാരിദ്ര്യത്താൽ ഞാൻ വലഞ്ഞു—കഷ്ടപ്പെട്ടാലും—എന്റെ
ദിവ്യനിക്ഷേപം സ്വൎഗ്ഗത്തി—ലുണ്ടെനിക്കതാൽ— സൎവ്വ
4. നാശലോകമേറെ ദ്രോഹം—ചെയ്യുന്നെങ്കിലും—ഒട്ടും
ക്രൂശലെന്നിയെ സഹിച്ചു—ജീവിച്ചീടുവാൻ— സൎവ്വ
5. വ്യാധി ആപത്താലെ പ്രിയർ—പെട്ടുപോയാലും—അന്നു
നീതിമാനാം യോബിനെപ്പോ—ലെ സഹിക്കുവാൻ— സൎവ്വ
6. ദേവസുതൻ നീ വളരെ—കഷ്ടം സഹിച്ചു—പുതു
ജീവനെയെനിക്കു തന്നു—തോത്രുകൊണ്ടു ഞാൻ— സൎവ്വ
7. യേശുവെന്റെ ശോകമെല്ലാം—തീൎക്കും വേഗത്തിൽ—അപ്പോൾ
ആശ്വസിക്കും നിത്യകാലം—സ്വൎഗ്ഗപുരത്തിൽ ഞാൻ. സൎവ്വ

നവ്വ. സിന്ധുകന്നഡ രൂപകം 382.

1. സങ്കടത്താൽ ഞാൻ തളൎന്നു—സങ്കേതം തേടി നടന്നു
തങ്ക രുധിരം പകൎന്നു—ചങ്കു രക്ഷകൻ തുറന്നു.
2. പാപഭാരം നീക്കിത്തന്നു—ശാപവുമെല്ലാമകന്നു
പാവനാത്മാവെ പകൎന്നു—ദൈവസ്നേഹം എന്നിൽ തന്നു.
3. ഉള്ളമതിലെൻദൈവംതാൻ—പള്ളികൊണ്ടു വാണീടുവാൻ
വല്ലഭൻ എഴുന്നെള്ളിയാൻ—കൽനെഞ്ചിനെ മാംസമാക്കാൻ
4. കല്പനകൾ കാക്കാൻ ശക്തി—അല്പമില്ലാഞ്ഞെന്നിൽപ്രാപ്തി
അപ്പനനുഗ്രഹിച്ചതു—കെൽപ്പുതാനങ്ങുണ്ടാക്കുന്നു.
5. പാപശക്തികളകന്നു—ദൈവശക്തിയുള്ളിൽവന്നു
ദൈവഭവനമതാക്കി—ദൈവവാസമുള്ളിലാക്കി.
6. ഇത്തരമനുഗ്രഹങ്ങൾ—ക്കെത്രയോ അപാത്രനാമീ
ചത്തനായിതാ നിൻപാദം—മുത്തി വണങ്ങിപാടുന്നേൻ.

---

# COMFORT
# ആശ്വാസം.

നവ്വ. ശങ്കരാഭരണം ആദിതാളം 383.

പല്ലവി.

ആശ്വാസമെ എനി—ക്കേറെ തിങ്ങീടുന്നു
വിശ്വാസക്കണ്ണാൽ ഞാൻ—നോക്കീടുമ്പോൾ

അനുപല്ലവി.

സ്നേഹമേറീടുമെൻ—രക്ഷകൻ സന്നിധൌ
ആനന്ദക്കൂട്ടരെ—കാണുന്നല്ലൊ

ചരണങ്ങൾ.

1. ആമോദത്താൽ തിങ്ങി—ആശ്ചൎയ്യമോടവർ
ചുററും നിന്നു സ്തുതി—ചെയ്യുന്നു
തങ്കത്തിരുമുഖം—കാണ്മാൻ കൊതിച്ചവർ
ഉല്ലാസമോടിതാ—നോക്കീടുന്നു—
2 തൻമക്കളിൻ കണ്ണു—നീരെല്ലാം താതൻതാൻ
എന്നേക്കമായി തു—ടച്ചീതല്ലോ
പൊൻവീണകൾ ധരി—ച്ചാമോദപൂൎണ്ണരായ്
കൎത്താവിനെ സ്തുതി—ചെയ്യുന്നവർ—
3. കുഞ്ഞാട്ടിൻെറ രക്തം—തന്നിൽ തങ്ങൾ അങ്കി
നന്നായ്വെളുപ്പിച്ചു—കൂട്ടരിവർ

പൂൎണ്ണ വിശുദ്ധരായ്—തീൎന്നവരേശുവിൻ
തങ്കരുധിരത്തിൻ—ശക്തിയാലെ.

4. തങ്കക്കിരീടങ്ങൾ—തങ്ങൾ ശിരസ്സിന്മേൽ
വെൺനിലയങ്കി ധ—രിച്ചോരിവർ
കയ്യിൽ കുരുത്തോല—ഏന്തീട്ടവർ സ്തുതി
പാടീട്ടാനന്ദമോ—ടാൎത്തീടുന്നു—

5. ചേൎന്നീടുമേ വേഗം—ഞാനും ആ കൂട്ടത്തിൽ
ശുദ്ധരോടൊന്നിച്ചു—ഞാനന്ദിപ്പാൻ
ലോകം വേണ്ടാ എനി—ക്കൊന്നും വേണ്ടായെന്റെ
നാഥന്റെ സന്നിധൌ—ചേൎന്നാൽ മതി.

6. കൎത്താവേ! വിശ്വാസ—പ്പോരിൽ തോല്ക്കാതെന്നെ
അവസാനത്തോളം നീ—നിൎത്തേണമേ
ആകാശമേഘത്തിൽ—കാഹളനാദത്തിൽ
അടിയനും നിൻമുന്നിൽ—കാണേണമേ—

---

നവർ. ശങ്കരാഭരണം ഏകതാളം 384.

പല്ലവി.

ആശ്വസിക്ക മനമേ!—ക്രിസ്തുവിൽ—ആശ്രയിക്ക ദിനവും
വിശ്വസിക്ക പരനേ!—തൻനാമത്തിൽ—വിശ്രമിക്ക സതതം

ചരണങ്ങൾ.

1. എന്തിനു ഖേദിക്കുന്നു?— വിശ്വാസി നീ—എന്തിനു ക്ഷീണിക്കുന്നു?
എന്തിനു നിന്മനസ്സിൽ—പലവിധ—ചിന്തകൾ—പൊങ്ങീടുന്നു?—ആ

2. ലോകാവസാനത്തോളം—നിൻ കൂടെയു—ണ്ടാകുമെന്നുമൊഴിഞ്ഞ
ഏകരക്ഷാകരൻതാ—നല്ലോ തുണ—യാകുന്നതു നിനക്കു— ആ

3. മന്നിലനാഥരായി—വിട്ടുകയി—ല്ലെന്നുരചെയ്ത പരൻ
ഇന്നും ജീവിപ്പതിനാൽ—ഉളുകാതെ—നിന്നു തന്നെ സ്തുതിക്കാം—ആ

4. തന്നിലൻപുള്ളവൎക്കു—വരുന്നവ—യൊന്നൊഴിയാതഖിലം
എന്നും വിലസിടുന്നു—നന്മക്കായി—ട്ടെന്നറിയുന്നതിനാൽ— ആ

5. കാത്തിരിക്ക പരനേ!—തൻവാഗ്ദത്തം—ഓൎത്തിരിക്ക മനമേ!
പാൎത്തിരിക്കുന്നു പരൻ—ഭാനുഗ്രഹം—ചേൎത്തിരിക്കുന്നു വരൻ— ആ

---

നവൃദ. ചെഞ്ചുരുട്ടി ആദിതാളം 385.

പല്ലവി.

ആനന്ദമുണ്ടെനി—ക്കാനന്ദമുണ്ടെനി-
ക്കേശു മഹാരാജ—സന്നിധിയിൽ

ചരണങ്ങൾ.

1. ലോകം എനിക്കൊരു—ശാശ്വതമല്ലെന്നെൻ
സ്നേഹം നിറഞ്ഞോരു—ചൊല്ലീട്ടുണ്ടു്
സ്വർലോകനാട്ടുകാ—ർക്കിക്ഷിതിയിൽ പല
കഷ്ടസങ്കടങ്ങൾ—വന്നീടുന്നു.
2. കർത്താവേ! നീയെന്റെ—സങ്കേതമാകയാൽ
ഉള്ളിൽ മനഃക്ലേശം—ലേശമില്ലാ
വിശ്വാസക്കപ്പലിൽ—സ്വർപ്പുരം ചേരുവാൻ
ചുക്കാൻ പിടിക്കേണ—പൊന്നുനാഥാ!
3. എന്നാത്മാവേ! നിന്നിൽ—ചാഞ്ചല്യമെന്തിഹ?
ബാഖായിൻ താഴ്‌വര—യത്രേയിതു
സീയോൻ പുരി തന്നിൽ—വേഗം നമുക്കെത്തീ-
ട്ടാനന്ദക്കണ്ണുനീർ—വീഴ്ത്തീടാമേ.
4. കൂടാരവാസിക—ളാകും നമുക്കിന്നു
വീടെന്നോ നാടെന്നോ—ചൊൽവാനെന്തു്?
കൈകളാൽ തീർക്കാത്ത—വീടൊന്നു താതൻതാൻ
മീതെ നമുക്കായി—വച്ചീട്ടുണ്ടു്.
5. ഭാരം പ്രയാസങ്ങ—ളേറും വനാന്തര-
ത്താകുലമാത്മാവിൽ—വന്നീടുകിൽ
പാരം കരുണയു—ള്ളീശൻ നമുക്കായി-
ട്ടേററം കൃപനല്കി—പാലിച്ചീടും.
6. കർത്താവേ! നീ വേഗം—വന്നീടണേ ഞങ്ങൾ-
ക്കേത്താലിക്ഷോണിയിൽ—മഹാദുഃഖം
എന്നാലും നിൻമുഖ—ശോഭയതിൻമൂലം
സന്തോഷകാന്തിപൂ—ണ്ടാനന്ദിക്കാം.



## ഝമ്പ. Tune "Showers of Blessing" 386.

1. ദൈവത്തിൻപൈതലേ! നിന്റെ—ജീവിതകാലം അതിൽ
ഓരോരോ ഭാരങ്ങളാലെ—പാരം വലഞ്ഞീടുമ്പോൾ
ചിന്താകുലങ്ങൾ—ചിന്താകുലങ്ങളെല്ലാം
ഇട്ടുകൊൾകയേശുമേൽ നിൻപേ—ക്കായ്കരുതുന്നുണ്ടവൻ
2. ലോകത്തിൻ ചിന്തകളാലും—രോഗപീഡകളാലും
മററു പ്രയാസങ്ങളാലും—മുററും തളർന്നീടുമ്പോൾ— ചി
3. കർത്താവിന്നിഷ്ടമാംവണ്ണം—നിത്യം ജീവിച്ചീടുവാൻ
നിൻപ്രയത്നങ്ങൾ എപ്പോഴും—നിഷ്ഫലമായ്ത്തീരുമ്പോൾ— ചി

4. ദൈവം നിന്നെ നടത്തുന്ന—നിൻവഴിയിൽ മുഴുവൻ
അന്ധകാരം വരുമ്പോഴും—അന്തരംഗത്തിലെ നിൻ— ചി

5. നിന്നുടെപേക്കിഹലോകെ—വന്നു മരിച്ചവനാം
യേശുവിൻ വാക്കുകളെ നീ—വിശ്വസിച്ചു സതതം— ചി

---

നവ്യ. "Near My God to Thee" 387.

1. കണ്ണീരിൻ താഴ്വര-യാം ഇദ്ധര-തന്നിൽ എന്നായുസ്സിൻ-കാലമതിൽ
പാരം തളരും നാം-ഹാ രക്ഷിതാവേ! ഞാൻ ചാരേണമെ തവ-മാർവ്വിൽസദാ.

2. ഏകാന്തജീവിതം-ആം സങ്കടം ലോകെയനുഭവം-ആയിടിലും
എൻ ഖേദഭാരം നിൻ-മുമ്പിൽ ഇറക്കിഞാൻ ചാരേണമെ തവ-മാർവ്വിൽസദാ.

3. ഗാഢതമസ്സതിൻ-താഴ്വരയിൽ കൂടെ നടന്നിടും-നേരത്തിലും
എന്നോടുകൂടെ നിൻ-സാന്നിദ്ധ്യമുണ്ടു, ഞാൻ ചാരേണമെതവ-മാർവ്വിൽസദാ.

4. ലോകത്തിലൂടെയു-ള്ളെൻ യാത്രയിൽ ശോകത്തിൻ ഭാരത്താൽ-താണിടുകിൽ
നിന്നോടണഞ്ഞുഞാൻ-കണ്ണീർചൊരിയുവാൻ ചാരേണമെതവ-മാർവ്വിൽസദാ.

5. സർവ്വാംഗസുന്ദരൻ-രക്ഷാകരൻ ഏററം മനോഹരൻ-ഹാ എൻ വരൻ
എൻ ജീവനാഥനെ!-ആജീവനാന്തമെ ചാരേണമെ തവ-മാർവ്വിൽ സദാ.

6. നിത്യമാം വിണ്ണിലെ-ഭാഗ്യതലെ എത്തിയതിന്നു പിൻ-കർത്തനെ! നിൻ
സ്നേഹനിറവിന്നു-ദാഹിക്കുന്നോരു ഞാൻ ചാരേണമെ തവ-മാർവ്വിൽസദാ.

---

നവ്യ. ബിലഹരി ഏകതാളം 388.

പല്ലവി.

യാക്കോബേ! നീ എന്തി—നീവിധത്തിൽ ചിന്താ-
ഭാരങ്ങൾകൊണ്ടുള്ളി—ലന്ധനായ്ത്തീരുന്നു

അനുപല്ലവി.

മിസ്രേമിൽ വന്നു നിൻ—ഭാരമൊഴിച്ചവൻ
ചെങ്കടൽ വററിച്ചോൻ— നിൻ മുന്നിലുണ്ടിനി

ചരണങ്ങൾ.

1. പെരുവെള്ളം കണ്ടാൽ നീ—ലേശം കലങ്ങേണ്ട
അഗ്നിയിൽ നീ വേകാ—തെന്നും ഞാൻ കാത്തിടും
നിൻമുഖമെന്തിനീ—രക്ഷാണിയിൽ വിളറുന്നു?
എന്തിനു നിന്മനം—ചിന്തയിൽ വാടുന്നു?

2. ആവർത്തനാശക്തി—എന്മക്കൾക്കേകും ഞാൻ
കാത്തിരുന്നീടുകിൽ—ശക്തനായ്ത്തീരും നീ
കഴുകൻപോൽ നീ പറ—ന്നത്യുന്നതത്തിലായ്
സ്വർഗ്ഗസ്ഥലങ്ങളിൽ—ജീവിച്ചുവാഴും നീ

3. എപ്പോഴും സന്തോഷ—പൂർണ്ണനായ് നിന്നെ ഞാൻ
ഇപ്പാരിൽ പാലിച്ചെൻ—കൈകളിൽ സൂക്ഷിക്കും
കണ്ണിൻമണിപോലെ—നിന്നെ നിനച്ചു ഞാൻ
എൻമാർവ്വിലെപ്പോഴും—നിന്നെ വഹിച്ചീടും
4. അലയുന്നീലോകത്തി—ലേനാളുകൾ കണ്ടുനീ
വലയുന്നതെന്തിനെ—ന്നോമനപ്പൈതലേ!
വിശ്വാസക്കപ്പലിൽ—മോക്ഷപുരം നോക്കി
യാത്ര ചെയ്യുംഭക്ത—ർക്കീലോകമെന്തിന്?
5. പരിമളക്കുന്നിന്മേൽ—ഓരോ ദിനം ദിനം
വീശുന്ന സ്വർഗ്ഗീയ—ഗന്ധം ഗ്രഹിക്കനീ
മേലുള്ളെരുശലേം—അപ്പോൾ പ്രവാസിയായ്
കാലാന്ത്യമില്ലാതെ—വാഴുമന്നാൾ സാധുനീ

---

## ൩൮൯. ഭൈരവി ചാപ്പുതാളം 389.

പല്ലവി

തീരാവ്യാധി വന്നാലും—ചോരാതെ മനമേ!
വല്ലഭനേശുനിൻ—നല്ല താരകമേ

ചരണങ്ങൾ.

1. നരകപ്പേയലറിടുക—സിംഹംപോൽ വന്നാലും
നരകഭാരവരണ—സ്മരണം ചെയ്താലും— തീരാ
2. മരണം നേരിടുന്ന—തരുണം വന്നാലും
മരണം വെന്നോനെ നീ—ശരണം കൊണ്ടാലും— തീരാ
3. ഇക്ഷോണിജനംനിന്നെ—ഉച്ഛീകരിക്കിലും
രക്ഷകനൊരുവൻറെ—പക്ഷം വിടാതെ— തീരാ
4. പെറ്റ മാതാനിൻറെ—കുറ്റം എണ്ണുമോ?
ഇഷ്ടനായൽ നിന്നെ—വിട്ടുവിടുമോ?— തീരാ
5 നല്ലാട്ടിടയൻറെ—ചൊൽ കേട്ടുകൊണ്ടാൽ
അല്ലലെല്ലാം തീർന്ന്—സ്വർല്ലോകെ വാഴാം— തീരാ
6. കണവനെപ്പോൽ നിൻറെ—ഉന്നയവനാകം
പ്രണയിനിയിൽ നാഥൻ—ദയഹീനനാമോ?— തീരാ
7. പ്രാണൻ കൊടുത്താത്മ—കാന്തൻ ചെയ്തോനെ
താണുതൊഴുതു സേ—വിക്ക ദിനവും— തീരാ

---

## ൩൯൦. സിന്ധുകന്നഡ രൂപകം 390.

1. ദുഃഖത്തിൻറപാന പാത്രം—കർത്താവെൻറ കയ്യിൽ തന്നാൽ
സന്തോഷത്തോടതു വാങ്ങി—ഹാലേലൂയ്യാ പാടീടും ഞാൻ

2. ദോഷമായിട്ടൊന്നും എന്നോ—ടെന്റെ താതൻ ചെയ്കയില്ല
എന്നെ അവൻ അടിച്ചാലും—അവനെന്നെ സ്നേഹിക്കുന്നു.

3. കഷ്ടനഷ്ടമേറിവന്നാൽ—ഭാഗ്യവാനായ് തീരുന്നു ഞാൻ
കഷ്ടമേററ കർത്താവോടു—കൂട്ടാളിയായ് തീരുന്നു ഞാൻ

4. ലോകസൌഖ്യമെന്തുതരും—ആത്മക്ലേശമതിൻഫലം
സൌഭാഗ്യമുള്ളാത്മജീവൻ—കഷ്ടതയാൽ വർദ്ധിക്കുന്നു.

5. ജീവനത്തിൻ വമ്പുവേണ്ടാ—കാഴ്ചയുടെ ശോഭവേണ്ട
* കൂടാരത്തിനകത്തുണ്ടു—ഷെക്കയ്നായും ഉണ്ടവിടെ

6. ഭക്തന്മാരാം സഹോദരർ—വിളക്കുപോൽ കൂടെയുണ്ടു
പ്രാർത്ഥനയിൻ ധൂപമുണ്ടു—മേശയിലെൻറപ്പമുണ്ടു.

7. പ്രാകാരത്തിലെന്റെ മുമ്പിൽ—യേശുവിനെ കാണുന്നു ഞാൻ
യാഗപീഠമവനത്രെ—എന്നുമെന്റെ രക്ഷയവൻ

8. ദിനംതോറും പുതുക്കുന്ന—ശക്തിയെന്നിൽ പകരുവാൻ
സ്വസ്ഥജലം വെച്ചിട്ടുള്ള—പിച്ചളത്തൊട്ടിയുമുണ്ടു.

9. ലോകത്തെ ഞാനോക്കുന്നില്ല—കഷ്ടനഷ്ടമോക്കുന്നില്ല
എപ്പോഴെന്റെ കർത്താവിനെ—ഒന്നുകാണാമെന്നെയുള്ളു.

## DEATH

## മരണം.

നൻ ഫ. Tune "I am coming to the Cross" 391.

1. ഞാൻ വിടാറായ്ലോകത്തെ—എൻ ദുഃഖങ്ങൾ തീരുമെ
വേഗം താതന്റെ ഗൃഹേ—ചെന്നു ഞാൻ ചേർന്നിടുമെ.
ഹാ! എന്താമോദമുള്ളിൽ—ധന്യൻ ഞാനിന്നു മന്നിൽ
യേശുതാനുണ്ടെന്നുള്ളിൽ—വാഴും ഞാൻ സ്വർഗ്ഗം തന്നിൽ

2. മോദമെൻ വഴിയെല്ലാം—യേശു എൻ രക്ഷയെല്ലാം
പാട്ടെന്നെന്നുള്ളമെല്ലാം—സ്വർഗ്ഗമെൻ ആശയെല്ലാം— ഹാ!

3. ലോകത്തിലെന്നെയവൻ—കൈവിടില്ല ലേശവും
പേടിയില്ല മൃത്യുവിൻ—താഴ്വരയിൽ ആകിലും— ഹാ!

4. എൻപിതാവിൻ മന്ദിരെ—ഉണ്ടനേക പാർപ്പിടം
ചേരുമെ ഞാൻ ആ സ്ഥലെ—ദുഃഖമില്ലാത്തോരിടം— ഹാ!

5. എൻവഴിയേ പ്രകാശം—യേശു താനെൻ വിശ്വാസം
നിത്യാത്മാവെന്നാശ്വാസം—ഭാഗ്യം ഇനിയെൻ വാസം— ഹാ!

## ൩൯൨. "What what is this"? 392.

### P. M.

1. ഹേ മൃത്യുവേ! ഭയങ്കരങ്ങളിൻ—രാക്ഷസനാം ശത്രുവേ!
നീ മർത്യരെ ജയിച്ചു ഭൂമിയിൽ—[illegible] നിനാൾവരെ
ഭാഗ്യപറുദീസായെ നീ—ദുഃഖക്കണ്ണീർ താഴ്‌വരയായ്
മാററി സദാ ഭരിക്കുന്നേ—ക്രൂരനാം രാക്ഷസനേ!
2. ഹേ മൃത്യുവേ! നിൻ കർത്തവ്യം നില—നിന്നിട എന്നുമെ
ഇമ്മാനുവേൽ ഈ മാനവകുല—രക്ഷകൻ ഭൂതലെ
വന്നു മൃതിയതേററുതാൻ—നിന്മേൽ വിജയം കൊണ്ടുനിൻ
ഘോരവിഷത്തിൻ മുള്ളിനെ—നീക്കി എന്നേക്കുമേ
3. ഹേ മൃത്യുവേ! ഇപ്പോൾ ക്രിസ്തുവിൻ—ഭക്തരാം ഏവർക്കും
നീ ഭൃത്യനായ് ഇപ്പാപലോകത്തിൽ—നിന്നു പ്രതിദിനം
ദൈവത്തിന്റെ പൈതങ്ങളിൻ—ആത്മാക്കളെ സ്വർ താതൻതൻ
സന്നിധൌ കൊണ്ടുപോകുവാൻ—ഉള്ളോരു ദൂതൻ താൻ
4. ഹേ മൃത്യുവേ; നിൻ മൃത്യുവിൻ ദിനം—വന്നീടും വേഗത്തിൽ
ഇമെപ്പുളുവിൽ അന്ത്യകാഹളം—കേട്ടീടും നേരത്തിൽ
ചത്തോരുടൽ അമർത്യരായ്—ഉയിർക്കുമേ എന്നേക്കുമായ്
മൃത്യു പിന്നെ ഉണ്ടായിടാ—ആമേൻ ഹാലേലൂയ്യാ

---

## ൩൯൩. "Now the lobourer's task is over" 393.

1. വേല ഇപ്പോൾ തീർന്നല്ലോ യുദ്ധവും കലാശിച്ചു
യാത്രക്കാരൻ ചേർന്നല്ലോ അക്കരെ തന്റെ തനിച്ചു
കാരുണ്യ കാവലിൽ താതാ!
കാപ്പാൻ ഏല്പിക്കുന്നേ ഇതാ
2. ഭൂവിൻ കണ്ണീർ തീർന്നല്ലോ ഗ്രന്ഥങ്ങൾ വെളിവായ്
ന്യായാധിപൻ തന്നല്ലോ വിധി ചൊൽവാനുള്ളവൻ— കാരു
3. നഷ്ടമാം ആടുകളെ ചേർത്തു കൂട്ടുന്നിടയൻ
ഇല്ല പക്കലച്ചിലും ചെന്നായ്ക്കളിൻ ശല്യവും— കാരു
4. മൃത്യുവിൻനേരം ക്രൂശിൽ കണ്ണുയർത്തും ഭക്തന്മാർ
യേശുവിൻ സ്നേഹാബ്ധിയിൽ മുങ്ങും അവിടെ അവർ— കാരു
5. അങ്ങവരിൻശാന്തത ശൂന്യം ആക്കാനില്ലാരും
പ്രാണൻതന്നു രക്ഷിച്ച കർത്തൻ പരിപാലിക്കും— കാരു
6. മണ്ണിനു മണ്ണായെന്നു ചൊല്ലി പിൻ നില്ക്കുന്ന നാം
ഉയിർപ്പിൻനാൾ വരെയും കാക്കുന്നാശ്രയത്തോടെ— കാരു

---

"When the trumpet of the Lord shall sound"

നമ്പർ. P. M. 394.

1. കർത്തൃകാഹളം യുഗാന്ത്യകാലത്തിൽ ധ്വനിക്കുമ്പോൾ
നിത്യമാം പ്രഭാത ശോഭിതത്തിൻ നാൾ
പാർത്തലെ രക്ഷപ്പെട്ടോരെല്ലാരും ചേരും വാനത്തിൽ
പേർ വിളിക്കുംനേരം കാണും എന്നെയും
പേർ വിളിക്കും നേരം കാണും
പേർ വിളിക്കും നേരം കാണും
പേർ വിളിക്കും നേരം കാണും
പേർ വിളിക്കും നേരം കാണും എന്നെയും

2. ക്രിസ്തനിൽ നിദ്ര കൊണ്ടോരിശ്ശോഭിത പ്രഭാതത്തിൽ
ക്രിസ്തശോഭയെ ധരിച്ചുയിർത്തുതൻ
ഭക്തരിൻ ഗൃഹത്തിൽ വാനമപ്പാൾ കൂടീടുമ്പോൾ
പേർ വിളിക്കും നേരം കാണും എന്നെയും— പേർ

3. കർത്തൻവേല രാപ്പകൽ അദ്ധ്വാനം ഞാൻ ചെയ്തിങ്ങനെ
വാർത്തഞാൻ ചൊല്ലീടട്ടെ തൻ സ്നേഹത്തിൻ
പാർത്തലത്തിൽ എന്റെ വേല തീർത്തിജ്ജീവിതാന്ത്യത്തിൽ
പേർ വിളിക്കും നേരം കാണും എന്നേയും— പേർ

---

# HAPPINESS OF HEAVEN
# മോക്ഷാനന്ദം

---

നമ്പർ. ശങ്കരാഭരണം ചാപ്പുതാളം 395.

സ്വർഗ്ഗഭാഗ്യം എത്ര യോഗ്യം ആർക്ക് വർണ്ണിക്കാം—അതിൽ
ഭാഗ്യമോർക്കുന്തോറു—മെനിക്കാശയേറുന്നേ

1. പാപലോകത്തിൽ കിടന്നു പാടുപെടുന്ന—എനി
ക്കെപ്പോളെന്റെ മോക്ഷവീട്ടിൽ ചെന്നു ചേർന്നിടാം— സ്വർഗ്ഗ

2. മുമ്പെ മുമ്പെ പോയിട്ടുന്നോർ ഭാഗ്യമുള്ളവർ—മന്നി
ലുള്ള കഷ്ടതകൾ നീങ്ങി സ്വസ്ഥരായവർ— സ്വർഗ്ഗ

3. ലോകസംബന്ധഭവനം വിട്ടുപോയെന്നാൽ—മോക്ഷ
കൈകളാൽ തീർക്കാത്തവീട്ടിൽ പാർത്തിടാമല്ലോ— സ്വർഗ്ഗ

4. രണ്ടിനാൽ ഞെരുങ്ങി ഞാനും വാഞ്ഛിച്ചീടുന്നു—ദേഹ
വീണ്ടെടുപ്പിൻ പൂർണ്ണസന്തോഷത്തിലെത്തുവാൻ— സ്വർഗ്ഗ

5. ഇങ്ങുപെടും പാടുകൾക്കാശ്വാസം പ്രാപിപ്പാൻ—എന്റെ
മംഗലമോക്ഷപുരത്തി—ലെപ്പോളെത്തും ഞാൻ— സ്വർഗ്ഗ

6. പ്രാവിനെപ്പോലെ രണ്ടു ചിറകുണ്ടെന്നാകിൽ ഞാൻ—ശീഘ്രം
എത്തുംപറന്നെന്റെ മണവാളൻ സന്നിധൌ— സ്വർഗ്ഗ

നൻന്ന. ചെഞ്ചുരുട്ടി ത്രുപകം 396.

പല്ലവി

സ്വൎഗ്ഗസീയോൻപുരമേ ഹാ! നീയെനിക്കെത്ര മനോഹരമേ
ക്രിസ്തുരക്ഷാകരൻ—നിത്യമായ് വാഴുന്ന
സിദ്ധർ വസിക്കും—വിശുദ്ധ ലോകതല
സ്ഥാനമാം പുത്തൻ യറുശലേമെന്നമാം— സ്വ

ചരണങ്ങൾ

1. കഷ്ടതയില്ലവിടെ-അധൎമ്മികൾ-ദുഷ്ടരതിൽ കടക്കാ
ശിഷ്ടർ മാത്രം വസിക്കും-ദൈവത്തിന്റ-ഇഷ്ടമാമപ്പുരത്തിൽ
ദേഹത്തിന്നുള്ളൊരു—രോഗ ക്ഷീണങ്ങളും
ദാഹം വിശപ്പുതും—പാപ ശാപങ്ങളും
ശോകവും നാമാവശേഷമായ്തീരുമെ
മൃത്യുവുണ്ടാകയില്ലെ-ഒരിക്കലും-നിത്യമാം ലോകമതിൽ— സ്വ
2. യൂദകുലത്തിൽ നിന്നു-ള്ളോരീരാറു-പന്തിരണ്ടു സഹസ്രം
ജാതികൾ തങ്ങളിൽ നി-ന്നെണ്ണമററ-സംഘമവിടെയുണ്ടാം
സംഖ്യയില്ലാദൈവ ദൂതരിൻക്കൂട്ടവും
മേഘംപോൽ ശുദ്ധീമാന്മാരിൻ സമൂഹവും
സ്വൎഗ്ഗത്തിൽ ദൈവത്തെ വാഴ്ത്തി പുകഴ്ത്തീടും
കൊല്ലപ്പെട്ട കുഞ്ഞാട്ടിൻ-സ്തുതിയവർ-ചൊല്ലുമനന്തകാലം— സ്വ
3. ശുദ്ധിമാന്മാർ വിശുദ്ധി-ജ്ഞാനത്തിലും-വൎദ്ധിക്കും അന്തമെന്യേ
കൎത്തനേ സേവചെയ്യും-സിദ്ധരെല്ലാം-തത്രയെന്നേക്കമഹൊ
നിത്യദൈവത്തിൻ—മഹത്വം യുഗങ്ങളിൽ
ക്രിസ്തുവിൻ കാരുണ്യം—സത്യ സഭ മൂലം
വാസ്തവമായ്‌വിളങ്ങീടുമെല്ലാടവും
കൎത്താവു തൻപ്രയത്ന-ഫലം കണ്ടു-തൃപ്തനായ്തീരുമന്നു— സ്വ
4. കുഞ്ഞാടാമെന്നരുമ-കാന്തനുടെ-സന്നിധി എത്രമോദം
കണ്ണുനീരൊക്കയവൻ-തുടക്കമെ-തന്നുടെ പൊൻകരത്താൽ
തൻതിരുമുമ്പിൽ ഞാൻ—സന്തതം പാൎത്തീടും
സന്തോഷപൂൎണ്ണത—സ്വന്തമാകും മമ
അന്തമില്ലാത്തതാം—ഭാഗ്യമെന്നോഹരി
പിന്നെയൊരിക്കലും ഞാൻ-പ്രിയതമൻ-തന്നിൽനിന്നുപിരിയാ— സ്വ

---

നൻ൭. ശങ്കരാഭരണം ആദിതാളം 397.

പല്ലവി.

ആരിവർ ആരിവർ—നിലയങ്കി
ധരിച്ച ഇവരാർ?

ബാല്യമേറിയയുപദ്രവ-
മതിൽനിന്നുവന്ന മനുജരിവർ

ചരണങ്ങൾ.

1. അങ്കികൾ-കുഞ്ഞാട്ടിൻ-
തിരുചങ്കതിൽ—നിന്നൊഴുകും
അങ്കച്ചോര-യിൽ കഴുകി അവർ-ന
അങ്കികൾവെളുപ്പിച്ചതഹോ— (നാം

2. ആകയാൽ-അവർ ഇനിയും-ദൈവ
സിംഹാസനത്തിൻമുന്നിൽ
ആകവെ-ഇരുന്നുതന്നാലയത്തിൽ
രാപ്പകലവർ—ദാസവചെയ്യും—

3. സിംഹാസനസ്ഥനീശൻ—വാസ-
മാകുമ—വർ നടുവിൽ
ദാഹംവി-ശപ്പുമില്ലാവെയിൽചൂട-മി
സുഖം അവൎക്കെന്നും-അഹോ— (ല്ല

4. ജീവനീ—രുറവുകൾക്ക—വഴി
ജീവനാ—യകൻ നടത്തും
ദൈവംതു-ടെച്ചിടുംകൺകളിൽനിന്നു
അവരുടെ—കണ്ണുനീർതാൻ—

---

നൻവ്യ. ചെഞ്ചുരുട്ടി രൂപകം 398.

പല്ലവി.

എത്ര എത്ര ശ്രേഷ്ഠം!—സ്വൎഗ്ഗസീയോൻ
എത്ര എത്ര ശ്രേഷ്ഠം!

അനുപല്ലവി.

കൎത്തൻ വാണീടും സിംഹാസനവും നല്ല
കീൎത്തനങ്ങൾ പാടും ദൂതരിൻവീണയും
സ്തോത്രഗീതങ്ങൾ പാടുന്നവർ നാദവും— എത്ര

ചരണങ്ങൾ.

1. പന്ത്രണ്ടു വാതിലുകൾ—കടുത്തൊഴുകുന്നു പളുങ്കുനദി
മിന്നും നവരത്നംപോൽ—വീഥിയെല്ലാം മിന്നിത്തിളങ്ങിടുന്നു
മുത്തുഗോപുരങ്ങൾ—ശ്രേഷ്ഠമാകും വണ്ണം
സ്വൎണ്ണപൊന്നിൻതെരു—വീഥി മഹാചിത്രം
ചൊല്ലിക്കൂടാത്തുള്ള—തേജസ്സടിക്കുന്ന
വല്ലഭൻ പട്ടണം നീ—കാണാതെന്നാരും അല്ലലെല്ലാംമൊഴിയും

2. ജീവനദി സ്വച്ഛമായ്—ഒഴുകുന്നു സിംഹാസനത്തിൻമുന്നിൽ
ജീവവൃക്ഷം തഴെച്ചീ—രാറുവിധ ജീവഫലം തരുന്നു
സ്വൎഗ്ഗസീയോൻതന്നിൽ സൂൎയ്യചന്ദ്രന്മാരും
ശോഭയേറും നല്ല—ദീപങ്ങളും വേണ്ട
ദൈവതേജസ്സതി—നെ പ്രകാശിപ്പിച്ചു
കുഞ്ഞാടതിൻവിളക്ക—ദിവ്യകാന്തിയെങ്ങും വിളങ്ങിടുന്നു

3. ദൂതർ ചുഴന്നുനില്ലെ—ആസനത്തിൽ ദൈവമക്കളിരിക്കെ
ദൈവമക്കൾ നടുവിൽ തേജസ്സോടെ ദൈവകുഞ്ഞാടിരിക്കെ
ക്രോബർ സറാഫിമാർ—പത്തങ്ങളാൽ പറ-
ന്നത്യുന്നതൻമുൻ അ—ലങ്കാരമായ് സ്തുതി
നിത്യം ചെയ്യുന്നതും—ആയുള്ള കാഴ്ചകൾ
എത്ര എത്ര ഇമ്പം! മനോഹരം! എത്ര എത്ര ശ്രേഷ്ഠം

4 ഹല്ലേലൂയ്യാ ഗീതം—പാടിയാടും ദൂതന്മാർ കോടാകോടി
വല്ലഭനേ സ്തുതിച്ചു—വന്ദിച്ചീടും സ്രാഫഗണം വളരെ
ശുദ്ധൻ ശുദ്ധൻ പരി—ശുദ്ധൻ മാകുഞ്ഞാട്ട
നിത്യം സ്തുതി തനി—ക്കെന്നും മംശബ്ദമായ്
ഒത്തു പാടും ദൈവ—ദൂതർ കോടാകോടി
കിന്നര നാദമോടും—പലതരം ഗീതങ്ങൾ പാടീടുന്നു.

---

൩൯൯. 399.

1. മനോഹരാലയംതാൻ—ഒന്നുണ്ടേ നിത്യം
ദിവ്യമോദമങ്ങു—ണ്ടെന്നുമേ നിർമ്മലം
ശോഭിതദൂതർ പാട്ടു—ന്നാസനത്തിന്നു ചുററും
എന്നോ എന്നു ഞാൻ കാണും—സുന്ദരമന്ദിരത്തെ
ശോഭനഗൃഹം—സുന്ദരഗൃഹം
രക്ഷകൻഗൃഹം നൽ—സുന്ദരഗൃഹം
2. കുസുമങ്ങൾ വിരിയു—ന്നപ്പുറെ നിത്യം
പാടുന്നുണ്ടു ബാലർ—യേശുവിന്നായ് സ്തുതി
സിംഹാസനത്തിൻചുററും—പാടുന്നത്ഭുതമായി
എന്നോ എന്നു ഞാൻ കാണും—സുന്ദരമന്ദിരത്തെ
3. ക്ഷണം ഞാൻ മുക്തരോട്ടു—ചേരും സ്വർഗ്ഗത്തിൽ
ക്രിസ്തുതാനെൻരക്ഷ—മൃതിഭയം നഹി
ആസന്നസ്ഥനായോനെ—ഉടനെ കാണുമേ ഞാൻ
അന്നേ അന്നു കണ്ടീടും—സുന്ദരമന്ദിരത്തെ.

---

൪൦൦. "There is a land which is" 400.

1. ശോഭയേറും ഓർനാടുണ്ടതു—കാണാമേ ദൂരെ വിശ്വാസത്താൽ
താതൻ വാസം നമുക്കൊരുക്കി—നില്ക്കുന്നുണ്ടക്കരെ കാത്തതാൽ
വേഗം നാം........ ചേർന്നീടും
ഭംഗിയേറിയ—ആ തീരത്തു
2. നാം ആ ശോഭനനാട്ടിൽ പാടും—വാഴ്ത്തപ്പെട്ടോരുടെ സംഗീതം
ഖേദം രോദനമങ്ങില്ലല്ലോ—നിത്യം സൗഭാഗ്യമാത്മാക്കൾക്കു
3. സ്നേഹമാം സ്വർഗ്ഗതാതന്റെ—സ്നേഹദാനത്തിന്നും നാൾക്കുനാൾ
വീഴ്ചയെന്യേ തരും നന്മക്കും—കാഴ്ചയായി നാം സ്തോത്രം പാടും.

---

## ൪൦൧. രാഗം—ഇംഗ്ലീഷ് 401.

1.

വിശുദ്ധർ കൂട്ടം രക്ഷകന്നു ചുററും
നിന്നുതങ്ങൾ സ്നേഹരത്നം ചൂടിക്കും
നേരം ആ മഹാസന്തോഷസമൂഹെ
എന്നേയും കാണുമോ—ചൊല്ലെൻമനമേ

2.

ദൈവം തൻവിശുദ്ധർ കണ്ണുനീരെല്ലാം
തുടക്കുമന്നാളിൽ എനിക്കിഷ്ടരാം
ചേർക്കപ്പെട്ട വിശുദ്ധരോടുകൂടെ
എന്നേയും കാണുമോ—ചൊല്ലെൻമനമേ

3.

വീണകളെ ധരിച്ചുടൻ തൻമുമ്പിൽ
സന്തോഷപരിപൂർണ്ണരായ് ഉച്ചത്തിൽ
തന്നെ എന്നും സ്തുതിക്കുന്നവരോടെ
എന്നെയും കാണുമോ—ചൊല്ലെൻമനമേ

4.

കുഞ്ഞാട്ടിൻ രക്തത്തിൽ കഴുകപ്പെട്ടു
വെള്ളനിലയങ്കികളെ ധരിച്ചു
മഹാശോഭിതമായുള്ള സമൂഹേ
എന്നെയും കാണുമോ—ചൊല്ലെൻമനമേ

5.

കയ്യിൽകുരുത്തോലകളെ പിടിച്ചും
മഹാരക്ഷ നമ്മുടെ ദൈവത്തിന്നും
കുഞ്ഞാട്ടിന്നും എന്നാക്കും കൂട്ടരോടെ
എന്നെയും കാണുമോ—ചൊല്ലെൻമനമേ

6.

സ്തുതി മഹത്വം ജ്ഞാനം ശക്തി സ്തോത്രം
നമ്മുടെ ദൈവത്തിന്നെന്നു ദൂതരും
തൻമുമ്പിൽ കവിണ്ണുവീണാക്കുംകാലെ
എന്നേയുംകാണുമോ—ചൊല്ലെൻമനമേ.

---

## ൪൦൨. "In robes made white" 402.

1. യേശുവിൻരക്തത്തിൽ വെളുപ്പിച്ചുള്ളങ്കികൾ ധരിച്ചു
യോർദ്ദാന്നക്കരെ ചേരും നാം—പിരിഞ്ഞിടാതാനന്ദത്തിൽ
യോർദ്ദാന്നക്കരെ താൻ

### Chorus.

യോർദ്ദാന്നക്കരെ നാം—യോർദ്ദാന്നക്കരെ നാം
യോർദ്ദാന്നക്കരെ നാം—ചേരും പിരിഞ്ഞിടാ
ചേരും പിരിഞ്ഞിടാ—ചേരും പിരിഞ്ഞിടാ
ചേരും പിരിഞ്ഞിടാ - യോർദ്ദാന്നക്കരെ താൻ

2. വിശ്വാസത്താൽ ഞാൻ കാണുന്നേൻ സ്വർഗ്ഗീയ ഗേഹമിപ്പോഴെ
ദൈവം തുടക്കും കണ്ണുനീരെന്നുള്ള—പാട്ടുകേൾക്കുന്നേൻ
യോർദ്ദാന്നക്കരെ താൻ.

3. സന്തോഷമേറും യോഗമേ ഇമ്പ സ്വരസല്ലാപമെ
എന്താനന്ദം പൊൻവാതിലുകൾ—തുറക്കുമ്പോൾ എന്നാത്മാവെ!
യോർദ്ദാന്നക്കരെ താൻ.

4. കർത്താവെ! കാണിക്ക വഴി പൂർണ്ണാനന്ദം ഞാൻ പ്രാപിപ്പാൻ
കണ്ണീർ തുടക്കും സ്നേഹം ഞാൻ വാഴ്ത്തിക്കൊണ്ടെന്നും പാടുമെ
യോർദ്ദാന്നക്കരെ താൻ.

---

## ൪൦൩. ബിഹാക് ഏകതാളം 403.

പല്ലവി

യറുശലേമിൻ ഇമ്പവീടേ—എന്നപ്പോൾ ഞാൻ വന്നുചേരും
ധരണിയിലെ പാടും കേടും—എന്നപ്പോൾ ഇങ്ങൊഴിയും

ചരണങ്ങൾ.

1. ഭക്തരിൻ ഭാഗ്യതലമേ! പരിമളസ്ഥലം നീയേ!
ദുഃഖം വിചാരം പ്രയത്നം—നിങ്കലങ്ങില്ലേ!— യറു
2. രാവും അന്ധകാരം വെയിൽ- ശീതവുമങ്ങില്ലെ
ദീപതുല്യം ശുഭ്രരങ്ങു—ശോഭിച്ചീടുന്നെ— യറു
3. രത്നങ്ങളല്ലോ നിന്മതിൽ—പൊന്നും മാണിക്യങ്ങൾ
പന്ത്രണ്ടു നിൻവാതില്ക്കളും—മിന്നുംമുത്തല്ലോ— യറു
4. യെറുശലേമിൻ ഇമ്പവീടേ—എന്നു ഞാൻ വന്നുചേരും
പരമ രാജാവിൻമഹത്വം—അരികിൽ കണ്ടീടും— യറു
5. ശ്രേഷ്ഠ നടക്കാവുകളും—തോട്ടങ്ങളും എല്ലാം
കാട്ടുവാനിണയില്ലാത്ത—കുട്ടമരങ്ങൾ— യറു
6. ജീവനദി ഇമ്പശബ്ദം—ഒഴുകി അതിന്നുടെ
പോവതും ഇരുകരവൃക്ഷം—നില്പതും മോടി— യറു
7. ദൂതരും അങ്ങാത്തു സദാ—സ്വരമണ്ഡലം പാടി
നാഥനെക്കൊണ്ടാടീടുന്ന—ഗീതം മനമോടി— യറു
8. യറുശലേമിൻ അധിപനീശാ—തിരുമുൻ ഞാൻ സ്തുതിപാടാൻ
വരുംവരെയും അരികിൽ ഭവാൻ—ഇരിക്കേണം നാഥാ— യറു

---

## ൪൦൪. "ഗന്ധിസന്യാസി" എന്നപോലെ 404.

പല്ലവി.

സ്വർഗ്ഗനീയേരുനേ
ശോഭിതവീടേ
ഭാഗ്യതീരമേ
} നിന്നിലെന്നു ചേരും ഞാൻ—വിശ്രുതാ

ചരണങ്ങൾ.

1. മിന്നി തിളങ്ങിടുന്ന പൊൻതെരു വീഥികളാൽ
എങ്ങും പ്രശോഭിതമാം എന്നാത്മ പ്രിയനുടെ— സ്വർഗ്ഗ
2. വീണകൾ മീട്ടിടുന്ന വൈണികന്മാരിൻഗണം
ഗാനങ്ങൾ പാടിടുന്ന ആനന്ദത്തിൻ കടലാം— സ്വർഗ്ഗ
3. വീണ്ടെടുക്കപ്പെട്ടവർ പാട്ടോടു ചേർന്നിടുന്ന
ആണ്ടവനെ സ്തുതിക്കും ആശ്വാസതീരമതാം— സ്വർഗ്ഗ
4. യോർദ്ദാനിന്നക്കരെ ഞാൻ കാണുന്ന സ്വർപ്പുരിയാം
ദൈവമക്കൾ വസിക്കും നിത്യാനന്ദപ്രദമാം— സ്വർഗ്ഗ

# MISSIONARY HYMNS
# സുവിശേഷഗീതങ്ങൾ.



൪൦൫. "From Greenland's icy mountains" 405.

1. ഉത്തരഹിമാദ്രികൾ ഉഷസ്സിൻ ദേശങ്ങൾ
ഉപദ്വീപം ഇൻഡ്യയും ഉലകിൻസീമയും
പുരാതന നദികൾ പൂൎവ്വിക നാടുകൾ
പുമാന്റെ രക്ഷയ്ക്കായി സദാ ക്ഷണിക്കുന്നു

2. ലങ്കാദി ദ്വീപുകളിൽ ലഭ്യം നൽദ്രവ്യങ്ങൾ
ലക്ഷോലക്ഷമായിട്ടും ലതാന്തം സുഗന്ധം
നരർ മാത്രം ദോഷികൾ നാശത്തിന്നോട്ടുന്നോർ
നാനാജാതിജനവും നാസ്തികർ ആയോരും

3. ആത്മാവാൽ പ്രകാശിതർ സ്വൎഗ്ഗീയ ജ്ഞാനികൾ
ആകുന്ന നാമീ ജീവ(ന്റ്) ആഹ്ലാദ വസ്തുത
ആൎക്കും ഗ്രഹിപ്പിക്കാതെ ആത്മാവിൻരക്ഷയെ
അമാന്തമാക്കീടാമോ? ആ മഹാ നാമമോ

4. കാററുകളായുള്ളോരേ; കാൎയ്യമായ്ചൊല്ലുക
ജലാശയങ്ങളുമെ കൎത്താവിൻ നാമത്തെ,
തൻമഹത്വ സമുദ്രം തൻ ഭൂമിയെ മൂടും,
താനം രാജാവായ്‌വാഴും തൻ സൃഷ്ടിമേൽ എല്ലാം

---

൪൦൬. ശങ്കരാഭരണം ആദിതാളം 406.

പല്ലവി.

യേശുനാമം ജയം യേശുനാമം ജയം
യേശുനാമം ജയം നിശ്ചയം—എൻ
യേശുനാഥൻ നാമംജയം നിശ്ചയം

ചരണങ്ങൾ.

1. യേശുരാജന്റെ ജീവസുവിശേഷം ലോകമെങ്ങും മുഴങ്ങുന്നേററം—സുവി-
ശേഷം ലോകമെങ്ങും മുഴങ്ങുന്നേററം— യേശു

2. ഭൂതലം മുഴവൻ യേശുവിന്നഭയം വീഴമില്ലതെല്ലുംസംശയം—മററും
വീഴമതിനില്ല തെല്ലും സംശയം— യേശു

3. മാനുഷൎക്കിത മോദമരുളിയനാരതം പരമൻ കാത്തിടും—അ
നാരതം പരമനെന്നെ കാത്തിടും— യേശു

4. വീണിടുന്നു പരനേശുവിന്റെ തിരുപാദത്തിങ്കലരി സഞ്ചയം—തിരു
പാദത്തിങ്കൽ അരി സഞ്ചയം സൎവ്വം— യേശു

5. ഹാലേലൂയ്യ പരനേശുവിന്നു പരിപൂൎണ്ണമായി സ്തുതി പാടീടാം—പരി
പൂൎണ്ണമായിട്ടെന്നും സ്തുതി പാടിടാം— യേശു

---

൪൦൭. (ഹിന്തുസ്ഥാൻ) ബിഹാക്—ആദിതാളം 407.

പല്ലവി.

യേശുപ—രൻ വാണീടും—പാരിൽ
എങ്ങും മഹാ രാജനായ്

ചരണങ്ങൾ.

1. യേശുപരൻ വാണീടും യേശു എന്നും വാണീടും
ഈ സൂൎയ്യചന്ദ്രന്മാരും തീരെ ഇല്ലാതെ പോയെന്നാലും— യേശു
2. വൻകരകളിന്മേലും വലിയ രാജ്യങ്ങൾമേലും
മാലോകർ ഏവർമേലും ദൂരെ ദ്വീപാന്തരങ്ങൾമേലും— യേശു
3. സാധുജാതികൾമേലും വീരജാതികൾമേലും
സൎവ്വകുലങ്ങൾമേലും പാരിൽ സൎവ്വ ഭാഷക്കാർമേലും— യേശു
4. രാജർ പ്രഭുക്കൾ ചക്രവൎത്തികൾ സകലരും
രാജാധിരാജൻമുമ്പിൽ വീണുവണങ്ങി കുമ്പിട്ടു നില്ക്കും— യേശു
5. സത്യസുവിശേഷത്തിൻ സാധുകല്പനപോലെ
സകല രാജാക്കന്മാരും ചെയ്യും നീതി വസിക്കും എങ്ങും— യേശു
6. കഠോര ശിക്ഷകളില്ല ഗുണമല്ലാതൊന്നുമില്ല
കൊണ്ടാടും ലോകരെല്ലാം യേശു ഏക ചക്രവൎത്തിയാം— യേശു
7. സന്ധ്യയുഷസ്സുകളിൽ സകല ദേശത്തുള്ളോരും
സംഗീതം യേശുദേവരിൽ പാടി വന്ദനം ചെയ്യും എന്നും— യേശു

---

൪൦൮. സൌരാഷ്ട്രം ആദിതാളം 408.

പല്ലവി.

ദേവദേവന്നു മംഗളം—മഹോന്നതനാം
ദേവദേവന്നു മംഗളം

അനുപല്ലവി.

ഇന്നുമിന്നലെയുമെന്നേക്കു—മൊന്നുപോൽമഹാ
മന്നർ ശിഖാമണിയായ്വാഴും പരമദേവ—

ചരണങ്ങൾ

1. പാപത്തിൽ വീണുപോയോരു—ലോകത്തെ നിത്യ
ശ്രാപത്തിൽ നിന്നുയൎത്തുവാൻ
ശാപലോകത്തിൽവന്നു—സ്നേഹം നിറഞ്ഞു ഹൃദി
ആപത്തൊഴിച്ചുന്നത—സിംഹാസനത്തിൽ വാഴും— ദേവ

2. പോകുവിൻ ലോകമൊക്കെയും—ഏവൻഗേലിയോൻ
വേഗം പ്രസിദ്ധമാക്കുവിൻ
ഏവം നീ ചൊന്ന വാക്കെ—കേട്ടു നിൻ പ്രിയ ജനം
ഏകമായ് ചെയ്യും വേല—യാകെ വാഴ്ത്തീടുന്നോരു— ദേവ
3. ഇന്നും പുതുതായ് നിൻ സ്വരം—കുഴൽ നാദം പോൽ
വന്നു തട്ടുന്നു ചെവിയിൽ
എന്നുമെന്തു പോലെയി—ന്നു തുണയ്ക്കുമേശു
ഇന്നുമെങ്ങൾക്കു കൃപ—തന്നു നടത്തണമേ— ദേവ
4. നാട്ടും കടലുമാകവെ—രക്ഷകൻ പാദ-
പീഠമാകും വരെയുമെ
കേടററ സുവിശേഷം ഓടി പ്രബലപ്പെട്ടു
നീടാർന്നുള്ളോരു ജയം—നേടാൻ കരുണ ചെയ്ക— ദേവ

---

# MISSIONARY LYRICS

# സുവിശേഷകഗീതങ്ങൾ.

൪൦൯. ശങ്കരാഭരണം ആദിതാളം 409.

പല്ലവി

നാഥാ! നീ വേഗം ചൊരിക
പുറജാതികളിൽ കൃപ
മാരി നിറവായ്—നാഥാ

അനുപല്ലവി

നാഥാ വലക്കൈയി-ടക്കൈയേതെന്നു
ഏതുമറിയാത്ത—ജാതികളിൽ നീ

ചരണങ്ങൾ

1. നിന്നുടെ സന്തതി തന്നിൽ—ഭൂമി
തന്നിലെ ജാതിക—ളാകവെ തന്നെ
നന്നായനുഗ്രഹി—ക്കപ്പെട്ടുമെന്നു
അന്നബ്രഹാമോടു ചൊന്നപോലിന്നു
2. എന്നോടു ചോദിച്ചീടുക-എന്നാൽ
നിന്നവകാശമായ്—ജാതികളാകെ
തന്നീടുമെന്നു നിൻ താതൻ നിന്നോടു
ചൊന്ന വചനമോ-ർത്തിന്നു കനിഞ്ഞു
3. നിന്നിൽ മനം തിരിഞ്ഞീടും—കടൽ
തന്നുടെ കൂട്ടങ്ങ—ളാകവെ തന്നെ
വന്നീടും ജാതികൾ—തങ്ങളിൻ കൂട്ടം
നിന്നരികെയെന്നു ചൊന്നില്ലയോ നീ?
4. നാട്ടിലെ ചോരയിൻ നേട്ടം-മഹാ
സങ്കടത്തിൽ വീണു-ഴലുന്നു കഷ്ടം
കണ്കളാൽ നോക്കി ക-രളലിവോടു
തൻകരങ്ങളെ-കൊണ്ടെടുക്കേണം
5. ജാതികൾ ശാല നിറവാ-നതിൻ
വാതിൽ തുറന്നീടാ-നായ് നിന്നാത്മാവാൽ
നാഥാ! കനിഞ്ഞീയ-പേക്ഷ നീ വേഗം
മോദമായ് കേട്ടു കൃ-പയരുളേണം—

---

## ർ൭൦. ശങ്കരാഭരണം ആദിതാളം 410.

പല്ലവി

ജയിക്കുമേ!—സുവിശേഷം ലോകം
ജയിക്കുമേ!—പേയുടെ ശക്തികൾ
നശിക്കുമേ! സകല ലോകരും

യേശുവിൻ നാമത്തിൽ വണങ്ങുമേ തല
കനിക്കുമേ അതു—ബഹു സന്തോഷമേ

ചരണങ്ങൾ

1. കൂട്ടുവിൻ—നമ്മെകളെ വന്നു
പാട്ടുവിൻ—യേശുവിൻകീർത്തികൊ-
ണ്ടാട്ടുവിൻ—സുവിശേഷം ചൊല്ലാൻ
ഓട്ടുവിൻ—നിദ്രവിട്ടുണർന്നീടുവിൻ മനം
ഒത്തെല്ലാരും നിന്നീടുവിൻ വേഗം— ജയി

2. ഇടിക്കേണം—പേയിൻ കോട്ട നാം
ഇടിക്കേണം—ജാതി ഭേദങ്ങൾ
മുടിക്കേണം—സ്നേഹത്തിൻ കൊടി
പിടിക്കേണം-യേശുരാജൻെറ-സുവിശേഷക്കൊടി
ഘോഷത്തോടുയ—ർത്തിടേണംവേഗം— ജയി

3. മരിച്ചുതാൻ-നമുക്കു മോക്ഷത്തെ
വരുത്തിതാൻ—വെളിച്ച മാർഗ്ഗത്തിൽ
ഇരുത്തി താൻ—എളിയ കൂട്ടരെ
ഉയർത്തിതാൽ-യേശുദേവൻെറ-രക്ഷയിൻകൊടി
ഘോഷത്തോടുയ-ർത്തിടേണം നമ്മൾ— ജയി

4. ചിലവിടീൻ—സുഖം ബലത്തെയും
ചിലവിടീൻ—ബുദ്ധിജ്ഞാനത്തെയും
ചിലവിടീൻ—വസ്തു സമ്പത്തുകൾ
ചിലവിടീൻ—യേശുരാജൻെറ—മഹിമയിൻകൊടി
ഏവരും ഉയ—ർത്തിടേണം നമ്മൾ— ജയി

5. യോഗ്യമേ—ഇതു നമുക്കതി
ഭാഗ്യമേ—രക്ഷിതാവിൻെറ
വാക്യമേ—സ്വർഗ്ഗ ലോകരോ-
ടൈക്യമേ—യേശുരാജ്യ പ്രസിദ്ധിക്കായിനാം
എവരും പ്രയ—ത്നിച്ചീടേണമേ— ജയി

---

## ൪൧൧. സുറിയാനി—ആദിതാളം 411.

പല്ലവി.

യേശുനാഥൻ ജയിക്കുന്നു ഹാലേലുയ്യാ
ഇഹലോകം മുഴുവനും ഹാലേലുയ്യാ

ചരണങ്ങൾ.

1

ഓരോരോരോരാജ്യങ്ങളിൽ സുവിശേഷം
ഓടി നിറഞ്ഞീടുന്നു ഹാലേലുയ്യാ
ഏറെപ്പേരാണ്ടുതോറും ചേൎന്നിടുന്നു
യേശുവിൻ സഭയിതിൽ ഹാലേലുയ്യാ—

2

പേയിൻമാൎഗ്ഗങ്ങളെങ്ങും ക്ഷയിച്ചിടുന്നു
പേടിച്ചോടുന്നു സാത്താൻ ഹാലേലുയ്യാ
ശ്രീയേശുമാൎഗ്ഗമെങ്ങും ബലപ്പെടുന്നു
തിരിയുന്നുലോകരിതിൽ ഹാലേലുയ്യാ—

3

ആലയങ്ങൾ ഉയരുന്നു യേശുവിന്നു
ആരാധനയേറുന്നു ഹാലേലുയ്യാ
നാലുപാടും വിഗ്രഹങ്ങൾ വീണീടുന്നു
നാശവഴി അടയുന്നു ഹാലേലുയ്യാ—

4

വളൎന്നുനിറഞ്ഞീടുന്നുയേശു രാജ്യം
മങ്ങുന്നുപേയിൻരാജ്യം ഹാലേലുയ്യാ
വിളങ്ങുന്നുദിവ്യശക്തി അധികാരം
മേദിനിയിൽദിനംദിനംഹാലേലുയ്യാ—

---

## ൪൧൨. "Rescue the perishing" 412.

1

ദൈവത്തിൻദാസരെ! ഭുവിൻമുഖത്തു
ജീവിച്ചിടുന്ന മനുഷ്യരെല്ലാം;
ഏകദൈവമാകും—സൎവ്വപിതാവിൻ
മക്കൾ; സഹോദരന്മാർ നമുക്ക
രക്ഷകൻ യേശുവിൻ-സാർസുവി
ശേഷം
ഘോഷിപ്പിൻശാന്തമായ്-സൎവ്വ
(രോടും

2

ദൈവത്തെമറന്നു—ദൂരെയുഴന്നു
സൎവ്വദാ ജീവിക്കും സോദരരെ
രക്ഷയിൻദൂതിനെ—തൽക്ഷണം നല്കി
രക്ഷിതാവിങ്കലെക്കാകൎഷിപ്പിൻ.

3

ക്രിസ്തുവിൻ സ്നേഹത്താൽ നിബന്ധി
തരായ്
ക്രൂശിൻമഹനീയവാൎത്തചൊൽവിൻ;
ദേഹത്തെയൎപ്പിപ്പിൻ സേവനത്തിന്നാ
സ്നേഹമതിന്നെതിരില്ലറിവിൻ. (യ്;

4

കാൽവറിക്രൂശിന്മേൽ-കാണുന്നുസ്നേഹം
ആ—ചദിച്ചിട്ടെല്ലാരേശുവെപോൽ
വേദനയൂടെയും—മോദമാടെന്നും
സോദര രക്ഷയ്ക്കായ് യത്നിക്കമെ

5

പ്രാൎത്ഥിപ്പിൻ സൎവ്വദാ രാപ്പകൽനിങ്ങൾ
കൎത്തൃസംസൎഗ്ഗമതിൽ വസിപ്പിൻ;
ആത്മാവിൻ വ്യാപാരം-നിങ്ങളെന്നി
സൎവ്വനേരത്തുമുണ്ടാവതിന്നായ്. (ച്ചു

---

## ൪൧൩. "Sweet hour of prayer" 413.

1. നന്മയിൻ സുവിശേഷകൻ—തൻകാൽ എത്ര മനോഹരം!
രക്ഷകൻ ഈലോകെ ചെയ്തു—സൽപ്രവൃത്തി ഭാഗ്യതമം;

നഷ്ടരായ പാപികളെ—ശിഷ്ടരാക്കാൻ ദൈവമുമ്പിൽ
കൊണ്ടുംവരുംപ്രയത്നംപോൽ—സന്തോഷപ്രദമല്ലൊന്നും.
2. നന്മയിൻസുവിശേഷകൻ—തൻകാൽ എത്രമനോഹരം!
ജീവൻ നൽകുന്നവനായ—ദൈവാത്മാവിൻ വ്യാപാരത്താൽ,
അതിക്രമത്താൽ മൃതരെ—ആത്മജീവൻ ലഭിപ്പാനായ്:
യേശുരക്ഷിതാവിനുടെ—ക്രൂശിങ്കൽ വരുത്തുന്നു.
3. നന്മയിൻസുവിശേഷകൻ—തൻകാൽ എത്ര മനോഹരം!
വെള്ളയുടുപ്പുള്ളവനായി—കുഞ്ഞാടിനെ പിൻതുടൎന്നു.
യേശുരക്ഷാകരനെപ്പോൽ—സ്നേഹപൂൎണ്ണനാ(യാ)യ് സന്തതം
സോദരരോടുവൎത്തിക്കും—ദൂതൻ അനുഗ്രഹീതൻ താൻ

---

## ൪൧൪. "To the work" Sankey's No. 176 414.

1. വേലക്കു വേലക്കു ദൈവദാസന്മാർ നാം
ക്രിസ്തൻ കാണിച്ച പാഥ നാം പിൻ ചെല്ലണം
ഇങ്ങു വാഴുവാൻ അല്ല ശുശ്രൂഷ ചെയ്വാൻ
ഇഹത്തിൽ പിറന്നു സ്വൎഗ്ഗരാജാവു താൻ
യത്നിക്ക—യത്നിക്ക—തേടുക—നേടുക
ആശിക്ക—പ്രാൎത്ഥിക്ക—കൎത്താവു വരും വേഗത്തിൽ
2. വേലക്കു വേലക്കു ചുററും നോക്കുക നാം
എങ്ങും വാഴും അസത്യത്തെ പോക്കുക നാം
സൎവ്വസൃഷ്ടിയും യേശുവെ കാണുംവരെ
ഉയൎത്തീടുക നാം സത്യമാം കൊടിയെ— യത്നിക്ക
3. വേലക്കു വേലക്കു ദൈവദ്രോഹങ്ങളും
വ്യാജമാൎഗ്ഗങ്ങൾ നാശത്തിൻമോഹങ്ങളും
ദൈവഭൂമിയിൽ വൎദ്ധിക്കുന്നോർ സമയെ
സ്വാതന്ത്ര്യ യോഗ്യമോ ക്രിസ്തൻ ദാസന്മാരെ— യത്നിക്ക
4. വേലക്കു വേലക്കു ഇന്നു രക്ഷയിൻ നാൾ
എങ്കിലും നിത്യവും പാപശിക്ഷകളാൽ
ആയിരം ആയിരം നശിച്ചീടുന്നിതാ
രക്ഷിപ്പാൻ രക്ഷിപ്പാൻ എൻ സഹോദരാ വാ— യത്നിക്ക
5. വേലക്കു വേലക്കു ഓരോ കഷ്ടങ്ങളും
പരിഹാസങ്ങൾ ഹിംസകൾ നഷ്ടങ്ങളും
സഹിച്ചും വഹിച്ചുംകൊണ്ടദ്ധ്വാനിക്ക നാം
എന്നാൽ നാം ക്രിസ്തുവിൻ സത്യസേവകർ ആം— യത്നിക്ക
6. വേലക്കു വേലക്കു പിന്നെ സ്വസ്ഥതയും
കൎത്തൻദാസരാം നാം നിത്യം ആസ്വദിക്കും

എൻ സന്തോഷത്തിലേക്ക പ്രവേശിക്കുക
എന്നു താൻ അരുളിചെയ്യും ഹല്ലേല്ലൂയ്യാ— യത്നിക്ക

൪൧൫. "Work, for the night is Coming" 415.
P. M.

1. രാത്രിയിതാ വരുന്നു അദ്ധ്വാനം ചെയ്യുകൊൾ
പ്രഭാതമഞ്ഞിൻകാലെ, പുലരുന്തോറും
കാറിന്യമേറും ചൂടിൽ, ചെയ്യുകൊൾ പ്രയത്നം;
അദ്ധ്വാനം തീരും രാത്രി വന്നീടുന്നിതാ.
2. രാത്രിയിതാ വരുന്നു അദ്ധ്വാനം ചെയ്യുകൊൾ.
അത്യുച്ച സമയത്തും നൽ പകലിലും;
വിശ്രമം വരും വേഗം ബദ്ധപ്പെട്ടോടുക,
അദ്ധ്വാനം ഇല്ലാ രാത്രി വന്നീടുന്നിതാ.
3. രാത്രിയിതാ വരുന്നു അദ്ധ്വാനം ചെയ്യുകൊൾ
അസ്തമയത്തിങ്കലും പ്രഭാന്ത്യത്തിലും,
പോയ്മറയുന്നേ പകൽ അദ്ധ്വാനം തീർത്തുകൊൾ
അന്ധകാരമാം രാത്രി വന്നീടും മുമ്പെ.

൪൧൬. Tune "Shall we gather" 416.

1. ക്രിസ്തു മൂലം ദൈവരാജ്യം ലോകത്തിൽ പ്രത്യക്ഷമായ്
വിശ്വസിക്കുന്നവർക്കും ഇതു സർവ്വ മർത്ത്യർക്കായ്
ദൈവരാജ്യം സമാധാനം സന്തോഷം അതു നീതിയും ശുദ്ധിയും
പുത്രൻ മൂലം സൌജന്യദാനം താഴ്മയുള്ളെല്ലാവർക്കും
2. സാത്താൻ രാജൻ സേവയിങ്കൽ ഇല്ലയൊരു ലാഭവും
ആത്മനഷ്ടം ഇഹത്തിങ്കൽ പിന്നെ നിത്യശാപവും—
3. ആദാം മൂലം വന്ന ശാപം പുത്രൻ മൂലം തീർന്നെല്ലാം
സർപ്പം ലോകം ജഡം പാപം ഇവയെല്ലാം ജയിക്കാം—
4. പാപശക്തി അഴിഞ്ഞീടും പുത്രൻ രക്തശക്തിയാൽ
ഉള്ളമെല്ലാം നിറഞ്ഞീടും ദൈവാത്മാവിൻ സ്നേഹത്താൽ—
5. രാജ്യക്കാരിൻ ഗുരുനാഥൻ അതു ദൈവാത്മാവു താൻ
യേശുവിലെ ജീവപാഥ ഏവനും കണ്ടറിവാൻ—
6. സത്യപ്രജകളെല്ലാരും രാജകീയ കുലമാം
ദൈവസന്നിധിയിൽ വാഴും ഇവർ പുരോഹിതന്മാർ
7. നിത്യജീവൻ ഇഹത്തിങ്കൽ ദേഹിക്കനുഭവം ആം
ദേഹം കർത്തൻ വരവിങ്കൽ പ്രാപിക്കും രൂപാന്തരം—

8. ഇറങ്ങിരിക്കുന്നു സ്വർഗ്ഗം താതനോടു അടുക്കാം
ദൈവദൂതന്മാരിൻ വർഗ്ഗം സേവചെയ്യുമൊത്തൊക്കമാം—
9. ദൈവമേ നിൻ സ്വർഗ്ഗരാജ്യം വന്നതല്ലെ വന്ദനം
നിന്റെ ജനത്തിൻസൌഭാഗ്യം പറഞ്ഞു തീരാത്തതാം—

---

# OCCUPYING A NEW HOUSE

# ഭവനപ്രവേശം.

ര്ഫ്ര. ചെഞ്ചുരുട്ടി ഏകതാളം 417.

പല്ലവി.

വരിക ദാസരിൻ-വീടിതിൽ
മഹത്വദേവം ഈ—നേരത്തിൽ

അനുപല്ലവി

അരുമയുള്ള നിൻ—അനുഗ്രഹം വരാൻ
അടിമകൾ—ഇരന്നീടുന്നേ— വരി

ചരണങ്ങൾ.

1.

ഇതു നിന്നുടെ—വീടാകുവാൻ
ഇതിൽ നിൻകീർത്തി പൊങ്ങീടുവാൻ
സ്തുതി അപേക്ഷകൾ ദിനംപ്രതി ഇതിൽ
ശോഭയായ് കഴിച്ചീടുവാൻ— വരി

2.

ഇതിൽവിശുദ്ധത—കൂടുവാൻ
ഇതിൽ നിൻമക്കൾ വാ—ണീടുവാൻ
ഇതിൽ സന്തോഷവും-നൽസമാധാന
ഇതുമുതൽ വസിച്ചീടുവാൻ— (വ്വം.

3.

തിരുകൃപാനിഴ—ലാകുവാൻ
തിരുദൂതർ കാവ—ലാകുവാൻ
തിരുസുതൻ തുണ—യാകുവാൻ കൂടെ
പരിശുദ്ധാത്മൻ വാ—ണീടുവാൻ— വരി

---

"കാന്താ താമസ" എന്നപോലെ

ര്ഫ്വ്യ. ദ്വിജാവന്തി ആദിതാളം 418.

പല്ലവി.

ദേവാ നിൻ ജീവനുളുക—ഈ ഭവനത്തിൽ
ദേവാ നിൻ ജീവനുളുക

അനുപല്ലവി.

ജീവനാലിതു നിറ—ഞ്ഞാഴിയായാനന്ദമായ്
മേവീടുവാൻ പരമ—ദേവ കരുണ ചെയ്ക— ദേവാ

ചരണങ്ങൾ.

1. ഈ ഗൃഹം നിന്റെയാകുവാൻ—ഇതിന്റെ മുഴ
ആഗ്രഹം നിന്നിലാകുവാൻ
ശീഘ്രമെഴുന്നു നിൻക—രംകുലമിതിൽവെച്ചു
ദുർഘടമാകെ നീക്കി—വൻകൃപകൾ നിറച്ചു— ദേവാ

2. പുതുജീവനിതിൽ വിളങ്ങിടാൻ—മോദമായ് നിന്നിൽ
സ്ഥിതിചെയ്യേണമിങ്ങുയരുവാൻ
സതതം നിൻ സമാധാനം—നദിപോലിതിലൊഴുകി
പ്രതിദിനം തിരുമുമ്പി—ലമിതാനന്ദമായ്മേവാൻ— ദേവാ
3. തിരുനാമമിതിലുയരാൻ—ഇതിനെ നിത്യം
സുരലോകർ കാവൽചെയ്യുവാൻ
പരമവത്സലൻ കഴ—ലിണയിതിൽ തുണയായി
ദുരിതമെന്നിയെ നിൻ—കരുണയിലാശ്രയിപ്പാൻ— ദേവാ
4. വിരവൊടെഴുന്നെള്ളേണമേ—ഇതിൽ നീയെന്നും
ഒരുമയെ അരുളേണമേ
പരിശുദ്ധാത്മാവു നിത്യം--ഭരിച്ചീടേണമിതിനെ
പരനേ! നിന്തിരുകൃപ—നിഴലിലേക്കണമേ സദാ— ദേവാ

---

# NEW YEAR
# പുതുവർഷം.

| രഗൻ. | ആനന്ദഭൈരവി | ആദിതാളം | 419. |
|---|---|---|---|

പല്ലവി.

ഈയാണ്ടിൽ ആശീർവാദം—ഈശോ തിരുപ്രസാദം
ഈ ദാസർക്കരുളേണം—ഇന്നേരമേ

ചരണങ്ങൾ.

1. വന്നുപോയ കാലവും വ—രുന്ന കാലാകാലവും
ഒന്നുപോലെ എന്നുമുള്ളവാ—ദേവേശനേ!— ഈ
2. പോയവർഷത്തിൽ വിപത്ത—നർത്ഥമൊന്നുമെന്നിയെ
നീയരുൾചെയ്തിങ്ങു പാലനം—ദേവേശനേ!— ഈ
3. ക്ഷാമരോഗബാധകൾ വ—സൂരിയാദിയെന്നിയെ
ക്ഷേമപാലനം കല്പിച്ച നീ—ദേവേശനേ!— ഈ
4. നന്മയായി സർവ്വവും ന—ടത്തും മാ കൃപാകരാ!
നിന്മനം കനിഞ്ഞീടേണമേ—ദേവേശനേ!— ഈ
5. നിന്മഹത്വത്തിന്നു തക്ക—ജീവിതം ചെയ്തീടുവാൻ
നന്മയാൽ സമ്പൂർണ്ണരാക്കുക—ദേവേശനേ!— ഈ
6. സത്യഭക്തി നീതിസ്നേഹം—താഴ്മയും വിശ്വാസവും
നിത്യമിങ്ങു വർദ്ധിപ്പിക്കുക—ദേവേശനേ!— ഈ
7. ദിവ്യസമാധാനവാക്യം—നിന്നനുഗ്രഹങ്ങളും
ഏവരോടും കല്പിച്ചയക്ക—ദേവേശനേ!— ഈ

൪൨൦. ഘണ്ടാരം ആദിതാളം 420.

പല്ലവി.

ഇന്നേരം ദയവോടെ ദേവനേ! കടക്കൺ നോക്കി

എന്നെ രക്ഷിക്ക നാഥനേ!

ചരണങ്ങൾ.

1. നിന്നെ മറന്ന മഹാ—നീചപാപി ഈ വർഷം

ഒന്നുകൂടെ ജീവിപ്പാൻ—ഉള്ളം അലിയാതെല്ലാം നീ— ഇ

2. വമ്പുല്ലാസങ്ങളുമായ—കൊമ്പും ഇലയുമൊന്ന്യ

മന്നാ! കനികളൊന്നും—തന്നില്ലേ പാതകൻ ഞാൻ— ഇ

3. ആണ്ടൊന്നുകൂടെ നില്പാൻ—അനുവാദം തേടിയോനേ!

വേണ്ടാ കോപമിന്നേരം—വെറുക്കാതെന്നെ സ്വാമി— ഇ

4. വർഷം ഒന്നു പോകുന്നേ—മാപാപി ചെയ്യുദോഷം

വൈഷമ്യഭാരമായി—മലപോൽ പൊങ്ങിനില്ക്കുന്ന— ഇ

5. കൈനീട്ടി ഇപ്പോൾ എന്റെ—കനത്ത ചുമടാം പാപം

മാനുവേലേ! നീ നീക്കി—മറുവർഷം നല്കീടുക— ഇ

---

# PRAYER FOR RAIN
# മഴക്കായി അപേക്ഷ.

---

൪൨൧. ഭൈരവി തിശ്ര ഏകതാളം 421.

പല്ലവി.

വരിക വർഷക്കാറവതിപ്പാൻ—വരിക നാഥനേ!

മാരി തരിക ജീവനേ!—

ചരണങ്ങൾ.

1. പാരിൽ പെരുത്ത വറൾച്ചയാലെ—ദാഹം ഏറുന്നേ

നരദേഹം മറുന്നേ— വരിക

2. ഇട്ട സസ്യം മഴയില്ലാതെ—പെട്ടുപോകുന്ന

കഷ്ടം വളരെ കൂടുന്നേ— വരിക

3. കരുണയോടെ തക്ക മഴ നീ—തരിക യേശുവേ!

നരജീവ പാലനേ!— വരിക

4. നരരെല്ലാരും ക്ഷാമംകൊണ്ടു—നശിച്ചുപോകുന്ന

പാരം വലഞ്ഞുപോകുന്നേ— വരിക

5. ദേശം രക്ഷിപ്പാനായ് മഴ നീ—തരിക വേഗത്തിൽ

രക്ഷാകരനേ! യേശുവേ!— വരിക

---

# രാജ്യങ്ങൾക്കുവേണ്ടി അപേക്ഷ.

## ൪൨൨. മലയാമി — അടതാളചാപ്പ് 422.

പല്ലവി.

ദേവാ കടാക്ഷിക്കുക—കൊച്ചി
ഭൂവാസികളെയെല്ലാം

ചരണങ്ങൾ.

1

അബ്രഹാമിന്നുടെ വംശക്കാരും തവ
സ്വന്തജനവുമാകും—യൂദർ
അബ്രാമിൻ പാലകനാം നിന്നെക്കൈ
ക്കൊണ്ടു
വിഭ്രമമെന്യേ വാഴാൻ— ദേവാ

2

യിസ്രായേൽവംശക്കാരായുള്ളസൎവ്വരും
രൂക്ഷത വിട്ടു വേഗം—തവ
ഭക്തരായ് സൌമ്യസ്വഭാവസംയുക്ത
രായ്
വൎത്തിച്ചുകൊണ്ടീടുവാൻ— ദേവാ

3.

ഉൽകൃഷ്ടജാതിയെന്നുള്ളോരു തള്ളലാൽ
ഉള്ളം ഞെളിഞ്ഞിരിക്കും—ജനം
ഉൽകൃഷ്ടരായി ഭവിപ്പതിന്നുനിന്നെ
ഉത്സാഹമായി ഭജിപ്പാൻ— ദേവാ

4.

അന്തണർ ചൊല്ലുകേട്ടായതുപോലവെ
സന്തതം വൎത്തിച്ചീടും—നരർ
അന്ധൎക്കു കാഴ്ചയെ നല്കും തവാന്തികെ
ഭദ്രരാൽ വന്നീടുവാൻ— ദേവാ

5

ആത്മാവിൻ കാൎയ്യത്തിൽ ചിന്തയെന്ന്യേ
വാഴും
ഈ രാജ്യവാസികൾക്കു—എല്ലാം
ആത്മരക്ഷാകരനാകിയ നി—ന്നിൽനി-
ന്നാത്മരക്ഷ ലഭിപ്പാൻ— ദേവാ

6

മൂഢഭക്തിയിൽ മുഴുകിയ ക്രിസ്തുവ-
രാടൽകൂടാതെയഹോ—വേഗം
നീ മാത്രമേകമദ്ധ്യസ്ഥനെന്നറി-
ഞ്ഞാത്മശുദ്ധി പ്രാപിപ്പാൻ— ദേവാ

---

## ൪൨൩. മലയാമി — അടതാളം 423.

പല്ലവി.

തിരുവാങ്കോടേ നിനക്കു രക്ഷ-
വരുന്നതും എന്നാളോ?

ചരണങ്ങൾ.

1

പരിചോടു ശാസ്ത്രങ്ങൾ-വിദ്യകൾവൎദ്ധി
വരുന്നു നിന്നിൽബഹുത്വം-കീൎത്തി (ച്ചു
പെരുകിയ വഞ്ചിമ-ഹീപതിതാൻ
നിന്നെ
ഭരിക്കുന്നു കീൎത്തിയോടെ— തിരു

2

മേടും മലകൾ കര—നിലം നീർനിലം
മോടികടൽത്തിലയും—നിന്നിൽ
കേടുകൂടാതെ—അടങ്ങിയിരിക്കയാൽ
കൂടുന്നു നിൻ മഹത്വം— തിരു

3

നീതിന്യായങ്ങളും—നാഗരികങ്ങളും
ഏതെല്ലാം വൎത്തകവും—ലോകർ
ബോധിച്ചുകൊണ്ടാടു-വാൻപെരു
കിടുന്നു
ഭേദമെന്യേ ദിനവും— തിരു

4

കീൎത്തി ഇതെല്ലാം ഇ-രുന്നാലുംനിന്നുടെ
മാൎഗ്ഗത്തെ നോക്കീടുമ്പോൾ—അയ്യോ
ആൎത്തിയേറുന്നു,മൂ-ഢത്വം അജ്ഞാനവും
മാത്രംനിൻ മാൎഗ്ഗമല്ലോ— തിരു

5

എത്രയോ ക്ഷേത്രങ്ങൾ,-ബിംബങ്ങൾ
കോവില്കൾ
ചിത്രമെ ചെയ്തുവെച്ചു—അവ

അത്രയും നിൻ ആത്മ—നാശം വരുത്തുന്ന
ശത്രുക്കൾ എന്നറിക— തിരു

6

ഏകസത്യദൈവ-ത്തേയും സുതൻ യേശു
ലോകരക്ഷകനേയും-ചേർന്ന്
ഏകൻ അറിയായ്-ക്രിസ്തുവേദം ഇതിൽ
വേഗം നീ കൂടിക്കൊൾക— തിരു

7

ശ്രേഷ്ഠതയായ് വിള-ങ്ങിടുന്ന നാടെങ്ങും
വാടാതെ ക്രിസ്തുസഭ—കണ്ടു
കേട്ടും വരുന്ന നീ—താമസം ചെയ്യാതെ
നേടിക്കൊൾക ആത്മരക്ഷ— തിരു

---

## ൪൨൪. "പാലാഭിഷേകം പഴനി" എന്ന മട്ട് 424.

മാതൃഭൂമിഭാരത രാജ്യം ജയിക്കേണം
മാതൃകയാക്കേണം ശ്രീയേശുദേവ

അനുപല്ലവി.

ക്രിസ്ത്യാനി പാരസി ഹിന്ദുമുസൽമാനർ
ക്രിസ്തുഭഗവാനിലൊന്നാവണം

തൊകയറ.

നാഥാ ക്രിസ്തേശു മഹേശ സ്വാമി
നീതാ കൃപചെയ്കയെ യിന്ത്യക്കു മുക്തി

ചരണങ്ങൾ

1

സകല കലകളുടെ നിലയമെന്നാലും
അഖിലഫലമിയലും വയലിതെന്നാലും
പ്രേമമില്ലെങ്കിൽ പരാജയം പാരിൽ
പ്രേമരാജാവെ കടാക്ഷിക്കുക— മാതൃ

2

പലതരകുസുമങ്ങൾ പരിചൊടുകാത്ത
ചാരടിന സമമിവർ ഒരുമയിൽ പാർത്താൽ
പ്രേമമലരിതൾ പാകംവിടർന്ന്
പ്രേമസൗരഭ്യം തൂകിടും പടർന്ന്— മാതൃ

3

മനതളിരതു പുനർ വിടരേണം ക്രിസ്തു
ദിനകിവർ ഭജനമായ് വരണം നമസ്തു
താഴ്മയും ത്യാഗവും പ്രേമവും ചിന്നുന്ന
ശ്രീയേശുദേവന്റെ കൃശിതികൾ— മാതൃ

4

പലനിറം വിലസുന്ന കുരിശതിൻ പ്രേമം
നലമൊടു ചിതറണം പരിശുദ്ധനാമം
ഭാരതിക്കാരാധനക്കു തൃപ്പാദം
ഭൂതിദതൻ തൂകുന്ന ചെന്താമര— മാതൃ

---

## ൪൨൫. "ഗോഡ് സെയ്വ്" എന്നപോലെ 425.

1. എന്നേയ്ക്കും ദൈവമേ—
കെല്ലോടെ പാലിക്ക മേലദ്ധ്യക്ഷനെ
സത്യസഭയുടെ—നിത്യമഹിമയാം
കീർത്തിമാൻ താതനെ-കാത്തിടേണേ

2. കാക്കുക ദൈവമേ—
ചക്രവർത്തീശനെ ദീർഘകാലം
ഇണ്ടലേശാതെയീ ഇന്ത്യാസാമ്രാജ്യ
ആണ്ടുകളേറെമേലാണ്ടിടുവാൻ (ത്തെ

3 സർവ്വേശാ പാലിക്ക-
ഉർവ്വീതൻ നാഥനെ സർവ്വനേരം
വാഞ്ചിമണാളന-സഞ്ചിതഭാഗ്യം നീ
അഞ്ചിടാതേകിടാൻ കെഞ്ചിടുന്നേൻ

4. കാത്തുകൊൾക ദൈവമേ-
പാർത്ഥിവപാലനെ ചീർത്തമോദാൽ
മാടമഹീപതി-കേടകന്നൊന്നാൾ
നാടിതിന്ന ഭരി-ച്ചീടവേണം.

# THE NATIONAL ANTHEM

# സാമ്രാജ്യകീർത്തനം.

"God save our gracious king"

ർവന്ന. 6. 6. 4. 6. 6. 6. 4. 426.

1. ദൈവമേ, രക്ഷിക്ക
ദീർഘമായ്പാലിക്കമൊരാജനെ;
നല്കുകഭാഗ്യവും ജയംമഹത്വവും
ദീർഘമാം വാഴ്ചയും മൊരാജന്നു
2. വിശിഷ്ട ദാനങ്ങൾ
ജോർജ്ജ്മഹാരാജന്മേൽ വർഷിപ്പിക്ക,
നീതിമാൻപാലിപ്പാൻ ദീർഘമാ-
യ്വാണീടാൻ
സർവ്വേശാ രക്ഷിക്കമൊരാജനെ
3 ദേവാ, എഴുന്നേററ്
ചിതറിക്കേണമേ വൈരികളെ;
ബ്രിട്ടീഷ്സാമ്രാജ്യത്തിൽ ഐക്യത,
സ്വാതന്ത്ര്യം
ദൈവത്തിൻ കാവലും ഉണ്ടാകട്ടെ

---

# PRAYER IN TIME OF WAR

# യുദ്ധസമയത്ത്.

---

ർവ.ൌ. ഹിന്ദുസ്ഥാൻ പിഹാക് ആദിതാളം 427.

പല്ലവി
യേശുപരാ! എങ്ങും നൽസമാധാനം
ഇക്കാലം അരുൾക പരാ!

ചരണങ്ങൾ
1. നാശമുള്ളപാരിൽ നന്മനിറച്ചീടാൻ
ആശിച്ചുവന്ന നാഥാ! - പാപ
നാശകാ! ദൈവജാതാ! — യേ
2. പാരിൽസമാധാനം പക്ഷമാം നൽദാ (നം
പൂരിപ്പാൻ വന്ന ദേവാ! - രക്ഷ
പാരിൽ പകന്ന ദേവാ! — യേ
3. ചോരയൊന്നിൽനിന്നുതോന്നിയവർ
ഏറെശല്യംചെയ്യുന്നേ - ക്രൂര (തമ്മിൽ
പോരിൽ പലർ ചാകുന്നേ — യേ
4. സാരമററതായ - സംഗതിയാൽ തുള്ളി
ഏറെപേർ ചാകുന്നയ്യോ! - പേയും
ഏറെ ജയിക്കുന്നയ്യോ! — യേ
5 വൃദ്ധർക്ഷീണർഏറെ - മക്കൾഭാര്യമാ
അത്തൽപെടുന്നതിനാലെ - ദാരി- (ദ്ര്യം
ദ്ര്യത്തുൾപെടുന്നിക്കാലം — യേ
6. ഏതുംയത്നമെന്യേ - ഏറെപേർ ചാകു
ന്നേ
പാതാളത്തിൽചേരുന്നേ - അതാൽ
വേതാളം ഞെളിയുന്നേ — യേ
7. യുദ്ധം ശണ്ഠനീക്കി - യോഗ്യസമാധാ
അത്യാവശ്യംതന്നീടാൻ - എങ്ങും (നം
സത്യാനുഗ്രഹം കൂടാൻ — യേ

---

ർവ്യ. "Till we meet" 428.

1. കാണുംവരെ ഇനി നാംതമ്മിൽ കൂടെ ഇരിക്കട്ടെ ദൈവം
തൻദിവ്യനടത്തിപ്പാലെ—കാത്തുപാലിക്കട്ടെ നിങ്ങളെ
ഇനിനാം ...........ഇനിനാം............
യേശുവിൻ പാദംവരെ....................
ഇനിനാം............ഇനിനാം.............
പാദംവരെ പാലിക്കട്ടെ താൻ..........
2. കാണുംവരെ ഇനി നാംതമ്മിൽ തൻതിരുചിറകിൻകീഴിൽ
നല്ലിദിനം ദിവ്യമന്നാ കാത്തുപാലിക്കട്ടെ നിങ്ങളെ— ഇനി
3. കാണുംവരെ ഇനിനാംതമ്മിൽ തൻതൃക്കരങ്ങളിൽഏന്തി
അനർത്ഥങ്ങളിൽകൂടെയും കാത്തുപാലിക്കട്ടെനിങ്ങളെ— ഇനി
4. കാണുംവരെ ഇനിനാംതമ്മിൽ സ്നേഹകൊടിയതിൻകീഴിൽ
മൃത്യുവിന്മേൽ ജയം നൽകി കാത്തുപാലിക്കട്ടെ നിങ്ങളെ— ഇനി

---

# PSALMS.
# സങ്കീർത്തനങ്ങൾ.

ർവൻ. ബിലഹരി ഏകതാളം 429.

പല്ലവി.
മനുജനിവൻ ഭാഗ്യവാൻ—മനുജനിവൻ ഭാഗ്യവാൻ
അനുപല്ലവി
വിനയാം ദുഷ്ടരിന്നാലോ—ചനയിൽ നടക്കാതുള്ള— മനു
ചരണങ്ങൾ.
1. തിരിഞ്ഞു പാപികളുടെ—വഴിയിൽ നിന്നിടാതെയും
പരിഹാസികളിൻപീഠ—ത്തിരുന്നീടാതെയുമുള്ള— മനു
2. തനതിഷ്ടം ദേവവാക്കിൽ—ദിനവും വെച്ചതിൽനിന്നു
മനസ്സിലെല്ലാ നേരവും—നിനച്ചു ധ്യാനം ചെയ്യുന്ന— മനു
3. ആററരികത്തു നട്ടു—വാട്ടം ഇലയ്ക്കില്ലാതെ
ഏററ കാലത്തു കനി—കായ്ക്കും വൃക്ഷത്തോടൊത്ത— മനു
4. ചെയ്യുന്നതെല്ലാമവൻ—മെയ്യായ് സാധിക്കും ദുഷ്ട
കയ്യർ പാററിക്കളയും—തീയിൽ പതിർപോൽ തന്നെ— മനു
5. നല്ലോർ വഴിയെ സർവ്വ—വല്ലഭനറിയുന്നു
വല്ലാത്ത ദുഷ്ടർ വഴി—എല്ലാം നശിച്ചുപോകും— മനു
6. അതിനാൽ ദുഷ്ടന്മാർ ന്യായ—വിധിയിങ്കലും പാപികൾ
എഴുന്നേററിടാ നീതിയു—ള്ളവരിൻ സഭയിങ്കലും— മനു

7. ക്രിസ്തുനാമമെ ജയം—ക്രിസ്തുനാമമെ ജയം
ക്രിസ്തേശു നാമത്തിന്നു—എന്നും ജയം ജയമേ— മന

---

## സങ്കീൎത്തനം (96)

ൎമ്പം. ശങ്കരാഭരണം ആദിതാളം 430.

പല്ലവി.

പാടുവിൻ—സകല ഭൂമിയെ!
ദേവന്നു—പുതിയ പാട്ടായ്
പാടുവിൻ—നാഥന്നു പാടി
നാമം വാഴ്ത്തുവിൻ—നാൾതോറുംതൻെറ
രക്ഷയെ നിങ്ങൾ—ആത്തറിയിപ്പിൻ

ചരണങ്ങൾ

1

ജാതികൾ—അറിവതിന്നുതൻ—മഹിമ
സകലജനങ്ങ—ളോടും തൻ (യെ
അതിശയങ്ങളും—വിവരിപ്പിൻ
എന്തെന്നാലവൻ—വലിയവൻ
ഏററവും സ്തുതി—ക്കേററവൻ വാന-
ഭൂതലങ്ങൾക്ക—നാഥന്നുനിങ്ങൾ— പാടു

2

ജാതികൾ—തൊഴുന്നദേവക—ളൊക്കയും
അസത്തുക്കൾതന്നെ—ദൈവമോ
ചമച്ചുവാനാകാ—ശങ്ങളെ
ഭയങ്കരൻ ദേവ—ന്മാരേക്കാൾ
ഉന്നതൻ തിരു—മുന്നിൽ വാനവും
മിന്നും പ്രഭയു—മെന്നുമുണ്ടെന്നു— പാടു

3

വാനവൻ—വാഴുന്നതിനാ—ലൂഴിയും
ഇളകാതെ സ്ഥിര—പ്പെട്ടുന്നു
ദനരായ് നായകൻ—ജനങ്ങൾക്ക
ന്യായം വിസ്തരി—ക്കുമെന്നു
ജാതികളോടു—മോദമായ് പറ-
ഞ്ഞിട്ടുവിന്നാദി-നാഥന്നുനിങ്ങൾ—പാടു

4

വാനങ്ങൾ—സന്തോഷിക്കയു—മൂഴിയു-
മാനന്ദിക്കയും—ആഴിയും
അതിൻ നിറവോടു—കൂടവെ
മുഴങ്ങിടുകയും—ചെയ്യട്ടെ
എല്ലാ വയലി—ലുള്ളതൊക്കയും
ഉല്ലസിക്കട്ടെ—നല്ലതായിട്ടു— പാടു

5

ജയം ജയം—പരമ താതന്നു—ജയംജയം
പരമസുതന്നു—ജയം ജയം
പരമാത്മാവിന്നു—ജയം ജയം
ത്രിയേകദേവന്നു—ജയം ജയം
ജയം ജയം ജയം—യേശുനാമത്തിന്നു
ജയമാമേൻ ജയ—മാമേനാമേനെന്നും—

---

ൎമ്പഫ. "O God, our help in ages past" 431.

C. M.

1. ഇന്നേയോളം തുണച്ചോനേ, ഇനിയും തുണയ്ക്കൂ;
ഇഹദുഃഖെ രക്ഷയും നീ ഈയെൻനിത്യഗൃഹം
2. നിൻ സിംഹാസനനിഴലിൽ നിൻശുദ്ധർ പാൎക്കുന്നു,
നിൻഭുജംമതി അവൎക്കു നിൎഭയം വസിപ്പാൻ
3. പൎവ്വതങ്ങൾ നട്ടും മുമ്പെ പണ്ടു; ഭൂമിയെക്കാൾ
പരനേനീ അനാദിയായി പാൎക്കുന്നല്ലോ സദാ

4. ആയിരം വർഷം നിനക്കു ആകുന്നിന്നലെ പോൽ,
ആദിത്യോദയ മുമ്പിലെ അല്പയാമം പോലെ
5. നിത്യനദീപ്രവാഹംപോലെകാലം നിത്യം തൻമക്കളെ
നിത്യത്വംപൂകിപ്പിക്കുന്നു നിദ്രപോലെയത്രെ
6. ഇന്നേയോളം തുണച്ചോനെ, ഇനിയും തുണെക്കു,
ഇഹംവിട്ടുപിരിയുമ്പോൾ നീയെൻ നിത്യഗൃഹം.

---

## ൪൩൨. ഖണ്ഡങ്ങൾ 432.

1. പരിശുദ്ധനാഥനെ—നിരന്തരം സ്തുതിപ്പിൻ
പാടിതൻനാമംകൊ—ണ്ടാടി കുമ്പിടുവിൻ
തിരുജനങ്ങളെ! ഉണരീൻ—തൻദാസർ
തിരുമുമ്പിൽ വണങ്ങിടുവിൻ—എന്നേക്കും
2. നാഥനാം നമുക്ക—താതനും ആയുള്ള
നല്ലയാഹോവയെ—എല്ലാരും സ്തുതിപ്പിൻ
ഏറ്റം ആയാസമെന്യെ—തൻവീട്ടിൽ
ഏകനെ പുകഴ്ത്തീടുവിൻ—എന്നേക്കും
3. നന്മക്കടലിനെ—ചെമ്മെനാംസ്തുതിച്ചാൽ
നമുക്കില്ല കുറച്ചിൽഎ–ന്നറിഞ്ഞു കുമ്പിടുവിൻ
ഇമ്മഹാപദവിയെ നാം—എല്ലാരും
ഇഷ്ടത്തോടാചരിക്കാം—എന്നേക്കും
4. വാനവും പാരും—താനത്രെ ചമെച്ചു
വല്ലഭൻ നല്ലവൻ—എല്ലാരിലുമുന്നോൻ
ജ്ഞാനത്തോടെ സ്തുതിപ്പിൻ—തൻ പേരിൽ
നല്ലകീർത്തികൾ കൊടുപ്പിൻ—എന്നെന്നും
5. ദൈവ പിതാവേ! ദിവ്യകുമാരാ!
ദൈവശുദ്ധാത്മാ! ത്രി—യേക ദേവനാം
സർവ്വകാലവും പുകഴ്ച—ഭവാനു
ഭവിക്കേണം ഹല്ലേലുയ്യാം—ആമേൻ

---

## ൪൩൩. നാട്ട് അടതാളം 433.

പല്ലവി

സർവ്വമാനുഷരെ പരനെ—പാടി
സന്തോഷത്തോടു വന്ദിച്ചീടുവിൻ

ചരണങ്ങൾ

1. സേവിപ്പിനാനന്ദിച്ചവനെ-ഗീതം
ഘോഷംപാടി തൻമുൻ വരുവിൻ
സർവ്വലോക നാഥൻ യഹോവാ-ഇതു
ചിന്തയോടറിഞ്ഞു വന്ദിച്ചീടുവിൻ-
2. നമ്മുടെ സ്രഷ്ടാവ് യഹോവ എന്നാൽ
നാമവന്നാടും ജനങ്ങളുമാം
തന്മഹത്വത്തെ പാടി നിങ്ങൾ-ഇന്നു
തൻഗൃഹവാതിലുകളിൽവരിൻ-

3. നാമകീൎത്തനം പാടുവിൻ-നിങ്ങൾ
നന്ദിയോടും പ്രവേശിച്ചീടുവിൻ
നാഥനായ ത്രിയേകദൈവം എത്ര
നല്ലവനെന്നു ചിന്തിച്ചീടുവിൻ

4. എത്രകാരുണ്യ ശാലിപരൻ-സത്യം
എന്നുംതനിക്കുള്ളതെന്നറിവിൻ
ക്രിസ്തന്നുംതാതാത്മാക്കൾക്കുമെ-
നിത്യം
കീൎത്തിയുണ്ടാക ഹല്ലെലൂയ്യാമ്മീൻ-

# CHILDREN'S HYMNS

# ശിശുഗാനം.

൪൩൪. ആദിതാളം 434.

പല്ലവി

ദൈവതാതാവേ!—മശിഹാദേവാ!
വിശുദ്ധാത്മ! നിന്നരുൾവരം
താ ദേവാ! സതതം

അനുപല്ലവി

ലോകസ്രഷ്ടാവേ!—ലോക കൎത്താവേ!
ദേഹമെടുത്ത പരനേ!— ദൈവ

ചരണങ്ങൾ

1. രക്ഷകൎത്താവേ!—ശിക്ഷകൎത്താവേ!
ഇക്ഷിതിക്കേക ഗുരുവേ!
പക്ഷം വെപ്പാനും—രക്ഷ ചെയ്യാനും
പാപികളുപേക്ഷിക്കുന്നു— ദൈവ

2. ആദിയില്ലാതെ—അന്തമില്ലാതെ
ആദിയും അന്തവും നീ
മോദകരൻനീ—ഖേദഹരൻനീ
നീദയയായ് വരിക— ദൈവ

3 ബാലമിത്രൻനീ—മാലകറ്റുന്നോൻനീ
കുശലകരനും നീയേ
ബാലരെനോക്കി—ശീലം നന്നാക്കി
പാലനം ചെയ്ക സദാ— ദൈവ

4. ബുദ്ധിനൽകാനും—വിദ്യനൽകാനും
നിത്യംനീ എഴുന്നരുൾക!
ഭക്തിനൽകാനും—മുക്തിനൽകാനും
ശക്തി നിനക്കു മാത്രം— ദൈവ

5. ദൈവപിതാവേ! ഏകസുതാ
ശുദ്ധാവി! ത്രിയേകപരാ!
ആദിയിലിന്നുമ—നാരതകാലം
ആകും സ്തുതി നിനക്കു— ദൈവ

൪൩൫. ആനന്ദഭൈരവി ആദിതാളം 435.

പല്ലവി

ബാലരാം അടിയങ്ങളിൽ മനു-
വേലനേ! കനിയേണമേ
അനുകൂലനേ! അലിയേണമേ

ചരണങ്ങൾ

1. ശീലദോഷമകന്നു ഞങ്ങൾ സു-
ശീലരായ്മരുവീടുവാൻ
ചേലൊടെ അടിയങ്ങൾ നിന്നുടെ
ആലയങ്ങളുമാകുവാൻ— ബാല

2. ചെറിയ ബാലരെ അരികിൽ വിട്ടു
ന്നരുളിയോരഖിലേശനേ! (വിനെ-
അരികിലടിയരണഞ്ഞുവരുവതി-
ന്നരുളണം കൃപ നാഥനേ!— ബാല

3. അടിയരുടെ ചെറുപഠനശാലയിൽ
വടിവൊടെഴുന്നരുളീടണം
പഠനമടിയരിന്നകതലങ്ങളിൽ
പതിവതിന്നരുളീടണം— ബാല

4. മംഗലനിയമങ്ങളിൻ മ-

മ്മങ്ങളെയറിഞ്ഞീടുവാൻ
ഞങ്ങളിൻ ഹൃദയങ്ങളിൻമലി-
നങ്ങളെ കഴുകീടുവാൻ— ബാല
5. ആശിർവ്വാദമുണ്ടാകണം അടി-
യാരുടെ ഗുരുഭൂതരിൽ
ദാസരാമവൎക്കധിക നന്മകൾ
യേശുവേ! അരുളീടണം— ബാല
6. തന്തതള്ളകളെ പരിചൊടു
സന്തതം പാലിക്കുക
നിന്റെ നല്ല വരങ്ങളെ സം-
ബന്ധികൾക്കരുളീടുക— ബാല
7. കരുണയോടു പുതുഹൃദയമടിയരിൽ
അരുൾകകരുണയിന്നാഴിയേ!
മരണംവരെയുംനിൻകൃപയിൽ
അമരുവാൻ
അരുൾക പരമാത്മാവിനെ— ബാല

---

## "പരിശുദ്ധ പരനേ സ്തുതി" എന്ന പോലെ

൪൩൬. കാപ്പി ആദിതാളം 436.

പല്ലവി.
ബാലകരിൻ പരിപാലകനേ!—മനു
വേലനേ! നീ വരിക സദയം
അനുപല്ലവി.
മാലകന്നൊരു ബലിയാവതിനായ് നര
ബാലകനായ് ഭുവി വന്നവനേ!—
ചരണങ്ങൾ.
1.
പെരിയൊരു മാരിസമം പരനേ—കൃപ
ചൊരിവതിന്നുയരെ നിന്നുദയാൽ
സുരഗണസേവിത! പരമപുരോഹിത!
വിരവോടു വാ ചെറുബാലർ മദ്ധ്യേ—
2.
തിരുവേദമതിൽനിന്നടിയാർ—ഇതു
തരുണം ശരിയായ്ഗ്രഹിപ്പതിന്നു
ഗുരുവരനേ ബുദ്ധിതുറക്കണമേ—അതു
കരുതിടുവാൻ കൃപയരുളണമേ—
3.
ബാലകരാമടിയങ്ങളെ നിൻ—വിശു-
ദ്ധാലയമാക്കുക നിൻകൃപയാൽ
പാലകനേ തവ ശീലമിയന്നിനി
മേലനവാരതം ജീവിക്കുവാൻ—
4.
ചാവിനെ വെന്നവനേ പരനേ -പുതു
ജീവനെ ഞങ്ങളിൽ നൽകണമേ
പാവന ജീവിതമോടടിയാർ ഭുവി
മേവിടുവാൻ തവ സാക്ഷികളായ്—

---

## "യേശുമഹേശനേ" എന്ന പോലെ

൪൩൭. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 437.

പല്ലവി.
പാലയ ദേവസുതാ! ദയാലോ ഈ
ബാലരെ നീ സദയം
ചരണങ്ങൾ.
1. ബാലരിതാ തവ—കാലിണചേരുന്നേ
മേലിൽനിന്നു കൃപയാൽ—
ഞങ്ങൾക്കനുകൂലമരുളേണമേ—
2. വല്ലഭാ!നിന്നുടെ—നല്ലപദേശങ്ങൾ
അല്ലും പകലും പഠി—ച്ചനുദിനം
നല്ലപോലെ ജീവിപ്പാൻ—
3. മല്ലനാം പേയുടെ—ശല്യമഖിലവും
വെല്ലുവാൻ നീ കൃപതാ—
നീയെന്നിയേ ഇല്ലടിയാൎക്കഭയം—
4. മാലണയാതിനി—മേലനവാരതം
പാലനം ചെയ്യണമേ—നിന്റെ
ദിവ്യ—ശീലമരുളേണമേ—

## ൪൩൮. "God Save Our" 438.

1.
നാഥാ നിൻ വൻകൃപ—നൽക
ഈ ബാലരിൽ—ഇന്നേരവും
പഠനംചെയ്യുവ—സന്തതമോക്കുവാൻ
നൽകുക നിൻതുണ—സവ്വേശപരാ

2.
യാത്രയിൽനേരിട്ടും-സവ്വവിപത്തുകൾ-
പോക്കേണമെ
സ്നേഹതൃക്കൈകളാൽ-മക്കളാം ഞങ്ങളെ
കാക്കുക നാഥനേ-പാഥയിങ്കൽ

3.
സവ്വതുംസൌഗൃഹെ-ചേരുവാൻ
നാഥനേ—നൽക കൃപ
വീണ്ടുംപ്രത്യാശയിൽ-ആണ്ടവം ചേരു
വേണ്ടുംസുഖമതാം-നാഥാഎന്നും (വാൻ

4.
സവ്വേശനാഥന-സാമോദം വന്ദനം-
ചൊല്ലിടുന്നെ
സവ്വസൃഷ്ടികളും-നിന്റേതല്ലോ പരാ
സവ്വദാ നിൻതുണ-നൽകിടേണം

---

## ൪൩൯. സിന്ധുകന്നഡ ആദിതാളം 439.

1. ദൈവത്തിന്റെ പൈതൽ ഞാൻ
സ്വർഗ്ഗരാജ്യം എന്റേതു പാടും ഞാൻ
സ്വർഗ്ഗദൈവപിതാവിന്നും
രക്ഷകനാം യേശുവിന്നും
ശുദ്ധിവരുത്തീടും പരി-
ശുദ്ധാത്മാവിന്നും സ്തുതിപാടും

2. ദൈവം എന്നെ കാണുന്നു
ഞാൻ പാടുമ്പോൾ കേൾക്കുന്നു—
പാടും ഞാൻ— സ്വർഗ്ഗ

3. ദൈവത്തിന്റെ ദൂതന്മാർ
എന്നെ കാവൽചെയ്യുന്നു—
പാടും ഞാൻ— സ്വർഗ്ഗ

4. യേശു എന്റെ സ്നേഹിതൻ
കൂടെയുണ്ടെല്ലായ്പ്പോഴും—
പാടും ഞാൻ— സ്വർഗ്ഗ

5. ശുദ്ധമായി കാക്കേണം
ശുദ്ധദൈവ ത്രിയേക—
പാടും ഞാൻ— സ്വർഗ്ഗ

---

## ൪൪൦. ബിഹാഗ് ഏകതാളം 440.

1. ത്രിലോകസുന്ദരനാം ശ്രീയേശുനാഥനോടു
കൂടിനാം വാസംചെയ്യും മേൽലോകെ
ദൂതന്മാർ ഗീതം പാടവെ
മോദമായ് നാമും കൂടവെ

2. ഇഹലോകത്തെ പിരിഞ്ഞുപോയ നൽബാലകരെ
മാലാഖമാർക്കു തുല്യം നാം കാണും— ദൂത

3. ചോലാടിഭൂവിൽ നമ്മെ താലോലമായ് വളർത്തും
മാതാപിതാക്കളെയും നാം കാണും— ദൂത

4. ശീലം നന്നാക്കുവാനായ് സാരോപദേശം നല്കും
ശാലാഗുരുക്കളേയും നാം കാണും— ദൂത

## ൪൪൧. പുന്നാഗവരാളി — ആദിതാളം 441.

പല്ലവി.

ദിവ്യമംഗള– ബാലകർ നാം
ഭാഗ്യമോടെ—ശാലികൾ ഹാ!
ഭാഗ്യമോടെ—ശാലികൾ

അനുപല്ലവി.

ചിത്രമായ—സത്യവേദം
ഛത്രമാം-നിത്യം ഹാ! ഹാ!— ദിവ്യ

ചരണങ്ങൾ.

1

നിത്യവും ന-മുക്കു ദൈവം
സത്യദാനം—മെല്ലമേൽ
പത്ഥ്യമായി—തന്നവന്നു
സ്തോത്രമെന്നും—അസ്തു ഹാ! ഹാ!— ദിവ്യ

2

രക്ഷിതാവെ—സ്നേഹിച്ചീടാൻ
രക്ഷാവാക്യം—ധ്യാനിപ്പാൻ
മോക്ഷമാർഗ്ഗം—കാണിക്കുന്ന
രക്ഷകനു—സ്തോത്രം ഹാ! ഹാ!— ദിവ്യ

3

ജ്ഞാനഹീന ബാ—ലരെ നിൻ
സേനയോടു—ചേർന്നീ
ദാനമാതാം—നിന്നെ ബാലർ
ഗാനം പാടി—ടട്ടെ ഹാ! ഹാ!— ദിവ്യ

4

സത്യവേദോപാ—ധ്യായന്മാർ
ശിഷ്യരാകെ—വാഴ്ക
സത്യധർമ്മ—ത്താലീ രാജ്യ
മർത്യരെ—നിറയ്ക്ക ഹാ! ഹാ!— ദിവ്യ

5

ദൈവതാതം—പുത്രനാവി
ക്കുർവ്വിമീതെ—മർത്യരാൽ
സർവ്വഗീതം—സർവ്വനാളും
നിർവ്വാദം—ആക, ആമേൻ— ദിവ്യ

---

## ൪൪൨. ദേവഗാന്ധാരം — ഏകതാളം 442.

പല്ലവി

വരുവിൻ ചെറുപൈതങ്ങളെ
ഗുരുവാം യേശു അരികിൽ
തിരിവിൻ തിരു വചനങ്ങളിൽ
മരുവിപ്പെരുകീടുവിൻ

ചരണങ്ങൾ.

1

ബാലകാലമതെത്ര വേഗത്തിൽ
മറയും നിറം കുറയും
ചിരകാലവും നിലനിന്നിടാ
നരച്ചും ജര അണയും— വരു

2

ഇന്നു കണ്ട ഗുണങ്ങളൊക്കെയും
മങ്ങിമങ്ങി മറഞ്ഞുപോം
സുന്ദരം ബഹു ഭംഗി ശക്തിയും
ഒന്നിനൊന്നു കുറഞ്ഞുപോം— വരു

3

എത്രയോ പല ബാലകർ മനഃ
ദുഃഖമായ് മരിച്ചില്ലയോ?
അത്രയോ ചില ഭീതികൾ ദിനം
കട്ടുക്കം നമുക്കല്ലയോ?— വരു

4

വേദവാക്യങ്ങളാകെ നാം മഹാ
ഗീതവാക്യമായ് പാടുവാൻ
വേദനാഥനാം യേശു തന്നിൽ നാം
മോദമായതു തേടുവാൻ— വരു

5

സ്നേഹമായതു പൂണ്ടിട്ടല്ലയോ
മശിഹാ ഇഹെ മരിച്ചാൻ
സ്നേഹമായതു കൊണ്ടിട്ടല്ലയോ
തിരുരക്തമന്നു ചൊരിച്ചാൻ— വരു

## ൪൪൩. ഇംഗ്ലീഷ് ആദിതാളം 443.

പല്ലവി.

വരം അരുളീടുക-പരമഗുരോ!—ഈ
ചെറുബാലകരാം-അടിയാരിൽ

അനുപല്ലവി

വിരവൊടു തിരുമുമ്പിൽ അടിവണങ്ങി
ഒരു മനസ്സായ് നിന്നെ-സ്തുതിച്ചീടുവാൻ
ചരണങ്ങൾ.

1

നിത്യവും നിന്തിരു—നന്മകളെ
നന്ദിയോടെന്നും നി-നച്ചു ഞങ്ങൾ
സ്തുത്യഗീതങ്ങളെ—പാടീടുവാൻ
ശക്തിയും ഭക്തിയും-അരുൾ വരദാ......

2

രക്ഷകനേശുവി-ങ്ങിക്ഷിതിയിൽ
പക്ഷമോടടിയാരെ-രക്ഷ ചെയ്യാൻ
മോക്ഷപുരം വെടി-ഞ്ഞൊരു കന്യ-
കുക്ഷിയിൽ ആയതൻ-പക്ഷമോപ്പാൻ

3

ബാലകരാമടി-യങ്ങളുടെ
ശീലദോഷാദികൾ-ആസകലം
ചേലൊടു നീക്കി നിൻ-ആജ്ഞകളെ
കാലമതിൽ ഞങ്ങൾ-കാത്തുകൊൾവാൻ

4

സത്യവേദോപദേ-ശങ്ങളെയും
സ്തുത്യം നിൻ തിരുവച-നങ്ങളെയും
ബുദ്ധിയോടെ അടി-യാർ പഠിച്ചു
മുക്തി വിദ്യാദി ല-ഭിച്ചുകൊൾവാൻ

---

## ൪൪൪. ബിഹാഗ് ആദിതാളം 444.

1

യേശുമഹേശാ ബാലകരിൽ
ആശിഷമേകാനായ് വരിക
തിരുകൃപയതിലനുദിനവും വളർന്നങ്ങേ
പരിശുദ്ധരാജനെ സ്തുതിച്ചിടുവാൻ (ൾ
വരമരുളേണമേ യേശുപരാ!

2

ആനന്ദനേ നിൻ ആലയമായ്
ആക്കണമേ ഹൃദയങ്ങളെല്ലാം
സകലവും തിരുഹിതമതിൽ നിറവേറി
അകററണമേ ദുഷ്ടശീലമെല്ലാം (ടേണം
അകമതിലനുദിനം വാഴണമേ.

3

പാപമതോടെന്നും പോരാടി
പാപവിമോചനവും തേടി
താഴ്മവിനയമനന്താപമനുസരണം
തന്നിടുവാനായ് വന്നിടുന്നു
തിരുകൃപയതിലെന്നും വാഴണമേ.

---

### "വാസുദേവനെ" എന്ന രീതി.

## ൪൪൫. ചെഞ്ചുരുട്ടി ഏകതാളം 445.

1

മംഗളം ജയ-സുമംഗളാധിപാ!
ഭംഗിയായിതാ-ഈ ഞങ്ങൾ ഓതുന്നു

2

പാഠശാലയിൽ-പഠനം ചെയ്യുവാൻ
പാരമേകുക-കൃപാദയാനിധേ!

3

ജ്ഞാനദായകാ-ഈ ജ്ഞാനഹീനർക്കു
ദാനമേകുക-നിൻ ജ്ഞാനം സാദരം.

4

പാപമാകുന്ന വ-നി പോക്കണം എന്റി
പുണ്യരക്തത്താൽ-കഴുകിടണമേ.

5

സർവ്വ നാഥനേ! സാദരം ഞങ്ങളും
സംഗമിപ്പോം-തൃപ്പദം കൂപ്പുന്നേ.

---

൪൪൬. മുഖാരി ചാപ്പുതാളം 446.

പല്ലവി.

ക്രിസ്തുമുമ്പിൽ വന്നാലാത്തി-
നാസ്തിയാമല്ലോ-എന്റെ
ക്രിസ്തുമൽപ്രാണബാലരെ-
ചേർത്തുകൊണ്ടല്ലോ

ചരണങ്ങൾ.

1

ചിത്തത്തിന്നാനന്ദമരുളും-
അത്തൽ അകററും-എന്റെ
നിത്യകാവലായിരുന്നു
കാത്തുകൊള്ളും താൻ— ക്രിസ്തു

2

ക്രിസ്തു എന്നാപക്ഷ ദകലക്കും
ക്രിസ്തു സ്നേഹിക്കും-എന്നെ
ക്രിസ്തു എൻ പാപം ചുമന്നു-
മൃത്യുവെക്കൊന്നു— ക്രിസ്തു

3

യേശു എൻ കൈപ്പിടിച്ചു-
നാശമില്ലാത്ത-നല്ല
ദേശമതിന്നു നടത്തും-
സംശയമൊഴിക്കും— ക്രിസ്തു

4

തത്ര ഭാഗ്യപ്പെട്ടവരോടൊ-
ടൊത്തു വെണ്മയാം-ചിത്ര
വസ്ത്രധാരിയായി വാഴാം-
നിത്യകാലവും— ക്രിസ്തു

5

അക്ഷയാനന്ദപ്രദമാം-
മോക്ഷരാജ്യത്തിൽ-എന്റെ
രക്ഷിതാവെ സുപ്രസാദം-
വീക്ഷണം ചെയ്യാം— ക്രിസ്തു

---

൪൪൭. 447.

പല്ലവി.

കുഞ്ഞുങ്ങളേ വന്നീടുവിൻ—യേശുവിന്നരികിൽ
കുഞ്ഞുങ്ങളേ വന്നീടുവിൻ.

അനുപല്ലവി.

തൻജഡത്തിൻനാളിൽ—വാഞ്ഛയോടെ തിരുമുൻ
തൻചാരെ വന്നോരെ—നെഞ്ചോടണച്ചവൻ— കുഞ്ഞു

ചരണങ്ങൾ.

1. ഹായെത്ര കാരുണ്യവാൻ—ക്രിസ്തു രക്ഷാകരൻ
ഹായെത്ര കാരുണ്യവാൻ
മായംകൂടാതുള്ള—തായ തൻ മഹൽസ്നേഹം
പ്രായഭേദമെന്യേ—ആരെയും രക്ഷിക്കും— കുഞ്ഞു

2. സാഷ്ടാംഗം വീണുകൊള്ളുവിൻ—രക്ഷിതാവിൻമുമ്പിൽ
സാഷ്ടാംഗം വീണുകൊള്ളുവിൻ

ഏററു ചൊൽവിൻ നിങ്ങൾ—കൃത്യദോഷമഖിലം
വാസ്തവം സൎവ്വം—ഒട്ടും മറെക്കാതെ— കഞ്ഞു
3. ക്രൂശിൽ സമ്പാദിച്ചു താൻ—മാമഹത്വരക്ഷ
ക്രൂശിൽ സമ്പാദിച്ചു താൻ
വിശ്വാസംമൂലം അതാസ്വദിച്ചിട്ടവനായി
യേശുവെ കൈക്കൊൾവിൻ—രക്ഷകനായിപ്പോൾ— കഞ്ഞു
4. രക്ഷയിൻകാലമിതു—മാനവരെവൎക്കും
രക്ഷയിൻകാലമിതു
തൽക്ഷണം ചിന്തിപ്പിൻ—ശിക്ഷയുണ്ടാം പിറകെ
ഇക്ഷണം ചേരുവിൻ—രക്ഷകൻ പാദത്തിൽ— കഞ്ഞു

---

## ൪൪൮. 448.

പല്ലവി.

സ്തുതിക്കുന്നേൻ—താതാ നിൻ—
കൃപകൾക്കായ് ഞാൻ—സ്തുതിക്കുന്നേൻ

ചരണങ്ങൾ.

1.

പതിനായിരമായി—പ്രതിദിനമെന്മേൽ
ചൊരിയുന്ന നന്മകൾക്കായ്—പരനെനി(ന്നെ—

2.

മനമാത്മദേഹം—അനുഭവിക്കുന്നു:
അനവധിവരങ്ങൾനിൻ കനിവാലെ(ന്നും—

3.

ഞാനറിയാത്ത—ദാനങ്ങളോൎത്തു
മനഃപൂൎവ്വമായടിയൻ—തിരുനാമത്തെ—

4.

എങ്കലൊരശേഷം—യോഗ്യതയില്ലേ:
എങ്കിലും നിൻ കൃപകളസംഖ്യമത്രേ—

5.

സൽഗുണപൂൎണ്ണൻ—സ്വൎഗ്ഗതാതാ നിൻ
അത്ഭുതോപകാരങ്ങൾ—നിനച്ചു സദാ—

6.

ഏഴനിൻമുമ്പിൽ—താഴുന്നേ നാഥാ
പൂഴിയോളം; ഉള്ളത്തിൻ ആഴെ നിന്നു—

---

## ൪൪൯. "ആശിഷമാരിയുണ്ടാകും" എന്ന പോലെ 449.

1. യേശുവേ! നീ തുണയെന്ന്യേ—മോശക്കാൎക്കാരുമില്ല
ആശയോടെ വരും ദാസ—ൎക്കാശിഷം നല്കീടുക

വാ! പുണ്യനാഥ!—വാ. ഈ നേരത്തിങ്കൽ
വന്നുനിൻസിന്ദൂരകയ്യാൽ—തന്നരുൾ നന്മകളെ

2 വഞ്ചകർ ഞങ്ങൾ എന്നാലും—തഞ്ചം നീ എന്നതന്നെ
കെഞ്ചിവീണീടും ഹീനർമേൽ—നെഞ്ചുരുകീടെണമെ— വാ!

3. കാൽവറി ജീവനദിയിൽ—പാപകൎമ്മങ്ങളെല്ലാം
കേവലം നീങ്ങി ശുദ്ധിക്കായ്—കാവൽതന്നീടെണമേ— വാ!

4. കേട്ടിട്ടും വചനമെല്ലാം—അടിയാരുള്ളമതിൽ
പെട്ടിട്ടു സൽഫലം നൽകാൻ—കാട്ടുക ജീവവാക്യം— വാ!
5. രാപ്പകൽ ഞങ്ങളെ കാക്ക—പോക്കുവരവിലെല്ലാം
ആപത്തു കൂടാതെ എന്നും—ചാരത്തു നിർത്തീടുക— വാ!

---

## ൪൫൦. ബിഹാക് "മല്ലാക്ഷി ഭൈമി" രൂപകം 450.

പല്ലവി.

ഇന്നേരം വാ മനുവേലേ!

അനുപല്ലവി.

മന്നിൽ നിന്നുടെ പാദ—
സന്നിഭം നഹിയൊന്നും—

ചരണങ്ങൾ.

1.

ബാലകരവിദിന-ശാലയിൽ ചാലവെ
ബാലകമുടിമണേ- പാലകാ വരികനീ—

2.

മന്നയാം തിരുമൊഴി-എന്നിയെ മന്നിടെ
ഒന്നില്ലാശ്രയം-നിന്നുടെ ശിശുക്കൾക്കു-

3.

മന്ദതയകററി നിൻ-സന്നിധിബോധം നീ
തന്നരുളടിയാരി-ലുന്നതാ ദയയോടു—

4.

ഓമനത്തിരുമുഖ-ധാമമെന്താശ്ചര്യം
താമരസ്സിൽപ്രഭ-താമസിയാതെ നാഥ!-

---

## ൪൫൧. "Around the throne of God" 451.

1. സ്വർഗ്ഗസിംഹാസനം ചുററിലക്ഷാലക്ഷം ബാലർ
പാപമെല്ലാം തീർന്നോരിവർ ഭാഗ്യം നിറഞ്ഞ ബാലർ— പാടി
വാഴ്ത്തും വാഴ്ത്തും വാഴ്ത്തും മഹോന്നതനെ
2. സ്നേഹം സന്തോഷം നിറയും ശോഭിതമാം ദേശേ
സമ്മോദിപ്പാൻ ആഗമിച്ചോർ ആരവരൊരുമിച്ചു—പാടി
3. രക്ഷകൻ തൻ രക്തത്താലെ മോക്ഷം പ്രാപിച്ചവർ
വിലയേറും ഉറവയിൽ കുളിച്ചു ശുദ്ധരായോർ—പാടി
4. ലോകെയവർ തേടി കൃപ സ്നേഹിച്ചേശുനാമം
അതാലിപ്പോൾ തൻമുഖത്തെ സ്തുതിച്ചു വാഴുന്നെന്നും—പാടി

---

## ൪൫൨. അമീർകല്യാണി "മറുയുഗമാം" ഏകതാളം 452.

പല്ലവി.

മരിമകനേ! വരിക ദേവ പഠനശാലയിൽ

ചരണങ്ങൾ.

1. നിരുപമമാം പാദെ വന്നു പണിയും ബാലന്മാർ
ഗുരുവരനായ് നിന്നെത്തന്നെയകമെ കാണ്മവാൻ— മരി

2. ചെറുമനസ്സിൽ ജ്ഞാനമേകാനമിത ശക്തൻ നീ
തിരുവചനം ഞങ്ങൾക്കിന്നു പഠിപ്പിക്കേണമേ— മരി
3. അനുസരണം താഴ്മ ശുദ്ധി പൊറുമ സ്നേഹവും
അനുദിവസം ബാലകരിൽ നിറഞ്ഞുകാണുവാൻ— മരി
4. അവനിയിൽ നിൻസാക്ഷികളായ് ഞങ്ങൾ ജീവിപ്പാൻ
കവിഞ്ഞൊഴുകും ജീവവെള്ളം നിറയ്ക്ക ഞങ്ങളിൽ— മരി

---

൪൫൩. "There is a city bright" 453.

1. ശോഭിതപട്ടണം—പാപദോഷങ്ങൾക്കു
പ്രവേശമില്ലം—പ്രവേശമില്ലം—യാതൊരശുദ്ധിക്കം
2. രക്ഷകനേ! വരുന്നേൻ കുഞ്ഞാടേ! കെഞ്ചുന്നേൻ
കഴുകിയെന്നെ—കഴുകിയെന്നെ—രക്ഷിച്ചു കാക്കണേ
3. കർത്താ: നിൻ ശക്തിയാൽ ശുദ്ധിയിൽ കാത്തെന്നെ
നിൻസ്നേഹപൈതൽ—നിൻസ്നേഹപൈതൽ ആക്കേണംനീയെന്നെ
4. വീണ്ടെടുപ്പാക്കുള്ള—അങ്കിയണിഞ്ഞു ഞാൻ
കുററമററോനായ്—കുററമററോനായ്—സ്വപുരം ചേരും ഞാൻ

---

# GENERAL HYMNS
# സാമാന്യഗീതങ്ങൾ.

ജയസന്തോഷം.

൪൫൪. "വാനലോകത്തെഴുന്നെള്ളിനാൻ" 454.

പല്ലവി

ഇസ്രായേലെ! ഭാഗ്യശാലി നീ—തുല്യനില്ലാത്ത
ഇസ്രായേലെ! ഭാഗ്യശാലി നീ

അനുപല്ലവി.

യേശുവിൻതിരുനിണത്താൽ—യാഹ് നിന്നെ വീണ്ടെടുത്തു
നിൻസഹായത്തിൻപരിച—നിൻമഹിമയിൻവാളുംതാൻ— ഇസ്രാ

ചരണങ്ങൾ.

1. തന്റെ പർവ്വതെ ആർകയറും?—ചാടവിടാതെ
തൻ വിശുദ്ധസ്ഥലത്താർ പാക്കും?
നീയൊരുമിച്ചാർ വാസംചെയ്യും?—പ്രതിദിവസം
നിത്യദഹനങ്ങളൊന്നിച്ചു?
ശുദ്ധകൈയും നിർമ്മലമാം—ഹൃത്തുമുള്ളവൻ, നിർവ്യാജ-
ചിത്തൻ, ഒരിക്കലും കള്ളം—സത്യമതു ചെയ്യാത്തവൻ— ഇസ്രാ

2. നിത്യനാം ദൈവം നിൻ സങ്കേതം—ശാശ്വതകൈകൾ
കീഴെയുണ്ടല്ലൊ താങ്ങീടുവാൻ
സന്തതമവൻ വാനത്തൂടെ—എഴുന്നെള്ളുന്നു
നിന്തുണെക്കു മേഘാരൂഢനായ്
ശത്രുവെയെല്ലാം അമൎത്തി—നിൎഭയം നീ പാൎക്കും; ധാന്യം
വീഞ്ഞുമുള്ളോരു ദേശത്തു—മഞ്ഞുപെയ്യും ആകാശം— ഇസ്രാ
3. വീണ്ടുവീട്ടിലേക്കവൻനിന്നെ—എല്ലാദിനവും
കൊണ്ടുവന്നു മുമ്പിൽവെക്കുന്നു;
മേത്തരമാം കോതമ്പും പാലും—പാറയിൽനിന്നു
തേനും ആനന്ദപ്രദം വീഞ്ഞും,
മീതെയുണ്ട് സ്നേഹക്കൊടി—പാദെയിതന്നുസംസൎഗ്ഗം
ചെയ്യുതുദിനവും നിന—ക്കവ്വിയിൽ സ്വൎഗ്ഗഭാവുകം— ഇസ്രാ
4. പാവനാത്മാവു നിറഞ്ഞവർ—സ്വൎഗ്ഗത്തിലേക്ക
ആനനമുയൎത്തി നോക്കുമ്പോൾ
ദിവ്യമഹത്വവും രക്ഷകൻ—യേശുവിനേയും
ദൈവ വലഭാഗത്തു കാണാം
തന്നരികത്തു കയറി—ചെന്നു പാദെമുതനെപോൽ
വീണീടിൽ വലംകൈനിന്മേൽ—വെച്ചനുഗ്രഹിക്കുമവൻ— ഇസ്രാ

---

## ൪൫൫. സാവേരി ഏകതാളം 455.

1. കണ്ടേനേ ഞാനേശുവെയെൻ—കണ്ണിതാ നീങ്ങി
അണ്ടർകോനിവനെന്നതി—നുണ്ടോ സന്ദേഹം?
2. ചണ്ഡാളപ്പിശാചിൻ ശക്തി—മണ്ടിമാറിപ്പോയ്
അണ്ടർകോനടിമയായ—ന്നദിനമീ ഞാൻ
3. എന്താമോദമന്തരംഗെ—കാന്തനാമേശു
അന്ധനാമിനിക്കനൽകി—സന്താപം നീക്കി
4. ബന്ധം പിരിയാതവൻെറ—കാന്തയാമെന്നെ
അന്തികെ ചേൎത്തൻപിൽ നിത്യ—ബാന്ധവം നല്കി
5. കൎത്താവായ് ക്രിസ്തേശു എന്നിൽ—നിത്യം വാഴുന്നു
ശുദ്ധാത്മാഭിഷേകവും—താൻ തന്നു പോരുന്നു.

---

## ൪൫൬. "O Happy Day" 456.

1. എൻ രക്ഷകാ! എൻ ദൈവമേ! നിന്നിലായനാൾഭാഗ്യമെ
എന്നുള്ളത്തിൻസന്തോഷത്തെ—എന്നും ഞാൻ കീൎത്തിച്ചിടട്ടെ
ഭാഗ്യനാൾ—ഭാഗ്യനാൾ—യേശുഎൻപാപം തീൎത്തനാൾ

കാത്തുപ്രാർത്ഥിക്കാറാക്കിതാൻ—ആത്തുഘോഷിക്കാറാക്കിതാൻ
ഭാഗ്യനാൾ—ഭാഗ്യനാൾ—യേശു എൻപാപം തീൎത്തനാൾ

2. വൻക്രിയ എന്നിൽ നടന്നു—കൎത്തനെന്റെ ഞാനവന്റെ
താൻ വിളിച്ചു ഞാൻ പിഞ്ചെന്നു—സ്വീകരിച്ചു തൻ ശബ്ദത്തെ— ഭാഗ്യ

3. സ്വസ്ഥമില്ലാത്ത മനമേ!—കൎത്തനിൽ നീ ആശ്വസിക്ക
ഉപേക്ഷിയാതെ അവനെ—തൻനന്മകൾ സ്വീകരിക്ക— ഭാഗ്യ

4. സ്വൎഗ്ഗം ഈ കരാറിന്നു—സാക്ഷി നില്ക്കുന്നെൻ മനമേ!
എന്നും എന്നിൽ പുതുക്കുന്നു—നൽമുദ്ര നീ ശുദ്ധാത്മാവേ!— ഭാഗ്യ

5. സൌഭാഗ്യം നൽകും ബാന്ധവം—വാഴ്ത്തും നീ ജീവകാലത്തും
ക്രിസ്തേശുവിൽ എൻ ആനന്ദം—പാടും ഞാൻ അന്ത്യകാലത്തും— ഭാഗ്യ

---

൪൫൭. ബിഹാഗ് ഏകതാളം 457.

1. സന്തോഷിച്ചിടാമെനിക്ക—സന്തതം രക്ഷകനേശുവിൽ
ആശയില്ലാഞ്ഞോരെന്നെ—നാശേ നിന്നു രക്ഷിപ്പാൻ
ക്രൂശിലെ മൃത്യുവാം—മാശിക്ഷ യേറ്റവൻ
ക്ലേശമകറ്റി നൽ—യേശു രക്ഷാകരൻ— സന്തോ

2. എണ്ണമറ്റെൻ ദോഷങ്ങളെ ഒന്നും കണക്ക വെക്കാതെ താൻ
ചിന്തിയ രക്തമതിൻ—പുണ്യം മൂലം സദയം
മന്നവൻ മോചനം—തന്നതാൽ സാമോദം
തന്നെ വാഴ്ത്തീടുന്നു—നന്ദിയോടെന്നുമേ— സന്തോ

3. എന്നോടുള്ള തന്റെ സ്നേഹം തേനിലും മാമധുരമല്ലോ
മന്നിൽ വാസം ചെയ്യും നാൾ—ധന്യനാക്കിയതെന്നെ
തന്നുടെ സന്നിധി—എന്നിൽ ദിനം പ്രതി
ഉന്നതാനന്ദത്തെ—തന്നീടുന്നു സദാ— സന്തോ

4. ഇത്ര നല്ല രക്ഷകന്നായ് സ്തോത്രമുണ്ടാകട്ടെ താതന്നു
ഖേദത്തിൽ ഏകമാത്രം—മോദത്തെയെന്നുമവൻ
ശക്തിയില്ലാ നേരം—ഉൾക്കരുത്തു തരും
തൻകൃപ യെന്നുടെ—സങ്കേതമേ സദാ— സന്തോ

5. ദൈവസംസൎഗ്ഗ ഭാഗ്യംപോൽ ഭൂവിൽ ഇല്ലാനന്ദം ഒന്നുമേ
ദൈവേഷ്ടം ചെയ്യുമ്പോൽ—ഭാവുകമില്ലന്യനാം
പാവന ജീവിതം—സൎവ്വദാ ചെയ്തീടാൻ
താവകാത്മാവിനാൽ—നൽവരം—നൽകുക— സന്തോ

6. ഈ മഹാ രക്ഷാകരന്റെ നാമത്തിൽ ആശ്രയിക്കാത്തവർ
താമസമെന്നിയെ തൻ—മാമഹത്വ രക്ഷയിൽ
ആനന്ദിച്ചീടുവാൻ—ഞാനെല്ലാം മൎപ്പിച്ചു
സാനന്ദം യാചിപ്പാൻ—താ നിൻ കൃപാവരം— സന്തോ

7. വേഗത്തിൽ വന്നീടുമിഹ മേഘമാം വാഹനമേറിത്താൻ
ശുദ്ധരെല്ലാവരേയും—ചേർത്തുകൊള്ളുമരികിൽ
കർത്തനാമേശു തൻ—പത്നീസഭയുമായ്
പാർത്തീടും സ്വർപ്പുരെ—നിത്യഭാഗ്യമതിൽ— സന്തോ

---

൪൫൮. "Jesus my Saviour to Bethleham came" 458.
P. M.

1. നീതിമാന്മാരിൻ കൂടാരങ്ങളിൽ-ജയസംഗീതങ്ങൾ പാടീടുവിൻ
യേശുവിൽ വിശ്വസിച്ചാർത്തീടുവിൻ—ജയസന്തോഷമെ!
ജയ സന്തോഷമെ! ജയസന്തോഷമെ!
യേശുവിൽ വിശ്വസിച്ചാശ്രയിച്ചാൽ—ജയസന്തോഷമെ!
2. വൈരിയിൻ പാശങ്ങൾ ഛേദിക്കുവാൻ സ്വർഗ്ഗീയതേജസ്സുപേക്ഷിച്ചുതാൻ
മർത്യക്കുദ്ധാരണം നേടിടിനാൻ—ജയസന്തോഷമെ!— ജയ
3. നിത്യമാം നീതിക്കായ് മരിച്ചു താൻ മൃത്യുവിൻഭീതി സംഹരിച്ചു താൻ
സത്യസമാധാനം വരുത്തി താൻ—ജയ......... ജയ
4. ന്യായപ്രമാണത്തിൻ ശാപങ്ങളും ആയതല്ലുള്ള വിലാപങ്ങളും
പോയഹോ! ക്രൂശിന്മേൽ മുഴവനും—ജയ........ ജയ
5. സൌജന്യദാനങ്ങൾ സമസ്തവും മോചനം, നീതിയും, വിശുദ്ധിയും
ക്രൂശിലെ രക്തത്താൽ എല്ലാവനും—ജയ.........!— ജയ
6. കൂരിരുൾ മാറി പ്രകാശത്തിനായ് ദൂരസ്ഥർ നിത്യം സമീപസ്ഥരായ്
സ്വർഗ്ഗങ്ങൾ ഭക്തർ നിവാസങ്ങളായ്—ജയ.........!— ജയ
7. തേജസ്സിൽ വേഗത്തിൽ വന്നീടും താൻ വ്യാജമാം പൂജകൾ നീക്കീടുവാൻ
രാജത്വം ആശ്രിതർക്കേകിടും താൻ—ജയ.........!— ജയ

---

൪൫൯. ചെഞ്ചുരുട്ടി ആദിതാളം 459.

പല്ലവി

ഹാ! എന്താനന്ദം ഹാ! എന്താനന്ദം—ചൊല്ലിക്കൂടാതെ
പൊന്നേശു നാഥനെൻ—പാപങ്ങളെല്ലാം—മോചനം ചെയ്തതിനാൽ

ചരണങ്ങൾ.

1. പാടും ഞാനെൻ ജീവ—നാഥനേശുവെക്കൊ—ണ്ടാടിസ്തുതിക്കുമെന്നും
മോടി വെടിഞ്ഞതി—പാതകനെ തിര—ഞ്ഞോടിവന്നായതിനാൽ
2. പാപങ്ങളാകവെ—തന്മേൽ വഹിച്ചെൻറെ—ശാപമൊഴിച്ചവനാം
പാപവിമോചക—നുള്ളിൽ ദിനംതോറും—വാഴുന്നു മോദമായി
3. അക്ഷയൻ പക്ഷമായ്—രക്ഷ തന്നെന്നുടെ—ശിക്ഷയൊഴിച്ചതിനാൽ
രക്ഷകനേശുവിൻ—സാക്ഷിയായ് തന്നുടെ—വക്ഷസ്സിലാനന്ദിക്കും

4. വാനദേവസുതൻ—ദൂതരുമായ്മേഘ—വാഹനത്തിൽ വരുമ്പോൾ
ശ്രു നരപാതകർ—വിഭ്രമിക്കുന്നേരം—മാനന്ദമുണ്ടെനിക്കു—
5. വെള്ളനിലയങ്കി—മെയ്യിൽ ധരിച്ചുടൻ—പൊൻ കുരുത്തോലയുമായ്
വെള്ളസിംഹാസന—ത്തിന്നു ചുറ്റും നിന്നു—പാടി സ്തുതിക്കുന്നേരം—
6. ഹല്ലേലുയ്യാ ഗീതം—പാടിയനാരതം—വല്ലഭനെ സ്തുതിക്കും
നല്ല സമൂഹത്തി—ലുല്ലാസമായെനി—ക്കല്ലേലുയ്യാ പാടിടാം— ഹാ

———

## ൪൬൦. Tune Sankey's No. 60. 460.

1. സമയമാം രഥത്തിൽ ഞാൻ—സ്വർഗ്ഗയാത്ര ചെയ്യുന്നു
എൻസ്വദേശം കാണ്മതിന്നു—ബദ്ധപ്പെട്ടോടീടുന്നു
ആകെ അല്പനേരം മാത്രം—എന്റെ യാത്ര തീരുവാൻ
യേശുവേ! നിനക്കു സ്തോത്രം—വേഗം നിന്നെ കാണും ഞാൻ
2. രാവിലെ ഞാൻ ഉണരുമ്പോൾ—ഭാഗ്യമുള്ളോൻ നിശ്ചയം
എന്റെ യാത്രയുടെ അന്തം—ഇന്നലേക്കാൾ അടുപ്പം
3. രാത്രിയിൽ ഞാൻ ദൈവത്തിന്റെ—കൈകളിൽ ഉറങ്ങുന്നു
അപ്പോഴും എൻരഥത്തിന്റെ—ചക്രം മുമ്പോട്ടോടുന്നു
4. നിത്യമായോർ വാസസ്ഥലം—എനിക്കുണ്ടു സ്വർഗ്ഗത്തിൽ
ജീവവൃക്ഷത്തിന്റെ ഫലം—ദൈവപറുദീസായിൽ
5. എന്നെ എതിരേല്പാനായി—ദൈവദൂതർ വരുന്നു
വേണ്ടുമ്പോലെ യാത്രയ്ക്കായി—പുതുശക്തി തരുന്നു
6. ശുദ്ധന്മാർക്കു വെളിച്ചത്തിൽ—ഉള്ള അവകാശത്തിൽ
പങ്കുതന്ന ദൈവത്തിന്നു—സ്തോത്രം സ്തോത്രം പാടും ഞാൻ

———

## ൪൬൧. "യേശു എൻസ്വന്തം" എന്ന രീതി 461.

1. ഹാ! എത്ര ഭാഗ്യം ഉണ്ടെനിക്കു—ഓർക്കിലെന്നുള്ളം തുള്ളീടുന്നു
ഞാനിന്നു പാടി ആനന്ദിക്കും—ഞാനെന്നുമേശുവെ സ്തുതിക്കും
ഹാ! എന്റെ ഭാഗ്യം അനന്തമേ!
ഇതു സൌഭാഗ്യജീവിതമേ!
2. ലോകത്തിൽ ഞാനോർ ഹീനനത്രേ—ശോകമെപ്പോഴും ഉണ്ടെനിക്കു
മേഘത്തിലേശു വന്നീടുമ്പോൾ—എന്നെയൻപോടു ചേർത്തീടുമ്പോൾ
3. ദൈവത്തിൻരാജ്യം ഉണ്ടെനിക്കായ്—ദൈവകുഞ്ഞാടും ശിഷ്യരുമായ്
വിശുദ്ധർക്കൂട്ടം ചേർന്നിരിക്കും—പന്തിയിൽചേർന്നു ഞാൻ ഭുജിക്കും
4. കണ്ണുനീരെല്ലാം താൻ തുടയ്ക്കും—വർണ്ണം വിശേഷമായുദിക്കും
ജീവകിരീടമെൻശിരസ്സിൽ—കർത്തൻ വെച്ചീടുന്ന സദസ്സിൽ

5. വെൺനിലയങ്കികൾ ധരിച്ചു—പൊൻകുരുത്തോലകൾ പിടിച്ചു
ദൈവകുഞ്ഞാടിനെ സ്തുതിച്ചു—പാടും ഞാനെന്നുമാനന്ദിച്ചു
6. ഹാ! എത്രഭാഗ്യം ഉണ്ടെനിക്കു—വർണ്ണിപ്പാൻ ത്രാണി ഇല്ലെനിക്കു
മഹത്വഭാഗ്യം തന്നെയിതിൻ—സമത്തിലൊന്നും ഇല്ലിഹത്തിൽ

---

## "All the way' long it is Jesus"

ര്ന്നവ. S. S. & S. 269. 462.

1. സ്വർഗ്ഗസീയോനിലേ-ക്കുള്ളയെൻപാതയിൽ-കൂടെയുണ്ടെപ്പൊഴും യേശു
മാർഗ്ഗം പ്രകാശിതം—ഏറുന്നനുദിനം ,, ,,
യേശു! യേശു! എൻകൂടെയുണ്ടെപ്പൊഴും യേശു!
2. മുൻപെതാൻപോയിട്ടും—പിൻപെഞാൻ ചെന്നിട്ടും ,,
തുമ്പങ്ങൾ സർവ്വവും—ഇമ്പമായ്തീർത്തിട്ടും ,, ,,
3. പാതഇരുളിനാൽ—മൂടപ്പെട്ടീടിലും ,, ,,
പാതവെളിച്ചമുള്ളീശൻഎൻപാദങ്ങൾക്കു—ദീപമായ്തീർന്നീടുംയേശു
4. കല്ലുകൾ, മുള്ളുകൾ—കുണ്ടുകുഴികളും—ഉണ്ടു ആ പാതയിലേറെ
തെല്ലുംവീഴാതെന്നെ—കാക്കുവാൻ വല്ലഭൻ—കൂടെയുണ്ടെപ്പൊഴും യേശു
5. ലോകം വെറുക്കിലും—കൂട്ടർ നിന്ദിക്കിലും ,, ,,
ശോകംനിറഞ്ഞയെൻ—മാനസെ സന്തോഷം—നിത്യവും തന്നിടുന്നേശു
6. ആക്ഷേപം ധാരാളം—എല്ലേണ്ടിവന്നാലും—ആക്ഷേപിതനാമെന്നേശു
നിക്ഷേപമായെനി—ക്കുള്ളതിനാൽതന്നെ—കൂടെയുണ്ടെപ്പൊഴും യേശു

---

## TESTIMONEY.

## സാക്ഷ്യം.

---

ര്ന്നന. പോർത്തുഗീസ് ഏകതാളം 463.

പല്ലവി.

ദൈവകൃപമനോഹരമേ!—എൻെറ
പ്രാണനായകൻ എനിക്കു ചെയ്യുന്ന—കൃപ മനോഹരമേ!

അനുപല്ലവി.

സുരദേവ നന്ദനനേ!—എൻെറ
ദുരിതമൊക്കെയും ചുമന്നൊഴിച്ച നിൻ—കൃപമനോഹരമേ!

ചരണങ്ങൾ.

1. കൊടും പാപിയായിരുന്ന—എൻെറ
കഠിനപാപങ്ങൾ മോചനം ചെയ്യു—കൃപമനോഹരമേ!

ശത്രുവായിരുന്നയെന്നെ—നിൻെറ
പുത്രനാക്കി നീ തീൎത്ത നിൻ കൃപ—യെത്രമനോഹരമേ!
2. പല പീഡകളെ തീൎത്തു—വരും
കാലമെനിക്കു സഹിപ്പതിന്നുതരും—കൃപമനോഹരമേ!
ബലഹീനനാംകുമെന്നിൽ—കര
ളലിഞ്ഞനുദിനം താങ്ങി നടത്തും—കൃപമനോഹരമേ!
3. നാശലോകം തന്നിലെന്നെ—സൽപ്ര
കാശമായ് നടത്തീടും നിൻ കൃപ—യെത്രമനോഹരമേ
അരിസഞ്ചയ നടുവിൽ—എന്നെ
തിരുചിറകുള്ളിൽ മറച്ചു കാക്കുന്ന—കൃപമനോഹരമേ!
4. ചതി നിറഞ്ഞലോകമതിൽ—നിൻെറ
പുതുജീവനിൽ ഞാൻ സ്ഥിതിചെയ്യാൻ കൃപ-യധികം നല്കണമേ
പരിശ്രമത്തിനാലെയൊന്നും—എന്നാൽ
പരമനാഥനേ! കഴികയില്ല നിൻ—കൃപചൊരിയേണമേ— ദൈ

---

൪൬൪. കുരഞ്ജി ആദിതാളം 464.

1. യേശുവിൻ തിരുമുൻ വരുവിൻ
സാക്ഷി ചൊല്ലീടുവാൻ—
ധൈൎയ്യമായ് വീരരെ
2. പക്ഷമോടെഴുന്നോടിവരീൻ
സൂക്ഷ്മമായ് സാക്ഷി ചൊ—
ല്ലീടുവാനിക്ഷണം
3. യേശുരാജനീ സാക്ഷികേട്ടു
കൌതുകം പൂണ്ടിതാ—
പുഞ്ചിരിതൂകുന്നു.
4. വാനദൂതഗണങ്ങളിതാ
ഗാനസന്നാഹമോ—
ടോശന്നാ പാടുന്നു.
5. സേനയാകെ സന്തോഷമോടെ
ആനന്ദസാഗരെ—
മഗ്നരായ്നീന്തുന്നു.
6 ലജ്ജയാകെ വെടിഞ്ഞീടുക
രക്ഷകൻ ലജ്ജപെ—
ടാഞ്ഞതോൎത്തിട്ടു നീ
7. ഇക്ഷിതിപരിപാലകൻെറ
സാക്ഷിയായ്തീരുമീ—
വാൎത്തയെന്തത്ഭുതം.

---

"മോദമതിമോദം മോദം ഹേ! വാഗ്ദത്തകാലം"

൪൬൫. ശ്രീരാഗം ചാപ്പുതാളം 465.

പല്ലവി.

ക്രിസ്തുരക്ഷാകരനു തുല്യം—ഭൂമിയിൽ എങ്ങും
മറെറാരു രക്ഷകനില്ലഹോ.

അനുപല്ലവി.

മൎത്ത്യരിൻപാപത്തിനുള്ള—നിത്യദൈവശിക്ഷ നീക്കാൻ
അപൂൎവ്വപരിഹാരകൎത്താ—ഉത്തമൻ ദിവ്യമദ്ധ്യസ്ഥൻ— ക്രിസ്തു

ചരണങ്ങൾ.

1. ചിന്തവാക്ക ക്രിയയാലുമെ—ഞാൻ ചെയ്തതായ
അന്തമില്ലാ അകൃത്യങ്ങൾക്കം:
വേണ്ടതു ചെയ്യാതെ വിട്ടതാൽ—എന്നിലുണ്ടായ
എണ്ണമററുള്ള പാപങ്ങൾക്കം
വാസ്തവമോചനം പരി—ശുദ്ധനാം ദൈവത്തിൽനിന്നു
സിദ്ധമായതിനാൽ ഹൃത്തിൽ—നിത്യസന്തോഷം എനിക്ക—ക്രിസ്തു
2. ജന്മനാലശുദ്ധമായതും—ജീവിതം മൂലം
തിന്മയാൽ പൂൎണ്ണമായുള്ളതും;
ദൈവത്തിങ്കൽനിന്നകന്നതും—ആദിമുതലെ
ദോഷചായ്‌വുള്ളതുമായോരു
ദുഷ്ടഹൃദയത്തെ നീക്കി—ശുദ്ധസ്വഭാവത്തെ നട്ടു
ഉത്തരോത്തരം എനിക്ക—ചിത്തശുദ്ധി വരുത്തുന്ന— ക്രിസ്തു
3. ദോഷമായുള്ളതു സൎവ്വവും—ഹൃദയപൂൎവ്വം
ദ്വേഷിച്ചു വെറുത്തിടുവാനും:
സത്യദൈവതാതനേയും ഈ—ഭൂമിയിലുള്ള
മൎത്ത്യരാമെൻ സോദരരേയും
സ്വാത്മപരിത്യാഗമോടെ—വാസ്തവമായ് സ്നേഹിപ്പാനും
പ്രാപ്തിയരുളുന്നദൈവ—പുത്രനേശു ആശ്രിതൎക്ക— ക്രിസ്തു
4. എന്നകതാരതിലെന്നേക്കും—മൽപ്രാണനാഥൻ
പൂൎണ്ണപ്രേമഭാജനമായി
സന്തതം വാണിടേണമത്ര—ആജീവനാന്തം
പാൎത്തല ജീവിതയാത്രയിൽ
സ്നേഹരൂപൻ ഹൃദയത്തിൻ—പ്രേമകാന്തനായതിനാൽ
ഭൂതലത്തിൽതന്നെ സ്വൎഗ്ഗ—ഭാഗ്യമെനിക്കുദയമായ്— ക്രിസ്തു

---

## ൪൬൬. "Like a river glorious" 466.

11s.

1.

ക്രിസ്തുവിൻെറ ദാനം എത്ര മധുരം
പൂൎണ്ണസമാധാനം പൂൎണ്ണ ആനന്ദം
എത്രയോ വിസ്താരം ഉദ്ധാർനദിപോൽ
അളക്കാമോ ആഴം ഇല്ലൊരളവു്

എൻെറ അടിസ്ഥാനം ക്രിസ്തുയേശുവി
പൂൎണ്ണസമാധാനംഉണ്ടുനിശ്ചയം (ൽ

2.

പണ്ടേ എൻെറ പാപം മനസ്സാക്ഷിയെ
കുത്തി ഈവിലാപംതീൎന്നതെങ്ങിനെ?
എൻ വിശ്വാസകൺകൾ നോക്കി
ക്രൂശിന്മേ
എല്ലാംതീൎത്തുതന്നു എൻ ഇമ്മാനുവേ

3.

കൎത്തനുള്ളംകയ്യിൽ മറഞ്ഞിരിക്കെ

പേയിൻസൂത്രം എന്നിൽഎല്ലാംവെറുതെ
തീർത്ത ആയുധങ്ങൾ എല്ലാം തകരും
ഇല്ല ചഞ്ചലങ്ങൾ ധൈര്യമേ പാരം—
4.
ഭയം സംശയങ്ങൾ തീരെ നീങ്ങുവാൻ
എത്ര വാഗ്ദത്തങ്ങൾ തന്നിട്ടുണ്ടുതാൻ

അതിൽ ഒരു വള്ളി ഇല്ലാതാകുമോ?
പോകയില്ലോർപുള്ളി അവിശ്വാസം
5 (പോം—
ബുദ്ധിമുട്ടു കഷ്ടം വളരെ വന്നാൽ
എനിക്കെന്തുനഷ്ടംഞാൻകർത്താവിന്നാൾ
അവൻഎൻെറസ്വന്തം തൻെറരാജ്യവും
എനിക്കുള്ള അംശം അതാരെടുക്കും?—

---

ര്ന്നു "Jesus saves me now" 467.

1. വേദത്തിൽ ദൈവംതാൻ എഴുതിനാൻ—യേശുരക്ഷിക്കുന്നിപ്പോൾ
ഭേദമില്ലതിനുസാക്ഷിയും ഞാൻ—യേശു രക്ഷിക്കുന്നിപ്പോൾ
യേശു രക്ഷിക്കുന്നിപ്പോൾ—എന്നെ രക്ഷിക്കുന്നിപ്പോൾ
അതെ ഇന്നും എന്നും താൻ രക്ഷിക്കുന്നാൻ—യേശുരക്ഷിക്കുന്നിപ്പോൾ
2. ദൈവത്തോടകന്നു കിടന്നു ഞാൻ—സർപ്പത്തിൻ ചതിവിനാൽ
കേവലം തിരിഞ്ഞു നിരന്നു ഞാൻ—യേശുകൊണ്ടടികളാൽ— യേ
3. ക്ലേശത്തിൽ ക്രൂശിന്മേൽ ചുമന്നു താൻ—പാപത്തിൻ ശാപമെല്ലാം
ആശ്രിതർക്കു ശുദ്ധിനീക്കീടുവാൻ—തുറന്നൊരുറവിതാ— യേ
4. ചാവിനെ ജയിച്ചുയിർത്തതിനാൽ—ശക്തനാം രക്ഷകൻതാൻ
ജീവനാം താൻ എങ്കൽമേവുന്നതാൽ—ദൈവം എൻപക്ഷത്തിലാം യേ
5. സ്വർഗ്ഗത്തിൽ ഭക്തരിൻമദ്ധ്യസ്ഥനായ്—വാഴുന്നു താൻ എന്നുമെ
ലോകത്തിൽ വിശ്വസ്തകാര്യസ്ഥനായ്—നല്കിതൻ ആത്മാവിനെ— യേ
6. തൻസുവിശേഷത്തിൻ ആശ്വാസത്താൽ—മാറുന്നെൻ ചഞ്ചലങ്ങൾ
പൊൻ ഉപദേശപ്രകാശത്തിനാൽ—തീരുന്നെൻസംശയങ്ങൾ— യേ
7. ജ്ഞാനവും നീതിയും വിശുദ്ധിയും—വീണ്ടെടുപ്പും യേശുതാൻ
മാനവും സ്ഥാനവും സൽബുദ്ധിയും—തന്നിൽ കണ്ടെത്തുന്നു ഞാൻ— യേ
8. പേയുംതൻ അസ്ത്രങ്ങൾ എയ്യും അപ്പോൾ—യേശു എൻ പരിചയാം
തീയും ഈ ഭൂമിയിൽപെയ്യും അപ്പോൾ—പാർപ്പിടംതൻമാർവ്വിടം— യേ
9. വീഴ്ചകൾ താഴ്ചകൾ എന്നിൽവരാം—രക്ഷകൻ വീഴുന്നില്ല
ചേർച്ചയിൽ തീർച്ചയായ്കാത്തിടും താൻ—തൻകൃപ തീരുന്നില്ല— യേ
10. വേഗത്തിൽ താൻവരും മേഘത്തിലും—മാലെല്ലാം മാററീടുവാൻ
തികഞ്ഞുദ്ധാരണം ദേഹത്തിലും—പ്രാപിച്ചു പാടീടും ഞാൻ— യേ

---

കൃ.ഡവി. ശ്രീരാഗം ചാപ്പുതാളം 468.

പല്ലവി

എൻെറ സമ്പത്തെന്നു ചൊല്ലുവാൻ—വേറെയില്ലൊന്നും
യേശു മാത്രം സമ്പത്താകുന്നു

അനുപല്ലവി

ചാവിനെവെന്നുയിൎത്തവൻ—വാനലോകമതിൽചെന്നു
സാധുവെന്നെ ഓൎത്തുനിത്യം—താതനോടു യാചിക്കുന്നു

ചരണങ്ങൾ

1. ക്രൂശിൽ മരിച്ചീശനെനിക്കായ് വീണ്ടെടുത്തെന്നെ
സ്വൎഗ്ഗകനാൻ നാട്ടിലാക്കുവാൻ
പാപം നീങ്ങി ശാപം മാറി—മൃത്യുവിന്മേൽ ജയമേകി
വേഗംവരാമെന്നുരച്ചി—ട്ടാമയംതീൎത്താശ നൽകി

2. തന്റെ ദേഹക്കായ്സൎവ്വ സമ്പത്തും—യാഗമായ്വെച്ചി-
ട്ടെന്നെന്നേക്കും തന്നിൽ പ്രേമമായ്
തന്റെവേലചെയ്തുകൊണ്ടും—തന്റെ ക്രൂശുചുമന്നിട്ടും
പ്രാണപ്രിയൻ സേവയിൽ ത—ന്നായുസ്സെല്ലാം കഴിക്കേണം

3. നല്ലദാസൻ എന്നു ചൊല്ലുംനാൾ—തന്റെമുമ്പാകെ
ലജ്ജിതനായ്തീൎന്നുപോകാതെ
നന്ദിയോടെൻ പ്രിയൻമുമ്പിൽ—പ്രേമകണ്ണീർ ചൊരിഞ്ഞീടാൻ
ഭാഗ്യമേറും മഹോത്സവ—വാഴ്ചകാലം വരുന്നല്ലൊ

4. കുഞ്ഞാടാകും എന്റെ പ്രിയന്റെ—സീയോൻപുരിയിൽ
ചെന്നുചേരാൻ ഭാഗ്യമുണ്ടെങ്കിൽ
ലോകമെന്നെ ത്യജിച്ചാലും—ദേഹമെല്ലാംക്ഷയിച്ചാലും
ക്ലേശമെന്നിൽ ലേശമില്ലാ—തീശനെഞാൻ പിന്തുടരും

5. എന്റെ ദേശം ഈ ഭൂമിയല്ല—അന്യനായ് സാധു
ഹാമിൻദേശം വിട്ടുപോകുന്നു
മേലിന്നെറുസാലേമെന്നെ—ചേൎത്തുകൊൾവാനൊരുങ്ങിത്തൻ
ശോഭയേറും വാതിലുക—ളെനിക്കായിട്ടുയൎത്തുന്നു

---

# ൪൬൯. Tune "I'm not ashamed to own" 469.

1. എൻനാഥനെ ഏററുചൊൽവാൻ—ലജ്ജിക്കയില്ലഞാൻ
തൻക്രൂശ് ഇമ്പം വാക്ക്തേജസ്സും—ചൊല്ലിക്കീൎത്തിക്കുംഞാൻ
ക്രൂശിങ്കൽ ക്രൂശിങ്കൽ സൽപ്രകാശം കണ്ടേൻ
എൻമനോഭാരവും നീങ്ങിപ്പോയ്
വിശ്വാസത്താൽകിട്ടി കാഴ്ചയുമപ്പോൾ
സന്തതം ഞാൻ ഭാഗ്യവാൻതന്നെ

2. യേശുനാമം ഞാൻ അറിയും—അതൊന്നെൻ ആശ്രയം
വരാൻ നിരാശലജ്ജകൾ—താൻ സമ്മതിച്ചിടാ— ക്രൂശി

3. തന്നെപ്പോൽ തൻവാക്കും സ്ഥിരം—ഞാൻ ഏല്പിച്ചതിനെ
നന്നായ്വിധിനാൾവരെ താൻ—ഭദ്രമായ്സൂക്ഷിക്കും— ക്രൂശി

4. പിതാമുമ്പിലിപ്പോൾ പ്രിയെ—അന്നാൾ താൻ ഏററിടും
യെരുശലേമിൽ എനിക്കും—സ്ഥാനം കല്പിച്ചീടും— ക്രൂശി

---

൪൭൦. 470.

1. കുഞ്ഞാട്ടിൻ തിരുരക്തത്താൽ—ഞാൻ ശുദ്ധനായിതീൎന്നു
തൻ ചങ്കിലെ ശുദ്ധരക്തത്താൽ ഞാൻ ജയം പാടിടും
മഹത്വം രക്ഷകാ സ്തുതി നിനക്കെന്നും
ചേററിൽനിന്നെന്നെ നീ വീണ്ടെടുത്തതിനാൽ
സ്തുതിക്കും നിന്നെ ഞാൻ ആയുസ്സിൻ നാളെല്ലാം
നന്ദിയോടടിവണങ്ങും
2. ആൎപ്പോടു നിന്നെ ഘോഷിക്കും ഈ സീയോൻ യാത്രയിൽ
മുൻപോട്ടു തന്നെ ഓടുന്നു എൻ വിരുതിന്നായി
ലഭിക്കും നിശ്ചയം എൻ വിരുതെനിക്ക
ശത്രുക്കളാരുമെ കൊണ്ടുപോകയില്ല
പ്രാപിക്കും അന്നു ഞാൻ രാജൻ കയ്യിൽനിന്നു്
ദൂതന്മാരുടെ മദ്ധ്യത്തിൽ
3. എൻ ഭാഗ്യകാലം ഓൎക്കുമ്പോളെന്നുള്ളം തുള്ളുന്നു
ഈ ലോകസുഖം തള്ളി ഞാൻ ആ ഭാഗ്യം കണ്ടപ്പോൾ
നിത്യമാം രാജ്യത്തിലന്നു ഞാൻ പാടിടും
രാജൻ മുഖം കണ്ടു എന്നുമതാൽ ഘോഷിക്കും
രക്തത്തിൻ ഫലമായി വാഴുമെ സ്വൎഗ്ഗത്തിൻ
കോടികോടി യുഗങ്ങളായി
4. മനോഹരമാം സീയോനിൽ ഞാൻ വേഗം ചേൎന്നിടും
എൻ ക്ലേശമാകെ നീങ്ങിപ്പോം അവിടെയെത്തുമ്പോൾ
നിത്യമാം സന്തോഷം പ്രാപിക്കും അന്നു ഞാൻ
എൻ ശത്രുവിന്നതു എടുപ്പാൻ പാടില്ല
ആനന്ദം കൂടിടും സാനന്ദം പാടിടും
ശ്രീയേശുരാജൻ മുൻപാകെ.

---

## LONGING FOR REVIVAL.

# ഉണർവ്വിനായുള്ള വാഞ്ഛ.

൪൭൧. "Showers of Blessing" 471.

1. ആശിഷമാരിയുണ്ടാകും—ആനന്ദവാഗ്ദത്തമേ
മേൽനിന്നു രക്ഷകൻ നൽകും—ആശ്വാസകാലങ്ങളെ

ആശിഷമാരി—ആശിഷം പെയ്യണമേ
കൃപകൾ വീഴുന്ന മാറി—വന്മഴ താ ദൈവമേ

2. ആശിഷമാരിയുണ്ടാകും—വീണ്ടും നൽ ഉണർവുണ്ടാം
കുന്നു പള്ളങ്ങളിന്മേലും—വന്മഴയിൻസ്വരംകേൾ— ആ

3. ആശിഷമാരിയുണ്ടാകും—ഹാ കർത്താ! ഞങ്ങൾക്കും താ
ഇപ്പോൾ നിൻ വാക്കെ നീ മാറ്റു—നൽവരം തന്നിടുക— ആ

4. ആശിഷമാരിയുണ്ടാകും—എത്ര നന്നിന്ന പെയ്കിൽ
പുത്രന്റെ പേരിൽ തന്നാലും—ദൈവമേ! ഇന്നേരത്തിൽ— ആ

---

൪൭൨. മോഹനകല്യാണി ആദിതാളം 472.

1. എഴുന്നു ശോഭിച്ചിടുക തിരുസഭയെ—
നിനക്കുള്ള വെളിച്ചം വന്നിരിക്കുന്നിതാ

2. പുറത്തുള്ള ജനങ്ങൾ നിൻവെളിച്ചം കണ്ടു
വെളിച്ചത്തിൻപ്രഭുവിനെ സ്തുതിച്ചിടട്ടെ

3. നിനക്കുള്ള സകലവും വെളിച്ചമാവാൻ
ജഡത്തിന്റെ ക്രിയയെല്ലാം മുടിച്ചിടുക

4. നിനക്കുള്ള കണവനീ പ്രഭു വല്ലയോ?
വരിക്കയിന്നവനെ നീ മടിച്ചിടാതെ.

5. ഉദിച്ചുയരുന്ന സൂര്യവെളിച്ചം പോലെ
വെളിച്ചത്താൽ നിറഞ്ഞു നീ വളർന്നിടുക.

---

൪൭൩. ആനന്ദഭൈരവി അടതാളചാപ്പ് 473.

1. ശ്രീലമിയേ! പ്രേമകാന്ത! നിൻമുഖം ഞാൻ കണ്ടിടുവാൻ
വേഗം എഴുന്നേറ്റു വായെൻ കൂടെ നീ—കാലം
പാഴിലാക്കുവതെന്തു സങ്കട—മീ നിലയ്ക്കു നീ വന്നതെന്തു?
പ്രേമദാഹം വെടിഞ്ഞതേതും പ്രാവേ! നീ—നിന്റെ
സാക്ഷിനാദം കേൾപ്പതിന്നു കാലമായ്

2. വർഷകാലം കഴിഞ്ഞിതാ—ശീതമാരി നിഷ്ഫലിച്ചുപോയി
സ്നേഹപൂരിടാതെഴുന്നേൽക്ക സുന്ദരി!—എന്റെ
സങ്കടങ്ങളിൻ വൻ കടലുകൾ—വന്നുനോക്കുക വീതിയാഴം
ദൂരവക്കാൾ ഉയരവുമല്ലയോ?—ഞാനെൻ
ക്രൂശിൽ നിന്നെ സ്നേഹിച്ചതെന്നോർക്ക നീ

3. രണ്ടു കള്ളർ നടുവിൽ നീ—ഭൂമിമദ്ധ്യ ക്രൂശിൽ തൂങ്ങി
വാനദേശമെനിക്കേകി വാഴുവാൻ—എന്റെ
ശാപമാകെയുമേററു നിന്നുടെ—പൊന്നുമേനി

ചൊരിഞ്ഞ ചോര—ഹാ മഹേശാ! വൎണ്ണനീയമല്ലയോ!—ഭൂവിൽ
ദുഃഖമാകെ നീക്കിയെന്നെ ചേൎക്കുവാൻ

4. ശുദ്ധാത്മാവേ! വരേണമേ—ദൈവസ്നേഹം തരേണമേ
ലോകമെല്ലാമീകൃപയിലാകുവാൻ—ബഹു
ക്ഷേമമായൊരു നല്ലുണൎവ്വിനെ—ഏകുക പരമാത്മനേ!—തവ
കാന്തിലോകമെങ്ങുമേറെയാകുവാൻ—നിന്റെ
വേലദേശമെങ്ങുമായിത്തീരുവാൻ.

5. പെന്തിക്കോസ്തിൻ മുഴക്കങ്ങൾ—വീടുകളെ ഇളക്കേണം
കാന്തിയേറും സ്വൎഗ്ഗതീയും നല്ലുണം—സൎവ്വ
പച്ചയായ മരങ്ങളും തവ—സ്നേഹമാം മൊഴി കേൾക്കവെ—അവർ
കത്തിയെരിഞ്ഞേശുവിന്നായ് ശോഭിപ്പാൻ—ജനം
അഗ്നിനാവാൽ പാടി നിന്നിൽ ചേരുവാൻ.

---

## ൪൭൪. ഹിന്തുസ്ഥാൻ കാപ്പി ആദിതാളം 474.

പല്ലവി.

നിൻ കൃപയാൽ പരനേ!—ഈ ദേശത്തെ
നീയുണൎത്തീടേണമേ

ചരണങ്ങൾ.

1. ഈശനേ! നിൻകൃപ—ലേശമറിയാതീ
ദേശത്തിൽ പാൎത്തീടുന്ന—ബഹുജനം—നാശമാകുന്നതിനാൽ— നിൻ
2. നിൻകരമാം കൃതി—യാക്കിയ നിൻ ജനം
നിൻ കഴലാശ്രയിക്കാ—തിരിപ്പതു—സങ്കടമാണപ്പനേ!— നിൻ
3. വന്ദിതനാം തവ—നന്ദനനേശുതാൻ
ചിന്തിയ രക്തമതെ—ദിനംപ്രതി—നിന്ദിച്ചു ജീവിക്കുന്നേ— നിൻ
5. ചാവിനേയും നിത്യ—ജീവനേയും പററി
കേവലം നിശ്ചിന്തരായ്—അയ്യോ! ജനം—മേവുന്നു നിൎഭയമായ്—
6. നീയൊഴികെ രക്ഷ—ചെയ്യതിന്നാരുള്ളു?
ഈയവസ്ഥയിൽനിന്നു—ജനങ്ങളെ—നീയുദ്ധരിക്കേണമേ— നിൻ

---

## ൪൭൫. സാവേരി ഏകതാളം 475.

1. പെന്തിക്കോസ്തിൻ ശക്തിയെ അ—യക്ക ദൈവമേ!—നിൻ
സ്വന്ത ദാസൎക്കേററം ജീവൻ—ലഭ്യമാകുവാൻ
2. ലോകം തൻ വശത്തിലാക്കി—നിൻ ജനങ്ങളെ—ഉത്തമ
ദാഹമുള്ള ദൈവമക്ക—ളെത്ര ദുൎല്ലഭം!

3. കെട്ടുപററി നിൻസഭയ്ക്കു—താകെ നാഥനേ!—ദിവ്യ
ചൂട്ടലേശമില്ല യെന്ന—തെത്ര സങ്കടം!
4. പ്രാണനാഥനേ! അയയ്ക്ക—നിന്റെ ആവിയെ—തീരെ
പ്രാണനററ നിൻസഭയു—ണൎന്നു ജീവിപ്പാൻ
5. ഉജ്ജ്വലിച്ചുയൎന്നിടേണ—മാത്മപാവകൻ—മ
ഹാത്മതപ്രകാശമോട്ടു—നിൻ സഭാന്തരേ

---

## ർരന്നു. ശങ്കരാഭരണം ഏകതാളം 476.

പല്ലവി.

ചാവിനെ വെന്ന പരാ! നിൻ ദാസരിൽ-ജീവൻ നല്കീടണമേ
നീ വന്നതു ഞങ്ങൾക്കു-പരിപൂൎണ്ണ-ജീവൻ തരാനല്ലയോ?

ചരണങ്ങൾ.

1. ജീവനുണ്ടെന്നുള്ള പേർ- മാത്രമായി-ജീവനില്ലാ പരമ്പ!
ചാവതാമീയടിയാ-രിൽ നിന്തിരു-ജീവൻ പകരേണമേ—
2. ജീവിപ്പിക്കുന്നതു നിൻ ആത്മാവല്ലോ-കേവലം നിൻ ജനത്തെ
ആവസിപ്പിക്കണമേ-നിൻ ദാസർ മേൽ-ആവിയിൻ ശക്തിയെ നീ—
3. മങ്ങിയെരിഞ്ഞീടുന്ന—തിരിയെ മാ-മംഗലൻ നീ പൊലിക്കാ
ഭംഗിയെഴുന്ന തിരു—പ്രകാശമീ—ഞങ്ങളിൽ നീ നിറയ്ക്ക—
4. ഇപ്പോൾ രക്ഷിക്കേണമേ—യഹോവയെ! ഇപ്പോൾ രക്ഷിക്കേണമേ
ഇപ്പോൾ സുഖമരുളു-തിനിയെന്ന-തപ്പനേ! നിൻഹിതമോ?—

---

## ർരൈ. നാഥനാമക്രിയ ഏകതാളം 477.

പല്ലവി.

ജീവനായകാ! ജീവനായകാ! ॥
ജീവനററതാം സഭയിൽ ജീവനരുളുക.

ചരണങ്ങൾ.

1. ലോകമയ്യൊ! പാപംകൊണ്ടു—നശിച്ചുപോകുന്നേ!—ഇരു
ലോകമഹിമയിൽ മുഴുകി—മറന്നു ദൈവത്തെ— ജീവ
2. ലോകരിൻ രക്തത്തിന്നു—ചുമതലപ്പെട്ടോർ—അയ്യോ!
ലോകമായയിൽ കിടന്നു—റങ്ങുന്നേ കഷ്ടം!— ജീവ
3. അന്ധ്യകല്പനയനുസ—രിച്ചുകൊള്ളുവാൻ—ഒരു
ചിന്ത ലേശമില്ല സഭ—തന്നിലന്നോ!— ജീവ
4. പെന്തിക്കോസ്തുത്മാവിനെ അ—യക്ക ദൈവമേ!—ഇ
ചിന്തയററ ഞങ്ങളെ നിൻ—സാക്ഷിയാക്കുക— ജീവ

5. ശക്തി വന്നീടുമ്പോൾ ലോക—അറുതികൾ വരെ—നിൻ
സാക്ഷിയാകുമെന്നരുൾച്ച—പോലെതാൻ നീ— ജീവ
6. ജീവയാവിയാൽ കത്തിക്ക—നിൻ സഭയതിൽ—നാശ
പാപിക്കായുള്ളം നീറുന്ന—സ്നേഹത്തീയിനെ— ജീവ

---

ര്വ്വ. 478.

പല്ലവി.

ഉണൎന്നെഴുന്നേല്ക്ക തിരുസഭയെ
മണവാളൻ വരുവാൻ കാലമായിതേ

ചരണങ്ങൾ

1. ദുർഘടസമയം വരുമെന്നുള്ള—സത്യപ്രവചനം നിവൎത്തിക്കുന്നു
വൎദ്ധിയ മത്സരം പെരുകിടുന്നു—നിൎജ്ജീവന്മാരായി മൎത്ത്യർ തീരുന്നു
2. ലോകമെങ്ങും ക്ഷാമമാകുന്ന അഗ്നിപോൽ—വേഗമായ് പ്പടൎന്നു ജനത്തെയെല്ലാം
വ്യാകുലസമുദ്രമതിൽ മുങ്ങീട്ടും—ആർ പിടിച്ചു കയറ്റും ഈ സമയത്തിൽ
3. അക്രമം പെരുകിവരുന്നീ ഭുവിൽ—മ്ലേച്ഛബിംബങ്ങൾ സവയുയൎന്നിടുന്നു
സക്രമം തണുപ്പാൻ പിറമതങ്ങൾ—വിക്രമന്മാർ കേറും അന്ത്യനാളിങ്കൽ
4. പാരിടമടക്കിവാഴും ഭൂപന്മാർ—ആകവെ വിറച്ചു വിഭ്രമിക്കുന്നു
കാരിടി മുഴക്കി കൎഷകന്മാരും—കോലിടിച്ചു വാടി ഭിക്ഷ തേടുന്നു
5. ഏറിയ കാലമായ് ജാരനോടൊത്തു—ലോകസുഖസാർട്ടിൽ കയറി നടന്നു
മാറി ദൈവനീതിയാകുമങ്കിയെ—ദൂരത്തെറിഞ്ഞോരിറങ്ങിവരട്ടെ
6. ജീവവൃക്ഷഫലം തിന്നുവതിന്നും—ഗോപുരങ്ങളിൽ കൂടെ നഗരത്തിൽ
പോകുവതിനായി ദൈവകല്പനകളെ—കാത്തിടുന്നോരെന്നും ഭാഗ്യമുള്ളവർ
7. നായ്ക്കളും ക്ഷുദ്രക്കാർ ബിംബാരാധികൾ—ഭോഷ്ക്കിൽ പ്രിയപ്പെടുന്നേവരും തന്നെ
പേയിൻ വാസമാകും തീയിൻ നടുവിൽ—പോകുമേ ത്രിയേകനാഥൻ വായിൻ
വിധിയാൽ
8. കൎത്തൃസേവ ചെയ്തു പോർ നടത്തുവിൻ—ബുദ്ധികേടുകളെ ദൂരത്താകറ്റീൻ
ഭൎത്തൃവാസസൌഖ്യം ആസ്വദിക്കുവിൻ—പുത്തനാം യരുശലേം വന്നുവാഴുവിൻ
9. കള്ളനെപ്പോലെ താൻ വരും മേഘത്തിൽ—വെള്ളയുടുപ്പിന്മേൽ കറ കാണല്ലെ
വെള്ളസിംഹാസനത്തിന്മേലിരിക്കും—തള്ളയിൻ സന്താനം തന്നെ സ്തുതിക്കും

---

ര്ഒൻ "ഉണൎന്നെഴുന്നേല്ക്ക" എന്ന രീതി 479.

1.

ആനന്ദസന്തോഷം കൊണ്ടാനന്ദിപ്പാൻ
ആത്മശക്തികൊണ്ടു നിറയ്ക്കേണമെ

2.

ദൈവത്തിന്റെ തേജസ്സിന്നിവിടെ
പ്രകാശിച്ചീടേണം വെളിച്ചമായി

3.

സ്വൎഗ്ഗസന്തോഷം കൊണ്ടാനന്ദിപ്പാൻ
ആത്മശക്തിയാലിന്നു നിറയ്ക്കേണമേ

4.

കല്ലുപോലുള്ള എല്ലാം ഉള്ളങ്ങളെയും
മെഴുകുപോലിന്നു ഉരുക്കണമേ

5.

ആത്മനിലങ്ങളെ ഒരുക്കിടുവാൻ
സ്വർഗ്ഗസീയോനിലെ വിത്തുവിതപ്പാൻ

6.

നല്ലവണ്ണംഫലം അതു കൊടുപ്പാൻ
ആത്മമാരികൊണ്ടു നനയ്ക്കണമേ

7.

വെളിച്ചങ്ങൾവീശുന്നുഅന്ധകാരം മാറുന്നു
ദൈവത്തിന്റെ ആത്മാവുള്ളിൽ സ്ഥാപിപ്പാൻ

8.

മായലോകത്തിൽ ഞാൻചേർന്നില്ലം
രക്ഷകനേശുവിൽ ചേർന്നിന്നീടും (തെ

9.

അന്ത്യത്തോളംനാം വിശ്വസ്തരായീടിൽ
കർത്തൻകൂടെസ്വർഗ്ഗേനിത്യംവസിക്കാം.

---

# ആശ്രയം.

ർവ്വം. ഹുസേനി ഏകതാളം 480.

പല്ലവി.

എൻരക്ഷകനാമേശുവേ! എന്നെ ദയയോടു കാത്തു
എന്നെ ദൈവഭക്തിയിൽ വ—ളർത്തിനന്നാക്കീടുക

ചരണങ്ങൾ.

1. പാപസമുദ്രത്തിലയ്യോ—പാഴിലുഴന്നീടുന്നയ്യോ
പാലകാ! എൻ ചിത്തം ശുദ്ധ—മാക്കി പാലിച്ചീടുക— എൻ
2. നിന്നാലെ സൌജന്യമായി—സമ്പാദിതമാം രക്ഷയിൽ
എന്നെയവകാശിയാക്കി—കൊൾക കൃപാസാഗരാ!— എൻ
3. കന്മഷപരിഹാരാർത്ഥം—ചിന്തിയ തിരുരക്തത്തിൽ
കാരുണ്യത്താൽ മാം കഴുകി—ദേവാ! ശുദ്ധീകരിക്ക— എൻ
4. വേദപ്രമാണത്തിൽനിന്നു—വേഗം ഞാനതുലകാര്യം
സാദരം കാണ്മാനെൻ കണ്ണുകൾ—നാഥാ! തുറക്കേണമേ— എൻ
5. വ്യാജവഴിയിൽനിന്നെന്നെ—വേഗം നീയകററി നിന്റെ
വേദപ്രമാണത്തെ കൃപ—യോടെ നല്കീടേണമേ— എൻ
6. മായയെ നോക്കാതവണ്ണം—മമ കണ്ണുകൾ നീ തിരിച്ചു
മഹൽഗുരോ! നിൻവഴിയി—ലെന്നെ നടത്തേണമേ— എൻ
7. ഭൂലോകവാസം കഴിച്ചു—സ്വർല്ലോകത്തെ ഞാൻ പ്രാപിച്ചു
കൊള്ളുവാൻ വേണ്ടുന്നതെല്ലാം—മെന്നെ കാണിക്കേണമേ— എൻ

## ൪൮൧. ബേഗഡ ആദിതാളം 481.

പല്ലവി.

യേശുമതിയെനി—ക്കേശുമതിയെനി-
ക്കേശുമതിയെനി—ക്കെന്നേക്കും—എൻ
യേശുമാത്രംമതിയെനി—ക്കെന്നേക്കം

ചരണങ്ങൾ.

1.

ഏതുനേരത്തുമെൻ—ഭീതിയകററിസ-
മ്മോദമോടെയെന്നെ-കാക്കുവാൻ-സ-
മ്മോദമോടെയെന്നെനിത്യംകാക്കുവാൻ

2.

ക്ഷാമംവസന്തക—ളാലെലോകരെങ്ങും
ക്ഷേമമില്ലാതായി—തീന്നാലും—ഞാൻ
ക്ഷേമമില്ലാത്തവനായി—തീന്നാലും—

3.

ലോകത്തിലെനിക്കയാതൊന്നുമില്ലാതെ
വ്യാകുലപ്പെടേണ്ടി—വന്നാലും—ഞാൻ
വ്യാകുലപ്പെടേണ്ടതായി—വന്നാലും—

4.

യേശു വുള്ളതിനാൽ—ക്ലേശിപ്പതിനിട
ലേശമില്ലയതു—നിണ്ണയം—ലവ-
ലേശമിടയില്ലയതു—നിണ്ണയം—

---

## ൪൮൨. ചെഞ്ചുരുട്ടി ആദിതാളം 482.

പല്ലവി.

എൻെറ ദൈവം സ്വൎഗ്ഗ—സിംഹാസനംതന്നി-
ലെന്നിൽകനിഞ്ഞെന്നെ—ഓൎത്തീടുന്നു.

ചരണങ്ങൾ.

1. മാതാവുംതാതനും—വീടുംധനങ്ങളും—വസ്തുസുഖങ്ങളും—കൎത്താവത്രേ
പൈതൽപ്രായംമുതൽ-ക്കിന്നേവരെയെന്നെ-പോററിപുലൎത്തിയ ദൈവംമതി
2. ആരുംസഹായമി—ല്ലെല്ലാവരുംപാരിൽ—കണ്ടുംകാണാതെയും—പോകുന്നവർ
എന്നാലെനിക്കൊരു—സഹായകൻ വാനിൽ—ഉണ്ടെന്നറിഞ്ഞതി-ല്ലല്ലാസമേ
3. പിതാവില്ലാത്തോൎക്ക്—വൻനല്ലതാതനും—പെററമ്മയെകവി—ഞ്ഞാൎദ്രവാനും
വിധവമാൎക്കാദാനും—സാധുവിന്നപ്പവും—എല്ലാൎക്കുമെല്ലാമെൻ—കൎത്താവത്രേ.
4. കരയുന്നകാക്കൾക്കും—വയലിലെറോസക്കും—ഭക്ഷ്യവുംഭംഗിയും-നൽകുന്നവൻ
കാട്ടിലെമൃഗങ്ങ—ളാററിലെമത്സ്യങ്ങ—ളെല്ലാം സവ്വേശനെ—നോക്കീടുന്നു.
5. കോടാകോടിഗോള—മെല്ലാംപടച്ചവൻ—എല്ലാററിനുംവേണ്ട—തെല്ലാംനല്കി
സൃഷ്ടികൾക്കൊക്കെയു—മാനന്ദകാരണൻ—ദുഷ്ടന്മാൎക്കേററവും—ഭീതികരൻ.
6. കല്യാണശാലയി-ലെന്നെവിളിച്ചെൻെറ-സന്താപമാകയും തീൎത്തീടുന്നാൾ
ശീഘ്രംവരുന്നെൻെറ-കൎത്തൻവരുന്നെന്നി-ല്ലല്ലാസമായ്ബഹുകാലംവാഴാൻ
7. ലോകംവെടിഞ്ഞെൻെറ—സ്വൎഗ്ഗീയ നാടിനെ—കാണ്മാനുകൊതിച്ചുഞാൻ
പാൎത്തീടുന്നു
അന്യൻപരദേശി—എന്നെൻെറമേലെഴ—ത്തെന്നാൽസൎവ്വസ്വവും—
എൻേറതത്രേ.

---

## ൪൮൩. "Rock of ages" 483.

1. പിളൎന്നോരു പാറയേ!—നിന്നിൽ ഞാൻ മറയട്ടെ
ഊറുന്ന നിൻ ചങ്കിലെ—രക്തജലം പാപത്തെ
നീക്കി സുഖം നൽകട്ടെ—മുറ്റും രക്ഷിക്ക എന്നെ
2. കല്പന കാത്തീടുവാൻ—ഒട്ടും പ്രാപ്തനല്ലെ ഞാൻ
വൈരാഗ്യം ഏറിയാലും—കണ്ണുനീർ ചൊരിഞ്ഞാലും
വന്നിടാ പാപനാശം—നീതാൻ രക്ഷിക്കവേണം
3. വെറും കൈയായ് ഞാനിങ്ങു—ക്രൂശിൽ മാത്രം നമ്പുന്നു
നഗ്നൻ ഞാൻ, നിൻ വസ്ത്രം താ—ഹീനൻ ഞാൻ, നിൻ കൃപ താ
മ്ലേച്ഛനായ് വരുന്നിതാ—സ്വച്ഛനാക്ക രക്ഷകാ!
4. എന്നിൽ ഉലാവുന്നീശ്വാസം—വിട്ടെൻ കൺ മങ്ങും നേരം
സ്വൎല്ലോകഭാഗ്യം ചേൎന്നു—നിന്നെ ഞാൻ കാണുമ്പോൾ
പിളൎന്നോരു പാറയേ!—നിന്നിൽ ഞാൻ മറയട്ടെ

---

## ൪൮൪. ആനന്ദഭൈരവി ചാപ്പുതാളം 484.

1. എന്റെ ദൈവം മഹത്വത്തിൽ—ആൎദ്രവാനായ് ജീവിക്കുമ്പോൾ.
സാധു ഞാനീ ക്ഷോണിതന്നിൽ ക്ലേശിപ്പാൻ—ഏതും
കാൎയ്യമില്ലെന്നെന്റെയുള്ളം ചൊല്ലുന്നു
2. വൈഷമ്യമുള്ളതു കുന്നും—കരകേറി നടകൊൾവാൻ
രക്ഷകനെൻ കാലുകൾക്കു വേഗമായ്—തീൎന്നെൻ
പാതയിൽ ഞാൻ മാനിനെപ്പോലാടിടും
3. ആരുമെനിക്കില്ലെന്നോ ഞാൻ—ഏകനായിതിൻവണ്ണമോ
മാനസത്തിലാധിപൂണ്ടു ഖേദിപ്പാൻ—സാധു
അന്ധനായി തീൎന്നിടല്ലേ ദൈവമേ!
4. എന്റെ നിത്യസ്നേഹിതന്മാർ—ദൈവദൂതസംഘമത്രേ
ഇപ്പോഴുമവർ ദൈവമുൻപിൽ സേവയാം—എന്നെ
കാവൽചെയ്തു ശുശ്രൂഷിപ്പാൻ വന്നിടും
5. ദുഃഖിതനായോടിപ്പോയ് ഞാൻ—മരുഭൂവിൽ കിടന്നാലും
എന്നെ ഓൎത്തു ദൈവദൂതർ വന്നീടും—ഏറ്റം
സ്നേഹച്ചൂടോടപ്പമവർ തന്നീടും
6. നാളെയെക്കൊണ്ടെൻ മനസ്സിൽ—ലവലേശം ഭാരമില്ല
ഓരോ നാളും ദൈവമെന്നെ പോററുന്നു—തന്റെ
കൈകളിൽ ഞാൻ ദിനന്തോറും ചാരുന്നു
7. കാക്കകളെ വിചാരിപ്പിൻ വിതയില്ല കൊയ്ത്തുമില്ല
ദൈവം അവയ്ക്കായി വേണ്ടതേകുന്നു—ലില്ലി
പുഷ്പങ്ങൾക്കുമവൻ ശോഭ നൽകുന്നു.

ദൈവ കൃപ!

ർവ്വ. 8. S. 7. S. 485.

1. കൃപ കൃപ കൃപതന്നെ കൃപയുടെ പൈതൽ ഞാൻ
കൃപയാലെൻ ഹൃദയത്തെ കവൎന്ന രക്ഷാകരൻ
2. പ്രതികൂലങ്ങളെ നീക്കി അതിമോദം ഹൃദയേ
സതതം തന്നീടുന്നെന്നിൽ കൃപയംലത്യുന്നതൻ
3. നിത്യനായ രക്ഷകൻെറ രക്തമതാൽ കഴുകി
പുത്രനാക്കി നിത്യജീവൻ മാത്രമോരും തരുന്നു
4. ഹല്ലേലൂയ്യാ ഹല്ലേലൂയ്യാ ദൈവമാം ത്രിയേകനു
ഹല്ലേലൂയ്യാ ഹല്ലേലൂയ്യാ ഹല്ലേലൂയ്യാ വന്ദനം.

---

ർവ്വന്ന. കുറഞ്ഞി ആദിതാളം 486.

384

പല്ലവി

4© നിൻകൃപയെന്തു മനോഹരമേശുവേ!-സത്യവിശ്വാസികൾക്കു-അതു
വൻകടൽപോലനു-വാസരംകാണാം-എന്തൊരു ഭാഗ്യമിതു്

ചരണങ്ങൾ

1, ന്യായപ്രമാണമോ മോശയാലുളവായ് കൃപയുംസത്യവുമോ യേശു
നായകനാലുളവായെന്നു വാസ്തവ—മായറിയുന്നവരാർ?— നിൻ
2. പാപത്തിൻമോചന-മാകുന്നവീണ്ടെടു-പ്പായതും നിൻകൃപയാൽ-തന്നെ
പാപത്തിൽനിന്നുള്ള-ശുദ്ധീകരണവും പ്രാപിച്ചുനിന്നടിയാൻ— നിൻ
3. ഭക്തികെട്ടും ഇഹപ്ര-പഞ്ചമോഹങ്ങളും വർജ്ജിച്ചിട്ടീലോകത്തിൽ-ദൈവ
ഭക്തിയോടുജീവി-ച്ചീടുവാൻ നിൻകൃപ ശീലിപ്പിക്കുന്നു എന്നെ— നിൻ
4. ഇപ്പാരിലോരോരാപ-രീക്ഷകളാൽതളൎന്നീടുമ്പോളെൻചെവിയിൽ എൻെറ
കൃപമതിനിന-ക്കെന്നേശുരക്ഷകൻ ചൊല്ലുന്നു മാധുൎയ്യമായ്— നിൻ
5. മങ്ങലും മൂടലു-മായുള്ള നാളെന്നിൽ-തിങ്ങിയ സ്നേഹമോടെ-എൻെറ
മംഗലൻ വന്നെന്നി-ക്കാശ്വാസവാക്കുകൾ ഉള്ളിൽ പകൎന്നീടുമ്പോൾ—നിൻ

---

# ക്രിസ്താധിവാസം.

ർവ്വ. Tune "The name of Jesus" 487.

1. കാൽവറിയിൽ മരിച്ചോരു—ദൈവസുതൻ എൻ ഹൃദി
വാണീടേണമെന്നെപ്പോഴും വാഞ്ഛിക്കുന്നു ഞാനഹോ!
രക്ഷകൻ...സന്തതം......വാഴുന്നോരു ഹൃദയം....
ഭൂവിലും...വാനിലും......എന്നുമേ ഭാഗ്യതമൻ...
2. ദേഹാവയവങ്ങളെല്ലാം—ചേതസ്സിൻ വികാരങ്ങൾ
ചിന്തയാഗ്രഹങ്ങളാകെ—തന്നാജ്ഞയിലാകണം— രക്ഷ

3. ക്രിസ്തുവിന്റെ വാസമായ—അന്തരംഗം സർവ്വദാ
ഏററം പാവനമായുള്ള—ശുദ്ധാത്മാവിൻ മന്ദിരം— രക്ഷ
4. രക്ഷിതാവിൻ വാസസ്ഥാനം—അത്യന്തം മനോഹരം
തൽപ്രകാശം സർവ്വരേയും—ആകർഷിക്കുന്ന ഹാൽ— രക്ഷ
5. യേശുവിൻ പരമപ്രേമം—എന്നും ആനന്ദപ്രദം
ആനനേ വിളങ്ങികാണും—ആനനം അയസ്കാന്തമായ്— രക്ഷ
6. യേശുവിൻ നിവാസമായ—ശിഷ്യരിൽ ദിനംപ്രതി
വന്നിട്ടം രൂപാന്തരവും—തന്നോടനുരൂപമായ്— രക്ഷ

---

ർവ്വ. 488.

1. കൂടെപാർക്ക, നേരം വൈകുന്നിതാ കൂരിരുളേറുന്നു പാർക്ക ദേവാ!
ആശ്രയം വേറില്ലാ നേരം തന്നിൽ ആശ്രിത വത്സലാ! കൂടെ പാർക്ക
2. ആയുസ്സാം ചെറുദിനം ഓടുന്നു ഭൂസന്തോഷ മഹിമ മങ്ങുന്നു,
ചുററിലും കാണുന്നു മാററം കേടു മാററമില്ലാ ദേവാ! കൂടെപാർക്ക
3. രാജരാജൻ പോൽ ഭയങ്കരനായ് സാധുവെ ദർശിച്ചീടരുതെ നിൻ
ചിറകിൻകീഴ് സൌഖ്യവരമോടെ നന്മ, ദയ നല്കി കൂടെ പാർക്ക
4. ഏകി കഷ്ടതയിൽ സഹതാപം അപേക്ഷയിൽ മനസ്സലിവോടെ
നിസ്സഹായരിൻ സഹായകനായ് വന്നുരക്ഷിച്ചു നീ കൂടെ പാർക്ക
5. സദാ നിൻ സാന്നിദ്ധ്യം വേണം താതാ! പാതകന്മേൽ ജയം നിൻ കൃപയാൽ
തുണചെയ്യാൻ നീയല്ലാതാരുള്ളു? സന്തോഷസന്താപെ കൂടെ പാർക്ക
6. ശത്രുഭയമില്ല നീ ഉണ്ടെങ്കിൽ ലോകക്കണ്ണീരിന്നില്ല കൈപ്പൊട്ടും,
പാതാളമേ! ജയം എവിടെ നിൻ? മൃത്യുമുള്ള പോയ് ജയം, കൂടെ പാർക്ക
7. കണ്ണടഞ്ഞീടുമ്പോൾ നിൻ ക്രൂശിനെ കാണിക്ക മേൽലോകമഹിമയും
ഭൂമിഥ്യ നിഴൽ ശമിക്കുന്നിതാ, ഭാഗ്യോദയമായ നീ കൂടെപാർക്ക

---

ർവ്വൻ. ചെഞ്ചുരുട്ടി ഏകതാളം 489.

പല്ലവി

എൻപ്രിയ രക്ഷകാ! നീ എന്നുള്ളത്തിൻ—വൻപ്രമോദംസതതം
അൻപുനിറഞ്ഞനിൻ ഇമ്പമാം സന്നിധിസന്തതംഉള്ളൊരുഅന്തരംഗമതിൽ
വന്നു സ്വർഗ്ഗോദയം—എന്നും ഭവ്യൻ അവൻ— എൻ
1. ക്രിസ്തുരക്ഷാകരൻ ഗോൽ-ഗോത്താമേതിൽ- ചിന്തിയപൊൻനിണത്തിൽ
ദോഷമാകെക്കഴുകി-ശുദ്ധീകര-ണം ലഭിച്ചോരളവിൽ
ക്രൂശീകരണമ—തേശുവിൻ ശക്തിയിൽ
ശാശ്വതം ഉള്ളത്തിൽ—ആസ്വദിച്ചീടുവാൻ

ക്രിസ്തുവിൽ ആശ്രയം—സ്വപ്രയത്നം നഹി;
പാവനാത്മാവു തന്റെ—ദിവ്യബലം—വ്യാപരിക്കും അവിടെ— എൻ
2. ഏററം അയോഗ്യനെ(യെ)ന്റെ പ്രേമമതിൻ—പാത്രമാം പ്രാണനാഥൻ
തന്നുടെ സേവനം ഈ—ഭൂമിതലെ എന്നുമിഷ്ടമെനിക്കു
മന്നിടെ സർവ്വത്ര—ചിന്നിയാടുകളെ
തന്നരികെ കൊണ്ടു—വന്നു തൻ കൈകളിൽ
ഏല്പിച്ചീടുന്നതിൻ—തുല്യസന്തോഷമീ-
ഭൂവിലെങ്ങും നഹി എൻ—രക്ഷകനാദ്യാവിലും ഇല്ല ന്യൂനം— എൻ
3. മർത്യരെ നിത്യനാശം—അതിൽനിന്നു—ഉദ്ധരിക്കുന്നതിന്നായി
ക്രൂശിലെ മൃത്യുവോളം—താണവനാം—യേശുരക്ഷാകരനെ:
പിന്തുടരുന്നവർ—എന്തു കഷ്ടങ്ങളും
അന്ത്യമോളം സഹി—പ്പാനൊരുങ്ങിയവർ
ആകേണം; ദുഃഖിത—രെങ്കിലും എപ്പോഴും
സന്തോഷിക്കുന്നവർത-ന്നെ കർത്താവിൽ- സന്തോഷിക്കുന്നവർതാൻ— എൻ
4. ചിത്തവിശുദ്ധിയുള്ളോർ—കാണും അഹോ കർത്തനെ സർവ്വനേരം;
തിന്മ ചെയ്യാതെയവർ—എല്ലാവർക്കും—നന്മ ചെയ്യും സതതം
ദുഷ്ടതസർവ്വദാ—ദ്വേഷിച്ചു നീതിയെ
ഇഷ്ടപ്പെടുന്ന തൻ—ശിഷ്യരാമവർക്കും
കൂട്ടുകാരിൽപരം—ഉണ്ടഭിഷേകവും
ആനന്ദതൈലമതാൽ—തൻസന്നിധൌ—സർവ്വ പ്രമോദങ്ങളും— എൻ

---

### ൪൯൦. ബലഹരി ഏകതാളം 490.

പല്ലവി.

യേശുപാദത്തെ—തേടിപോയിടാൻ—ഓടിവാ സഖിയേ

ചരണങ്ങൾ.

1. കല്യാണശാലയിൽ—വീഞ്ഞില്ലാതെയായപ്പോൾ
പച്ചവെള്ളം വീ—ഞ്ഞാക്കിയ—മമ— ശ്രീയേശു
2. അഞ്ചപ്പം രണ്ടുമീൻ—കൊണ്ടയ്യായിരത്തെ
തീററിപ്പോഷിപ്പിക്കാ—റാക്കിയ—മമ— ശ്രീയേശു
3. മരിച്ച ലാസറെ—കല്ലറയ്ക്കൽ ചെന്നി-
ട്ടുയിർത്ത ലാസ—റാക്കിയ—മമ— ശ്രീയേശു
4. എന്നെയും നിന്നെയും—മോക്ഷത്തിലാക്കുവാൻ
കാൽവറിക്കുന്നോളം—കയറിയ—മമ— ശ്രീയേശു

---

# GUIDANCE
# നടത്തിപ്പ്.

൪൯൧. "Lead Kindly Light" 491.

1. എൻദൈവമേ! നടത്തുകെന്നെ നീ—എന്നേരവും
പാരിന്നിരുൾ അല്ലുടെ സ്വൎഗ്ഗെ ഞാൻ—ചേരുംവരെ
നിൻതൃക്കൈകളാൽ—ഈ ഭൂയാത്രയിൽ—സൎവ്വദാഎന്നെതാങ്ങിടേണമെ

2. നിൻകല്പനകൾ നിമിഷംപ്രതി—ലംഘിച്ചു ഞാൻ
ശുദ്ധാവിയെ സദാ എൻദോഷത്താൽ—ദുഃഖിപ്പിച്ചേൻ
നീതിയിൽ എന്നെ നിൻമുമ്പിൽനിന്നു—ഛേദിക്കാതെ നിൻകൃപനല്കുക

3. എന്നാത്മദേഹി ദേഹം സമസ്തം—ഏല്പിക്കുന്നേൻ
നിൻകൈകളിൽ ക്ഷണംപ്രതി എന്നെ—ഇന്നുമുതൽ
വേദവാക്യമാം പാതയിൽക്കൂടെ—വിശുദ്ധാത്മാവു നടത്തേണമെ.

4. ഞാൻ മണ്ണാകുന്നു എന്നോൎക്കുന്നോനേ!—ഒന്നിനാലും
ഈ പാപിയെ ഉപേക്ഷിച്ചിടാതെ—അൻപോടു നീ
സൎവ്വശക്തിയുള്ളനിൻസ്നേഹത്താൽ-സ്വൎഗ്ഗത്തിലേക്കെന്നെയാകൎഷിക്ക

൪൯൨. ചെഞ്ചുരുട്ടി രൂപകതാളം 492.

പല്ലവി.

നിൻെറ ഹിതംപോലെയെന്നെ—നിത്യംനടത്തിടേണമേ

അനുപല്ലവി

എൻെറ ഹിതംപോലെ അല്ലേ
എൻപിതാവേ!—എൻ യഹോവേ!— നി

ചരണങ്ങൾ.

1. ഇമ്പമുള്ള ജീവിതവും—ഏറെധനം മാനങ്ങളും
തുമ്പമററ സൌഖ്യങ്ങളും—ചോദിക്കുന്നില്ല അടിയൻ— നി

2. നേരുനിരപ്പാം വഴിയെം—നീണ്ടനടയെം കരുതെ
പാരം കരഞ്ഞോട്ടുന്നതും—പാരിതിലും ഭാഗ്യങ്ങളൊ— നി

3. അന്ധകാരം ഭീതികളെം—അപ്പനെ! പ്രകാശങ്ങളെ
എന്തുനീ കല്പിച്ചിടുന്നോ—എല്ലാം എനിക്കാശീൎവ്വാദം— നി

4. ഏതുഗുണമെന്നറിവാൻ—ഇല്ല ജ്ഞാനം എന്നിൽ നാഥാ!
നീ തിരുനാമംനിമിത്തം—നീതിമാൎഗ്ഗത്തിൽ തിരിച്ചു നി

5. അഗ്നിമേഘസ്തംഭങ്ങളാൽ—അടിയനെ എന്നും നടത്തി
അനുദിനം കൂടെയിരുന്നു—അപ്പനേ! കടാക്ഷിക്കെ— നി

# പ്രത്യാശ.

---

## ൪൯൩. There is a Fountain' Sankey No. 45. 493.

1. രക്തംനിറഞ്ഞൊരുറവ—ഉണ്ടല്ലൊ പാപിക്കായ്
വിശ്വാസത്തോടെ മുങ്ങുക—എന്നാൽ നീ ശുദ്ധനായ്
വിശ്വാസത്താൽ ഞാൻ നോക്കുന്നു—യേശുവിൻ ക്രൂശിന്മേൽ
എൻപാപമെല്ലാം ചുമന്നു—ഈ എൻ ഇമ്മാനുവേൽ

2. ആ കള്ളനു സന്തോഷമായ്—യേശുവിൻ രക്തത്താൽ
എനിക്കും അനുഭവമായ്—ദൈവത്തിൻകൃപയാൽ— വി

3. യേശുവിൻമുറിവുകളെ—കണ്ടന്നുമുതൽ ഞാൻ
വീണ്ടെടുക്കും തൻസ്നേഹത്തെ—തുടങ്ങി സ്തുതിപ്പാൻ— വി

4. ഞാൻ ജീവിക്കും നാളൊക്കെയും—നിൻ ക്രൂശിൻ മഹത്വം
ആകും എൻപാട്ടും ധ്യാനവും—ആകും എൻപ്രസംഗം— വി

5. നിൻരക്തത്തിന്റെ ഫലമായ്—ഞാൻ വാഴുംസ്വൎഗ്ഗത്തിൽ
അവിടെയും നിൻസ്തുതിക്കായ്—ഞാൻ പാടും ഭക്തിയിൽ— വി

---

## ൪൯൪. ഹിന്ദുസ്ഥാൻതോടി ആദിതാളം 494.

പല്ലവി.

പൊന്നേശുതമ്പുരാൻ—നല്ലോരു രക്ഷകൻ
എന്നെ സ്നേഹിച്ചു തൻ—ജീവൻവെച്ചു

ചരണങ്ങൾ.

1. സ്വൎഗ്ഗസിംഹാസനം—താതന്റെ മാൎവ്വും
ദൂതന്മാർ സേവയും—വിട്ടെൻപേൎക്കായ്
ദാസനെപ്പോലവൻ—ജീവിച്ചു പാപിയെൻ
ശാപം ശിരസ്സതി—ലേററീടുവാൻ—

2. തള്ളയെപ്പോലെന്നോ—ടൻപുള്ള രക്ഷകൻ
കൊള്ളക്കാരൻപോലെ—ക്രൂശിൽ തൂങ്ങി
ഉള്ളമുരുകുന്നെൻ—ചങ്കു തകരുന്നെൻ
കണ്ണു നിറയുന്നേ—രക്ഷകനേ!—

3. എന്തൊരു സ്നേഹമീ—സാധുവെ ഓൎത്തു നീ
സന്താപസാഗരം—തന്നിൽ വീണു
എന്നെ വിളിച്ചു നീ—എന്നെ എടുത്തു നിൻ
ഓമനപ്പൈതലായ്—തീൎക്കുന്നമേ.

4. പാപം പെരുകിയ—സ്ഥാനത്തു കൃപയും
ഏററം പെരുകിയ—താശ്ചൎയ്യമേ!

പാപികളിലും പ്ര—ധാനി ആയ ഞാനും
സ്നേഹത്തിൻപുത്രന്റെ—രാജ്യത്തിലായ്

5. ഭൂലോകമായയിൽ—മോഹം പതിച്ചെന്റെ
കാലം പാഴായ് കള—ഞ്ഞീടാതെന്നിൽ
സ്വർല്ലോകരാജ്യത്തിൽ—തങ്കക്കിരീടത്തിൽ
ഉല്ലാസമേകണേ—പൊന്നേശുവേ!

6. പാപംചെയ്യാതെന്നെ—കാവൽചെയ്തീടുവാൻ
സർവ്വേശനേ! കയ്യി—ലേല്പിക്കുന്നേൻ
രാപ്പകൽനീയെന്നെ—വീഴ്ചയിൽനിന്നെന്റെ
സ്വപ്നത്തിലുംകൂടെ—കാക്കേണമേ.

---

൪൯൫. കല്യാണി ചെമ്പട 495.

പല്ലവി.

ജീവനായകനേ!—മാനുവേ—ലേ!—ലേ—ലേ—ലെൻ— ജീവ

ചരണങ്ങൾ.

1. ജീവകൃപയിൻനിജവിയർപ്പുവെള്ളം—എന്റെ
മേലൊഴിച്ചു പാപത്തിൽ—നിന്നുണർത്തി
നാവിലൊരു പുതിയ—പ്രാർത്ഥനയെ പകർന്ന-
വൻ—എൻ—എൻ—എൻ—എൻ— ജീവ

2. തന്നുയിരിനിപ്പുതാം രുധിരം—തന്നി-
ലെന്നുമിരിക്കമൂഷ്ണം—തന്നെനിക്ക
എന്നുയിരിൽ മരുവും—മരണവിഷമൊഴിച്ച-
വൻ—എൻ—എൻ—എൻ—എൻ— ജീവ

3. വിശുദ്ധി വരുത്തുമാറുതലിന്നാത്മാവിനെ—നല്കീ-
ട്ടുശുദ്ധമാമിരുളെന്നുള്ളിൽ—നിന്നകററി
വിശ്വാസം പ്രത്യാശ സ്നേഹ—മെന്നാത്മാവിങ്കൽ തന്ന-
വൻ—എൻ—എൻ—എൻ—എൻ— ജീവ

4. ആധികളൊഴിച്ചെന്നെ കാക്കുന്നവൻ—ഭക്ഷ-
ണാദികൾ തന്നുനിത്യം—പോററുന്നവൻ
നീതിവഴിയിലെന്നെ—നടത്തിക്കൊണ്ടു വരുന്ന-
വൻ—എൻ—എൻ—എൻ—എൻ— ജീവ

5. ഞാനഹോ അവനെനിക്കുമെന്നും—സ്വന്തം
ഞാനവനൊഴികെമ—ററാരെയുമെ
ന്നുനമറിയുന്നില്ല—വനിനിക്കെല്ലാമായ-
വൻ—എൻ—എൻ—എൻ—എൻ— ജീവ

---

൪൯൬. 496.

പല്ലവി.

സീയോൻ മലമുകളിൽ—നില്ക്കുന്നിതാ—കുഞ്ഞാട്ടും ശുദ്ധരുമായ്

അനുപല്ലവി.

നൂററിനാല്പത്തിനാ—ലായിരം ശുദ്ധന്മാർ
നില്ക്കുന്നു സന്തോഷ—മായിതാ സീയോനിൽ— സീയോൻ

ചരണങ്ങൾ.

1. എത്ര മനോഹരമായ്—അത്യുന്നത—ദൈവത്തിൻനാമമതും
കൎത്തനാം കുഞ്ഞാടിന്റെ—വിശുദ്ധമാം—നൂതന നാമവുമെ
നെററിയിൽ മുദ്രയായ്—ഏറെറാരു ശുദ്ധന്മാർ
പാത്തലംതന്നിൽ നി—ന്നാദ്യവിളവായോർ— സീയോൻ

2. വലരെ വെള്ളങ്ങൾക്കൊത്ത—ഇരച്ചിൽ പോ—ലിടിമുഴക്കം പോലെയും
കേട്ടൊരുശബ്ദമിതാ—വാനിൽനിന്നി—ട്ടാനന്ദമേറിടുന്നു
വീണകൾ മീട്ടുന്ന—വൈണികന്മാൎക്കൊത്ത
പോലിതാ ഇമ്പമാം—ശബ്ദങ്ങൾ കേൾക്കുന്നു— സീയോൻ

3. ജീവികൾ നാലുപേൎക്കും—മൂപ്പന്മാൎക്കും—മുമ്പാകെ നിന്നുകൊണ്ട്
ഇമ്പമേറിടുന്നൊരു—പുതിയതാം—ഗീതമവർ പാടുന്നു.
കുഞ്ഞാട്ടിൻരക്തത്താൽ—വീണ്ടെടുക്കപ്പെട്ടോർ
ആയവൎക്കല്ലാതെ—സാധിക്കയില്ലഹോ!— സീയോൻ

4. കന്യകമാരായവർ—സ്ത്രീകളോട്ടു—മാലിന്യപ്പെട്ടിടാത്തോർ
തെല്ലുമശുദ്ധിയില്ല—അവൎക്കെന്നും—ശുദ്ധതതന്നെയല്ലൊ
കുഞ്ഞാടാം കൎത്തനെ—വിടെ ഗമിച്ചാലും
പിൻചെല്ലുമായവ—രെന്നേക്കും നിശ്ചയം— സീയോൻ

5. ഇല്ലൊരു കഷ്ടമതും—അവൎക്കിനി—ഇല്ലൊരു ശാപമതും
ഇല്ലൊരു വേദനയും—വിലാപവും—ഉല്ലാസംതന്നെയെന്നും
ദൈവമവരുടെ—കണ്ണുകളിൽനിന്നു
കണ്ണുനീരെല്ലാം തു—ടച്ചീടും നിശ്ചയം— സീയോൻ

6. സ്വൎണ്ണവീണ മീട്ടുന്ന—അക്കൂട്ടരെ—എന്നുഞാൻ ചെന്നുകാണും
വിണ്ണിൻഗീതം പാടുവാൻ—എൻദൈവമെ—എന്നിനി സാധിച്ചിടും
ഓൎത്തിട്ടന്നരമെ—നുള്ളം കൊതിക്കുന്നു
കൎത്തനാമേശുവെ!—വേഗം വരേണമെ— സീയോൻ

---

൪൯൭. ഭൈരവി അടതാളചാപ്പു്. 497.

പല്ലവി.

ദൈവതനയർ—ഈ ലോകേ
ധന്യർ സതതം.

ചരണങ്ങൾ.

1

ഉച്ചീ തന്നിൽ—ഇറങ്ങി തന്നുടെ

സർവ്വ മഹിമയും—നീക്കി വെച്ചൊരു
ദൈവസൂനവാം—യേശുവിന്റെ മാ—
പാവനനിണം മൂലം പാപങ്ങളാം
സർവ്വവും കഴുകി—വിശുദ്ധനാം
ആത്മനാൽ ദൈവ—ജീവനുള്ളവർ—

2

ക്രിസ്തുവിൻ കുരി—ശിൽ മരിച്ചപിൻ
മൃത്യുമേൽ ജയം—കൊണ്ടുയിർത്തവർ:
കർത്തൻ തന്നധി—കാരം പൂർണ്ണമായ്
അന്തരംഗമ—തിൽ നടത്തുവാൻ
നിത്യം തങ്ങളെ—യർപ്പിക്കുന്നവർ
വാസ്തവത്തിൽ ശു—ദ്ധാത്മഭരിതരാം—

3

സർവ്വദാ പ്രതി—ഷ്ഠിതമായുള്ളൊരു
ജീവിതത്തിനനു—ഗ്രഹങ്ങളെ
ഉർവ്വിയിൽ അവ—കാശമാക്കുവാൻ
ദൈവം നൽകിയി—രിക്കുന്നു കൃപ;
അത്ഭുതമാമ—തിൻ ഫലങ്ങളെ
ഇപ്പൊഴെയവർ നടപ്പിൽ കാട്ടണം—

4

ആത്മനിറവിനെ—പ്രാപിച്ചോരിഹ
ദൈവമഹത്വത്തി—ന്നായ് ദിവാനിശം
ജീവിതം നയിക്കുന്ന—മാനവർ;
ദിവ്യവചനമ—തിന്നദ്ധ്യയനം
പാവനമായ—തൻ ക്രൂട്ടായ്മയും
ഭൂവിലവരുടെ—ഭാവ്യകമഹോ!—

5

കാന്തൻ തൻ തിരു—പ്രേമമവരുടെ
അന്തരംഗേജനി—പ്പിക്കുന്നൊരു
അന്തമററ പ്ര—മോദമവരെ
സന്തതം സംതൃപ്തരാക്കുന്നു;
ഉന്നതന്നുടെ—സന്നിധൌ അവർ
എന്നും ക്ഷേമമായ്—മന്നിൽ വാഴുന്നു—

---

## ൪൯൮. 498.

1. സങ്കേതനഗരമാം യേശുവിങ്കൽ—ശങ്കയെന്യെ ഓടി വന്നീടുക
സങ്കടത്തിന്നൊരു വകയില്ലാതെ—സന്തതമവൻനിന്നെ—കാത്തുകൊള്ളും
2. അലയുന്നീലോകത്തിൻ ഓളങ്ങളാൽ—വലയുന്നതെന്തിനെൻ പൈതലേ നീ
വിശ്വാസക്കപ്പലിൽ ക്ഷേമമായി—യാത്രചെയ്യുന്നോർക്കീ—ലോകം വേണ്ട
3. കഴുകൻപോൽ നീ പറന്നുന്നതത്തിൽ—വാഴുന്ന ജീവിതം വാഞ്ഛിക്കുക
കാത്തിരുന്നീടുകിൽ ഏകിടും താൻ—ആവർത്തനാശക്തി—തൻ മക്കൾക്കു
4. മരണത്തിൻ ഘോരതാപം ഭയപ്പെടേണ്ട—വിരവൊടു കാത്തിടും കർത്തൻ നിന്നെ
യാതൊന്നും നിന്നെ ഭയപ്പെടുത്താൻ—ആകയില്ല എന്നു—വിശ്വസിക്ക
5. വിശ്രമനാട്ടിൽ ഞാനെത്തീടുമ്പോൾ—യേശുവിൻ മാർവ്വിൽ ഞാൻ ആനന്ദിക്കും
പരമസുഖം തരുന്നറവകളിൽ—പരനോടു കൂടെഞാൻ—വാഴും നിത്യം

---

## ൪൯൯. ചെഞ്ചുരുട്ടി ആദിതാളം 499.

പല്ലവി.

യേശുവിൻ തിരുമുഖമേ—എനിക്കേററം
ആശ്വാസം പ്രതിദിനമേ.

ചരണങ്ങൾ.

1. നാശലോകത്തിൽനിന്നു - ദാസനാമെന്നെയവൻ
ആശയോടെ വീണ്ടെടുത്ത—തോർക്കുന്നേരം— യേശു
2. വാനദിനേശനാമെൻ—നായകനേ ഞാനെന്റെ
മാനസേ ധ്യാനിച്ചിടുമ്പോൾ—സ്നേഹമാന്ന— യേശു
3. നാഥനാമേശുവിന്റെ—പാദത്തിലിരുന്നു ഞാൻ
വേദവാക്യങ്ങൾ കൃപയാൽ—ധ്യാനിക്കുമ്പോൾ— യേശു
4. അരുണോദയ സമയേ—പരിശോടെഴുന്നു തിരു-
ചരണസമീപെ ചെല്ലുമ്പോൾ—ഇമ്പമേറും— യേശു
5. ഓരോ കാൎയ്യങ്ങളെന്റെ—നേരെ വന്നെതൃത്തുകൊ-
ണ്ടോരോന്നായ് വിഷമിപ്പിക്കും—നേരമെന്റെ— യേശു
6. മോടിയേറും മുഖത്തി—ലേറെ പാടുകളേററു
വാടിയതോൎത്തുനോക്കുമ്പോൾ—പ്രാണനാഥൻ— യേശു
7. മേഘവാഹനത്തിൽ സ്വ—ൎല്ലോക ദൂതരുമായി
ആഘോഷമോടെ വരുമ്പോൾ ശോഭ തിങ്ങും— യേശു

# മാത്രസംഘം.

൫൦൦. നീലാംബരി രൂപകം 500.

ഖണ്ഡങ്ങൾ

1. യേശുവേ! നിന്റെ ദാസിമാർതിരു—സന്നിധൌവന്നണഞ്ഞിതാ
ആശീൎവ്വദിപ്പാൻ ആശുവന്നീടു—കീശനെ! ഞങ്ങൾ മദ്ധ്യത്തിൽ
2. എല്ലാനേരത്തും മോദമോടെനിൻ—പാദത്തിലടുത്തീടുവാൻ
നാഥനെ! ദാസികൾക്കു നിൻ ബലി—ഷ്ഠേളുവാൽകൃപചെയ്യല്ലോ— യേ
3. മരിയാൾ തിരുചരണത്തിങ്കൽ—ഇരുന്നു നല്ല ശ്രദ്ധയായ്
തിരുവായിൻ മാമധുരമൊഴി—കളുകാൽ നുകൎന്നതുപോൽ— യേ
4. ബലഹീനതയുള്ള പാത്രങ്ങ—ളാകും ഞങ്ങളിന്നുള്ളത്തിൽ
ബലമേറുംനിൻ വചനം ഫലി—ച്ചതിനാൽ ശക്തിപ്പെടുവാൻ— യേ
5. ഹല്ലെലൂയ്യാ നിൻദാസിമാർ പാടി—വാഴ്ത്തീടുന്നു മഹേശനെ!
എല്ലാനാവും നിൻനാമത്തിൻസ്തുതി—പാടട്ടെ സൎവ്വകാലവും— യേ

൫൦൧. "Sing them over again to me" 501.

1. ബഥനി മറിയയിൽനിന്നു—വിശുദ്ധ പാഠം നാം
പഠിക്കേണം അൎത്ഥമാവിന്—യനുഗ്രഹമതാം;
നമുക്കങ്ങാവതെല്ലാം—നാഥനോടുടൻ ചൊല്ലാം:

ഉൽപ്പാദമാം—സാങ്കതം നാം
പ്രാപിക്കേണമെന്നും.

2. ദൈവവചനം രാപ്പകൽ—ധ്യാനം ചെയ്തീടുവാൻ;
തന്നമൂല്യവാഗ്ദാനങ്ങൾ—ഹൃദി നിക്ഷേപിപ്പാൻ;
ദൈവാത്മാവിൻ പ്രകാശം—നൽകീടുന്ന സന്തോഷം— ഉ

3. ലോകയാത്രയിൽ നേരിടും—വിവിധശോധനകൾ;
നഷ്ടം കഷ്ടവും വന്നീടും—ബാധിക്കും രോഗങ്ങൾ;
സങ്കടമതോരോന്നായ്—തങ്കൽ സമർപ്പിപ്പാനായ്— ഉ

4. ഒഴിച്ചുമറിയ യേശുവിൻ—തലയിൽ തൈലത്തെ:
കാണിച്ചവൾ തന്നുള്ളത്തിൻ—പെരിയ പ്രേമത്തെ;
ഉള്ളിൻനിധി വിശേഷം—ഏകുക വന്നശേഷം— ഉ

5. രക്ഷ തന്ന പ്രസാദമാം—പ്രവൃത്തി ചെയ്യുവാൻ:
ക്രൂശിനോടനുഭാവമാം—മനസ്ഥിതിവരാൻ:
ശുദ്ധാത്മാവിൻ വ്യാപാരം—ഉണ്ടാകട്ടെ നാൾതോറും— ഉ

---

# കുടുംബജീവിതം.

"From Greenland's icy mountains"

7. 6. 7. 6. D.

൫൦൨. 'ഉത്തരഹിമാദ്രികൾ'—എന്നരീതി 502.

1. യേശു രക്ഷിതാവേ! നിൻ—ദാസിക്കു നല്കുക,
വേണ്ട സ്വർഗ്ഗീയകൃപ—സ്വന്ത കുടുംബത്തിൽ:
നിന്മഹത്വത്തിനായി—ജീവിക്കുന്നതിന്നു
ദൈനംദിനം ആത്മാവിൻ—ദാനം തരേണമേ.

2. സ്നേഹം, അനുസരണം,—സൗമ്യത, താഴ്മയും;
കർത്താവിനോടെന്നപോൽ—ഭർത്തൃശുശ്രൂഷയും,
വിശ്വാസം, സ്വയത്യാഗം;—കഷ്ടതയിൽ ക്ഷമ,
ആകർഷണീയമായ—ആത്മീയാലങ്കാരം.

3. മക്കളെ സ്വർഗ്ഗത്തേക്കു—ആകർഷിക്കുന്നതാം
ദൃഷ്ടാന്തയോഗ്യമായ—കുടുംബജീവിതം
ദിവ്യസംസർഗ്ഗത്തിന്റെ—ഭാഗ്യഫലങ്ങളും,
ദിനരാത്രമരുൾക—ദൈവമാം താതനേ!

4. തിരുവെഴുത്തുകളിൽ—ദിനവും മക്കാംക്കു
അഭ്യസനം നൽകീടാൻ—താല്പൎയ്യം തരിക,
രക്ഷകൻെറ സ്വഭാവം—വാസ്തവമായ് സദാ
സൎവ്വത്ര വിളങ്ങുവാൻ—നിൻകൃപയേകുക.

5. ആഗമനത്തിൻകാലം—ആസന്നമായല്ലോ
മഹത്വപ്രത്യക്ഷത—മഹാസന്തോഷനാം
അന്നു കുടുംബംഗങ്ങൾ—ഒന്നായ്പ്രിയനാഥാ!
നിൻമുമ്പിൽ അത്യാനന്ദം—എന്നും പ്രാപിക്കട്ടെ.

---

# അമ്മമാക്കവേണ്ടി.

"വേഗമെന്നകമതിൽ" എന്ന രീതി.

൫൦൩. ബിഹാക് ആദിതാളം 503

പല്ലവി.

അമ്മമാരേ! നിങ്ങൾ—അദ്ധ്വാനിച്ചീടുവിൻ,
ആത്മരക്ഷയേയും—കുഞ്ഞുങ്ങൾ പ്രാപിപ്പാൻ.

ചരണങ്ങൾ.

1. ഓമനമക്കാംക്കു—നന്മവരുവാനായ്
ഒട്ടും മടിയെന്യെ—കഷ്ടപ്പെട്ടുന്നോരാം— അ
2. കൎത്താവിൻസന്നിധൌ—അമ്മമാർ കൊണ്ടുവ-
ന്ന ശിശുക്കളെ—താനനുഗ്രഹിച്ചാൻ— അ
3. മാനസമാററവും—മേലിൽനിന്നുണ്ടായി
ഉന്നതദൈവത്തിൻ—നന്ദനരാകുവാൻ— അ
4. ഹന്നാ ചെയ്തതുപോൽ—തന്നെ നിങ്ങളെല്ലാം
എന്നും യാചിക്കുവിൻ—തന്നാശിഷത്തിന്നായ്— അ
5. കൎത്തൃമാതാവിൻെറ—ഉത്തമാദൎശത്തെ
നിത്യം നിങ്ങൾ മുമ്പിൽ—വെച്ചു ജീവിക്കുവിൻ— അ
6. നിങ്ങാംക്കു നല്കിയ—കുഞ്ഞുങ്ങളെ ദൈവം
ഒക്കെയും ചോദിക്കും—നീക്കമില്ലതിന്നു അ
7. ചിന്തലേശമററ—മാതാക്കളാകാതെ
നൊന്തുപ്രാൎത്ഥിക്കുവിൻ—സന്താനങ്ങാംക്കായ്— അ